പുസ്തകം ൧. ലക്കം ൧.

൧൦൬൭-ാമാണ്ടു മകരം ൩൦-ാം

# മലങ്കര

# ഇടവക പത്രിക

ܐܓܪܬܐ ܕܥܕܬܐ ܕܡܠܢܟܪ

# The Malankara EDAVAKA PATRIKA

മാസാന്തോറും പ്രസിദ്ധപ്പെടുത്തുന്നതു.

സംഗതിവിവരം

# പത്രിക വിലവിവരം.

| | രൂപാ | പ. |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൨ | [illegible] |
| ഒററപ്രതിക്കു | ,, | [illegible] |

## പ ര സ്യ ക്കൂ ലി

| | | |
|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരിഒന്നിനു | ,, |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും | ടി | |

# NOTICE

പത്രിക സംബന്ധമായ സകലഎഴുത്തുകളും ധനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനിയച്ചടിപ്പുര മാനേജർക്കു മേൽവിലാസംവച്ചു അയക്കേണ്ടതാ[illegible]

ഒന്നാമതായി അയച്ചുകൊടുക്കുന്ന പത്രിക [illegible]തിക്കുന്ന എല്ലാവരേയും സ്ഥിരവായനക്കാരായി പതി[illegible]താകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂ[illegible] വരി അടെക്കേണ്ടതാകുന്നു. വരി അഞ്ചൽ സ്റ്റാമ്പായൊ ത[illegible]ൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും

# മലങ്കര
# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു

## പ്രസ്താവന

മലങ്കരയിടവകയെന്നു സാധാരണ പറയപ്പെടുന്ന മലയാളസുറിയാനി സഭെക്കു വളരെക്കാലമായി നേരിട്ടിരിക്കുന്ന അരിഷ്ടാവസ്ഥയിൽ സകലസൃഷ്ടിക്കും ദൈവത്തിന്റെ പ്രത്യേക ദാനമായ ശബ്ദേന്ദ്രിയംപോലും നാസ്തിയായി തീർന്നിരിക്കുന്നതു അത്യന്തം ദയനീയമായ ഒരവസ്ഥയാണു. നാവുള്ളവനു തന്റെ അംഗങ്ങളെ പോഷിപ്പിക്കാനുള്ള പദാർത്ഥങ്ങൾ സ്വാദറിഞ്ഞു അനുഭവിക്കയും അതുകൊണ്ടുതന്നെ ഒരുവിധം സ്വസ്ഥിതിയെ രക്ഷിക്കയും ചെയ്വാൻ ശക്തിയുണ്ടാകുന്നു എന്നുള്ളതു തന്നെ ഒരു സ്വല്പകാര്യമല്ല. തന്റെ യോഗ്യതാംശങ്ങളെ ഘോഷിക്കാൻ ഒരുവേള മതിയായില്ലെങ്കിലും അന്യന്മാർ ആവശ്യത്തിനും അനാവശ്യത്തിനും ഒരുപോലെ പറയുന്ന ആക്ഷേപങ്ങൾക്കു കഴിവുപോലെയുള്ള സമാധാനങ്ങൾ പറഞ്ഞുംകൊണ്ടിരിക്ക എങ്കിലും ചെയ്വാൻ ഒരുനാവില്ലാതെ ഒരിക്കലും സാധിക്കുന്നതല്ലല്ലൊ ശബ്ദേന്ദ്രിയം ഇല്ലാത്തവർക്കു സാധാരണ കണ്ടുവരുന്നതുപോലെ ശ്രവണേന്ദ്രിയം കൂടി ഇല്ലാതെയിരുന്നു എങ്കിലും വളരെ ആശ്വാസമുണ്ടായിരുന്നു സുറിയാനിസഭെക്കു ഒരുവിധം പ്രകൃതി വിരോധമായി ചെവിനാൾക്കുനാൾ തുറന്നുതന്നും വായ് ഒന്നിനൊന്നിരു അടഞ്ഞടഞ്ഞുമാണു കാണുന്നതു, നേരും നിലയും ദൈവത്തെയൊ ശത്രുക്കളെയൊ ഭയവും ഇല്ലാത്ത ചില രാജാക്കന്മാരുടെ രാജ്യങ്ങളിൽ കുടിപാർപ്പിനിടയാകുന്ന ഒരുകൂട്ടം സാധുജനങ്ങളെപ്പോലെ സകല അപരാധങ്ങൾക്കും സുറിയാനിസഭ ഉത്തരം പറയേണ്ടതായി വന്നിരിക്കുന്നു. ഒഴുക്കു പലം പിടിച്ചടക്കിയെന്നൊ ഒത്തുകൂടി ലഹ

ളെക്കഭാവിച്ചു എന്നൊ അതൃത്തിവിട്ടു സഞ്ചരിച്ചുഎന്നൊ അ
ന്യദേവന്മാരെ ഭജിച്ചുഎന്നൊ എന്തെങ്കിലും കേസുകൾഇടവി
ടാതെ ഉണ്ടായികൊണ്ടെയിരിക്കാം. ഇതിൽഒക്കെല്ലാം മനസ്സറി
ഞ്ഞവയും ശേഷം ഓരൊ ഉദ്ദേശ്യങ്ങളോടുകൂടി ഓരോരുത്തർ
ഉണ്ടാക്കിത്തീർക്കുന്നവയും ആയിരിക്കും ഒരാളിനെ നോക്കിച്ചിരി
ച്ചു എന്നൊ വേറൊരുമഹാനെകണ്ടാറെ എഴുന്നേറ്റുആചാ
രം ചെയ്തില്ലെന്നൊ മൂന്നാമതൊരുവനെ കുറിച്ചുദോഷം മന
സ്സിൽ കണ്ടുഎന്നൊ എന്തെങ്കിലും ഓരൊ കാരണങ്ങൾ ഇങ്ങ
നെ ഉണ്ടായികൊണ്ടിരിക്കും. ചുമത്തുന്ന കുറ്റങ്ങൾഒക്കയും മൌ
നത്താൽ ഏൽക്കയും നിശ്ചയിക്കുന്ന ശിക്ഷകൾ അനുഭവിക്കയു
മല്ലാതെ ഈ സ്ഥിതിയിലുള്ളവർക്കെന്താണൊരു നിവൃത്തിയുള്ള
തു. കേവലം അസൂയകൊണ്ടും വല്ലതും കൈക്കലാക്കാമെന്നുള്ള
കരുതൽ നിമിത്തവും അപവാദം പറയുന്നവർക്കു നല്ലഉത്സാ
ഹമാണ. ഇത്ര ദയനീയവും അപകടകരവുമായ ഒരവസ്ഥപ്ര
പഞ്ചത്തിൽ ഒരു സ്ഥലത്തും വരാറില്ല അപ്പഴപ്പോൾ ഈ സ
ഭയിൽ ചില അട്ടഹാസങ്ങളും കടിപിടികളുംമറ്റും കേൾക്കുന്ന
തു വെറുതെയല്ലെന്നു ഇതുകൊണ്ടുനിശ്ചയിക്കാം.

മലങ്കര ഇടവകയാകുന്ന ശരീരത്തിന്റെ ഈ അംഗവൈക
ല്യത്തെ പരിഹരിക്കാനായി അതിനു ഇടവകപ്പത്രിക എന്നു
പേരോടുകൂടി ഒരുനാവുണ്ടാക്കി നടപ്പാക്കണമെന്നു ചിലരെ
ല്ലാം കൂടി ആഗ്രഹിച്ചു തുടങ്ങീട്ടു വളരെകാലമായി എങ്കിലും അ
പ്രാപ്തന്മാരുടെ ആലോചനകൾ നടപ്പിൽവരുന്നതു അത്ര
എളുപ്പമല്ലായ്കയാൽ ഇതിലേക്കു ഇത്രമാത്രം താമസമുണ്ടായതി
നെക്കുറിച്ചു അശേഷം ആശ്ചര്യപ്പെടുവാനില്ല. ഇപ്പോൾ എ
ങ്കിലും സാധിച്ചതിനെക്കുറിച്ചാണ ആശ്ചര്യപ്പെടേണ്ടതെന്നു
തന്നെ അറിഞ്ഞിട്ടുള്ളവർ വിചാരിക്കുമെന്നു വിശ്വസിക്കുന്നു.
ഇതുകുറെനാളെക്കെങ്കിലും നിർവിഘ്നമായി നടന്നുകണ്ടാൽ പല
രും ഇതിൽ ഏറ്റവും അധികം ആശ്ചര്യപ്പെടുമെന്നുള്ളതിനു
സംശയമില്ല. ഇത്രമേൽ ആശ്ചര്യത്തിനു ഹേതുവായ ഇതുഇ
തിന്റെ ഉദ്ദേശ്യങ്ങളെ ഒരുവിധമായിട്ടെങ്കിലും നിറവേറു
ന്ന പക്ഷം അതു അനേകം ജനങ്ങൾക്കു അനല്പമായ ചാരിതാ
ർത്ഥ്യത്തിനു സംഗതിയായിരിക്കുമെന്നുള്ളതും നിർവിവാദമാണ
ഈ പത്രിക ഈ ഉദ്ദേശ്യത്തോടുകൂടി നടത്തപ്പെടുന്നു മറ്റുചിലവ
യുടെ സമ്പ്രദായത്തെ അനുസരിച്ചു അന്യമതങ്ങളെ നിന്ദിക്കു
ന്നതിനു ഒരു ആയുധമായി ഒരിക്കലും ഉപയോഗിക്കരുതെന്നാ

ണ്ട ഇതിന്റെ പ്രവൎത്തകന്മാരുടെ ഹൃദയപൂൎവ്വമായഅനുഗ്രഹം പഠിപ്പും പരിഷ്കൃതരീതികളും ഇല്ലാത്തതിനാൽ പലവിധത്തിൽ സഭയുടെ അധഃ പതനത്തിനഹേതു ഭൂതന്മാരായ പട്ടക്കാരുടെ സ്ഥിതിയെ നന്നാക്കുന്നതിനും ആകപ്പാടെ സഭയിൽ സത്യക്രിസ്ത്യാനിത്വവും യഥാൎത്ഥമായ ഭക്തിയും വൎദ്ധിപ്പിക്കുന്നതിനും തന്നെ ഇതുപ്രധാനമായി ഉപയോഗപ്പെടണമെന്നു വിചാരിച്ചിട്ടുള്ളതു ആകയാൽ സുറിയാനിസഭക്കു അൎഹതയില്ലാതെ ഉണ്ടാവുന്ന ആക്ഷേപങ്ങൾക്കു കഴിയുന്ന സമാധാനങ്ങൾ പറയണമെന്നും ഒരുദ്ദേശ്യമില്ലെന്നില്ല മലയാളഭാഷയെ ഉപയോഗിക്കുന്ന ജനസമുദായത്തിൽ ഒരുമുഖ്യാംശത്തിന്റെയും ക്രിസ്ത്യാനിസഭയുടെ ഏറ്റവും ചെറിയതെങ്കിലും പലരാലും ബഹുമതിപൂൎവ്വം വിചാരിക്കപ്പെട്ടുവരുന്ന ഒരുഭാഗത്തിന്റെയും അഭ്യുദയത്തെ ഉദ്ദേശിച്ചു പുറപ്പെടുന്ന ഈപുതിയ പത്രികക്കു മഹാജനങ്ങളുടെ മതിയായ സഹകരണവും സകലത്തിനും മീതെ ദൈവത്തിന്റെ സഹായവും ഒഴിയാതെയിരിക്കുമെന്നു തന്നെപൂൎണ്ണമായി വിശ്വസിക്കുന്നു.

## ശീമ അച്ചടി

വിശുദ്ധ പാത്രിയക്കീസു ബാവാ ലണ്ടനിൽ എഴുന്നെള്ളിയിരുന്നപ്പോൾ മാന്യന്മാരായ ചിലവെള്ളക്കാർ സുറിയാനസഭക്കു കഴിയുന്ന സഹായങ്ങൾ ചെയ്വാൻ ഉദ്ദേശിച്ചുകൊണ്ടു ഒരു സംഘം കൂടിയിട്ടുള്ള വിവരവും, ടി സമൂഹത്തിൽ നിന്നു ഒരു അച്ചടിയന്ത്രവും, സുറിയാനി ഇംഗ്ലീഷുമുതലായ അക്ഷരങ്ങളും വിശുദ്ധപാത്രിയക്കീസിനു സമ്മാനിച്ചിട്ടുള്ള വിവരവും ഏവരും അറിഞ്ഞിരിക്കുന്നതാണല്ലൊ അതിന്റെ ശേഷം അച്ചടിക്രമമായി നടന്നില്ലായിരുന്നഎങ്കിലും രണ്ടുകൊല്ലം മുമ്പുമാർ ഗ്രീഗോറിയോസു അബ്ദുള്ളാ മെത്രാപൊലീത്താ അവറകൾ ഇംഗ്ലാണ്ടിൽപോയി അച്ചടിവേല അഭ്യസിച്ചു മടങ്ങികുക്കുമാരയറായിൽ എത്തി അച്ചടിവേലകൾ ക്രമമായി നടത്തിവരുന്നു എന്നുള്ള വിവരം ഏറ്റവും സന്തോഷകരംതന്നെ മേൽപറഞ്ഞസമൂഹക്കാർ ഇദ്ദേഹം മുഖാന്തരം വേറെ ഒരു അച്ചടിപ്രെസ്സു കൊടുത്തയച്ചതു കൂടാതെ അതു ശരിയാക്കി കൊടുക്കുന്നതിനു സ്കോത്തലണ്ടുകാരൻ റോബൎട്ടുബോയി എന്നൊരു എഞ്ചിനീയറിനെയും കൂടെ അയച്ചിരുന്നു. മയറായിൽ അടിച്ചുതായി ഉഹെയുടെ മാൎയാക്കോബിന്റെ കൃതിയാ

യ തുറസ്മമിലൊ എന്ന ഗ്രമത്തി പുസ്തകം വിശുദ്ധപിതാവു നമ്മുടെ ആവശ്യത്തിന്നായി അയച്ചുതന്നിട്ടുണ്ടു. ഈ പുസ്തകം സുറിയാ അച്ചടിയുടെ ആദ്യഫലമാകയാൽ അടിവെടിപ്പായി ഇല്ലാത്തതിനെക്കുറിച്ചു ക്ലേശിപ്പാൻ ഇല്ല എന്നാൽ അച്ചടിയോട്ടും പരിചയമില്ലാത്തവർ ഈവിധത്തിൽ ആദ്യവേല ചുവപ്പുമഷി ഇടക്കിടക്കു അടിച്ചല്ലൊ എന്നു സന്തോഷവും ആശ്ചര്യവും ഉണ്ടാകുന്നതിനു ഇടയുണ്ടു അക്ഷരങ്ങൾ കല്ലെഴുത്തുചരായയാണു പുസ്തകം പഠിക്കാൻ വളരെ ഉപകാരമുള്ളതെന്നു തൊന്നുന്നു

സുറിയാസഭവകയായി അച്ചടിനടത്തുന്നതിനു താല്പര്യക്കാരായിരുന്നവരെപ്പറ്റി പുസ്തകത്തിന്റെ അവസാനത്തിൽ ഒരു വകക്കുണ്ടുമഹാരാജ്ഞിതിരുവടികൾ ഇംഗ്ലാണ്ടിലെപ്രഭുക്കന്മാർ കന്തർബെരി ആർച്ചുബിഷോപ്പു മുതലായവരെ ഏറ്റവും അഭിനന്ദിച്ചു പറയുന്നുണ്ടു ഈ സംഗതിയിൽ തീഷ്ണതക്കാരായിരുന്ന റവറന്റു ഡോക്ടർ ത്രാമിലാസ് മാർഗ്രീഗോറിയോസുബാവാ ബ്ലാരേറിയിൽ താമസിക്കുമ്പോൾ വളരെ സഹായങ്ങൾ ചെയ്തു മിസസ് ഫിൻ, ദയറായിൽവന്ന എഞ്ചിനീയർ റോബർട്ടുബൊയി, മാ ച സൎപ്പട്ടണത്തിൽ താല്പര്യക്കാരിയായിരുന്ന മിസസ് ഫീർഫീൽഡ് എന്നിവർക്കൊക്കയും പ്രത്യേകം പ്രത്യേകം നന്ദിപറയുന്നു ദയറായിൽ ഈരംജ്യോലികൾ നടത്തിവരുന്നതു മാർഈവാനിയോസു ഏലിയാസു മെത്രാനും, മൻസർ, ഏലിയാസു എന്ന ശെമ്മാശന്മാരുമാണു

കഴിഞ്ഞതുലാമാസത്തിൽ വിശുദ്ധപിതാവിന്റെ കല്പനയും അച്ചടി സംബന്ധമായ ചില റൂക്കകളും അച്ചടിച്ചു വന്നിട്ടുണ്ടു അവ അടുത്ത ലക്കം പത്രികയിൽ പ്രസിദ്ധപ്പെടുത്തുന്നതാണു.

## സുറിയാനി സഭയും നവീനബന്ധവും-

അമെറിക്കായിലെ ഐക്യനാടുകളിലുള്ള പൂർവ്വകാതൊലിക്കാർ അഫോണ്യോല കൈവെപ്പുള്ള അന്ത്യോഖ്യാസിംഹാസനത്തിങ്കൽ നിന്നു വാഴിക്കപ്പെട്ട ഒരുമേല്പട്ടക്കാരനെ തങ്ങളുടെ മേലദ്ധ്യക്ഷനായി കിട്ടണമെന്നു ആഗ്രഹിച്ചു തല്ക്കാലം അവരുടെ പ്രധാനിയായിരിക്കുന്ന എ- ബ: യൌസേഫ റിൻവിലാത്തി എന്ന പാദ്രിയെ കൊളമ്പിലേക്കു അയച്ചിരിക്കുന്നു മലയാളത്തെ സുറിയാനി മെത്രാപ്പൊലീത്തന്മാർ മുഖാന്തിരം

വിശുദ്ധ സിംഹാസനത്തിങ്കൽ നിന്നു കല്പനവരുത്തി സ്ഥാനം പ്രാപിച്ചു പൊരെകണമെന്നാണ അത്രെ. ഇദ്ദെഹം പ്രാൻസു കാരനും ഫ്രഞ്ചുമത പാദ്രിയായി അമെരിക്കായിൽ പൊയി അവിടെ പൂർവ്വ കാതൊലിക്കാ സഭസ്ഥാപിച്ചവനുമാണ. തല്ക്കാലം ൧൮ പട്ടക്കാരും, ൨ സന്ന്യാസികളും ൩൦൦൦ ജനവും ഇദ്ദെഹത്തിന്റെ വരുതിയിൽ ഉണ്ടു ഒരുസിമ്മനാരിയും, കുറെപള്ളികളും, പള്ളിയ്ക്കുള്ള പള്ളിക്കൂടങ്ങളും വസ്തുക്കളും ഉണ്ടുപൊൽ ഇംഗ്ലാണ്ടിലെ പൂർവ്വ കത്തൊലിക്കാ സഭക്കു തല്ക്കാലം ഉള്ളപട്ടകാർപൊരാസ്ക്കിയാൽ കുറെ ആളുകൾക്കു പട്ടംകൊടുപ്പാൻ ഇദ്ദെഹം സ്ഥാനം കിട്ടിയശെഷം ഇംഗ്ലാണ്ടിൽ ചെല്ലെണമെന്നും, അവരിൽ ചിലക്കു സുറിയാനി വശമുള്ളതിനാൽ മാർയാക്കൊബിന്റെ മുതലായ സുറിയാനി തക്സാകൾ അദ്ദെഹത്തൊടു കൂടികൊണ്ടു ചെല്ലണമെന്നും അവർ അദ്ദെഹത്തൊടു അപെക്ഷിച്ചിരിക്കുന്നതായും അറിയുന്നു പഴയകത്തൊലിക്കാകാർ ജർമ്മനി, സ്വിറ്റ്സർലാണ്ടു മുതലായ യൂറൊപ്പ്യ രാജ്യങ്ങളിൽ വളരെയുണ്ടു ഇവരും റൊമ്മാക്കാരും തമ്മിൽ വല്യഭെദങ്ങൾ ഒന്നുമില്ല എന്നാൽപാപ്പാക്കു തെറ്റികൂടാ എന്നുള്ള റൊമ്മാ വിശ്വാസത്തെ സ്ഥിരപ്പെടുത്തിയ വത്തിക്കാൻ സുന്നഹദൊസിന്റെ നിശ്ചയങ്ങളെ ഇവർകൈക്കൊള്ളുന്നില്ല.

## ശ്ലീഹന്മാരുടെ മരണങ്ങൾ.

സെബദിയുടെ പുത്രൻ യാക്കൊബ യറുശലെമിൽ വച്ചു ശിരഛെദനം ചെയ്യപ്പെട്ടു. നമ്മുടെ കർത്താവിന്റെ സഹൊദരൻ യാക്കൊബ ദൈവാലയത്തിന്റെ മുകളിൽ നിന്നു താഴൊട്ടു ഇടപ്പെട്ടശെഷം തല്ലികൊല്ലപ്പെട്ടു. മത്തായി എത്തിയൊഫിയായിൽവച്ചു വാളാൽമരിച്ചു. പീലിപ്പൊസു പ്രീഗിയായിൽ തൂക്കപ്പെട്ടു. ബർത്തൊലൊമാ അർമ്മെനിയായിൽവച്ചു ജീവനൊടു തുകൽഉരിക്കപ്പെട്ടു. അന്ത്രെയൊസു അഖായായിൽ ക്രൂശിക്കപ്പെട്ടു. തൊമാസു ഇൻഡ്യായുടെ കിഴക്കെതീരത്തുവച്ചു ചവളത്താൽ കുത്തികൊല്ലപ്പെട്ടു. താദിയൂസു അസ്ത്രങ്ങൾകൊണ്ടു കൊല്ലപ്പെട്ടു. മത്തിയാസിനെ തലവെട്ടി. നീറൊകൈസറിന്റെ പീഡകാലത്തു പത്രൊസു കുരിശിന്മെൽ തൂക്കപ്പെട്ടു. ശീമൊൻ പാർസിയായിൽ ക്രൂശിക്കപ്പെട്ടു. യഹൂദസ്കറിയൊത്ത തന്നത്താൻ തൂങ്ങി. യോഹന്നാൻ ദീർഘായുസ്സായിരുന്നു പ്രകൃതമരണം മരിച്ചു.

## ശു: പത്രോസ്ശ്ലീഹായുടെ സിംഹാസനം
(അസാരം ചരിത്രം)

മോഗ്ൻ മദാമ്മ ഇത്താലിയായെക്കുറിച്ചു എഴുതിയിരിക്കുന്ന ചരിത്രത്തിൽ ഇപ്രകാരം കാണുന്നു.

പത്രോസ്ശ്ലീഹാ ഉപകരിച്ചിരുന്ന എന്നുപറയപ്പെടുന്ന ഒരുകസേര ൧൬-ാം ശതാബ്ദംവരെ ഉണ്ടായിട്ടില്ല. ഒന്നാമതായിങ്ങിനെ ഒരുകസേരഎടുത്തതു പത്രോസ്ശ്ലീഹാ റോമായിൽപാർത്തിരുന്ന വീട്ടുവകയെന്നു പറയപ്പെടുന്നു. ഇതിനെസ്ഥാനത്തിനടുത്ത ഒരുബഹുമാനചിഹ്നമാക്കിവച്ചതു ൧-ാം ക്ലീമീസ്പാപ്പായാണ്. എന്നാൽ ഹെർക്കുലിസു എന്നമല്ലന്റെ പ്രവൃത്തികളെഒപ്പിക്കുന്ന ൧൨ ചിത്രങ്ങൾ അതിന്മേൽകൊത്തിയിരുന്നതിനാൽ അപ്പോസ്തോല സിംഹാസനമായി വെച്ചുകൂടാ എന്നു ഒരു റോമാമഹാൻ തടസ്സപ്പെട്ടു. അതിന്റെശേഷം വേറൊരുകസേര അതിനുപകരമായി വച്ചു ൧൫൦ വർഷത്തോളംആദരിക്കപ്പെട്ട ൟ കസേരസ്ഥാപിക്കുന്നതിനു ൭-ാം അലക്സാന്തർപാപ്പാ ഒരു അരമനപണിയിച്ചു അതിൽഅതുവെപ്പാൻ ഭാവിച്ചു. അപ്പോൾ വേറൊരുവിഘ്നമുണ്ടായി എന്തെന്നാൽ ആകസേര അപ്പോസ്തോലകാലത്തു ഇല്ലാഞ്ഞതും പിന്നീടുകണ്ടുപിടിക്കപ്പെട്ടതുമായ ഗോത്തിക് എന്നപുതുമാതൃകയിൽ പണിയപ്പെട്ടതായിരുന്നു. അതിനാൽഅതു അരമനയിൽവയ്ക്കാതെ ക്രൂശയുദ്ധക്കാർഫലിസ്ത്യനാട്ടിൽനിന്നുകൊണ്ടുവന്നിരുന്നവേറൊരു പൂർവീകകസേര അരമനയിൽസ്ഥാപിച്ചു. അതിന്മേൽ പിത്തളതകിടും പൊതിഞ്ഞു. ൟ കസേരഉപകരിക്കാതെയിരിപ്പാൻതക്കവിഷമങ്ങൾ ഒന്നുമില്ലായിരുന്നു. ൧൯-ാം ശതാബ്ദത്തിന്റെ ആദ്യത്തിങ്കൽ റോമാഫ്രെഞ്ചുകാരുടെ ആധീനത്തിൽആയി. അവർദിവ്യവസ്തുക്കളിൽ ഭക്തിയില്ലാതെകണ്ടുഎല്ലാം പരിശോധിച്ചു. ൟ കസേരയുടെ തകിടുപൊതിച്ചിലും അവർപൊളിച്ചുനോക്കി അപ്പോൾകസേരയിന്മേൽ അറബിയിൽ "ലായിലാഹി ഇല്ലള്ളാ മുഹമ്മദനബി റസൂൽ അള്ളാ" എന്നു കണ്ടു. !!

## വർത്തമാനങ്ങൾ.

നിരണത്തുപള്ളിവകയായി ഒരു ഇംഗ്ലീഷപള്ളിക്കൂടം ൩-കൊല്ലത്തോളം ഉണ്ടായിരുന്നശേഷം വീഴ്ചയായിപ്പോയി. മേലാൽ പള്ളിക്കൂടം നടത്തുന്നതിലേക്കു പള്ളിവക ഒരുനിലം ഒഴിഞ്ഞു എഴുതിയിട്ടുണ്ടെന്നറിയുന്ന ൟ വർഷാരംഭത്തോടുകൂടെ പള്ളിക്കൂടം ആരംഭിക്കാതിരിക്കുന്നതിനെപറ്റി ആശ്ചര്യപ്പെടേണ്ടിയിരിക്കുന്നു. മുതൽഒന്നുംതന്നെമുടക്കാതെ വല്ലകെട്ടിടത്തിലും പഠിത്വംആരംഭിച്ചാൽ ഫീസുകൊണ്ടുവാദ്ധ്യാന്മാരുടെ ശമ്പളങ്ങൾകഴിച്ചു ആണ്ടിനാൽ കുറെലാഭം ആണുകാണുന്നതു. ഇങ്ങിനെപഠിത്വം ഏകദേശം ഒരുകച്ചവടംആയിരിക്കുന്ന ൟ കാലത്തു പള്ളിവകമുതൽമുടക്കിയിട്ടും നിരണംസഭക്കാർക്ക് ഒരുചെറിയപള്ളിക്കൂടം നടത്തുവാൻ വിചാരമൊ ആഗ്ര

ഹമൊ ഇല്ലാത്തതിനെക്കുറിച്ചു എങ്ങിനെആശ്ചയ്യപ്പെടാതിരിക്കാം.

അന്ത്യോഖ്യാ ആജ്ഞയിലുള്ള ലത്തീൻസഭയുടെ അദ്ധ്യക്ഷൻ മാർയൂലിയൂസ് അൽവാറസു ആർച്ച്ബിഷോപ്പ് വിലാത്തി പാദ്രിച്ചന്ന മെത്രാസനം കൊടുക്കേണ്ടസംഗതി സഹോദര മെത്രാപ്പൊലീത്തന്മാരുമായി ആലോചിച്ചു തീർപ്പെടുത്തുവാൻ കോട്ടയത്തു എത്തിയിരിക്കുന്നു.

റോമാമേലധികാരം എന്നപേരോടു കൂടി മാർയൂലിയൂസ അൽവാറസു ആർച്ച്ബിഷോപ്പിന്റെ സെക്രട്ടരിയായിരുന്ന ജൊസെഫ പാദ്രിച്ചൻ അടിപ്പിച്ചിട്ടുള്ള പൊർത്തുഗീസ പുസ്തകം ഡോക്ടർ പിന്റൊ ഇംഗ്ലീഷിൽ തൎജ്ജമചെയ്തിട്ടുള്ളതു മനൊരമ ആഫീസിൽ അച്ചടിച്ചു വരുന്നു.

കൊച്ചിയിലും മട്ടാഞ്ചേരിയിലുമുള്ള സുറിയാനിപള്ളികളിൽ വികാരി ഇല്ലാതെ കൎമ്മാദികൾ മുടക്കംവന്നതിനാൽ ഈ പള്ളി ഇടവകക്കാരായ മാന്യന്മാർ ഒരു വികാരിയെനിയമിച്ചു കൊടുക്കേണമെന്നു മെത്രാപ്പൊലീത്താ തിരുമനസ്സിലെ അടുക്കൽ അപേക്ഷിച്ചിരിക്കുന്നു

വിശുദ്ധ പാത്രിയർക്കീസു ബാവാ കഴിഞ്ഞ ൩ മാസത്തോളം മൂസൽപട്ടണത്തിൽ എഴുന്നെള്ളിയിരുന്നശേഷം ആസ്ഥാനമായ കുക്മാ ദെയറായിൽ എത്തിയിരിക്കുന്നു.

യറുശലേമിൽ നമ്മുടെ കൎത്താവിന്റെ കബറുകൽ സുറിയാനികാൎക്കും അൎമ്മനിയകാൎക്കും കൂടെപൊതുവെയുള്ള കുറെസ്ഥലം അൎമ്മനിയകാർ കൈവശപ്പെടുത്തുവാൻ ശ്രമിക്കുന്നതായി യറുശലേമിന്റെ മാർഗ്രീഗോറിയോസു പാത്രിയർക്കീസിന്റെ ലേഖനം വന്നിട്ടുണ്ടു.

തൃപ്പൂണിത്തുറ പള്ളിയിൽ പുതുതായി പണിയിച്ചിരിക്കുന്ന കുസകുദിശായുടെ കൂദാശപ്രതിഷ്ഠ ബഹുകോലാഹലമായി കഴിച്ചിരിക്കുന്നു. രണ്ടു മെത്രാപ്പോലീത്തന്മാരും രണ്ടു റമ്പാച്ചന്മാരും ഇടവകക്കാരുടെ ക്ഷണിതപ്രകാരം കൂദാശകായി എത്തിയിട്ടുണ്ടായിരുന്നു കുസകുദിശാ വിശേഷമായിപണിയിച്ചതിനു

അടിയന്തിരം മോടിയായി കഴിച്ചതിനും ഇടവകക്കാരുടെയും പ്രത്യേകിച്ചു വന്ദ്യദിവ്യശ്രീ. മൂകഞ്ചേരിഗീവറുഗീസു റമ്പാച്ചന്റെയും ബ: മനയിടെ അച്ചന്റെയും കളരിക്കൽ അച്ചന്റെയും നെടിയാത്തുചാത്രാസു മൂകഞ്ചേരികുഞ്ഞവരാ കുഞ്ഞുമാത്തു മുതലായവർകളുടെയും പരിശ്രമങ്ങൾ ഏററവും ശ്ലാഘനീയം തന്നെ.

മാർ ദിവന്നാസ്യോസ്സു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കോട്ടയത്തു തിരുനക്കരെ പണിയിച്ചുവരുന്ന വല്യപള്ളിക്കൂടം രണ്ടാഷ്ടകം പണിക്കാറവുതിരുന്നതാകുന്നു.

നമ്മുടെ ലത്തീൻശാഖയുടെ നാവായി ഠരാ വഷാരംഭം മുതൽ (ഇണ്ടിപെണ്ടൻറ കാതോലിക) സ്വാതന്ത്ര്യകാതോലിക് എന്നപേരായി ഒരു മാസാന്തരപത്രം തുടങ്ങിയിരിക്കുന്നതിന്റെ ആദ്യലക്കം നമുക്കും അയച്ചുതന്നതു കൈപ്പററിയിരിക്കുന്ന പത്രം കൊളമ്പിൽ ആകുന്നു പ്രസിദ്ധപ്പെടുത്തുന്നതു വരി വഷംതോറും ഒരു രൂപയാകുന്നു റോമാസഭയെകുറിച്ചുള്ള അനേക വത്തമാനങ്ങൾ ആകുന്നു പത്രത്തിൽ പ്രസിദ്ധപ്പെടുത്തുന്നതു. ഉപകാരമായ പലവക വത്തമാനങ്ങളും ഉണ്ടു.

വെട്ടിക്കൽ ദയറായിലെ കണക്കുകൾ തീക്കുന്നതിനായി മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ആ ദയറായിൽ എഴുന്നെള്ളിയിരുന്നശേഷം കോലഞ്ചേരിപള്ളിയിലേക്കു എഴുന്നെള്ളി.

മാർ അത്താനാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സ്വന്തഇടവകയായ വടകൻപറവൂർ പള്ളിയിൽ എഴുന്നെള്ളിഇരിക്കുന്നു.

ഒരു കാഴ്ച. കൊളമ്പിൽ വിശുദ്ധമാതാവിന്റെ പള്ളിയിടവകക്കാരായി ഇംഗ്ലാണ്ടിൽ പഠിച്ചുവരുന്ന രണ്ടുയുവാക്കൾ വെള്ളപ്പട്ടിന്മേൽ കസവുപണികൾഉള്ള ഒരുവിശേഷ തിരശീല തങ്ങളുടെഇടവക പള്ളിക്കുകാഴ്ചയായിഅയച്ചിരിക്കുന്നു.

മരിച്ചു അടക്കപ്പെട്ടു- ഇത്താലിയമന്ത്രി ഇത്താലിയാപാർലമെണ്ടുമുമ്പാകെ സംസാരിക്കുമ്പോൾ പാപ്പായുടെലൌകീക അധികാരം മരിച്ചുഅടക്കപ്പെട്ടുപോയി എന്നുപറഞ്ഞുപോൾ.

കാന്റ്വൽബിഷോപ്പ് ശ്രേഷ്ഠകുഡുംബക്കാരനാണൊ എന്ന പ്രാൻസിസുഎമ്പ്രദോർ അദ്ദേഹത്തോടു ചോദിച്ചപ്പോൾ പെട്ടകത്തിൽ നോഹായ്ക്കു ൩ പുത്രന്മാർ ഉണ്ടായിരുന്നു അവരിൽ ആരുടെ സന്തതിയാകുന്നു ഞാൻ എന്നു എനിക്കറിവില്ല എന്നു മറുപടി പറഞ്ഞു.

പാപ്പായുടെമുടിയേയും, ആശ്രമപട്ടക്കാരുടെ ഉദരത്തേയും ഉപദ്രവിക്കാതെയിരുന്നു എങ്കിൽ ലുതറിനു സുഖവൃത്തിയായി ഇരിക്കായിരുന്നു എന്നു ഇറാസമസ് എന്നവിദ്വാൻ പറക പതിവായിരുന്നു.

ലണ്ടനിൽ പൂൎവ്വകാതൊലികസഭ സ്ഥാപിക്കുന്നതിനു ചില പ്രധാനന്മാർ ആലോചിച്ചുവരുന്നു. ഇതിനു പ്രധാനി ജേംസഒനീൽ എന്നൊരു രജിസ്ത്രാർ ആണു. ഇദ്ദേഹം ൟ കാൎയ്യസാദ്ധ്യത്തിനായി വിലാത്ത പാദ്രിച്ചനുമായി എഴുത്തുകുത്തുകൾ നടത്തിവരുന്നു.

പൂൎവ്വകാതൊലികസഭയുടെ ബിഷൊപ്പാകപ്പെടുവാനിരിക്കുന്ന പാദ്രിച്ചൻ ആണ്ടുപ്രവിരാത്രിയിൽ കൊളമ്പുപള്ളിയിൽ പാട്ടുകുൎബ്ബാന ചൊല്ലി. ലൂയിസഅച്ചനും അന്തോണിഅച്ചനും ശുശ്രൂഷക്കാരായിരുന്നു.

പൂൎവ്വകാതൊലികസഭയിൽ ചേരുവാൻ ആഗ്രഹിച്ചു അമേരിക്കായിൽ ചില റോമാ ഇടവകകൾ വിലാത്തിപാദ്രിച്ചനു അപേക്ഷപത്രം അയച്ചിരിക്കുന്നു. രണ്ടുപട്ടക്കാരും ഇദ്ദേഹം ചെന്നെത്തുവാൻ കാത്തിരിക്കുന്നു.

ചെയ്വാൻഭാവിക്കുന്ന കാൎയ്യത്തെക്കുറിച്ചു ലഹള ഉണ്ടാകാതെ പ്രവൃത്തിക്ക.

സംസാരിക്കുന്നവൻ വിതക്കുന്നു, ശ്രദ്ധിക്കുന്നവൻ കൊയ്യുന്നു.

## ലേഖനങ്ങൾ.

### ചോദ്യം.

ൟ പരിഷ്കാരകാലത്തെ രീതിപ്രകാരം സുറിയാനിസമുദായത്തിൽ എന്തെല്ലാം കുറവുകൾ ഉണ്ടെന്നും അവയെ തീൎക്ക

ന്നതിന്ന ആസമുദായം എന്തുയത്നങ്ങൾ ചെയ്യുവരുന്ന എന്നും നിങ്ങളുടെവായനക്കാർ ആരെങ്കിലുമൊ മറ്റുവല്ലവരുമൊ നിങ്ങളുടെപത്രികമുഖാന്തിരം പൊതുജനത്തിന്റെ ആവശ്യത്തിന്നായി അറിവക്കേണമെന്ന അപേക്ഷിക്കുന്ന എന്ന

പ-    ഇ-

## മലങ്കര ഇടവക പത്രിക

എല്ലാ മാൎഗ്ഗ സമുദായങ്ങൾക്കും രാജകീയ കക്ഷികൾക്കും അവരവരുടെ അഭിപ്രായങ്ങൾ പൊതുജനത്തെ ഗ്രഹിപ്പിക്കുന്നതിനായി ഓരൊ വൎത്തമാനപത്രങ്ങൾ ഉണ്ടു; എന്നാൽ സുറിയാനിസമുദായത്തിന്ന തങ്ങളുടെ സാമൂഹ്യവും മാൎഗ്ഗസംബന്ധവുമായ വിഷയങ്ങൾ പ്രസിദ്ധം ചെയ്യേണ്ടതിന്ന തങ്ങളുടെ നാവുആയി ഒരു വൎത്തമാനപത്രം ഇതെവരെ ഉണ്ടായിട്ടില്ലാത്തതു ഈ പരിഷ്കാരകാലത്തു എത്രയും പരിതാപകരമായ അവസ്ഥയാകുന്നു. ഇതരസമുദായങ്ങളുടെ നടപടികളെക്കുറിച്ചു വിവരമുള്ള യാതൊരുത്തനും സുറിയാനിസഭയ്ക്കും ഇപ്രകാരമുള്ള ഒരുനാവു വേണ്ടതു ആവശ്യമില്ലാ എന്നു ഒരിക്കലും പറകയില്ലാ. സുറിയാനിസഭകാൎയ്യങ്ങൾ ശരിയായി അറിഞ്ഞിട്ടില്ലാത്ത മഹാന്മാർ ഇന്നെവരെ ഇതിന്റെ നാവായി ഒരു പത്രം ഇല്ലാഞ്ഞതിനെകുറിച്ചു ആശ്ചൎയ്യപ്പെടുന്നതിനും നേരെമറിച്ചു സഭയിൽ ഉള്ള അനേകതര കുഴപ്പങ്ങൾ അറിഞ്ഞിരിക്കുന്നവർ അവ പൂൎണ്ണമായി ശമിക്കാതെയിരിക്കുന്ന ഈ കാലത്തു ഇതു പുറപ്പെടുവാൻ സംഗതിയായതിനെകുറിച്ചു സന്തോഷാശ്ചൎയ്യം കൂടുന്നതിന്നും കാരണമുണ്ടു. പത്രം നിശ്ചയമായിപുറപ്പെടുമെന്ന അറിഞ്ഞതിൽ ഇനിക്കുവളരെസന്തോഷമാകുന്നു ഉള്ളതു.

പത്രിക നടത്തേണമെന്ന സഭാനാഥന്മാർ ദീൎഘകാലമായി ആലോചിക്കയും വാഞ്ഛിക്കയും ചെയ്തിട്ടുണ്ടെന്ന എല്ലവരും അറിഞ്ഞിരിക്കും പല കാരണങ്ങളാൽ ഇന്നെവരെ ഈ കാവൃതീൎത്തു വാഞ്ഛയെ നിറവേറ്റുന്നതിന്ന സംഗതിയാകാതെ ഇത്രയുംകാലം കഴിഞ്ഞുകൂടി എന്ന ചുരുക്കിപറകയല്ലാതെ ഇതിനുണ്ടായ തടസ്സങ്ങളെപ്പറ്റി വിസ്താരമായിപറവാൻ എളുപ്പമല്ലായിരിക്കും ആരംഭിച്ചു അല്പായുസ്സായിപോകുന്നപക്ഷം ഉണ്ടാകുന്ന ഇച്ഛാഭംഗം നിറഞ്ഞ സങ്കടത്തെക്കാൾ ഇല്ലാതെയിരിക്കുന്ന സങ്കടം നന്നെന്ന വിചാരിക്കുന്ന ഇപ്പോൾ പുറപ്പെട്ടിരിക്കുന്നതും ഈ ശങ്കയും ഭയവും കൂടാതെ അല്ലായിരിക്കും എ

ങ്കിലുംഒരു ആശ്വാസവിചാരംഉണ്ടാവാം മനുഷ്യാവസ്ഥക്കു പൂൎണ്ണത ദൈവവിധിയാൽതന്നെ ഇല്ലാത്തതാകുന്നു പൂൎണ്ണാവസ്ഥ പ്രാപിച്ചശേഷം പത്രം നടത്തികൊള്ളാം എന്നുള്ള വിചാരം പത്രം നടത്തുവാൻ സംഗതിയാകയില്ലാ എന്നതിനു ശരിയാകുന്നു. അതിനാൽ ദൈവാശ്രയത്തിൽ ആരംഭിക്ക, നടത്തുകായി പ്രയത്നിക്ക, ശേഷം ദൈവനടത്തിപ്പിന്നായി സമൎപ്പിക്ക ഇത്രയും അല്ലാതെ മനുഷ്യകൈകളാൽ സാദ്ധ്യമല്ലെന്നു പൂൎണ്ണ വിശ്വാസംതന്നെസ്ഥിരതയുള്ള ആശ്രയമായി വരേണ്ടുന്നതു.

പത്രത്തിന്റെ സ്വഭാവത്തെക്കുറിച്ചും ഇനിക്കു അഭിപ്രായമുണ്ടു. അതു പ്രധാനമായി സുറിയാനിസഭാ വിഷയങ്ങളെയും സാമൂഹ്യസന്മാൎഗ്ഗ വിഷയങ്ങളെയുംപററി പ്രസ്ഥാപിക്കുന്നതും അന്യമതസ്ഥന്മാർ ദുരുപയോഗമായും അനാവശ്യമായും ന്യായമായുംഅന്യായമായും ഈ സമുദായത്തെ ചുമത്തുന്ന ആക്ഷേപങ്ങൾക്കു ന്യായമായ സമാധാനങ്ങളും പരിഹാരങ്ങളുംപറയുന്നതും ആയിരിക്കണം ഇതുസാരാംശത്തിൽ മാൎഗ്ഗസംബന്ധമായ പത്രമാണെങ്കിലും ഈ രാജ്യത്തെ പ്രജകളിൽ ഒരു പ്രധാന അംശത്തിന്റെ നാവായിരിക്കുന്ന സ്ഥിതിക്കു രാജകീയ കാൎയ്യങ്ങളിൽ പൂൎണ്ണമൌനത അനുഷ്ഠിപ്പാൻ നിവൃത്തിയില്ലാത്തതിനാലും മഹാരാജാവു തിരുമനസ്സിലെ രാജ്യഭരണവിഷയങ്ങളെക്കുറിച്ചും അവിടുത്തെ ഗവൎമ്മെണ്ടിനാൽ അപ്പപ്പോൾ ഏൎപ്പെടുത്തുന്ന ഓരോ ഗുണീകര പ്രവൃത്തികളെകുറിച്ചും സമുദായത്തിനുള്ള തൃപ്തിയും സന്തോഷവും കൃതജ്ഞതാസൂചകമായ വിധത്തിൽ പ്രസ്ഥാപിക്കാതെ ഇരിക്കുന്നതു ഗവൎമ്മെണ്ടിന്റെ അനേക നന്മകൾ അനുഭവിക്കുന്നതും സാക്ഷാൽ സ്വാമിഭക്തിയുള്ളവരെന്നു കീൎത്തിപ്പെട്ടിരിക്കുന്നവരുമായ ഒരു ജനസമുദായത്തിനു യോഗ്യമല്ലാത്തതിനാലും ഗവൎമ്മെണ്ടുസംബന്ധമായ വിഷയങ്ങളെകുറിച്ചും തീരെ മൌനതയായിരിപ്പാൻ പാടില്ലാ. ഈ പത്രത്തിന്റെ പൊതുസമ്പ്രദായം ഈ രീതിയിൽ ആയിരിക്കണം.

പത്രത്തിൽ അപ്പഴപ്പോൾ പ്രസിദ്ധംചെയ്യുന്ന ലേഖനങ്ങളുടെ സ്വഭാവത്തെക്കുറിച്ചും എന്റെവിചാരം പറയാം മാൎഗ്ഗസംബന്ധമായും സമൂഹ്യാവസ്ഥയിലും സുറിയാനിസഭയിൽ ഉണ്ടാകുവാൻ ആവശ്യപ്പെട്ടിരിക്കുന്ന പരിഷ്കാരങ്ങളെക്കുറിച്ചും, സമുദായത്തിൽപെട്ട യുവാക്കൾക്കു എല്ലാസ്ഥലങ്ങളിലും ലൌകീകവും ദൈവീകവുമായ വിദ്യാഭ്യാസം ലഭിക്കേണ്ടു

തിനവേണ്ടിവരുന്ന പഠിനസംബന്ധമായ ഏൎപ്പാടുകളെക്കുറിച്ചും സഭാകാൎയ്യങ്ങൾ നടത്തുവാൻ പ്രത്യേകചുമതലക്കാരായിരിക്കുന്ന പട്ടക്കാൎക്കു പഠിപ്പും പരിഷ്കാരവും ഇല്ലാത്തതിനാൽ സമുദായത്തിൽ വന്നുകൂടിയിരിക്കുന്ന അനേക കെടുമതികളെ പൊതുജനത്തിനു ചൂണ്ടികാണിച്ചു സമുദായത്തിനുണ്ടായിരിക്കുന്ന ദോഷങ്ങൾ പരിഹരിക്കുന്നതിനു സാമൎത്ഥ്യവും പഠിപ്പുമുള്ള പട്ടക്കാരുടെ സഹായമാകുന്ന ഏകഔഷധം എന്നും തല്കാലം അവൎക്കുള്ള വിദ്യാഭ്യാസവും പരിഷ്കാരവുംകൊണ്ടുമാത്രം അവർ സഭവകയായ ഗൌരവജ്ജോലികൾക്കു പ്രാപ്തന്മാരായിരിക്കയില്ലെന്നും, അതിനാൽ സഭയിൽ കുഴപ്പങ്ങൾ നീണ്ടുനില്ക്കാതെയിരിപ്പാൻ പട്ടക്കാരുടെ ഇനിയത്തെ തലമുറകൾഎങ്കിലും ഉൎജ്ജിതയായി പ്രവൃത്തിപ്പാൻ തക്കവണ്ണം ശെമ്മാശ്ശന്മാരെ ഏകരീതിയിൽ അഭ്യസിപ്പിക്കേണ്ടതു സഭയുടെ മുഖ്യ ലാക്കായിരിക്കെണമെന്നും, അതല്ലാതെ സഭകാൎയ്യങ്ങൾ തൃപ്തിയായി യഥാസ്ഥാനപ്പെടുത്തുവാൻ അസാദ്ധ്യമായിരിക്കുമെന്നും പൊതുജനത്തെ തെളിവായി ബോദ്ധ്യപ്പെടുത്തുന്നതിനും, സുറിയാനിപഠിനം ക്രമപ്പെടുത്തേണ്ടതിന്റെയും സുവിശേഷവേല സഭയിൽ ക്രമമായി നടത്തേണ്ടതിന്റെയും ആവശ്യകതയെ നിൎബ്ബന്ധിക്കുന്നതിനും, സുറിയാനിഗ്രന്ഥങ്ങൾ ഭാഷയാക്കി പ്രസിദ്ധപ്പെടുത്തുക, മലയാള നമസ്കാരപുസ്തകങ്ങളുടെ പരിതാപകരമായ തല്കാല അപരിഷ്കൃതമട്ടിൽനിന്നു നന്നാക്കുക എന്നീജ്ജോലികളിൽ സഹായിക്കുന്നതിനും ഇൻഡ്യായുടെ പലപ്രദേശങ്ങളും സിലോൺദ്വീപിലും, പടിഞ്ഞാറെ ഖണ്ഡങ്ങളിലുമുള്ള നമ്മുടെ സഭക്കാരായ ലത്തീൻശാഖക്കാരുടെ നടപടികളും ശീമയിൽ വിശുദ്ധ സിംഹാസനസംബന്ധമായ വിശേഷവൎത്തമാനങ്ങളും പൊതുജനത്തെ തെൎയ്യപ്പെടുത്തുന്നതിനും സഭയുടെ അനാഥസ്ഥിതിയെ കുറിച്ചു പരിഭവപ്പെട്ടും, മറ്റു ഓരോ കാരണങ്ങളാലും സ്വന്തമതത്തെ ഉപേക്ഷിച്ചു പൂൎണ്ണതൃപ്തിയോടല്ലെങ്കിലും നടപടികളുടെ വെടിപ്പുകണ്ടു അന്യാധീനത്തിലേക്കു ആകൎഷിക്കപ്പെട്ടിരിക്കുന്ന സഹോദരന്മാരെ തിരികെ വരുത്തുവാൻ പ്രയത്നിക്കുന്നതിനും, ഒരു പത്രം ജാഗ്രതയുള്ള ഒരു സഞ്ചാരപ്രസംഗിയായിരിക്കെണമെന്നാകുന്നു എന്റെ ആഗ്രഹവും അപേക്ഷയും.

ആരംഭകാലത്തു ആയിരമൊ രണ്ടായിരമൊ വായന

കാർ ഉണ്ടായിരിക്കയും പരിക്രമമായി പിരിയാതെ ക്രമേണ വായനക്കാർ ചുരുങ്ങുകയും ചുരുക്കപ്പെടുകയും ചെയ്യാൻ സംഗതിയാകാത്തതെന്നാണ ഈ പുതിയ പത്രികയെക്കുറിച്ചുള്ളതിന്റെ കൎത്താക്കൾ വിചാരിക്കേണ്ടതു. തങ്ങളുടെ സത്യവിശ്വാസ സഭയുടേയും സമുദായത്തിന്റേയും ഉന്നതിയെക്കുറിച്ചു നിഷ്കളങ്ക താല്പൎയ്യമുള്ളവരെന്നും തങ്ങളുടെ പൂൎവ്വീകന്മാർ കാലംമുതലെ സത്യവിശ്വാസ സഭയിൽ സ്ഥിരതയോടും തങ്ങൾതന്നെ നാൾക്കുനാൾ സമുദായത്തോടുള്ള സ്നേഹത്തിൽ തണുത്തല്ല വൎദ്ധിച്ചുവൎദ്ധിച്ചുവരുന്നവരെന്നു ബോദ്ധ്യപ്പെട്ടും ഇരിക്കുന്ന ബ: പട്ടക്കാരും ജനങ്ങളും എല്ലാ ഇടവക പള്ളികളും ഈ പത്രവായനക്കാരായിരിക്കണമെന്നെ തല്ക്കാലോദ്ദേശം വേണ്ടി. ഇപ്രകാരമുള്ളവൎക്കുമാത്രം പത്രം അയച്ചുകൊടുക്കുന്നതിനും ആവശ്യമുള്ളു എന്തെന്നാൽ ഇവർ സഭവകയായ ഏതു നല്ലപ്രവൃത്തികളിലും സഹായിക്കുന്നതിനും സഹകരണം ചെയ്യുന്നതിനും സദാസന്നദ്ധന്മാരായിരിക്കേണ്ടതു അവർ സഭയുടെ അംഗങ്ങൾ എന്നാസ്ഥിതിക്കു അവൎക്കു ചുമതലയാണ. അവർ അപ്രകാരമുള്ള സഹായങ്ങളിൽനിന്നു പിൻവാങ്ങുകയുമില്ല. ഈ പുതിയ പത്രത്തെക്കുറിച്ചു ഇനിക്കു തല്ക്കാലമുള്ള വിചാരങ്ങൾ ഇത്രയുമെ ഉള്ളു ശേഷം വഴിയെ.

ത- ചാ-

## ഞാൻ ലോകത്തിന്റെ വെളിച്ചം ആകുന്നു- യോഹ ൮ ൧൨

കൎത്താവായ യേശു തന്നെക്കുറിച്ചുതന്നെ എന്തു പറയുന്നു എന്ന ഈ വചനങ്ങളിൽനിന്നു കാണുന്ന പ്രകൃതിയാൽ ലോകം അന്ധകാരത്തിൽ ഇരിക്കുന്നതായും അതിനാൽ ലോകത്തിനു പ്രകാശം ആവശ്യപ്പെട്ടിരിക്കുന്നതായും ഈ വചനങ്ങളാൽ അൎത്ഥമാകുന്നു ആത്മീകപ്രകാരവും സന്മാൎഗ്ഗപ്രകാരവും ലോകം അന്ധകാരത്തിലും പ്രകാശത്തിനു ആവശ്യപ്പെട്ടും ഇരിക്കുന്നു ൧൯൦൦ വൎഷങ്ങൾ ആയി അപ്രകാരംതന്നെയാണ പൂൎവ്വരാജ്യങ്ങളായ എജിപ്തിലും ഗ്രേക്കിലും റോമായിലും പുതിയരാജ്യങ്ങളായ ഇംഗ്ലാണ്ടിലും റുഷ്യായിലും ജൎമ്മനിയിലും ഈ സത്യം വാസ്തവമാണ. മനുഷ്യവൎഗ്ഗത്തിൽ ഏറിയപക്ഷവും തങ്ങളുടെ ആത്മാക്കളുടെ വിലയെക്കുറിച്ചോ ദൈവത്തിന്റെ സത്യസ്വഭാവത്തെക്കുറിച്ചോ വരുവാനിരിക്കുന്ന ലോകത്തിന്റെ വാസ്തവത്തെക്കുറിച്ചോ അറിയാതെയിരിക്കുന്നു. വിദ്യയും ശാസ്ത്രങ്ങളും എത്രതന്നെ വൎദ്ധിച്ചിട്ടും അന്ധകാരം ഭൂമിയേയും കൂരിരുട്ടു ജനങ്ങളെയും മൂടിയിരിക്കുന്നു.

ഈ പരിതാപ അവസ്ഥയിൽ കൎത്താവായ യേശുക്രിസ്തു ഏക ഔഷധം എന്നു താൻ പിടിച്ചുപറയുന്നു, അന്ധകാരമായ ഒരു ലോകത്തിൽ പ്രകാശവും ജീവനും സമാധാനവും രക്ഷയും ചിന്തുന്നതിനു താൻ സൂൎയ്യൻ എന്നപോലെ പ്രകാശിച്ചുയൎന്നിരിക്കുന്നു. ആത്മീകസഹായവും നടത്തിപ്പും വേണ്ടിയ എ

ല്ലാവരും തന്റെ അടുക്കലേക്കു തിരിഞ്ഞു തന്നെനടത്തിപ്പുകാരനായി കൈകൊള്ളുവാൻ താൻ ക്ഷണിക്കുന്നു. ലോകത്തിനു സൂൎയ്യൻ ഏതുപ്രകാരം പ്രകാശം ചൂടു ജീവൻ ഫലവത്വം എന്നിവ നല്കുന്നുവൊ, അപ്രകാരം പാപികൾക്കു ആയിരിപ്പാൻ താൻ ലോകത്തിൽ വസിക്കുന്നു. ഈ അൎത്ഥം നിറഞ്ഞ വചനങ്ങൾ നമ്മുടെ ഹൃദയങ്ങളിൽ വേരൂന്നിപതിയണം. ഈ കാലത്തുകളള പ്രകാശങ്ങൾ എല്ലാഭാഗത്തുനിന്നും മനുഷ്യശ്രദ്ധയെ ആകൎഷിക്കുന്നു. യുക്തിജ്ഞാനം, സ്വാതന്ത്ര്യം, മനസ്സാക്ഷി, സഭച്ചട്ടം, ഇവ ഓരോന്നു സത്യപ്രകാശം തങ്ങളുടെകൈവശംഉണ്ടെന്നു നിലവിളിച്ചുപറയുന്നു. അവർഎന്തുപറയുന്നു എന്നുഅവർഅറിയുന്നില്ല, പാപികളെരക്ഷിപ്പാൻ ലോകത്തിൽവന്നു, നമുക്കുപകരം ക്രൂശിന്മേൽമരിച്ചു, നമ്മുടെസ്നേഹിതനായി ദൈവത്തിന്റെ വലത്തുഭാഗത്തു ഇരിക്കുന്നവൻമാത്രമെ സത്യപ്രകാശമുള്ളു തന്റെപ്രകാശത്തിൽ നാം പ്രകാശത്തെ കാണുന്നു.

റൈൽ

## മാർ അപ്രേമിന്റെ ചരിത്രം

(സുറിയാനിയിൽ നിന്നു ഭാഷപ്പെടുത്തിയതു)

മാർഅപ്രെം സുറിയാനി ജാതിക്കാരനായിരുന്നു തന്റെപിതാവു നിസിബീൻകാരനും ആപട്ടണത്തിൽ അബെനിൽ എന്ന ദേവന്റെ പുരോഹിതനുംആയിരുന്നു മാതാവു ധയർബെക്കർകാരിയായിരുന്നു ഈ വിഗ്രഹത്തെ സത്യവിശ്വാസരാജാവായ കൊസ്തന്തീന്റെകാലത്തു യൂബിനിയാനോസു എന്നഉപരാജാവു നശിപ്പിച്ചുകളഞ്ഞു മാർ അപ്രേം ഏലിയാ ശമുവേൽ എന്നവരെപോലെ മാതാവിന്റെ ഗൎഭത്തിൽ നിന്നു തന്നെ തെരഞ്ഞെടുക്കപ്പെട്ടവനായിരുന്നു എന്തെന്നാൽ താൻ സത്യവിശ്വാസത്തിന്റെ ശത്രുക്കളായ എല്ലാവേദവിപരീതികളുടേയും ഭക്തിഹീനമായ ഉപദേശങ്ങളെ വെളിപ്പെടുത്തി അവയെ നിൎമ്മൂലമാക്കുന്നതിനും തന്റെനിൎമ്മലമായ ഉപദേശങ്ങളുടെ പ്രകാശത്താൽ സകലഭൂമിയേയും പ്രകാശിപ്പിക്കുന്നതിനും സത്യവഴിഅനേകൎക്കു കാണിക്കുന്നതിനും ദൈവംതിരുമനസ്സായിരുന്നു തന്നെ തിരഞ്ഞെടുത്തദൈവകൃപ സദാ തന്നോടുകൂടെഉണ്ടായിരുന്നു ഈ കൃപ തന്നെകാത്തു തന്റെപിതാവിന്റെ അശുദ്ധബലിപൂജകളിലും ക്ഷേത്രങ്ങളിലും താൻ സംബന്ധപ്പെടാതെയിരിപ്പാനും അബനീൽ എന്ന വിഗ്രഹത്തെവന്ദിക്കാതെയിരിപ്പാനും തന്റെപൈതൽ പ്രായത്തിൽ തന്നെസഹായിച്ചു. പൈതലിനെ വിഗ്രഹാരാധനക്കായി കൊണ്ടുപോകണമെന്നു അവന്റെ മാതാപിതാക്കന്മാർ ആഗ്രഹിച്ചു എങ്കിലും ദൈവകൃപഅവനെ സൂക്ഷിച്ചിരുന്നു. പൈതലിന്റെമേൽ ചൊരിഞ്ഞുകൊണ്ടിരുന്ന കൃപയും അവന്റെ ക്രിയകളുംകണ്ടു പിശാചുക്കൾ ഭ്രമിച്ചു അവൻ ഇനിക്കൊരുതെരഞ്ഞെടുക്കപ്പെട്ട പാത്രമെന്നു പൌലോസിനെക്കുറിച്ചു പറയപ്പെട്ടപ്രകാരം മാർഅപ്രേമിന്റെ മേലും നിവൃത്തിയായി.

ഒരുനാൾ പൈതൽപട്ടണത്തിൽ ഒരുക്രിസ്ത്യാനിയോടുകൂടെ സഹവാസം ചെയ്യുന്നതായി അവന്റെപിതാവുകണ്ടു കോപിച്ചു നിൎദ്ദയമായി അവനെഅടിക്കയും, എന്റെദൈവം നിന്നോടു സമാധാനപ്പെടുന്നതിനായി അവനു പൂജകഴിപ്പാൻ ഇതാഞാൻ പോകുന്നുഎന്നുപറഞ്ഞു പോകയുംചെയ്തു. അപ്രകാരം അവൻപോയി പൂജകഴിക്കുമ്പോൾ ദേവൻഅവനുപ്രത്യക്ഷപ്പെട്ടു നീ താല്പൎയ്യമായി ഞങ്ങളെശുശ്രൂഷിക്കുന്നവനെന്നും പൂജിക്കുന്നവനെന്നും ഞങ്ങൾഅറിയുന്നു. എന്നാൽഞങ്ങളെ പീഡിപ്പിക്കുന്ന നിന്റെപുത്രനോടുഞങ്ങൾ സമാധാനമായിരിപ്പാൻ കഴിയുന്നതല്ല, ഞങ്ങൾനിന്നോടു പ്രീതിയായിരിക്കേണമെങ്കിൽ അവനെ നിന്റെഭവനത്തിൽനിന്നു പുറത്താക്കിക്കളക. അവൻഞങ്ങൾക്കു ശത്രുവാകുന്നു നിന്റെസമീപത്തുഅവൻവസി

കയും അരുതു. എന്നു പറഞ്ഞു അപ്പോൾ അവൻ ഭവനത്തിൽ ചെന്നു, എന്റെ ദേവന്മാൎക്കു നീ ശത്രുവായിരിക്കയാൽ എഴുന്നേററു നിനക്കിഷ്ടമുള്ള സ്ഥലത്തേക്കു പൊയ്ക്കൊൾക എന്റെ ഭവനത്തിൽ നിന്നെ കാണുകയും അരുതു എന്നു പറഞ്ഞു മുമ്പെ തന്നെ ഇതിന്നായി ആഗ്രഹിച്ചിരുന്ന അബ്രഹമിനു ഇവ സന്തോഷവചനങ്ങൾ ആയിരുന്ന ഭവനത്തിൽനിന്നും യാതൊന്നും എടുക്കാതെയും എവിടെക്കു പോകുന്നു എന്നു അറിയാതെയും അവൻ ഇറങ്ങി പുറപ്പെട്ടു. ദൈവകൃപ അവനെ നടത്തി നിസിബിൻ പട്ടണത്തിലുള്ള ക്രിസ്ത്യാനി ദൈവാലയത്തിൽ മാർ യാക്കോബ എപ്പിസ്കോപ്പായുടെ അടുക്കലേക്കു അവനെ കൊണ്ടുപോയി. മാർ യാക്കോബ് അവനെ ദൈവീക ഉപദേശങ്ങൾ പഠിപ്പിക്കയും ദേവപഠിതാക്കന്മാരുടെ കൂട്ടത്തിൽ ആക്കുകയും ചെയ്തു. പൈതൽ സകല ദൈവഭയത്തിലും സത്യഭക്തിയിലും വ്രതത്തോടുകൂടെ നടക്കുന്നവനെന്നു മാർ യാക്കോബിന്നും അവനെ കണ്ടിട്ടുള്ള മറെറല്ലാവൎക്കും ബോദ്ധ്യമായി എല്ലാവരും അവനോടു ഏററവും പ്രീതിപ്പെടുകയും ചെയ്തു. (തുടരും)

## അസാധാരണ ക്ലാസുകേററം (കോട്ടയത്തു കിഴക്കെ സിമ്മനാരി)

൭൩ വൎഷാരംഭം മുതൽ കോട്ടയത്തു ഇംഗ്ലീഷ് സിമ്മനാരിയിൽ എഫ് ഏ ക്ലാസുകൂടെ തുടങ്ങുന്ന വിവരവും പീസു കുറക്കുന്ന വിവരവും ക്ലാസുകേററ സംബന്ധമായ ചട്ടങ്ങളും മററും അടങ്ങിയതായി കഴിഞ്ഞ ധിസമ്പർ മാസത്തിൽ സിമ്മനാരി അദ്ധ്യക്ഷൻ ബ്രോഡംസ സായ്പു അവൎകൾ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന നോട്ടീസിനെക്കുറിച്ചും തത്സംബന്ധം മലയാള മനോരമ വിനോദിനി മുതലായ പത്രങ്ങളിൽ ഉണ്ടായ പത്രാധിപലേഖനങ്ങളെക്കുറിച്ചും വായനക്കാർ അറിഞ്ഞിരിക്കുമല്ലൊ. നോട്ടീസിൽ പറയും പ്രകാരം തന്നെ കാൎയ്യങ്ങൾ നടത്തി ക്ലാസുകേററം മുൻകാലത്തു എങ്ങും ഉണ്ടായിട്ടില്ലാത്ത വിധത്തിൽ ആയിരുന്നു കഴിഞ്ഞ വൎഷം അഞ്ചാം ക്ലാസിൽ രണ്ടു സമാധിവിഷ്യൻ ഉണ്ടായിരുന്നവ ൨൦ വൎഷം മേൽ കീഴുള്ളവയായിതീൎന്ന രണ്ടു ഡിവിഷനിൽനിന്നും ൬-ാം ക്ലാസിലേക്കു കയററം കൊടുക്കുന്നതിനു പകരം ഒന്നിൽനിന്നു മറെറ ഡിവിഷനിലേക്കു കയററമായി. ശേഷമുള്ള ക്ലാസുകളിലും കയററം വളരെ കണിശമായിട്ടാണു കൊടുത്തതു. കണിശത്തിന്റെ ആധിക്യം കൊണ്ടൊ എന്തോ കയററം എല്ലാം കഴിഞ്ഞപ്പോൾ സിമ്മനാരിയിൽനിന്നു പിരിഞ്ഞുപോവാൻ ൧൦൦ൽ ചില്വാനം കുട്ടികൾ തയ്യാറായി ചിലരെല്ലാം കൂടി സായ്പിനു ഒരു ഹൎജി കൊടുത്തപ്പോൾ എന്നിട്ടു ഒന്നുമായില്ല. സട്ടിഫിക്കേററു കിട്ടിയും കിട്ടാതെയും കുട്ടികൾ മറെറ പിരിഞ്ഞു ക്ലാസുകളിൽ കുട്ടികൾ നന്നാ ചുരുങ്ങുകയും പീസു വളരെ കുറകയും ചെയ്തു. ഇങ്ങിനെ ഇരിക്കെ ചില കുട്ടികൾക്കു അവരുടെ പിതാക്കന്മാരുടെ നിൎബന്ധത്താൽ കയററം കൊടുത്തു പിന്നീടു പല ക്ലാസിൽ ഉള്ളവരായി ഏകദേശം ൩൦ കുട്ടികൾക്കു അസാധാരണ ക്ലാസുകേററം കൊടുത്തിരിക്കുന്നതായി നോട്ടീസു എഴുതി പതിച്ചിരിക്കുന്നു. ഇങ്ങിനെ കയററം ലഭിച്ചിരിക്കുന്ന കുട്ടികൾ ചിലരെല്ലാം ചങ്ങനാശ്ശേരി ആലപ്പുഴ മുതലായ സ്ഥലങ്ങളിലെ പള്ളിക്കൂടങ്ങളിൽ പോയി ചേൎന്നവരാണു. അതൃപ്തിപ്പെട്ടിരിക്കുന്ന കുട്ടികളുടെ സംരക്ഷകന്മാരെ തൃപ്തിപ്പെടുത്തിയല്ലാതെ കുട്ടികൾ വരികയില്ല അതിനാൽ ഇങ്ങിനെയും ചെയ്യുന്നുപോൽ. അദ്ധ്യക്ഷൻ പുതുതായിട്ടു കൂടെ ചട്ടവട്ടങ്ങൾ ഭേദപ്പെടുത്തുന്നതു കലശലാകരുതു. പഴയരീതിയിൽനിന്നു ഭേദപ്പെടുത്തുമ്പോൾ ഭേദപ്പാടിനെ പൊതുജനം എങ്ങിനെ അംഗീകരിക്കും എന്നുകൂടെ നോക്കേണ്ടതാണു. മുൻകാലങ്ങളിൽ മിഷ്യനറിമാർ പഠിത്തിനായി കുട്ടികളെ വീടുകളിൽ വന്നു വിളിച്ചുകൊണ്ടുപോകയായിരുന്ന അവരുടെ ചരക്കു വിശേഷമെന്നു പൊതുജനം അ

റിഞ്ഞുവാങ്ങുവാൻ ധാരാളം ചെന്നുതുടങ്ങിയപ്പോൾ ഓടിച്ചുവിടുകയും ആയിരിക്കുന്ന മിഷ്യനറിമാരെ ഇംഗ്ലീഷ ഭാഷയും നാഗരീകത്വവും അഭ്യസിപ്പിക്കുന്നു എന്നുമാത്രമല്ല പ്രൊട്ടെസ്റ്റന്റുമാർഗ്ഗവും ശ്രദ്ധയോടെ യുവാക്കളെ പഠിപ്പിക്കുന്നു. ഇങ്ങിനെ ഇരിക്കെ അദ്ധ്യക്ഷന്മാർ ദൃഷ്ടിയായിരിക്കാതെ സൌമ്യമായിരിക്കേണ്ടതു എത്രയും അത്യാവശ്യമാണ.

## മെത്രാപ്പോലീത്തന്മാരുടെ സഞ്ചാരങ്ങൾ.

മകരം ൧ാം൹ മാർഗ്രീഗോറിയോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു വടക്കെ ഇടവകകളിൽ വിശിസാപിരിവിനു ള്ള യാത്രയിൽനിന്നു മടങ്ങി സിമ്മനാരിയിൽ എത്തി.

മകരം ൭ാം൹ മാർദീവന്നാസ്യോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കോട്ടയത്തിനുസമീപം പാമ്പാടിയിൽ ഒരു പുത്തൻപള്ളിക്കു അടിസ്ഥാനം സ്ഥാപിക്കുന്നതിനു എഴുന്നെള്ളി വ്യാം൹ മത്താമ്മാശ്ലീഹായുടെ നാമത്തിൽ ടി പള്ളി സ്ഥാപിക്കുകയും ൮ാം൹ രാവിലെ തിരികെ സിമ്മനാരിയിൽ എത്തുകയും ചെയ്തു.

മകരം ൯ാം൹ മാർ യൂലിയോസ്സ അൽവാറിസ്സ ഗോവാബിഷോപ്പു കാട്ടിയാമ്പുരത്തെ പള്ളിവ്യവഹാരകാൎയ്യമായി തന്റെ സ്ഥാനമായ ഗോവയിൽനിന്നു മംഗലപുരത്തേക്കു എഴുന്നെള്ളിയിരുന്നശേഷം കോട്ടയം സിമ്മനാരിയിൽ എത്തിയിരിക്കുന്നു.

മകരം ൧൦ാം൹ മാർ യൂലിയോസ്സ അൽവാറിസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും മാർ ഗ്രീഗോറിയോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും തൃപ്പൂണിത്തുറപള്ളിയിൽ പുതുതായി പണിയിച്ചിരിക്കുന്ന ക്രൂസ്കിളീശായുടെ കൂദാശയ്ക്കായി തൃപ്പൂണിത്തുറയ്ക്കു എഴുന്നെള്ളി ൧൬൹ അവിടെനിന്നു തിരികെ സിമ്മനാരിയിൽ എത്തി.

മകരം ൧൬൹ മാർ ദീവന്നാസ്യോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു ചെറിയപള്ളിക്കേസ്സ സംബന്ധിച്ചു തിരുവനന്തപുരത്തേക്കു എഴുന്നെള്ളി.

മകരം ൧൭൹ മാർ ഗ്രീഗോറിയോസ്സ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു തന്റെ സ്ഥാനമായ പരുമല സിമ്മനാരിക്കു എഴുന്നെള്ളി.

## ൧൮൯൨ കുംഭം (ശ്ബാത്ത) ൨൯ തിയ്യതിയുണ്ടു.

| സുറിയാനി | മലയാളം | ഇംഗ്ലീഷു | | ആഴ്ച |
|---|---|---|---|---|
| ശ്ബാത്ത ൧ | കുംഭം ൩ | ഫെബ്രുവരി | ൧൩ | ശ |
| ൨ | ൪ | | ൧൪ | ഞാ |
| ൩ | ൫ | | ൧൫ | തി |
| ൪ | ൬ | | ൧൬ | ചൊ |
| ൫ | ൭ | | ൧൭ | ബു |
| ൬ | ൮ | | ൧൮ | വ്യാ |
| ൭ | ൯ | | ൧൯ | വെ |
| ൮ | ൧൦ | | ൨൦ | ശ |
| ൯ | ൧൧ | | ൨൧ | ഞാ |
| ൧൦ | ൧൨ | | ൨൨ | തി |
| ൧൧ | ൧൩ | | ൨൩ | ചൊ |
| ൧൨ | ൧൪ | | ൨൪ | ബു |
| ൧൩ | ൧൫ | | ൨൫ | വ്യാ |
| ൧൪ | ൧൬ | | ൨൬ | വെ |
| ൧൫ | ൧൭ | | ൨൭ | ശ |
| ൧൬ | ൧൮ | | ൨൮ | ഞാ |
| ൧൭ | ൧൯ | | ൨൯ | തി |
| ൧൮ | ൨൦ | മാൎച്ച് | ൧ | ചൊ |
| ൧൯ | ൨൧ | | ൨ | ബു |
| ൨൦ | ൨൨ | | ൩ | വ്യാ |
| ൨൧ | ൨൩ | | ൪ | വെ |
| ൨൨ | ൨൪ | | ൫ | ശ |
| ൨൩ | ൨൫ | | ൬ | ഞാ |
| ൨൪ | ൨൬ | | ൭ | തി |
| ൨൫ | ൨൭ | | ൮ | ചൊ |
| ൨൬ | ൨൮ | | ൯ | ബു |
| ൨൭ | ൨൯ | | ൧൦ | വ്യാ |
| ൨൮ | ൩൦ | | ൧൧ | വെ |
| ൨൯ | മീനം ൧ | | ൧൨ | ശ |

### വിശേഷദിവസങ്ങൾ

കുംഭം ശ്ബാത്ത

൨നു— കൎത്താവു ദൈവാലയത്തിൽ പ്രവേശിച്ച പെരുനാൾ.

൩നു— മാർ ബർസൌമായുടെ ഓൎമ്മ.

൮നു— ഗ്രേഗോറിയോസു ബാവായുടെ ഓൎമ്മ.

൧൬നു— വല്യനോമ്പു ഉടസം.

൨൨നു— ശു. പത്രോസു അന്ത്യോഖിൽ സിംഹാസനം സ്ഥാപിച്ച ഓൎമ്മ.

#### മലയാളം

കുംഭം

൨നു— വെളുത്തവാവു.

൧൬നു— ശിവരാത്രി.

൧൭നു— കറുത്തവാവു.

പുസ്തകം ൧. ലക്കം ൨.

൧൦൬൭-ൽ ൧൮൯൨ കുംഭം ൨൯ ന-

# മലങ്കര
# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.

നമ്മുടെ കർത്താവായ യേശുക്രിസ്തുവിന്റെ കുരിശി
ങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ)

## സംഗതിവിവരം

മലങ്കര ഇടവക പത്രിക.

## പത്രിക വിലവിവരം.

| | രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്ക് | ൧ | ൧൪ |
| ഒററപ്രതിക്ക് | ,, | ൪ |

## പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്ക് | വരിഒന്നിനു | ,, | ൨ |
| പിന്നെ എല്ലാപ്രാവശ്യങ്ങൾക്കും | ടി | | ൧ |

# NOTICE

പത്രിക സംബന്ധമായ സകലഎഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിക്കൂടം മാനേജർക്കു മേൽവിലാസംവെച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പറ്റുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. വരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

പത്രവരി ദയവായി അയച്ചുതന്നവർ.

| | | | |
|---|---|---|---|
| ബ്ര. ബാ. കെ. കെ. കരുവിള അവർകൾ | നാഗർകോവിൽ | | രൂപാ ൧ൻ |
| ,, ,, എം. ഐ. കരുവിള ,, | കൊല്ലം | ൭ | രൂപാ ൧ൻ |
| ,, ,, പുരത്തൻ പുരയ്ക്കൽ ഇട്ട്യേര ,, | കറിച്ചി | | രൂപാ ൧ൻ |

# മലങ്കര

# ഇടവക പത്രിക



## മംഗളം.

ബലിയും ബലിപാത്രവും താനൊരാളും
ബലി ചെയ്യുന്നൊരു മഹാനും താനിങ്ങനെ
നലമൊടിഹ കൂടുമായി വിളങ്ങും
പലമേകും ശ്ലീഹായുടെ കൈ തൊഴുന്നേൻ.

ചെന്നനാട്ടു തൊമ്മൻ കുഞ്ഞാശു.



## പരസ്യം.

മലങ്കര ഇടവകയുടെ

### മാർ ദീവന്നാസ്യോസ്

മെത്രാപ്പോലീത്തായിൽ നിന്നു.

നമ്മുടെ വിശുദ്ധ പിതാവും അന്ത്യോഖ്യായുടെ ശ്ലീഹാക്കടുത്ത സിംഹാസനത്തിന്റെ അധികാരിയുമാകുന്ന എത്രയും പെരികെ പെരികെ ബഹുമാനപ്പെട്ട മാറാൻമാർ ഇഗ്നാത്യോസു പാത്രിയർക്കീസു ബാവാ തിരുമനസ്സിലെ വണക്കവും, കല്പനയിലും അനുജ്ഞയിലും ശ്ലൈഹിക സ്തുതി ചൊവ്വാക്കപ്പെട്ട യാക്കോബായ വിശ്വാസത്തിലും ഉൾപ്പെട്ടു നടന്നുവരുന്ന മലങ്കര എല്ലാ സുറിയാനി പള്ളികളിലെ വികാരിമാരും ദേശത്തു പട്ടക്കാരും പള്ളികൈക്കാരും ശേഷം ജനങ്ങളുംകൂടി കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വ്.

൧. നമ്മുടെ യാക്കോബായ സുറിയാനി സഭയുടെ വർദ്ധനക്കും അതിലെ ജനങ്ങളുടെ പഠിത്വത്തിന്നും മറ്റുമായി സ്ഥാപിക്കപ്പെട്ടിരിക്കുന്ന കോട്ടയം സുറിയാനി സെമിനാരിയേയും അതിന്റെ വസ്തുക്കളേയും സംബന്ധിച്ച ആവശ്യത്തിന്മേൽ മഹാരാജമാന്യ രാജശ്രീ റെസിഡണ്ടു സായിപ്പവർകളുടെ ഖജനാവിൽ വട്ടിക്കിട്ടിട്ടുള്ള പണത്തിന്റെ പലിശ വാങ്ങിക്കുന്ന

കാൎയ്യത്തെയും മറ്റും സംബന്ധിച്ചു നാം വ്യവഹാരപ്പെട്ടതിൽ സിമ്മനാരിയുടെയും വസ്തുകളുടെയും കാൎയ്യവിചാരവും ബ്രിട്ടീഷ ഖജനാവിൽനിന്നു പലിശ വാങ്ങിക്കുന്നതും നാമും യാക്കോബായ സുറിയാനിസഭയുടെ പ്രതിപുരുഷന്മാർ നിശ്ചയിക്കുന്ന രണ്ടു ട്രസ്റ്റികളും കൂടി വേണമെന്നു ബഹുമാനപ്പെട്ട രാജകീയ അപ്പീൽ കോടതിയിൽ ൧൦൩൯-ാമാണ്ടു അപ്പീൽ ൨൨-ാം നമ്പ്രിൽ തീൎച്ചപ്പെടുത്തിയിരിക്കുന്നതിനാൽ ൧൦൪൦-ാമാണ്ടു സംഘം കൂടി തിരഞ്ഞെടുത്ത രണ്ടു ട്രസ്റ്റികളിൽ മരിച്ചുപോയ കുളങ്ങരെ ഈട്ടിയച്ചൻ പൈലിക്കു പകരം ഒരു അയ്മേനിയേയും ജീവനോടിരിക്കുന്ന ട്രസ്റ്റിയായ കോട്ടയത്തു പുന്നത്രെ ചാക്കൊ ചാണ്ടപ്പിള്ള കത്തനാർ സഭാമേലദ്ധ്യക്ഷനായ ബഹുമാനപ്പെട്ട അന്ത്യോഖ്യാ പാത്രിയാക്കീസ്ബാവാ തിരുമനസ്സിലെ കൈകൊള്ളാതെയും അദ്ദേഹത്തിന്റെയും നമ്മുടെയും ആജ്ഞയിലും വരുതിയിലും ഉൾപ്പെടാതെയും നമ്മുടെ പൂൎവ്വികസഭയുടെ വിശ്വാസനടപടികൾക്കു വിപരീതമായും നടന്നു വരുന്നതു കൂടാതെ, വസ്തുകളെ ക്രമമായി അനുഭവിക്കാതെ നശിപ്പിക്കയും ബഹുമാനപ്പെട്ട രാജകീയ അപ്പീൽ കോടതിയിലെ വിധിക്കു പിമ്പു ആ വിധിയിലെ താല്പൎയ്യം അനുസരിച്ചു നമ്മോടുചേൎന്നു വിധിനടത്തി പിരിയേണ്ടും മുതലുകളെ പിരിക്കുന്നതിനും മറ്റു നടത്തേണ്ടും കാൎയ്യങ്ങളെ നടത്തുന്നതിനും നാം പല പ്രാവശ്യവും ആവശ്യപ്പെട്ടിട്ടും അനുസരിക്കാതെ വിധിനടത്തിൽതക്കങ്ങളെ പുറപ്പെടുവിച്ചു കാൎയ്യനടത്തുകൾക്കു തടസ്സങ്ങളെ ഉണ്ടാക്കുകയും മറ്റു അതുപോലെ ട്രസ്റ്റിസ്ഥാനത്തിന്റെ ചുമതലക്കു വിരോധമായ കൃത്യങ്ങളെ പ്രവൃത്തിക്കയും ചെയ്തിരിക്കുന്ന സ്ഥിതിക്കു, ടി ചാണ്ടപ്പിള്ള കത്തനാരെ മേലും ഒരു ട്രസ്റ്റിയായിവച്ചു നടത്തുന്നതു കൊള്ളാമൊ എന്നു ആലോചിക്കയും അതിനെ അനുവദിപ്പാൻ പാടില്ലെന്നു സംഘം ആലോചിച്ചു നിശ്ചയിക്കുന്ന പക്ഷം ടി. ചാണ്ടപ്പിള്ള കത്തനാൎക്കു പകരം ഒരു കത്തനാരെയും ട്രസ്റ്റികളായി നിയമിക്കേണ്ടതു ആവശ്യമായിരിക്കുന്നു.

൨. മേല്പറഞ്ഞ സംഗതികളെ സംബന്ധിച്ചു തീൎച്ചപ്പെടുത്തുന്നതിനു ൧൦൪൨-ാമാണ്ടു മീനമാസം ൧൪-ാം൹ക്കു ൧൮൬൭-ാമാണ്ടു മീനമാസം ൧൯-ാം൹ ബുധനാഴ്ചയും അന്നു കൊണ്ടുമതിയാകാഞ്ഞാൽ അടുത്ത ദിവസങ്ങളിലും കോട്ടയത്തു സിമ്മനാരിയിൽ ഒരു സംഘം കൂടുവാൻ നിശ്ചയിച്ചിരിക്കുന്നു

വിവരത്തിന്നു മലങ്കര എല്ലാ സുറിയാനിപ്പള്ളികൾക്കും സക്കുലർ അയച്ചിരിക്കുന്നു.

൨. സക്കുലർ കൈപ്പറ്റിയാൽ അടുത്ത രണ്ടു ഞായറാഴ്ച പള്ളിയിൽ വായിച്ചു പരസ്യം ചെയ്തശേഷം കുൎബ്ബാന കഴിഞ്ഞു യോഗം കൂടിയിരുന്നു നിങ്ങൾ എല്ലാവക്കുമൊ അധികം ആളുകൾക്കൊ സമ്മതമുള്ള കത്തനാങ്ങളെയും അയ്മേനികളെയും നിങ്ങളുടെ പ്രതിപുരുഷന്മാരായി നിശ്ചയിച്ചു കോട്ടയത്തു സിമ്മനാരിയിൽ മേലെഴുതിയ തീയതിയിൽ കൂട്ടത്തിൽ എത്തത്തക്കവണ്ണം അയക്കേണ്ടതാകുന്നു.

൩. മേൽ വകുപ്പുകളിൽ വിവരിച്ചിട്ടുള്ളതുപോലെ പള്ളികളിൽ നിന്നും തിരഞ്ഞെടുത്തു അയക്കപ്പെടുന്ന പ്രതിപുരുഷന്മാർ എല്ലാവരുമൊ കൂടുന്ന പ്രതിപുരുഷന്മാരിൽ അധികം പേരൊ സമ്മതിച്ചു നിശ്ചയിക്കുന്ന ട്രസ്റ്റികൾ ഇതുപോലെ ഇനി ഒരു സംഘം കൂടി നിശ്ചയിക്കുന്ന കാലംവരെ, നമ്മോടുചേൎന്നു പറ്റുചീട്ടു കൊടുത്തു ബ്രിട്ടീഷ ഖജനാവിൽ നിന്നു കുടിശ്ശികയുള്ളതും മേൽ ആണ്ടുതോറും കിട്ടേണ്ടതുമായ പലിശപ്പണം വാങ്ങുകയും ഈ പലിശയാലും സഭാമുതലിൽ നിന്നു നേടീട്ടുള്ള വസ്തുക്കളുടെ ആദായം കൊണ്ടും മറ്റും സിമ്മനാരിയിൽ പാഠം നടത്തേണ്ട കാൎയ്യാദികളെ അന്വേഷിച്ചു നടത്തികയും ചെയ്യേണ്ടതാകുന്നു.

൪. നിങ്ങളുടെ പ്രതിപുരുഷന്മാർ ഇന്നാരെന്നു നിജപ്പെടുന്നതിനും അവരുടെ തിരഞ്ഞെടുപ്പിനെപ്പറ്റി വല്ല തൎക്കങ്ങൾക്ക ഇടകൂടാതിരിക്കേണ്ടതിനും ഒരു അധികാരപത്രം എഴുതി അച്ചടിപ്പിച്ചു സക്കുലർ സഹിതം അയച്ചിരിക്കുന്നതിനാൽ നിങ്ങൾ നിശ്ചയിക്കുന്ന പ്രതിപുരുഷന്മാരുടെ വീട്ടുപേരും ഇരട്ടപ്പേരും അതിൽ എഴുതി ആ പള്ളിയിലെ വികാരിയും കത്തനാങ്ങളും കൈക്കാരരും പ്രമാണികളിൽ പത്തിൽ കുറയാത്ത ആളുകളും ഒപ്പിട്ടു നമ്മുടെ പക്കൽ തരുവാനായി അവരെ ഏല്പിച്ചയക്കേണ്ടതാകുന്നു.

൫. മേല്പറഞ്ഞ തീയതികളിൽ പള്ളികളുടെ പ്രതിപുരുഷന്മാർ കോട്ടയത്തു സിമ്മനാരിയിൽ കൂടി തിരഞ്ഞെടുത്തു നിശ്ചയിക്കുന്ന ട്രസ്റ്റികളുടെ പേരും സംഘനിശ്ചയങ്ങളുടെ വിവരവും മറ്റും നിങ്ങളുടെ അറിവിനു വേണ്ടി പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

നമ്മുടെ കൎത്താവായ യേശുമ്ശിഹായുടെ കൃപയും അനു

ലുസ തിമോഥിയുസിനോടും (൧ തിമോ. ൩: ൧ മുതൽ) തീത്തോസിനോടും (തീത്തോ ൧: ൭൮) പറഞ്ഞിട്ടുള്ള ഗുണദോഷങ്ങളെല്ലാം മനസ്സിരുത്തി വായിച്ചുനോക്കേണമെന്നു ഞാൻ നിങ്ങളോടപേക്ഷിക്കുന്നു.

ചിലർ മദ്യപ്രിയന്മാരായി നടക്കയും മററുള്ളവരുടെ മനസ്സിനെക്കൂടെ മലിനമാക്കുകയും ചെയ്യുന്നു. ഇതു അപ്പൊസ്തോലന്റെ മഹാത്മ്യമായ ഉപദേശത്തിനു എത്ര വിരോധമാണു. മദ്യപ്രിയന്മാരെ സംബന്ധിച്ചു ഏശായാ പറയുന്നതാവിതു. (ഏശായാ ൫: ൧൧.) മദ്യപാനത്തെ പിന്തുടരേണ്ടുന്നതിനു അതികാലത്തെ എഴുനെല്ക്കുന്നവർക്കും വീഞ്ഞു തങ്ങളെ ജ്വലിപ്പിക്കുവോളം രാത്രിവരെ നില്ക്കുന്നവർക്കും ഹാ കഷ്ടം.

ചിലർ തങ്ങളുടെ മുഖ്യ വിശുദ്ധ കുർബ്ബാന അണയ്ക്കു, ജ്ഞാനസ്നാനപ്പെടുത്തുക, വിവാഹകൂദാശ കഴിക്ക, അടിയന്തിരാദികൾ നടത്തുക, ഇതുകൾ മാത്രമാണെന്നു വിചാരിക്കുന്നു. പട്ടക്കാരുടെ സ്ഥാനം അപ്പോസ്തോലസ്ഥാനമാണല്ലൊ. അവർ ഒരു വക ക്രിയാനുഷ്ഠാനങ്ങൾകൊണ്ടുമാത്രം കാലം പോക്കിയവരാണൊ ക്രിസ്തുരാജ്യം ലോകത്തിൽ എങ്ങും ആകേണമെന്നുള്ള ആഗ്രഹത്തോടുകൂടി അവർ കഷ്ടപ്പെട്ടുനടന്നു മാർഗ്ഗം അറിയിക്കയും അനുസരിപ്പിക്കയും മററും അല്ലയൊ മുഖ്യമായി ചെയ്തതു. നമ്മുടെ കർത്താവിന്റെ അന്ത്യകല്പനയും ഇതല്ലയൊ. അവർ ഒരു പ്രസംഗത്താൽ മൂവായിരം ആത്മാക്കളെ ക്രിസ്തുവിങ്കലേക്കു തിരിപ്പിച്ചു എങ്കിൽ മുപ്പതു പ്രസംഗത്താൽ മൂന്നു ആത്മാക്കളെ എങ്കിലും തിരിപ്പിക്കേണമെന്നുള്ള ആഗ്രഹത്തിന്റെ അംശം എങ്കിലും ഉള്ളവർ നമ്മിൽ ഒരാളെങ്കിലും ഉണ്ടൊ. സഹോദരസ്നേഹവും സ്വാമിഭക്തിയും ആകുന്ന ആ രണ്ടു മുഖ്യപുണ്യങ്ങളെ നാം അശേഷം മറന്നുകളകയല്ലയൊ. നമ്മുടെ കർത്താവിന്റെ കല്പനക്കു നേരെ വിപരീതമല്ലയൊ.

ചിലർ കശീശാ തന്റെ സ്വന്ത ഭവനത്തെ നന്നായി ഭരിക്കുന്നവൻ ആയിരിക്കേണമെന്നുള്ള അപ്പോസ്തോലന്റെ വാക്കിന്റെ അക്ഷരപ്രകാരമുള്ള അർത്ഥത്തെ മാത്രം ആധാരമാക്കി തങ്ങളുടെ ഭവനങ്ങളെ ഇളക്കി പ്രതിഷ്ഠിക്കയും ഇണക്കത്തിനാക്കയും ഭവന കാര്യാദികൾ ക്രമമായി നടത്തി പുത്രപൌത്രാദികൾക്കായി കഴിയുന്നതും സ്വത്തു സമ്പാദിക്കയും ദൈവത്തിന്റെ ഭവനത്തെയും അതിന്റെ സ്വത്തുക്കളെയും തന്റെ

ആട്ടിൻകൂട്ടത്തെയുംകുറിച്ചു യാതൊന്നും വിചാരിക്കാതിരിക്കയും; ചിലർ എവരുടെയും ശിരസ്സു ക്രിസ്തു ആകുന്നു എന്നു ഓൎക്കാതെ ഓരോരൊ അഭിപ്രായഭേദങ്ങളെ മാത്രം പിടിച്ചുകൊണ്ടു വാദിക്കയും പ്രസംഗിക്കയും ചെയ്യുന്നു. ഇതാണൊ നമ്മുടെ കൃത്യം. നാം എല്ലാവരും മിശിഹാ ആകുന്ന ഏകശരീരത്തിന്റെ അവയവങ്ങളല്ലയൊ. (റോമാ. ൧൨: ൫.) ഇതുകൂടാതെ നമ്മിൽ അനേകതരം അന്തഃഛിദ്രങ്ങളാലും നമ്മുടെ അജാഗ്രതയാലും സ്വസ്നേഹത്താലും ദൈവത്തിന്റെ ഭവനവും അതിലെ സ്വത്തുക്കളും തന്റെ ആട്ടിൻകൂട്ടവും ഏതവസ്ഥയിൽ ഇരിക്കുന്നു എന്നു നോക്കുവിൻ. ഇതിനെക്കുറിച്ചു കൎത്താവു പറയുന്നതെന്തായിരിക്കാം, നിങ്ങൾ തട്ടിട്ടുള്ള ഭവനങ്ങളിൽ വസിക്കുന്നു. എന്റെ ഭവനമൊ ശൂന്യാവസ്ഥയിലും ആട്ടിൻകൂട്ടമൊ ഇടയനില്ലാതെയും ഇടയന്മാർ ആടുകളെ മേയിക്കാതെയും ഇരിക്കുന്നു എന്നല്ലയൊ. നാം ഇങ്ങനെ അനേകവിധത്തിൽ പെരുമാറിവരുന്നു. ഇടയന്മാരുടെ ന്യായവിരോധമായ നടത്തകൾ നിമിത്തം കൎത്താവു അതികോപത്തോടെ കല്പിച്ചതാവിതു. (ഹേസക്കി ൩൪. ൨൪) തങ്ങളെത്തന്നെ മേയിക്കുന്ന ഇസ്രായേലിന്റെ ഇടയന്മാൎക്കു ഹാ കഷ്ടം ഇടയന്മാർ ആട്ടിൻകൂട്ടങ്ങളെ മെയിക്കെണ്ടയൊ നിങ്ങൾ മേദസ്സിനെ ഭക്ഷിക്കയും ആട്ടിൻരോമംകൊണ്ടു നിങ്ങൾക്കു വസ്ത്രം ഉണ്ടാക്കുകയും തടിച്ചിരിക്കുന്നവയെ അറുക്കുകയും ചെയ്യുന്നു. നിങ്ങൾ ബലഹീനമായതിനെ ശക്തിപ്പെടുത്താതെയും ദീനമായതിനെ സൌഖ്യമാക്കാതെയും മുറിവുള്ളതിനെ മുറികെട്ടാതെയും ആട്ടികളയപ്പെട്ടതിനെ തിരിച്ചുവരുത്താതെയും കാണാതെപോയതിനെ അന്വേഷിക്കാതെയും ഇരുന്നുകൊണ്ടു ബലാല്ക്കാരത്തോടും ക്രൂരതയോടും അവയെ ഭരിക്കുന്നു ഇതു ഹേതുവായിട്ടു ഞാൻ എന്റെ ആട്ടിൻകൂട്ടത്തെ നിങ്ങളുടെ കയ്യിൽനിന്നു ചോദിക്കയും ആട്ടിൻകൂട്ടത്തെ മേയിക്കുന്നതിൽനിന്നു നിങ്ങളെ ഒഴിയുമാറാക്കുകയും ചെയ്യും. ഈ കല്പന എത്ര ഭയങ്കരമെന്നും ഈ സ്ഥാനത്തിലും നടത്തയിലും ഇരിക്കുന്ന എല്ലാവരോടും അല്ലയൊ എന്നും വിചാരിപ്പീൻ.

ഇതു കൂടാതെ സീയോൻപുത്രിയുടെ മകൾ നെടുവീൎപ്പിടുകയും അപ്പം അന്വേഷിക്കയും ചെയ്യുന്നു. അവൾക്കു കൊടുക്കുന്നവൻ ഇല്ല. എല്ലാവരും ബഹുമാനിച്ചിട്ടുള്ള യെറുശലേം നിന്ദിക്കപ്പെട്ടിരിക്കുന്നു. എന്തെന്നാൽ അവർ അവളുടെ നഗ്ന

തയെ കണ്ടു എന്നും സീയോൻ തന്റെ കൈകളെ മലൎത്തുന്നു
അവളെ ആശ്വസിപ്പിക്കുന്നതിനു ആരും ഇല്ലാ എന്നുമുള്ള എ
റെമിയായുടെ വിലാപവാക്കുകളെയും ഓൎപ്പിൻ. ഈ വാക്കുകൾ
നമ്മുടെയും സീയോൻ പുത്രിയുടെയും തല്ക്കാലസ്ഥിതിക്കു എ
ത്രയൊ യോജിപ്പായിരിക്കുന്നു. കൎത്താവു ഇപ്പോൾ നമ്മെക്കു
റിച്ചു പറയുന്നതു എന്തായിരിക്കാം, ഹാ പാപമുള്ള ജാതി,
അന്യായംകൊണ്ടു ഭാരംചുമക്കുന്ന ജനം, ദുഷ്ടപ്രവൃത്തിക്കാരു
ടെ സന്തതി, വഷളാകുന്ന പൈതങ്ങൾ, എന്നല്ലയൊ.

അതിനാൽ സഹോദരന്മാരെ കൎത്താവിങ്കൽ ചേലയെന്നൊ
ചേലയില്ലായ്മയെന്നൊ യഹൂദനെന്നൊ കാൎയ്യനെന്നൊ ഇ
ല്ലാ എന്നുവിചാരിച്ചും ദാനങ്ങളുടെ ചുമതലയെയും ഉദ്യോ
ഗത്തെയും കൃത്യങ്ങളെയും നേരായി ഗ്രഹിച്ചും നമ്മുടെ തല്ക്കാ
ലാവസ്ഥയിൽ നിന്നു പിന്തിരിഞ്ഞും കടന്നുപോകുന്ന എല്ലാവ
രുമെ ഇതു നിങ്ങൾക്കു ഒന്നുമല്ലയൊ എന്നുള്ള സീയോൻപു
ത്രിയുടെ വിലാപവാക്കുകളെ ഓൎത്തും നമ്മുടെ കൎത്താവിന്റെ
രക്ഷയുടെ മാധുൎയ്യം അറിയാതെ നമ്മുടെ സഹോദരങ്ങളിൽ
എത്രയൊ ആയിരം മൂഢഭക്തി മുതലായ വെള്ളംനില്ക്കാത്ത
പൊട്ടപ്പാത്രങ്ങളിൽ ആശ്രയിച്ചു നാക്കു വറ്റി നശിക്കുന്നു എ
ന്നും സഹോദര ചരിത്രവും വാശിയും വൎദ്ധിച്ചു പൈശാചിക
മായ ഭക്തികേടു എത്രയൊ ആളുകളിൽ വേരൂന്നി ബലപ്പെട്ടു
ന്നു എന്നും സാത്താൻ തനിക്കു അല്പകാലമെ ഉള്ളൂ എന്നു വച്ചു
വല്ല്യ ഗൎജ്ജനത്തോടെപുറപ്പെട്ടു നീ വീണു എന്നെ വന്ദിച്ചാൽ
സകലവും ഞാൻ നിനക്കു തരാമെന്നുള്ള അവന്റെ കൈക്കൂ
ലിയാൽ ലോകത്തെയും അതിന്റെ ആഡംബരങ്ങളെയും ഒ
ന്നുകൂടെ നിറം പിടിപ്പിച്ചു എത്രപേരെ പഴയ യഹൂദായുടെ
പുറകെ പറഞ്ഞയക്കുന്നു എന്നും വിചാരിച്ചും ക്രിസ്തുവിന്റെസ
ത്യസ്നേഹത്തിൻ തങ്കകരങ്ങളെ നന്ദിയോടു ചുംബിച്ചും തന്റെ
വാത്സല്യമേറിയ തിരുമാറോടു വിനയത്തിൽ അണഞ്ഞും ന
മ്മുടെ സ്വൎഗ്ഗസ്ഥപിതാവിന്റെ കരൾ നമ്മെപ്രതി ഏററ
വും കനിയുന്നു എന്നും നമ്മുടെ പ്രിയരക്ഷകൻ നമുക്കുവേണ്ടി
യുള്ള മദ്ധ്യസ്ഥപ്രാൎത്ഥന വളരെ ആശയോടുകൂടി നടത്തുന്നു
എന്നും വിശ്വസിച്ചും വിധിനടത്തുവാനുള്ള ദൈവകല്പനയിൻ
ശബ്ദം കേൾക്കുന്ന ഉടൻ ചെയ്യാനായി സ്വൎഗ്ഗസേനകൾ ഭയ
ഭക്തിയോടുകൂടെ തിരുമുമ്പിൽ ഹാജരായി നില്ക്കുന്നു എന്നോ
ൎത്തു വിറച്ചും വേനല്ക്കാലവും കഴിഞ്ഞു കൊയിത്തും തീൎന്നു

നാമൊ നമുക്ക ഏല്പിക്കപ്പെട്ട ആട്ടിൻകൂട്ടമൊ രക്ഷിക്കപ്പെട്ടിട്ടും ഇല്ലാ എന്ന വരാതെ ഇരിപ്പാനായി ശ്രമിച്ചും കണ്ടാലും കോടാലി വൃക്ഷത്തിന്റെ ചുവട്ടിൽ വയ്ക്കപ്പെട്ടിരിക്കുന്ന നല്ലഫലം കായ്ക്കാത്ത വൃക്ഷംഒക്കെയും വെട്ടപ്പെട്ട അഗ്നിയിൽ ഇടപ്പെടുമെന്നുള്ള സ്നാപകന്റെ വചനത്തെ ചിന്തിച്ചും നമ്മുടെ കൎത്താവു നമുക്ക തന്നിട്ടുള്ള താലന്തിനു നാം വല്ലതും കൂടുതൽ ഉണ്ടാക്കീട്ടുണ്ടൊ എന്നും ഇല്ലെങ്കിൽ മടിയനായ ദാസനു എന്തു സംഭവിച്ചു എന്നും ഓൎത്തു കൊണ്ടു ദൈവഭവനത്തിന്റെ ശില്പശാസ്ത്രികളാകയാൽ ക്രിസ്തു എന്ന മൂലക്കല്ലിനെ അടിസ്ഥാനമാക്കി നന്നായി ഭവനം പണികയും കൎത്താവിന്റെ മുന്തിരിതോട്ടത്തിലെ വേലക്കാരാകയാൽ തോട്ടത്തിൽ കളപറിച്ചു കൊത്തിക്കിളച്ചു വളം ഇടുകയും മുന്തിരിയുടെ ചില്ലികൾ മുറിക്കയും തണ്ടുകൾ ഒടിക്കയും കാവല്ക്കാരാകയാൽ ഉണൎന്നിരിക്കയും തന്റെ ആട്ടിൻകൂട്ടത്തിന്റെ ഇടയന്മാരാണല്ലൊ എന്നു കരുതി അതിനെ പച്ചയുള്ള മേച്ചിൽസ്ഥലങ്ങളിൽ മേയിക്കയും ചെന്നാ മുതലായ ദുഷ്ടമൃഗങ്ങളിൽ നിന്നു സൂക്ഷിക്കയും ദീനമായതിനെ സൌഖ്യമാക്കുകയും ഒടിഞ്ഞിരിക്കുന്നതിനെ മുറികെട്ടുകയും കാണാതെ പോയതിനെ അന്വേഷിക്കയും അല്ലോ, ന്യായസ്ഥാനക്കാരാകയാൽ സൂചിശേഷിക്കയും ഇതുപോലെയുള്ള സംഗതികളുടെ നടത്തുകാരായി വരികുന്നവരുടെ ശബ്ദം കേട്ടാലുടൻ സന്തോഷത്തോടെ ഓടിച്ചെല്ലുകയും വേലാല്ക്കാരനാ അല്ലാ നല്ലമനസ്സോടെ എന്നുള്ള അപ്പോസ്തോലന്റെ വാക്കിനെ അവലംബിച്ച ശേഷം നമുക്കുള്ള ഓരോന്നൊ നാമപ്രകാരം ചെയ്ക്കയും ചെയ്യണമെന്നമാത്രം പറഞ്ഞു ഇവിടെ സമൎപ്പിച്ചുകൊള്ളുന്നു.

മട്ടയ്ക്കൽ അലക്സന്ത്രയോസു കത്തനാർ.

കടുവായും, കരടിയും ജംബുകനും കൂടി ഒരിക്കൽ കൂടി നടക്കുംകാലം ഒരു മുയലിനെ കണ്ടു. അതു തങ്ങളിൽ ആരുടെ ഉതിരക്കണമെന്ന ആലോചിച്ചു, [illegible] ഉള്ളവൻ തിന്നുകട്ടെ എന്ന സമ്മതിച്ചു. അപ്പോൾ കരടി, ദൈവം ലോകം സൃഷ്ടിക്കുന്നതിനു മുമ്പ ഞാനുണ്ടായിരുന്നു എന്ന പറഞ്ഞു, ഇതിനു കടുകൻ, ഇവൻ പറഞ്ഞതു സത്യം ഇവനെ പ്രസവിക്കുമ്പോൾ ഞാനും അവിടെ ഉണ്ടായിരുന്നു എന്നു പറഞ്ഞു. ഇതുകേട്ട ജംബുകൻ വലിപ്പവും പ്രായവും എനിക്കാണ എന്ന പ്രാഗത്ഭ്യം പറഞ്ഞു മുയലിനെ പിടിച്ചു തിന്നുകയും ചെയ്തു. (മേൽ എഴുതിയ)

ഏററവും പുരാണമായ ഉപടം മാർ പാപ്പായുടെ കൈവശത്തിൽ ഉള്ളതാണെന്നുപോൽ.

## നോമ്പിനെക്കുറിച്ചു.

നോമ്പു ഏറ്റവും പൂൎവികമായ ഒരു ഏൎപ്പാടാകുന്നു അതു പ്രാചീനമായ എല്ലാ മതസമുദായങ്ങളിലും സഹജമായിരിക്കുന്ന ഒരു ആചാരമാകുന്നു ദൈവത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട ജനമായ യഹൂദന്മാരിലും പിൻകാലത്തു ആസ്ഥാനത്തിൽ വന്നിരിക്കുന്ന ക്രിസ്ത്യാനിമാൎഗ്ഗത്തിന്റെ ഭൂരിപക്ഷം വകുപ്പുകളിലും, ഹിന്ദുമതം, ബുദ്ധമതം, മുതലായ ഇതരമതങ്ങളിലും മുഹമ്മദമതത്തിലും നോമ്പു സുകൃതജനകമായ ഒരു മതാചാരമായി വിശ്വസിച്ചും ആചരിച്ചുവരുന്നു ഇതിന്നു എതിരായ ശാസ്ത്രവും പൂൎവ്വ മുതലെ ഉണ്ടു. എഫിക്കുറിയ വിജ്ഞാനികളും അവരുടെ ശിഷ്യന്മാരും നോമ്പിനെ ഒട്ടും തന്നെ ആചരിച്ചിരുന്നില്ല എന്നു മാത്രമല്ല അതിനു വിരോധമായി പ്രസംഗിക്കയും പഠിപ്പിക്കയും ചെയ്തിരുന്നു ഈ ശാസ്ത്രം വൎത്തമാനകാലത്തും പ്രബലം അല്ലെന്നില്ല.

വേദപ്രാമാണ്യമുള്ളവർ ഇനിയുംപക്ഷം ഉപവാസത്തിനു അനുകൂലമായ ന്യായങ്ങളും, എതിർ യുക്തികൾക്കു സമാധാനവും ധാരാളമായി പറവാനുണ്ടായിരിക്കും അവയിൻ പ്രകാരം തത്സംബന്ധമായി കുറെ പ്രസ്താവിക്കുന്ന ഒരു ചെറിയ ലേഖനം വായനക്കാൎക്കു പ്രയോജനകരവും നോമ്പിന്റെ ഈ കാലത്തു യുക്തവുമാണെന്നു വിശ്വസിക്കുന്നു.

(൧) ഉപവാസം അനുഷ്ഠിക്കുന്നതിനാൽ വിശേഷസുകൃതം സിദ്ധിക്കുമൊ, ഉപവാസത്താൽ വിശേഷസുകൃതം സിദ്ധിച്ചിരിക്കുന്നതായി വേദത്തിൽ അനേക ദൃഷ്ടാന്തങ്ങൾ ഉണ്ടു ഒന്നാമതു പഴയനിയമചരിത്രത്തിൽ മോശ (പുറ: ൩൪: ൨൮) ഏലിയാ (൧ രാജ: ൧൯: ൮) ദാനിയേൽ (ദാനിയേൽ: ൧) എസ്രാ (എസ്രാ ൮: ൨൧) നെഹെമിയ (നെഹെമിയാ ൧: ൪) എന്നീ ദൈവഭക്തന്മാർ ഉപവാസം തങ്ങളുടെ ജന്മത്തിന്റെ കൎത്തവ്യകൎമ്മങ്ങളിൽ വെച്ചു ഏറ്റവും പ്രധാനം എന്നപോലെ നിൎവഹിച്ചിരിക്കുന്നു എന്നും ഉപവാസം ദൈവപ്രീതിക്കും വിശേഷസുകൃതത്തിനും അവരെ പാത്രവാന്മാരാക്കിയതായും നാം അറിയുന്നു. ഇവ ഓരോ ആളുകൾ ഉപവാസം ആചരിച്ചു അതിനാൽ സുകൃതം സമ്പാദിച്ചിരിക്കുന്നതിന്റെ ദൃഷ്ടാന്തങ്ങൾ ആകുന്നു. ജനസമുദായങ്ങൾ ഒരുമിച്ചു നോമ്പു ആചരിച്ചിരിക്കുന്നതിന്റെയും [illegible]

പൊതുവെ ലഭിച്ചിരിക്കുന്ന സൽഫലങ്ങളുടെയും ദൃഷ്ടാന്തങ്ങളും പഴയനിയമ ചരിത്രത്തിൽ തന്നെ നോക്കാം. എസ്രായുടെയും നെഹെമിയായുടെയും കല്പനപ്രകാരം ഇസ്രായേൽജനം ഉപവസിച്ചു ദൈവത്തെ ഇഷ്ടപ്പെടുത്തി. (എസ്രാ. ൮: ൨൧) എസ്തേർ മുഖാന്തരം യഹൂദന്മാർ പൊതു ഉപവാസം ആചരിച്ചു. പിന്നെയും നാശത്തിനു വിധിക്കപ്പെട്ട നിനവ പട്ടണക്കാർ കഠിനമായ ഉപവാസത്താൽ ദൈവകൃപയെ പ്രത്യക്ഷമാക്കി രക്ഷിക്കപ്പെട്ടതായി യോനായുടെ പുസ്തകം സാക്ഷിക്കുന്നു. (യോനാ. ൩: ൫) ഏതേതു സന്ദർഭങ്ങളിലാണ ജനങ്ങൾ പൊതു നോമ്പു ആചരിച്ചിരിക്കുന്നതു എന്നും ഇവിടെ പ്രത്യേകിച്ചു പറയേണ്ടിയിരിക്കുന്നു. ഒരു ജനത്തിന്റെ അനേകം അതിക്രമങ്ങൾ നിമിത്തം ദൈവം അവരെ ശിക്ഷിച്ചു തള്ളികളഞ്ഞിരിക്കുന്നു എന്നൊ ശിക്ഷിക്കുമെന്നൊ ജനം ബോദ്ധ്യമായി അറിയുമ്പോൾ ആരണ കോപിച്ചിരിക്കുന്ന ദൈവത്തെ സമാധാനപ്പെടുത്തുന്നതിനു ഏററവും ഫലിക്കുന്ന പ്രതിശാന്തിയായി അവർ നോമ്പു എടുത്തു അനുതപിച്ചുവന്നു. അതിനാൽ ദൈവം സമാധാനമായും ഇരുന്നു. ഇങ്ങനെ പഴയ നിയമ സംഭവങ്ങളാൽ നോമ്പു വിശേഷ സുകൃതഫലം നൽകുന്നതെന്നും, ദൈവകോപത്തെ ശമിപ്പിക്കുന്നതിനു പ്രയോജനമുള്ള ഒരു പ്രവൃത്തി എന്നും തെളിയുന്നു.

പുതിയ നിയമവും നോക്കാം സ്നാപകനായ യോഹന്നാന്റെ ഉപവാസം (മത്താ. ൩: ൪. മർക്കൊ. ൧: ൬) ദീർഘദർശിനിയായ ഹന്നായുടെ ഉപവാസം (ലൂ. ൨: ൩൭.) കൊർന്നേലിയൂസിന്റെ ഉപവാസം (നടപ്പു. ൧൦: ൧൩.) ഇവയൊക്കയും നാം അറിഞ്ഞിരിക്കുന്നു. യോഹന്നാന്റെ ശിഷ്യന്മാർ ഉപവസിച്ചിരുന്നു. മണവാളൻ തങ്ങളിൽ നിന്നു എടുക്കപ്പെട്ട ശേഷം പരിശുദ്ധാത്മാവായ പുതുവീഞ്ഞിനാൽ ലഹരിക്കപ്പെടുന്നതുവരെയും മണവറപ്പൈതങ്ങളും (അപ്പോസ്തോലർ) ഉപവസിച്ചിരുന്നു. (നട: ൧: ൧൪.) അപ്പോസ്തോലന്മാരും ശിഷ്യന്മാരും ഉപവസിച്ചിരുന്നതായി നടപ്പുകളുടെ പുസ്തകം തെളിയിക്കുന്നു. (നടപ്പു. ൧൩: ൨, ൩. ൧൪. ൨൩) പരിശുദ്ധാത്മാവു തന്റെ വേലക്കായി ഓരോരുത്തരെ തെരഞ്ഞെടുക്കുന്നതിനു യോഗ്യസമയം കണ്ടതു അവർ ഉപവാസത്തിലും പ്രാർത്ഥനയിലും ഇരിക്കുമ്പോൾ ആയിരുന്നു. ഇങ്ങനെ ഉപവാസംമനുഷ്യനു പ്രാധാന്യം നൽകിയതായി പുതിയനിയമവും

വ്യക്തമാകിയിരിക്കുന്നു.

(൨) ഇനിയും ചിന്തിക്കേണ്ടതു ഉപവാസം ഇപ്രകാരം സുകൃതഫലം ചെയ്യുന്നതാണെങ്കിൽ ആചരിക്കപ്പെടേണ്ടതൊ എന്നാണു. സുകൃതഫലം നൽകുന്നതെങ്കിൽ ആചാരയോഗ്യവുമാണു. ഇതു തക്കം കൂടാതെ സത്യബദ്ധന്മാർ ഒന്നുപോലെ അംഗീകരിക്കേണ്ടതുമാണു.

(൩) ഉപവാസത്തെ സംബന്ധിച്ച ദൈവഹിതം എങ്ങിനെയെന്നും ആലോചിക്കേണ്ടതാണു തങ്ങളുടെ അന്യായത്തെക്കുറിച്ചു ഉപവാസത്തോടുകൂടെ അനുതപിക്കുന്നവരോടു ദൈവം സമാധാനമായ പ്രകാരവും ചിലർ ഉപവാസത്താൽ ദൈവപ്രീതിക്കു യോഗ്യന്മാരായിതീർന്ന പ്രകാരവും ദൈവഹിതം വെളിപ്പെടുത്തുന്നതിനു ഉപവാസസമയം തക്ക അവസരമായിരുന്നപ്രകാരവും നാം കണ്ടു. ഇനി ദൈവം ഉപവാസത്തെക്കുറിച്ചു എന്തെങ്കിലും കല്പിച്ചിട്ടുണ്ടോ എന്നും സ്വന്തപ്രവൃത്തിയാൽ ദൃഷ്ടാന്തപ്പെടുത്തിയിട്ടുണ്ടോ എന്നുമാണു അറിയേണ്ടതു. മനുഷ്യവർഗ്ഗത്തെ സൃഷ്ടിച്ചശേഷം ദൈവം ഒന്നാമതു അവർക്കു കൊടുത്ത കല്പന ഉപവാസം ആചരിക്കേണമെന്നായിരുന്നു. (ആദ്യ- ൨: ൧൬, ൧൭) അവർ നന്മതിന്മകളുടെ അറിവിന്റെ വൃക്ഷത്തിന്റെ ഫലത്തിൽ നിന്നു ഉപവസിക്കേണമെന്നു ദൈവം കല്പിച്ചു മനുഷ്യർ ആ കല്പനക്കു ലംഘനം ചെയ്തു. അതിനാൽ മിശിഹായുടെ മനുഷ്യാവതാരത്തിനു ആവശ്യമുണ്ടായി. താൻ മനുഷ്യനായശേഷം തന്റെ രക്ഷക്കുള്ള പരസ്യശുശ്രൂഷയിൽ പ്രവേശിക്കുന്നതിനു മുമ്പായി ഉപവാസം ആചരിച്ചു. ഇതിൽ നിന്നു ഉപവാസലംഘനത്താൽ വന്ന പാപത്തെ ഉപവാസ ആചാരത്താൽ പരിഹരിക്കേണ്ടതാണെന്നു നമ്മെ പഠിപ്പിക്കയും താൻ തന്നെ പ്രവൃത്തിച്ചു പരിഹരിക്കയും ചെയ്തിരിക്കുന്നു. ഇങ്ങനെ പഴയനിയമത്തെയും പുതിയ നിയമത്തെയും തമ്മിൽ യോജിപ്പിക്കുന്ന ചങ്ങലയുടെ ഒട്ടും അപ്രധാനമല്ലാത്ത ഒരു കണ്ണി ഉപവാസം ആകുന്നു. ഉപവാസത്തെക്കുറിച്ചു തന്റെ കല്പനയും തീർച്ചയായതു തന്നെ, എന്തെന്നാൽ സാത്താനെ ജയിക്കേണ്ടതിനു തനിക്കു അനുഭവസിദ്ധമായ പ്രകാരം പറയുന്നതാവിതു. "ഉപവാസംകൊണ്ടും പ്രാർത്ഥനകൊണ്ടും അല്ലാതെ ഈ ജാതി കടന്നുപോകുന്നതല്ല" (മർക്കോ- ൯: ൨൯.) ഉപവാസത്തിന്റെ ആവശ്യകതയെക്കുറിച്ചും പ്രധാന്യതയെക്കുറിച്ചും ദൈ

യുണ്ടായി. ഇതിന്റെ പ്രസാധകനായ ആളിന്റെ "അഗപ്പി" എന്ന നാമധേയം ഏതുഭാഷയിൽ നിന്നു വന്നതാണെന്നുപോലും നിശ്ചയമില്ല. എങ്കിലും അതിന്റെ അൎത്ഥം "സൊഹൊദ്രിയം" എന്നോമറ്റൊ ആയിരിക്കുമെന്നു പൂൎണ്ണമായി വിശ്വസിക്കുന്നു. സുറിയാനി സഭയിലുള്ള പലതരം കുഴപ്പങ്ങളെയും പട്ടക്കാരുടെ അപാത്രതയെയും മറ്റും കുറിച്ചു ഇദ്ദേഹം പറഞ്ഞിരിക്കുന്ന ഉത്തമ പ്രമാണങ്ങളായ വാക്കുകൾ ആരുടെയും മനസ്സിനെ ഇളക്കുന്നവയാണു. ഈ സഭയുടെ സ്ഥിതിയെ നന്നാക്കുവാൻ തക്കതായ സഹായം അന്യന്മാരിൽ നിന്നുണ്ടാകയൊ സഭയിൽ ഉൾപ്പെട്ടവൎക്കുതന്നെ അതിനു ശക്തി കൊടുക്കയൊ ചെയ്യാനായിട്ടു "അഗപ്പി" അവൎകളും ഇടവിടാതെ പ്രാൎത്ഥിക്കുന്നുണ്ടെന്നു വിശ്വസിക്കുന്നു. ഇത്രമേൽ ഹൃദയശുദ്ധിയും അന്വേഷണ ബുദ്ധിയുമുള്ള ഇദ്ദേഹത്തിനു സുറിയാനിസഭ പൂൎവികമായി അംഗീകരിച്ചുവരുന്ന ചില വിശ്വാസ സംഗതികൾ റോമാക്കാരിൽ നിന്നു നുഴഞ്ഞു കേറിയതാണെന്നു തെറ്റായ അഭിപ്രായം ഉള്ളതായി കാണുന്നതിനെ കുറിച്ചു എങ്ങനെ പ്രസംഗിക്കാതിരിക്കും. സുറിയാനി സഭയിൽ മാത്രമല്ല മറ്റുള്ള പൂൎവ്വ ശാഖകളായ ഗ്രീക്കു സഭയിലും, റഷ്യാ സഭയിലും, നെസ്തോറിയ സഭയിലും, അൎമ്മേനിയസഭയിലും, എജിപ്ത്യസഭയിലും, അബിസിനിയ സഭയിലും, ഈ വിശ്വാസ രീതികൾ അപ്പോസ്തോല ഉപദേശം അംഗീകരിത എവിടെനിന്നുണ്ടായതാണു എന്നു ആലോചിക്കാത്ത "അഗപ്പി" സ്വസന്തോഷാൎത്ഥം മനഃപൂൎവ്വം മറച്ചി അവഗണിച്ചുകളഞ്ഞതു ആശ്ചൎയ്യം തന്നെ. റോമാ-സഭയിലെ തെറ്റുകളെകുറിച്ചു പൂൎണ്ണബോദ്ധ്യവും പ്രൊട്ടസ്റ്റന്റ മതത്തിൽ വളരെ തീക്ഷ്ണതയും മതതത്വങ്ങളിൽ പാണ്ഡിത്യവും ജനസമ്മതവും ഉള്ള വൈദികന്മാരായിരുന്നിട്ടും റോമാ സഭയിലേക്കു തിരിഞ്ഞിട്ടുള്ള കാൎഡിനൽന്യൂമാൻ, മാനിങ്ങ് മുതലായ വിശ്വവിശ്രുതന്മാരുടെ മാൎഗ്ഗാഭിപ്രായങ്ങൾക്കു ഒരു സമാധാനവും കൊടുത്തിട്ടില്ലാത്ത പക്ഷം ഇവരെക്കാൾ യോഗ്യന്മാർ ദുൎല്ലഭമാണെന്നുള്ളതറിഞ്ഞു അടങ്ങിയിരിക്കാനും ഈ ദിവ്യനു ബുദ്ധിപോകാഞ്ഞതിനാൽ വളരെ വളരെ ആശ്ചൎയ്യപ്പെടുന്ന "അഗപ്പി" ഏതു മാൎഗ്ഗശാഖക്കാരനെന്നു അറിവാൻപാടില്ല. ഏതായാലും ക്രിസ്ത്യാനികളുടെ ശാഖതയ്ക്കു പ്രമാണം എന്താണെന്നും അതെങ്ങനെ ആചരിക്കണമെന്നും മറ്റും വിശദമായിവിവരിക്കുന്ന ഒരു പ്രസംഗം ലോകോപകാരാൎത്ഥിനായി അദ്ദേഹം എഴുതി പ്രസിദ്ധപ്പെടുത്തിക്കാണണമെന്നു പലൎക്കും വളരെ ആഗ്രഹമായിരിക്കുന്നു.

മലങ്കര മെത്രാപ്പോലീത്താ തിരുമനസ്സിലെ കല്പനപ്രകാരം ഇടവക പത്രിക എല്ലാസുറിയാനി പള്ളികളിലെയും ബ: യോഗക്കാൎക്കു അയച്ചുകൊടുത്തിട്ടുള്ളതിനെകുറിച്ചു യോഗക്കാൎക്കു അയച്ചാൽ പത്രവരി ആരു കൊടുക്കുമെന്നും പത്രിക വാങ്ങിപ്പാൻ ചുമതലക്കാർ ആരെന്നും മറ്റും ചിലൎക്കു സംശയങ്ങൾ ഉള്ളതായി അറിയുന്നു. പള്ളിയോഗങ്ങൾക്കായി വരുന്ന എഴുത്തുകളും കല്പനകളും സാധാരണ വാങ്ങുകയും സൂക്ഷിക്കയും ചെയ്യുന്ന പള്ളി അധികാരികൾ തന്നെ ഇതും വാങ്ങേണ്ടതു എന്നും. കല്പനകളും എഴുത്തുകളും യോഗത്തിൽ പ്രസ്താവിക്കുന്ന പ്രകാരം തന്നെ ഇതും പ്രസ്താവിക്കേണ്ടതെന്നും, പള്ളിച്ചിലവിൽ പത്രവരി കൊടുക്കേണ്ടതു എന്നുമാണ് തോന്നുന്നതു. സമുദായ കാൎയ്യങ്ങൾ അറിവാൻ താല്പൎയ്യമുണ്ടെങ്കിലും പത്രിക വരുത്തുവാൻ കഴിവില്ലാത്തവരായി എല്ലാഇടവകകളിലെയും ഭൂരിപക്ഷജനത്തിന്റെ ആവശ്യം പ്രമാണിച്ചും, സഭാവക പരസ്യങ്ങൾ പൊതുകല്പനകൾ മുതലായവ പ്രസിദ്ധപ്പെടുത്തുന്ന പത്രിക ആകയാലും ആണു പള്ളിയോഗങ്ങൾക്കു അയച്ചിരിക്കുന്നതും, പള്ളികളിൽ നിന്നു വാങ്ങിക്കേണ്ടതു ന്യായവും ആവശ്യവുമായിരിക്കുന്നതും.

## വൎത്തമാനങ്ങൾ.

അഞ്ചൽമാൎഗ്ഗം അയക്കുന്ന ഇടവകപ്പത്രികകൾ പകുതിക്കൂലിയായി അയച്ചുകൊള്ളത്തക്കവണ്ണം ദയാപൂൎവ്വമായ ഉത്തരവു തന്നിരിക്കുന്നതിനായി ഞങ്ങൾ പൊന്നുതമ്പുരാൻ തിരുമനസ്സിലെ ഗവൎമ്മെണ്ടിനു വളരെ നന്ദി പറയുന്നു.

കഴിഞ്ഞ പത്രികയിൽ നിരണം പള്ളിക്കൂടം സംബന്ധിച്ചു ടി. പള്ളിക്കാരോടുള്ള ഞങ്ങളുടെ സൂചകം ഫലപ്പെട്ടു എന്നു മനോരമയിൽ തത്സംബന്ധമുണ്ടായ പരസ്യത്താൽ അറിഞ്ഞു സന്തോഷിക്കുന്നു. സ്വത്തുക്കൾ ഉള്ള മറ്റോരോ ഇടവകപ്പള്ളികൾക്കു ഇതു ദൃഷ്ടാന്തയോഗ്യമായിരിക്കുമെന്നു വിശ്വസിക്കുന്നു.

ദിവ്യശ്രീ കളരിക്കൽ സ്കറിയാ കത്തനാർ അവൎകൾ ഉണ്ടാക്കി അദ്ദേഹത്തിന്റെയും നൊട്ടിയാത്തു പത്രോസു അവൎകളുടെയും ചിലവിന്മേൽ കേരളമിത്രം അച്ചുക്കൂടത്തിൽ അച്ചടിപ്പിച്ചിരിക്കുന്ന സുറിയാനി ക്രിസ്ത്യാനികളുടെ ൨൮൯൧-ാമാണ്ടത്തെ ഒററക്കടലാസു പഞ്ചാംഗം എല്ലാ ക്രിസ്ത്യാനികൾക്കും, പ്രത്യേകിച്ചു സുറിയാനിക്കാൎക്കും പ്രയോജനമുള്ളതാണു. ഈ പരോപകാര പ്രയത്നത്തിന്നായി ഞങ്ങളും പ്രവൎത്തകന്മാരെ ശ്ലാഘിക്കയും, പഞ്ചാംഗം എല്ലാ സുറിയാനി പള്ളികളിലും ഭവനങ്ങളിലും വാങ്ങി ഉപകരിക്കേണ്ടതെന്നു ശിപാൎശി ചെയ്കയും ചെയ്യുന്നു.

എ. പെ. ബ. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കോട്ടയത്തു പണിയിച്ചു മിക്കവാറും പണിക്കുതീൎന്നിരിക്കുന്ന പള്ളിക്കൂടത്തിൽ എപ്പോൾ പഠിത്തം ആരംഭിക്കും എന്നു എല്ലാവരും വാഞ്ഛയോടെ കാത്തിരിക്കുന്നു.

സഭവക പൊതുകാൎയ്യങ്ങൾ അന്വേഷിപ്പാൻ മെത്രാപ്പോലീത്തായോടുകൂടെ കൂട്ടുകാൎയ്യസ്ഥന്മാരായിരിപ്പാൻ ഒരു പട്ടക്കാരനേയും ഒരയ്മേനിയേയും തിരഞ്ഞെടുക്കുന്നതിലേക്കു മലങ്കരയുള്ള പള്ളിക്കാരുടെ പ്രതിനിധികളുടെ ഒരു മഹായോഗം അടുത്ത മീനമാസം ൨൯-ാംനു- സിമ്മനാരിയിൽ കൂടുന്നതാകുന്നു. പ്രതിനിധികളുടെ യോഗം കൂടിയശേഷം അടുത്തദിവസം തന്നെ മലങ്കര സുറിയാനി അസോസ്യേഷൻ കമ്മിറ്റിയും കൂടുന്നതാണു. ഈ യോഗത്തിൽ വച്ചു ടി. ടി. ഹൈക്കോൎട്ടു വക്കീൽ രാമനാഥരായർ അവൎകൾക്കു ൨൦൦൦ രൂപയിൽ കുറയാതെ വിലപിടിക്കുന്ന ഒരു രത്നം വച്ച മോതിരം കൃതജ്ഞത സൂചകമായ മംഗളപത്രസമേതം സുറിയാനി സമുദായത്താൽ സമ്മാനിക്കപ്പെടുമെന്നറിയുന്നു. സുറിയാനി സമുദായത്തിനുവേണ്ടി ഈ മഹാന്റെ പ്രയത്നങ്ങൾക്കു ടി. സമുദായക്കാരുടെ കൃതജ്ഞത ഇപ്രകാരം പ്രദൎശിപ്പിക്കപ്പെടുന്നതു ഏറ്റവും ഉചിതം തന്നെ.

എറണാകുളത്തു നിന്നു ആലുവായ്ക്കു സൎക്കാർ തപാൽവള്ളം ഈ ഇട ഏൎപ്പെടുത്തി നടന്നു വരുന്നു.

കോട്ടയത്തു തിരുനക്കരച്ചന്ത ഏറെ താമസിയാതെ നിത്യച്ചന്തയായിരിക്കുമെന്നു പരസ്യപ്പെടുത്തിയിരിക്കുന്നു.

ഹജൂർ ആഫീസിൽ റൈട്ടരായിരുന്ന ചാലക്കുഴിയിൽ വറുഗീസു അവൎകളെ കാഞ്ഞിരപ്പള്ളി മജിസ്ത്രേട്ടുദ്യോഗത്തിനു നിയമിച്ചിരിക്കുന്നു. ഉദ്ദേഹം ബി. ഏ. പരീക്ഷയും, സിവിൽ ഹയർ, ക്രിമിനൽ ഹയർ എന്ന പരീക്ഷകളും ജയിച്ചശേഷം കുറെക്കാലം ഹൈക്കോൎട്ടു വക്കീലായിരുന്ന നല്ല നിയമപരിചയമുള്ള ആൾ ആകയാൽ മജിസ്ത്രേട്ടുദ്യോഗത്തിനു യോഗ്യനാണെന്നറിഞ്ഞും ഈ അവകാശങ്ങളെയും ഉദ്ദേഹത്തിന്റെ സൽസ്വഭാവത്തെയും ദയാപൂൎവ്വം ആലോചിച്ചും പണിയിൽ സ്ഥിരപ്പെടുത്തുമെന്നു വിശ്വസിക്കുന്നു.

## ലേഖനങ്ങൾ.

### മലങ്കര ഇടവക പത്രിക പത്രാധിപർ അവർകൾക്കു.

കഴിഞ്ഞ ലക്കം മലയാളമിത്ര സമേതം അയച്ചിരുന്ന പേർ വച്ച സുറിയാനി സമുദായത്തോടു ആക്ഷേപം പറയുന്ന ഭാവത്തിൽ ഒരു ചെറിയ പുസ്തകം പുറപ്പെട്ടിരുന്നതു നിങ്ങളും കണ്ടിരിക്കുമെല്ലൊ. നിങ്ങളുടെ വിലയേറിയ പത്രിക വഴിയായി ഈ പുസ്തകത്തിനു ചില സമാധാനങ്ങൾ പറവാൻ എനിക്കു മനസ്സുണ്ടു. ഉപദേശസംബന്ധമായ ചില സംഗതികളെ കൂടെ ഈ പുസ്തകത്തിൽ ആക്ഷേപിച്ചിരിക്കുന്നതു കണ്ടു സുറിയാനിസഭയെ മനഃപൂർവ്വം പുച്ഛിക്കുന്ന ഒരു പുസ്തകമെന്നു പ്രഥമദൃഷ്ടിയിൽ പലക്കും അഭിപ്രായം ജനിച്ചിരിക്കുന്നതായി അറിയുന്നു. ഞാൻ ഒരു സുറിയാനിക്കാരൻ ആകുന്നു. ആ ഗ്രന്ഥകർത്താവു ആരെന്നറിയാതെ ഒരു മാത്സര്യം ചെയ്പാൻ ഞാൻ ഭാവിക്കുന്നില്ല. എന്റെ യുക്തികൾ ആ ഗ്രന്ഥകർത്താവിനെയും ബോദ്ധ്യപ്പെടുത്തുന്നവയായിരിക്കേണ്ടതിനു അദ്ദേഹത്തിന്റെ മതസംബന്ധമായ ചില സംഗതികളെ കൂടെ ചൂണ്ടിക്കാണിക്കേണ്ടതു ആവശ്യമായിവരും. സുറിയാനിസഭയിൽ പണ്ടു പണ്ടെ വിശ്വസിച്ചും അംഗീകരിച്ചും പോരുന്ന ഉപദേശങ്ങളെ കൂടെ പുസ്തകത്തിൽ ആക്ഷേപിച്ചിരിക്കുന്നതിനാൽ അതിന്റെ കർത്താവു ഒരു യാക്കോബായക്കാരൻ അല്ലെന്നുള്ളടത്തോളം പ്രത്യക്ഷമാണ. അതിനാൽ അദ്ദേഹത്തിന്റെ സ്വന്തപേർ വെളിപ്പെടുത്തുവാൻ മനസ്സില്ലാത്ത പക്ഷം റോമ്മാ അംഗ്ലിക്കാ നവീകരണം മുതലായി ഇപ്പോൾ നാട്ടിൽ ഉള്ള ക്രിസ്തീയ സഭാശാഖകളിൽ ഏതിൽ ഉൾപ്പെട്ടവനെന്നു മാത്രമെങ്കിലും അറിയിച്ചുതരുവാൻ ഗ്രന്ഥകർത്താവിനോടും മിത്രാപത്രാധിപരോടും ആവശ്യപ്പെടുവാൻ ഞാൻ അപേക്ഷിക്കുന്നു.

ഒരു സുറിയാനിക്കാരൻ.

---

മൂസലിൽ ഒരു സുറിയാനി സ്ത്രീ ശുദ്ധ പൂർണ്ണതയോടെ മരിച്ചു ശവം കല്ലറയിൽ വെക്കപ്പെട്ടു. രണ്ടു വർഷം കഴിഞ്ഞശേഷം മറ്റൊരു ശവം വെപ്പാനായി കല്ലറ തുറന്നപ്പോൾ നടുവിൽ ഒരു [illegible] കയ്യിൽ ഉണ്ടായിരുന്ന [illegible] കുഞ്ഞിനെ വെളിക്കു എടുത്തു കഴി[illegible] ഇമ്മായേ, [illegible], എന്ന പേരെ [illegible] കൂടെ [illegible] ക്രിസ്ത്യാനികളുടെ ഒരു [illegible] വംശത്തിന്റെ കാരണമായി തീർന്നു.

മാർപാപ്പായ്ക്കു പൂർണ്ണ [illegible]യും രാജാധികാരത്തിനു [illegible] പാപ്പായും ഇറ്റാലിയ രാജാവും തമ്മിൽ ഒരു രാജികാര്യാലോചന ഉണ്ടായിപോൽ.

## മലങ്കര ഇടവക പത്രിക പത്രാധിപരവർകൾക്കു.

ഇടവകപത്രിക സംബന്ധമായി ഇനിക്കു ഒരാ പ്രാവശ്യവും അല്പമായ അഭിപ്രായങ്ങൾ പ്രസ്ഥാപിപ്പാനുള്ളതു നിങ്ങൾ ദയവായി പ്രസിദ്ധംചെയ്യുമെന്നു വിശ്വസിക്കുന്നു. ഒരാ പത്രികയുടെ ദൃഷ്ടാന്തമായിരിക്കേണ്ടതു മദ്രാസിൽ പ്രസിദ്ധം ചെയ്യുന്ന ക്രിസ്ത്യൻകോളെജ് മഗസിൻ എന്ന ഇംഗ്ലീഷുപത്രമായിരിക്കണം. ഒരാ കാലത്തെ വൎത്തമാനകടലാസുകളുടെ ഒക്കെയും സാധാരണരീതി, ഒരു പത്രാധിപർ, ഏകൻഎങ്കിലും, പൊതുവിനെ പ്രതിബിംബിക്കുന്നു എന്നു വിചാരിച്ചുകൊണ്ടു നാം എന്ന ബഹുവചന പദത്തെ ഒട്ടൊഴിയാതെ തനതായിപെരുമാറുകയും,തൻ്റെസ്വന്ത അഭിപ്രായങ്ങളെ പത്രാധിപലേഖനമെന്നപ്രധാനലേഖനങ്ങളായി പ്രസിദ്ധംചെയ്കയുമാണു. ഒരാസമ്പ്രദായത്തേയും അതിൻപ്രകാരം നടത്തുന്ന ആളുകളെയും നടത്തപ്പെടുന്ന പത്രങ്ങളെയും ഞാൻ കുററം പറയുന്നു എന്നു തെററായി ഗ്രഹിക്കരുതു. സ്തുത്യന്മാരും അസാമാന്യസമൎത്ഥന്മാരുമായ അനേക പത്രാധിപന്മാർ ഉണ്ടു. മഹാജനത്താൽ ബഹുമതിപൂൎവ്വം സ്വീകരിക്കപ്പെടുന്ന അനേക വൎത്തമാന പത്രങ്ങളും ഉണ്ടു. എന്നാൽ ക്രിസ്ത്യൻ കോളേജ പത്രത്തിൻ്റെ സ്ഥിതിക്കുവ്യത്യാസമുണ്ടു. അതിൽ പത്രാധിപലേഖനങ്ങൾപ്രസിദ്ധം ചെയ്യാറില്ല. സന്മാൎഗ്ഗം, സമൂഹം, വേദം, ശാസ്ത്രം, തത്വജ്ഞാനം, രാജ്യതന്ത്രം, ചരിത്രംമുതലായ ഓരോ വിഷയങ്ങൾസംബന്ധിച്ചു ഓരോന്നിൽ പ്രത്യേക നിപുണന്മാരായിരിക്കുന്ന യോഗ്യന്മാർ, നാട്ടുകാരും സായ്പന്മാരും എഴുതിഅയക്കുന്ന ലേഖനങ്ങൾ ആണു ആ പത്രികയിൽ സാധാരണ പ്രസിദ്ധം ചെയ്യുന്നതു. ലേഖനങ്ങളുടെ ചുവടെ അതാതിൻ്റെ എഴുത്തുകാരൻ്റെ പേരും പ്രസിദ്ധം ചെയ്യും. ഇങ്ങിനെ യോഗ്യമായ ലേഖനങ്ങൾ എഴുതി അയക്കുന്നതിനു പൊതു മഹാജനത്തെ അതു ഉദ്യോഗിപ്പിക്കുന്നതു കൂടാതെ, ഈ രീതിയിൽ നടത്തപ്പെടുന്നതിനാൽ സാക്ഷാൽ പൊതുവിൻ്റെ ഒരു പ്രയോജനമുള്ള നാവും ആയിരിക്കുന്നു- അതിൻ്റെ പത്രാധിപരുടെ പ്രവൃത്തി വരുന്ന ലേഖനങ്ങളുടെ ഗുണദോഷം വിധിച്ചു പ്രസിദ്ധം ചെയ്യാൻ അനുവദിക്കയും, വിശേഷങ്ങൾ നോട്ടുകൾ മുതലായ ചില്ലറ വൎത്തമാനങ്ങൾ എഴുതുകയുമണു. ഇടവക പത്രികയും ഈ സമ്പ്രദായത്തിൽ നടത്തേണമെന്നാ

ണ എന്റെ അപേക്ഷ. സുറിയാനി സമുദായത്തിന്റെ തല്കാ
ല പരിതാപാവസ്ഥയ്ക്കു പ്രധാന കാരണങ്ങളായിരിക്കുന്ന, പ
ട്ടക്കാരുടെ പഠിപ്പില്ലായ്മ; തജ്ജന്യമായി അവർക്കു സമുദായ കാ
ര്യങ്ങളിൽ ഉള്ള മാന്ദ്യത, സമുദായവകയായി സുറിയാനി ഇം
ഗ്ലീഷു മുതലായ വിദ്യാശാലകൾ ഇല്ലായ്മ, സ്ത്രീവിദ്യാഭ്യാസം ഇ
ല്ലായ്മ' അച്ചടി ഇല്ലായ്മ, സമുദായംവക വല്ല്യ ഒരു ദ്രവ്യ
ശേഖരം ഇല്ലായ്മ, ഉള്ള സ്വത്തുകൾക്കു ക്രമമായ പാലനം ഇ
ല്ലായ്മ, സുവിശേഷവേല ഇല്ലായ്മ, ഈ അനേക ഇല്ലായ്മകളെ
ക്കുറിച്ചും അവയുടെ പരിഹാരങ്ങളെക്കുറിച്ചും ഭിന്നിച്ചിരിക്കു
ന്ന സമുദായാംശത്തെ യോജിപ്പിക്കേണ്ടതിനെക്കുറിച്ചും, സമു
ദായ ചരിത്രത്തെക്കുറിച്ചും, സുറിയാനിഭാഷാ ചരിത്രത്തെക്കുറി
ച്ചും, ഓരോന്നിൽ പ്രത്യേക അറിവുള്ള പ്രധാനപട്ടക്കാരും
സമുദായ അംഗങ്ങളായ ഇംഗ്ലീഷപഠിപ്പുള്ള മഹാന്മാരും, ലേ
ഖനങ്ങൾ എഴുതി അയക്കയും അവയെ പത്രികയിൽ പ്രസി
ദ്ധം ചെയ്കയുമാണ സഹജമായി വേണ്ടതു. ഇങ്ങിനെ ആയാ
ൽ ഈ പത്രിക സുറിയാനിസമുദായത്തിലെ പൊതുജന അഭി
പ്രായത്തെ വ്യവഹരിക്കുന്ന പ്രയോജനമുള്ള ഒരു നാവായിരി
ക്കുമെന്നു നിസ്സംശയമാണ. ഇങ്ങിനെ നടത്തുന്നതിൽവച്ചു മററു
പത്രങ്ങൾക്കു സാധാരണ സംഭവിക്കുന്ന പ്രത്യേക ഒരു ദോഷം
ഇതിനു ഉണ്ടാകുന്നതുമല്ല. മററുപത്രങ്ങൾ ഒരേ സംഗതിയെക്കു
റിച്ചു ഭിന്നാഭിപ്രായങ്ങൾ ഉള്ള അവയുടെ വായനക്കാരിൽ
ആർക്കുംതന്നെ അതൃപ്തിക്കും പരിഭവത്തിനും ഇടകൊടുക്കരുതു
എന്നുകരുതി പ്രയാസപ്പെടുന്നതിൽവച്ചു ചിലപ്പോൾ എല്ലാ
വരേയും അപ്രീതിയാക്കിയെന്നും വരാം ചിലപ്പോൾ ആരെ
യും പ്രീതിപ്പെടുത്തിയില്ലെന്നും വരാം.

പുതിയ പത്രികയുടെ ഭാവിയെക്കുറിച്ചും എനിക്കു അ
ല്പം പ്രസ്താവിപ്പാനുണ്ടു പത്രികയ്ക്കു ഒന്നു രണ്ടു വയസ്സാകവോ
ളം പ്രതിമാസവും, പിന്നീടു മാസം രണ്ടോ മൂന്നോ, ആ
ഴ്ചയിൽ ഒന്നോ രണ്ടോ, ദിവസംപ്രതി ഒന്നോ രണ്ടോ ഇ
ങ്ങിനെ ഏതെങ്കിലും ഒരുവിധം ചെരുകേണമെന്നു അതി
ന്റെ പ്രവൃത്തകന്മാർ ഉദ്ദേശമുള്ളതായി അറിയുന്നു. അതു ഉ
ടനെ വെടിപ്പാകുമൊ എന്നു സംശയിക്കുന്നു. പത്രികയ്ക്കു ഉദ്ദേ
ശ ഫന്യ പക്ഷങ്ങൾ ഉള്ളതു ആണല്ലൊ. കുറെകാലത്തേക്കു
അതിൽ ക്രൂട്ടുകയും ഇല്ലായിരിക്കുമല്ലൊ. പത്രനടത്തിപ്പു പരി
ഷ്കരിക്കുന്നതിനു ഭാവിക്കുന്നപക്ഷം ലക്കം വർദ്ധിപ്പിപ്പാനുള്ള ദ്ര

മം അല്ല വേണ്ടതു. വായനക്കാരിൽ ഭൂരിപക്ഷത്തിന്റെ സ്ഥിതി ആലോചിച്ചാലും അവൎക്കു പ്രതി മാസം പത്രികയുടെ ആവശ്യമുള്ളു എന്നു നിശ്ചയിക്കാം. എന്നാൽ പത്രിക പരിഷ്കരിക്കുന്ന കാലത്തു അതിന്റെ ഘന പക്ഷങ്ങൾ ഇരട്ടിയൊ അതിലും കൂടുതലൊ ആക്കുകയും, ഇംഗ്ലീഷ അഭ്യാസമുള്ള സമുദായാംശങ്ങൾക്കും അന്യന്മാൎക്കും ഇതിൽ രസവും സഹതാപവും വൎദ്ധിക്കത്തക്കവണ്ണം കുറെ ഇംഗ്ലീഷ ലേഖനങ്ങളും, സുറിയാനിഭാഷ സുറിയാനി പള്ളികളിൽ നിന്നു പുറത്തോട്ടും കൂടെ ഇറങ്ങുന്നതിനും വിടുന്നതിനും വിരോധമില്ലെങ്കിൽ അങ്ങിനെ ചെയ്തു അതിന്റെ നിൎജ്ജീവാവസ്ഥയെ അല്പം ലഘൂപ്പെടുത്തുവാൻ വേണ്ടി ഒരു പക്ഷം സുറിയാനി വൎത്തമാനവും പ്രസിദ്ധപ്പെടുത്തുകയും ചെയ്യേണ്ടതാണ. ഇതു കൂടാതെയും അടുത്ത തലമുറയിൽ സമുദായപ്രധാനികൾ ആകേണ്ടവരായ ഇപ്പോഴത്തെ ശെമ്മാശന്മാരുടെയും യുവാക്കളുടെയും പ്രത്യേകഗുണത്തെ ഉദ്ദേശിച്ചും, പട്ടക്കാരുടെ പ്രത്യേക ഗുണത്തിന്നായും സമുദായത്തിൽ ഒട്ടും അപ്രധാനമല്ലാത്ത അംശമായ സ്ത്രീകളുടെയും യുവതികളുടെയും പ്രത്യേക ഗുണത്തിന്നും സന്തോഷത്തിന്നും ആയും പത്രത്തിന്റെ ഓരൊ പക്ഷങ്ങൾ വേറുതിരിച്ചു നിയമിക്കേണ്ടതാകുന്നു. ഇങ്ങിനെ പരിഷ്കാരങ്ങൾ പത്രികയുടെ ലക്ഷണം നന്നാക്കുന്നതിന്നായിട്ടു അല്ലാതെ ലക്കം വൎദ്ധിപ്പിപ്പാനായിട്ടു ആകരുതു. ഇപ്പോൾ ഇത്രയും ശേഷം വഴിയെ.

ത- ചാ-

---

ജൎമ്മനിയിൽ യോഹാൻ ലാററസ് എന്നൊരുവൻ ഇപ്പോൾ ൨൰ മാസമായി ഉറങ്ങിക്കിടക്കുന്നു. ശരീരം സൌഖ്യസ്ഥിതിയിൽ തന്നെ ഇരിക്കുന്നു. ഉണൎത്തുവാൻ ശ്രമിച്ചിട്ടു പററുന്നില്ല. ദിവസേന കുഴൽവഴി കുറേശ്ശ പാൽ സേവിപ്പിക്കുന്ന പോൽ.

ജോൎജ്ജിയായിലെ നിയമനിൎമ്മാണസഭ ആ രാജ്യത്തെ വിവാഹ രഹിതന്മാരുടെ മേൽ ഒരു പുതിയ കരം വച്ചിരിക്കുന്ന പോൽ. ൩൦ വയസ്സു വരെ വിവാഹം കഴിച്ചിട്ടില്ലാത്ത ഒരു ആൾ ൧൰ ഡോളർ ആണ്ടൊന്നുക്കു കരം കൊടുക്കണം; ആണ്ടുതോറും ൫ ഡോളർ കൂട്ടി കൊടുക്കയും വേണം ൩൦ വയസ്സുവരെ ഏകസ്ഥനായിരിക്കുന്നാൽ ൧൫൦ ഡോളർ കരം കൊടുക്കണം.

പോൎട്ട് റോയൽ എന്ന റോമ ആശ്രമത്തിന്റെ അദ്ധ്യക്ഷനും, യേശുവിന്റെ സമൂഹക്കാരുടെ ബദ്ധവൈരിയുമായിരുന്ന സിറാൻ സന്യാസി ഒരു പ്രൊട്ടസ്റ്റാന്റു പുസ്തകത്തിനു എതിർ എഴുതുന്നതിനു കൂടെയും ആ പുസ്തകത്തിന്മേൽ കുരിശടയാളം വരച്ചു അതിൽ ഒളിച്ചിരുന്ന എന്നു അദ്ദേഹം സംശയിച്ചിരുന്ന ദുരാത്മാവിനെ ഓടിച്ചുകളഞ്ഞല്ലാതെ ആരംഭിച്ചില്ലായിരുന്ന പോൽ.

## വർത്തമാനങ്ങൾ
### (തുടർച്ച)

കണ്ടെഴുത്തു ദിവാനിജിയായ മ-രാ-ശ്രീ- ശങ്കരസുബ്ബയ്യർ അവർകളെ തിരുവിതാംകൂർ ദിവാൻ ആയി നിയമിക്കുന്നതിലേക്കു എഴുതി അയച്ചു മദ്രാസ്സു ഗവർമ്മെണ്ടിലെ അനുമതി വന്നിരിക്കുന്നു എന്നും, ഇപ്പോഴത്തെ മന്ത്രീന്ദ്രൻ തുലാഭാരം അടിയന്തിരം വരെ ഉദ്യോഗത്തിൽ ഇരിക്കുന്നതു സംശയമാണെന്നും വിശ്വാസയോഗ്യമായ മാർഗ്ഗത്തിൽ നിന്നു അറിയുന്നു.

ആലപ്പുഴ മുൻസിപ്പു പി. എ. ജി എൽ യോസെഫ ഇട്ടൂപ്പൻ അവർകളെ നെയ്യാറ്റുങ്കരക്കും, കൊട്ടാരക്കര മുൻസിഫ പി. എ. കണിയാന്ത്ര യൌസേഫ അവർകളെ ആലപ്പുഴക്കും സ്ഥലം മാറ്റിയിരിക്കുന്നു.

കാഞ്ഞിരപ്പിള്ളി മജിസ്ത്രേട്ടു പി. ഏ. കോവൂർ അയിപ്പ അവർകളെ പീരുമേട്ടിലേക്കും സ്ഥലം മാറ്റിയിരിക്കുന്നു.

കോട്ടയത്തു പതിവുപോലെയുള്ള എക്സിബിഷ്യനും കാളവാണിഭവും മീനമാസം ൧൦-ാം നു- ഉണ്ടാകുന്നതാണു.

തിരുവിതാംകൂർ ഹൈക്കോടതി കുംഭം ൧൯-നു- മുതൽ മേടം ൨൦-നു- വരെ ൨ മാസത്തേക്കും, ജില്ലാക്കോടതികൾ കുംഭം ൨൨-നു- മുതൽ മേടം ൨-നു- വരെ ൩ ആഴ്ചയ്ക്കും, മുൻസിഫ കോടതികൾ മീനം ൩൩-നു- മുതൽ മേടം ൨-നു- വരെ ഒരു മാസത്തേക്കും അടയ്ക്കപ്പെടുമെന്നു ഗവർമ്മെണ്ടു ഗസേററിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

ഒരു കേസു നിമിത്തം പോലീസുപണിയിൽനിന്നു നീക്കപ്പെട്ടിരുന്ന കോശി ഇൻസ്പെക്ടർ അവർകൾക്കു വീണ്ടും ടി. വേല കൊടുത്തിരിക്കുന്നതിൽ വച്ചു ഏററവും സന്തോഷിക്കുന്നു. പ്രകൃതേന സമാധാനസ്വഭാവികളായിരിക്കുന്ന സുറിയാനി ജനങ്ങൾക്കു, തട്ടാമുട്ടിപ്പരീക്ഷ ജയിക്കാത്തവരാൽ വഹിപ്പാൻ കഴിയാത്ത പോലീസു ഉദ്യോഗങ്ങൾ സമ്പാദിപ്പാൻ തരമുണ്ടു അതിനാൽ സുറിയാനിക്കാരായി മററുണ്ടായിരുന്ന പോലീസു ഇൻസ്പെക്ടരന്മാർ എല്ലാവരും ആ ഡിപ്പാർട്ടുമെൻറു വിടുകയാണു ചെയ്തിട്ടുള്ളതു.

മലയാളത്തുള്ള ബ: പട്ടക്കാർക്കു ടി മാർ ദീവന്നാസ്യോസ്സു മെത്രാപോലീത്താ തിരുമനസ്സിലേക്കു കാഴ്ച വെപ്പാനായി നിശ്ചയിച്ചിരിക്കുന്ന അംശവടി അസോസ്യേഷൻ കൂട്ടരാൽ മംഗളപത്രസമേതം തിരുമുമ്പാകെ സമർപ്പിക്കുന്നതാകയാൽ അന്നേദിവസം പട്ടക്കാരുടെ ഒരു യോഗവും ഉണ്ടാകത്തക്കവണ്ണം എല്ലാവരും വന്നുചേരണമെന്നു പ്രസിദ്ധപ്പെടുത്തുവാൻ ചുമതലക്കാർ ഞങ്ങളോടു ആവശ്യപ്പെട്ടിരിക്കുന്നപ്രകാരം ബ. എല്ലാ പട്ടക്കാരും അറിവാൻ വേണ്ടി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു.

ഡോക്ടർ പുന്നൻ അവർകളുടെ വിവാഹമോചനകേസു അദ്ദേഹത്തിൻെറ അന്യായം തള്ളിവിധിച്ചിരിക്കുന്നു മേലാൽ ഉണ്ടാകുമായിരുന്ന ഈവിധ അനേക വ്യവഹാരങ്ങളെ ഈ വിധി അമർത്തിയിരിക്കുന്നതിനാൽ ഭർത്താക്കന്മാരുടെ അപ്രീതിക്കു പാത്രമായിട്ടുള്ള അനേക ഭാര്യമാർ സന്തോഷിക്കട്ടെ.

### മെത്രാപ്പോലീത്തന്മാരുടെ സഞ്ചാരങ്ങൾ.

എ- പെ- ബ- മാർ ദീവന്നാസ്യോസ മെത്രാപോലിത്താ തിരുമനസ്സുകൊണ്ടു ഈ മാസം ൨൨-ാം-നു- ശനിയാഴ്ച തിരുവനന്തപുരത്തുനിന്നു പുറപ്പെട്ടു കണ്ടറ പള്ളിയിൽ എഴുന്നള്ളിയിരിക്കുന്നു.

എ- പെ- ബ- മാർ യൂലിയോസു അൽവാറസു മെത്രാപ്പോലിത്താ; എ- പെ- ബ- മാർ പൌലൂസു അത്തനാസ്യോസു മെത്രാപോലിത്താ തിരുമനസ്സിലെയും വടക്കൻ പറവൂർ പള്ളിക്കാരുടെയും ക്ഷണനപ്രകാരം ടി പള്ളിയിലേക്കു ഈ ൨൨-ാം-നു- ബുധനാഴ്ച സിമ്മനാരിയിൽനിന്നും എഴുന്നള്ളിയിരിക്കുന്നു.

# പങ്ക്തി ൧൦ാം. ഓദോർ (മീനം)

| സുറിയാനി | മലയാളം | ഇംഗ്ലീഷ | ആഴ്ച |
|---|---|---|---|
| ആദാർ | മീനം | മാർച്ച | |
| ൧ | ൨ | ൧൩ | ഞാ |
| ൨ | ൩ | ൧൪ | തി |
| ൩ | ൪ | ൧൫ | ചൊ |
| ൪ | ൫ | ൧൬ | ബു |
| ൫ | ൬ | ൧൭ | വ്യാ |
| ൬ | ൭ | ൧൮ | വെ |
| ൭ | ൮ | ൧൯ | ശ |
| ൮ | ൯ | ൨൦ | ഞാ |
| ൯ | ൧൦ | ൨൧ | തി |
| ൧൦ | ൧൧ | ൨൨ | ചൊ |
| ൧൧ | ൧൨ | ൨൩ | ബു |
| ൧൨ | ൧൩ | ൨൪ | വ്യാ |
| ൧൩ | ൧൪ | ൨൫ | വെ |
| ൧൪ | ൧൫ | ൨൬ | ശ |
| ൧൫ | ൧൬ | ൨൭ | ഞാ |
| ൧൬ | ൧൭ | ൨൮ | തി |
| ൧൭ | ൧൮ | ൨൯ | ചൊ |
| ൧൮ | ൧൯ | ൩൦ | ബു |
| ൧൯ | ൨൦ | ൩൧ | വ്യാ |
| ൨൦ | ൨൧ | ഏപ്രിൽ ൧ | വെ |
| ൨൧ | ൨൨ | ൨ | ശ |
| ൨൨ | ൨൩ | ൩ | ഞാ |
| ൨൩ | ൨൪ | ൪ | തി |
| ൨൪ | ൨൫ | ൫ | ചൊ |
| ൨൫ | ൨൬ | ൬ | ബു |
| ൨൬ | ൨൭ | ൭ | വ്യാ |
| ൨൭ | ൨൮ | ൮ | വെ |
| ൨൮ | ൨൯ | ൯ | ശ |
| ൨൯ | ൩൦ | ൧൦ | ഞാ |
| ൩൦ | ൩൧ | ൧൧ | തി |
| ൩൧ | മേടം ൧ | ൧൨ | ചൊ |

പുസ്തകം ൧ ലക്കം ൨

൧൦൬൭-ന്ന ൧൮൯൨ മീനം ൨൧ നു-

മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശി
ങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.
(മാർ പൌലൂസ.)

## സംഗതിവിവരം.

# മലങ്കര
# ഇടവക പത്രിക



മംഗളം.

ആദാമിൻതാതനല്ലെ അവനുടെ തനുജകർത്രു നീപുത്രനല്ലെ
നീതാനെതീർത്തതല്ലെ ക്ഷിതിതവഭവനം കാലിതന്നാലയല്ലെ
യൂദന്മാർരാജനല്ലെ കരമതുകരചമ്മട്ടിയാൽ കിട്ടിയില്ലെ
ഭേദാരണ്ടിന്നുമില്ലെ വിരുതുകളിതുപൊരുലോകിൽ മാററാക്കുമില്ലെ.

(പീ. കെ. കൊച്ചീപ്പൻ തരകൻ.)



## പ്രത്യേക പരസ്യങ്ങൾ.

നമ്പ്ര ൧൨൨
മലങ്കരയുടെ മാർ ദീവന്നാസ്യോസുമെത്രാപൊലീത്തായിൽ നിന്നു.

സുറിയാനി സത്യവിശ്വാസ സഭയിലെ നമസ്കാര പുസ്തകങ്ങൾ പരിഷ്കരിച്ചു മലയാള ഭാഷയിൽ നമ്മുടെ സിമ്മനാരിവക മലങ്കരമസു അച്ചുക്കൂട്ടത്തിൽ അച്ചടിപ്പിച്ചു സത്യവിശ്വാസികളുടെ ആവശ്യത്തിന്നായി പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിനാൽ അന്യ അച്ചുക്കൂട്ടങ്ങളിൽ ഇതിനു മുമ്പു ഉണ്ടായിട്ടുള്ള പതിപ്പുകളെ ഇതിനാൽ റദ്ദാക്കിയിരിക്കുന്നു. സിമ്മനാരിയിൽനിന്നു പ്രസിദ്ധപ്പെടുത്തുന്ന പുസ്തകങ്ങൾ ജനങ്ങൾ ധാരാളമായി വാങ്ങി ഉപകരിക്കാവുന്നതും അല്ലാത്ത പതിപ്പുകൾ വാങ്ങുന്നതു സൂക്ഷിച്ചും വേണ്ടിയിരിക്കുന്നു എന്നു നമ്മുടെ സത്യവിശ്വാസ സഭയിൽ ഉൾപ്പെട്ട എല്ലാവരെയും ഇതിനാൽ തെര്യപ്പെടുത്തിയിരിക്കുന്നു.

൧൦൭൭ മീനം- ൨൪-നു

നമ്പർ ൧൩൦

കഴിഞ്ഞ പത്രികയിൽ പരസ്യപ്പെടുത്തിയിരുന്ന സക്കലറിൻപ്രകാരം ൭-ാം മാസം ൧൮, ൨൦, ൨൧, ൨൨ -ാം തിയ്യതികളിൽ സിമ്മനാരിയിൽ കൂടിയ യോഗങ്ങളിൽ നിശ്ചയിച്ചിരിക്കുന്ന സംഗതികൾ പൊതു അറിവിന്നായി ചുരുക്കി താഴെ ചേർത്തിരിക്കുന്നു അസോസ്യേഷൻ യോഗനിശ്ചയങ്ങൾ വിവരമായി പിന്നാലെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുന്നതുമാണു.

൧. മരിച്ചുപോയ കുളങ്ങരെ ഇട്ടിയച്ചൻപൈലിക്കു പകരം കുന്നംപുറത്തു കോര ഉലഹന്നാനെ ട്രസ്റ്റിയായി തിരഞ്ഞെടുത്തു.

൨ കത്തനാർ ട്രസ്റ്റിയായ പുന്നത്ര ചാക്കൊ ചാണ്ടപ്പിള്ള കത്ത

നാരെ ട്രസ്റ്റിസ്ഥാനത്തിൽ നിന്നു നീക്കം ചെയ്തു.

൩. ടി ചാണ്ടപ്പിള്ള കത്തനാര്ക്കു പകരം ട്രസ്റ്റിയായിരിപ്പാൻ കോനാട്ടു മാത്തൻ മല്പാനെ തിരഞ്ഞെടുത്തു.

൪. അസോസ്സ്യേഷൻ കമ്മട്ടി സമുദായത്തിന്റെ പ്രതിനിധിസംഘം എന്നു സമ്മതിച്ചു.

൧൦ം നിശ്ചയങ്ങൾ പള്ളിക്കാരുടെ പ്രതിനിധിയോഗം നിശ്ചയിച്ചവയാണ.

൧. അസോസ്സ്യേഷ്യൻ കമ്മട്ടി മെമ്പ്രന്മാർ ൧൦൦, ൫൦, ൨൫, ൧൨ൾ ഇങ്ങിനെ ശ്രൂപാ കൊടുക്കുന്ന ൪ ക്ലാസായിരിക്കെണമെന്നും

൨. കാര്യ്യവിചാരകമ്മട്ടിയെ നിയമിക്കേണമെന്നും

൩. അതു ൧൦൦ ക്ലാസ്സു മെമ്പ്രന്മാരിൽ നിന്നു മാത്രമെ ആകാവു എന്നും ൨൪പേർ അതിൽ ഉണ്ടായിരിക്കണമെന്നും

൪. അസോസ്സ്യേഷൻ വക എഴുത്തു ജോലി നടത്തുവാൻ ശമ്പളമുള്ള ഒരു സെക്രട്ടരിയേയും, മുതൽ സൂക്ഷിപ്പാൻ ജാമ്യമുള്ള ഒരു ഖജാൻജിയേയും നിയമിക്കണമെന്നും നിശ്ചയിച്ചു.

൫. കാര്യ്യവിചാര കമ്മട്ടിയുടെ ൨൪ മെമ്പ്രന്മാരെ തിരഞ്ഞെടുത്തു

ഇവ അസോസ്സ്യേഷൻ കമ്മട്ടിഏൎപ്പെടുത്തിയ നിശ്ചയങ്ങൾ ആണ.

ഇതിന്റെശേഷം കാര്യ്യവിചാരകമ്മട്ടി കൂടി അതിന്റെ നടത്തയ്ക്കു ആവശ്യപ്പെട്ട നിബന്ധനകളേയും ഏൎപ്പെടുത്തിയശേഷം പിരിഞ്ഞു.

൧൦൭൦ മീനം ൨൭ നു-

## മഹാ യോഗങ്ങൾ.

ട്രസ്റ്റികളെ തിരഞ്ഞെടുക്കുന്നതിനു സക്കലരനുസരിച്ചു മലങ്കര ഇടവക പള്ളിക്കാരുടെ പ്രതിനിധിയോഗം കഴിഞ്ഞ ൧൯ നു- ബുധനാഴ്ച ൧ മണിക്കു സിമ്മനാരിയിൽകൂടി- ഏ- പെ- ബ- മാർ ദീവന്നാസ്യോസു മെത്രാപോലീത്താ അവർകൾ അഗ്രാസനാധിപത്യം വഹിക്കയും ശേഷം മെത്രാപോലീത്തന്മാരും, റമ്പാച്ചന്മാരും വിശേഷാൽ രാ- ശ്രീ- രാമനാഥരായർ വക്കീൽ അവർകളും ഹാജരുണ്ടായിരിക്കയും ചെയ്തു. യോഗത്തിന്റെ ഉദ്ദേശങ്ങളെക്കുറിച്ചു അഗ്രാസനാധിപർ അവർകൾ അല്പമായി പ്രസംഗിച്ചശേഷം, യോഗത്തിന്റെ പ്രവൃത്തി ആരംഭിച്ചു. ൧മതു പ്രതിനിധികളെ നിയമിച്ചു പള്ളിക്കാർ അയച്ചിരുന്ന സമ്മതപത്രങ്ങൾ വാങ്ങുകയായിരുന്നു, ൧൩൩ പള്ളിക്കാരുടെ സമ്മതപത്രങ്ങൾ വാങ്ങിയപ്പോൾ അസമയം ആയതിനാൽ അടുത്തദിവസം ൭ മണിമുതൽ പ്രവൃത്തി ആരംഭിക്കത്തക്കവണ്ണം നിശ്ചയിച്ചു അന്നത്തെ യോഗം അവസാനിപ്പിച്ചു എല്ലാവരും സന്ധ്യാനമസ്കാരം കഴിഞ്ഞു പിരിഞ്ഞു. രണ്ടാം ദിവസത്തെ യോഗത്തിൽ ശേഷം പള്ളിക്കാരുടെ പ്രതിപുരുഷ നിയമപത്രങ്ങൾ വാങ്ങിയശേഷം അയ്മേനിക്കു ട്രസ്റ്റിയായ മരിച്ചുപോയ കുളങ്ങരെ ഇട്ടിയച്ചൻ പൈലി അവർകൾക്കുപകരം കുന്നമ്പുറത്തു കോരളലാഹനാൻ അവർകൾ ആയിരിക്കുന്നതു കൊള്ളാമെന്നു പനയ്ക്കൽ പാത്തപ്പൻഅവർകൾ അഭിപ്രായപ്പെടുകയും

അതിനെ യോഗത്തിൽ ചുരുക്കംപേർ ഒഴികെ എല്ലാവരും സമ്മതിക്കയുംചെയ്തു. ടി കോരഉലഹന്നൻ അവർകൾ പ്രായമുള്ള ആൾആകയാൽ യൌവ്വന യുക്തനായ ഒരാളെ തിരഞ്ഞെടുക്കുന്നതു അല്ലയൊ യോഗ്യമെന്നു ബ- മാലിത്തറ ഏലിയാസു കത്തനാർ അവർകൾ അഭിപ്രായപ്പെട്ടു എങ്കിലും സമുദായത്തിൽ ഉള്ള പ്രാധാന്യതയും, മുതൽപിടിപ്പും, മററനേക സൌകൎയ്യന്യായങ്ങളും ആലോചിക്കുന്നപക്ഷം കോരഉലഹന്നൻ അവർകൾതന്നെ നിയമിക്കപ്പെടേണ്ടതെന്നു ഒരു പ്രതിനിധി വ്യക്തമായി കാണിക്കയാൽ ടി ഏലിയാസു കത്തനാർ അവർകളും കോരഉലഹന്നൻ അവർകളുടെ തിരിഞ്ഞെടുപ്പു സമ്മതിച്ചു ഈവിധസംവാദങ്ങളാൽ മദ്ധ്യാഹ്നമാകയാൽ ഉച്ചനമസ്കാരത്തിന്നായി യോഗംനിൎത്തിവച്ചു എല്ലാവരും പിരിഞ്ഞു രണ്ടുമണിക്കു വീണ്ടും കൂടി കത്തനാർ ട്രസ്റ്റിയായിരിക്കുന്ന താഴത്തു ചാക്കൊ ചാണ്ടപ്പിള്ള കത്തനാരെ നീക്കിവേറെ കത്തനാരെ നിയമിക്കുന്നതു സമുദായത്തിനു ഗുണമെന്നു തോന്നുകയാൽ ആസംഗതിയെക്കുറിച്ചു യോഗം ആലോചിക്കുന്നതു ന്യായമായിരിക്കുമെന്നു മാലിത്തറ ഏലിയാസു കത്തനാരവർകൾ അഭിപ്രായപ്പെട്ടു ഈ അഭിപ്രായം യോഗത്തിൽ ഭൂരിപക്ഷം പേർ സമ്മതിച്ചു. ചാണ്ടപ്പിള്ളകത്തനാരെ ട്രസ്റ്റിസ്ഥാനത്തു നിന്നു നീക്കുന്നതിനു മതിയായ കാരണമെന്തെന്നു അറിവാൻ ആഗ്രഹിച്ചു അവയെ പ്രതിനിധികളിൽ ഒരുവൻ യോഗത്തിൽ പ്രസ്താവിക്കണമെന്നു കോനാട്ടു ഇട്ടൻപിള്ള അവർകൾ ആവശ്യപ്പെട്ടുകയും അങ്ങിനെ പ്രസ്താവിക്കപ്പെടുന്ന കാരണങ്ങൾ ചാണ്ടപ്പിള്ള കത്തനാരെ നീക്കുന്നതിനു മതിയായവ എന്നു യോഗത്തിനു ബോദ്ധ്യമായല്ലാതെ ടിയാനെ നിക്കിവേറെ കത്തനാരെ തിരഞ്ഞെടുക്കണമെന്നു യോഗം ഉറച്ചുകൂടാ എന്നു പ്രസ്താവിക്കുകയും ചെയ്തു. ചാണ്ടപ്പിള്ള കത്തനാരെ ട്രസ്റ്റിസ്ഥാനത്തിൽ മേലാൽ വെച്ചുകൂടാ എന്നുള്ളതിനു (൧ാമതു) സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ പാത്രിയൎക്കീസു ബാവാ അവർകൾക്കും സ്ഥലത്തെ മേലദ്ധ്യക്ഷനായ മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ അവർകൾക്കും ടി കത്തനാർ അനുസരണപ്പെടാതെയും അവരുടെ ആജ്ഞയെ ധിക്കരിച്ചും ഇരിക്കുന്നതും (൨) സത്യവിശ്വാസ സുറിയാനി സഭയുടെ വിശ്വാസരീതികളിൽ നിന്നും നടപടിക്രമങ്ങളിൽ നിന്നും ടി കത്തനാർ തെററി മതവിരോധിയെന്നു ബ: റോയൽകോടതി വിധിച്ചു സ്ഥാന ഭ്രംശനാക്കിയിരിക്കുന്ന തോമ്മാസ് അത്താനാസ്യോസു അവർകളുടെ ഉപദേശരീതികളെ ഠരം കത്തനാർ അംഗീകരിച്ചിരിക്കുന്നതും, (൩) ഠരം കത്തനാർ ട്രസ്റ്റിയായിരുന്ന കാലത്തു സഭ വകമുതലുകൾ ഉത്തമവിശ്വാസമായി കൈകാൎയ്യം ചെയ്യാതെയും, പാട്ടം പലിശ മുതലായ ന്യായമായ ആദായങ്ങൾ ക്രമമായി വരുത്താതെയും അനവധി ദ്രവ്യം പിടിപ്പില്ലാത്ത വസ്തുക്കളിന്മേൽ സ്ഥാപിച്ചും, ന്യൂനതയുള്ളതും ശരിയായി പാലിപ്പാൻവഹ്യാത്തവണ്ണം ചിതറിയതുമായ സ്വത്തുക്കളെ വാങ്ങിയും നശിപ്പിച്ചും ഇരിക്കുന്നതും, (൪) പഞ്ചായ വിധിയാൽ ട്രസ്റ്റായിരിക്കേണ്ട സുറിയാനി പൊതുമുതലുകൾ നിയമവിരോധമായി മാനേജ

ർ മുഖാന്തിരം നടത്തേണമെന്ന ടി കത്തനാർ കോടതിയിൽ അപേക്ഷി ച്ചിരിക്കുന്നതും പ്രധാന ട്രസ്റ്റിയായ മെത്രാപ്പോലീത്താ അവർകൾ ഒരം കത്തനാരോട് പല പ്രാവശ്യവും ആവശ്യപ്പെട്ടാറെ അദ്ദേഹത്തോട് യോജിക്കാതെ വിധിനടത്തിപ്പ എതിരായിനിന്ന തർക്കങ്ങൾ ജനിപ്പിച്ച സ മുദായത്തിന്റെ മേൽഗതിയെ തടസ്സപ്പെടുത്തുന്നതും, ടിയാനെ ഒരം സ്ഥാനത്തിൽ മേലാലും വെച്ചുകൂടാഎന്നുള്ളതിന്ന മതിയായ കാരണങ്ങ ങ്ങൾ ആയിരിക്കുമെന്ന ചെറുവത്തൂർ മാത്തു കത്തനാർ അവർകൾ സവിസ്താരം പ്രസംഗിച്ചു യോഗം ഏക ശബ്ദമായി ടി കത്തനാരെ ട്രസ്റ്റിസ്ഥാനത്തിൽ നിന്ന നീക്കുന്നതു സമുദായത്തിന്റെ ഗുണത്തി ന്നായിട്ടായിരിക്കുമെന്ന സമ്മതിച്ചു. പകരം ആരെ തിരഞ്ഞെടുക്കേണ മെന്ന ആലോചികയിൽ പാമ്പാക്കുടെ മാത്തൻ മല്പാൻ അവർകളെ എന്ന ചിലരും കോട്ടയത്തു വേങ്കടത്തു ആലക്സന്ത്രയോസു കത്തനാർ അവർകളെ എന്ന മറ്റു ചിലരും പറഞ്ഞു അല്പ വിവദുണ്ടായപ്പോൾ സുഖഹീനത നിമിത്തം താൻ ഒരം ഭാരജോലി വഹിപ്പാൻ അപ്രാപ്ത നെന്ന ആലക്സന്ത്രയോസു കത്തനാർ അവർകൾ പ്രസ്ഥാവിക്കയും മ ല്പാൻ അവർകളെ യോഗം സ്ഥിരപ്പെടുത്തുകയും ചെയ്തു. പിന്നീടു അ സോസ്യേഷൻ കമ്മട്ടിയിൽ മെമ്പ്രന്മാരെ പുതുതായി നിയമിക്കുന്നതി നും മറ്റും പള്ളി പ്രതിനിധികളുടെ സമ്മതം ഉണ്ടായി നിശ്ചയങ്ങൾ ക്ക അവർ ഒപ്പു വെച്ചുതുടങ്ങി രാനുകൊണ്ടു ഒപ്പു വച്ചു തീരാതെയിരു ന്നതിനാൽ പിറെറദിവസം ൧ മണിക്കു യോഗംകൂടി ഒപ്പു വെകാൻ ഉണ്ടായിരുന്ന ശേഷംപ്രതിനിധികളും ഒപ്പു വെച്ചു പ്രതിനിധികൾ പി രിഞ്ഞു. അതിന്റെ ശേഷം ൨ മണിക്കു അസോസ്യേഷൻ മെമ്പ്രന്മാരു ടെ യോഗം കൂടി. അച്ചടി, പഠിത്വം, സുവിശേഷപ്രചാരം ആദിയാ യി സഭയിൽ നടത്തുവാൻ ആവശ്യപ്പെട്ട അനേക ജോലികൾക്കു ഒരു വലിയ മുതൽശേഖരം ഉണ്ടാകേണ്ടതിന്റെ ആവശ്യകതയെക്കുറിച്ചു പ്രസിഡെണ്ടവർകൾ ദീർഘമായി പ്രസംഗിച്ചു സഭവക ഒരു വല്യമുത ൽശേഖരം ഉണ്ടാകുന്നതിന്ന അസോസ്യേഷൻ മെമ്പ്രന്മാരെ ൧൦൦, ൫൦, ൨൫, ൧൦ രൂപ വീതം കൊടുക്കുന്ന നാലു ക്ലാസായി ഭാഗിക്കേണമെ ന്നും അസോസ്യേഷന്റെ ജോലികൾ നടത്തുവാൻ ൨൪ മെമ്പ്രന്മാർ കൂടിയ ഒരു കാര്യവിചാരകമ്മട്ടി ഉണ്ടാകെണമെന്നും, ആ കാര്യവിചാ രകമ്മട്ടികാർ ൧-ാം ക്ലാസു മെമ്പ്രന്മാരിൽ നിന്ന മാത്രമെ ആകാവു എ ന്നും, ൨൪ മെമ്പ്രന്മാർ ആരെല്ലാമായിരിക്കേണമെന്നും മറ്റും നിശ്ച യങ്ങൾക്കു ഒപ്പു വെച്ചു യോഗം പിരിഞ്ഞു. പിറെറദിവസം കാര്യവി ചാരകമ്മട്ടിയുടെ യോഗം കൂടി അതിന്റെ നടത്തക്കുള്ള ചില ചട്ടങ്ങ ൾ ഏർപ്പെടുത്തിയശേഷം പിരിഞ്ഞു.

വിശേഷിച്ചു രാ- ശ്രീ രാമനാഥരായർ വക്കീൽ അവർകൾക്കു ൧൫൦ രൂപ വിലപ്പോരുന്ന ഒരു വൈരമോതിരം മംഗളപത്രസമേതം സമ്മാ നിക്കയും, ഗ്രാന്ററുശമ്പളകാർ ഒരുസ്വർണ്ണകസവു അരകെട്ടും, ബ: പട്ടകാ ർ ഒരു സ്വർണ്ണനാഗപ്പത്തി അംശവടിയും പ്രെസിഡെണ്ടു തിരുമനസ്സി ലേക്കു മംഗളപത്രം സമേതം കാഴ്ച വെക്കയും ഉണ്ടായി.

## ഓമല്ലൂർ പള്ളിഭരണ റിപ്പോൎട്ട്.

ഈ പള്ളി ചെങ്ങന്നൂർ നിന്ന പത്തു മൈൽ കിഴക്കു തുമ്പമൺ കൈപ്പട്ടൂർ ഈ പള്ളികളോടു സമീപിച്ചാണ പ്രസിദ്ധിയുള്ള ഓമല്ലൂർ കാളവാണിഭം ഈ പള്ളിക്കു സമീപത്തുള്ള വയൽപ്രദേശത്താണ. ഈ പള്ളിക്കു ഉദ്ദേശം ൨൮൦ കൊല്ലത്തെ പഴക്കത്തിൽ കുറയാതെ ഉണ്ടെന്ന തോന്നുന്നു. കോട്ടയത്തിനു തെക്കുള്ള പഴയ പള്ളികളിൽ രണ്ടു കക്ഷികൾ ഇല്ലാത്തവ ചുരുക്കമെ ഉള്ളു. എന്തൊ മതഭേദങ്ങളിന്മേൽ അടിസ്ഥാനപ്പെടുത്തികൊണ്ടാണെന്നുള്ള ഭാവത്തോടുകൂടി മത്സരിക്കയും പൂൎവ്വമതത്തെ പുലത്താനൊ പുതിയ മതത്തെ പ്രചരിപ്പിക്കാനൊ പ്രയത്നിക്കുന്നതായി തോന്നിക്കയും പരമാൎത്ഥത്തിൽ ഈ രണ്ടു ഉദ്ദേശങ്ങളും ഇല്ലാതെ സ്വന്ത പ്രാധാന്യതയെ പ്രദൎശിപ്പിക്കുന്നതിനൊ കേവലം സമുദായത്തിന്റെ സ്വാഭാവികഗുണം വെളിപ്പെടുത്തുവാനായി മാത്രമൊ ഒരിക്കലും ഒഴിയാതെ വഴക്കുപറകയും ചെയ്തുകൊണ്ടിരിക്കുന്ന കക്ഷികളാണ ഒട്ടു മിക്കപള്ളികളിലും ഉള്ളതു. ഓമല്ലൂർ പള്ളിക്കു കേവലം അന്യസാധാരണയായ ഒരവസ്ഥയുള്ളതു മേൽപറഞ്ഞ കക്ഷിയൊ കക്ഷിയിൽ കക്ഷിയൊ ഒന്നും തന്നെ അതിൽ ശബ്ദമാത്രത്തിൽ പോലുമില്ലെന്നുള്ളതാണ. അത്യന്തം ശുഭസൂചകമായ ഈ അവസ്ഥക്കു പുറമെ ഈ പള്ളി ഇക്കഴിഞ്ഞ ൧൦൮൯-ാമാണ്ടിന്റെ അവസാനം വരെ കഴിഞ്ഞ എട്ടു കൊല്ലത്തേക്കു തുടരെ എത്രയും ന്യായമായും സൂക്ഷ്മമായും ഭരിക്കപ്പെട്ടു വന്നു എന്നുള്ളതു ഇക്കാലത്തു മലങ്കര ഇടവകയിൽ ഉൾപ്പെട്ട ഒരു പള്ളിക്കെങ്കിലും അനുഭവിക്കാൻ സംഗതിയായിട്ടില്ലാത്തതും അസാമാന്യയത്നംകൊണ്ടല്ലാതെ അടുത്ത കാലത്തിൽ ആകുമെന്നു ആഗ്രഹിക്കാൻ അവകാശമില്ലാത്തതുമായ ഒരു ഭാഗ്യമാണ. കഴിഞ്ഞ ൧൦൮൨-ാമാണ്ടിന്റെ ആരംഭം മുതൽ ഇതുവരെ ഈ പള്ളിയുടെ പ്രധാനകൈസ്ഥാനിയായിരിക്കുന്ന വടക്കേടത്തു വല്യവീട്ടിൽ ഗീവറുഗീസവർകളെപ്പോലെ നേരും നിലയും വിവേകത്തോടുകൂടിയ സ്ഥിരോത്സാഹവും അഭിവൃദ്ധിയിൽ ആഗ്രഹവും ഉള്ള ഒരാളെങ്കിലും ഉള്ള ഏതു പള്ളിയിലും ഈ ഭാഗ്യം യാതൊരുപ്രയാസവുംകൂടാതെ സാധിക്കാവുന്നതുമാണ. സാത്താനും അവന്റെ കൂട്ടരെ ഐകമത്യത്തിലും ശാസനയിലും ഭരിക്കാൻ കഴിയുന്നു എങ്കിൽ മാലാഖമാരെക്കാൾ മഹത്വമേറിയ സൃഷ്ടികളായ മനുഷ്യരാൽ ഇതെത്രയും ലാഘവത്തിൽ സാധിക്കാവുന്നതാണെന്നുള്ളതിന്നെന്തു സംശയം. മേൽപറഞ്ഞ ഗീവറുഗീസവർകൾ താൻ കൈസ്ഥാനിയായി നിയമിക്കപ്പെട്ടതുമുതൽ ആണ്ടിൽ രണ്ടു പ്രാവശ്യം വീതം പതിവായി പള്ളിവക വരവു ചിലവുകളുടെ കണക്കുകൾ എഴുതി തീൎത്തു യോഗത്തിൽ കേൾപ്പിക്കയും ആണ്ടിലൊരിക്കൽ മെത്രാപ്പോലീത്താ തിരുമുമ്പാകെ റിപ്പോൎട്ട് ചെയ്കയും തിരുമനസ്സുകൊണ്ടു സഭാ സന്ദൎശനത്തിനായി പള്ളിയിൽ എഴുന്നെള്ളിയ സമയം പരിശോധിപ്പിച്ചു ഒപ്പും മുദ്രയും വെപ്പിക്കയും ചെയ്യുതുകൂടാതെ എട്ടുകൊല്ലത്തിന്റെ അവസാനമായ ഈ കഴിഞ്ഞ

നമാസത്തിൽ അതെവരെയുള്ള സകല കണക്കുകളും തീൎത്തു ബാക്കിപ്പത്രവും അതിന്റെ വിവരണമായ ഒരു റിപ്പോൎട്ടും തയ്യാറാക്കി യോഗത്തെ കേൾപ്പിച്ചു യോഗാനുവാദപ്രകാരം പകൎപ്പുകൾ എഴുതി തിരുമനസ്സറിയുന്നതിനും ചില വൎത്തമാനപ്പത്രങ്ങൾക്കും അയച്ചുകൊടുത്തിട്ടുള്ള കൂട്ടത്തിൽ ഒരു പ്രതി നമുക്കും ദയവായി അയച്ചുതരുവാൻ തക്കവണ്ണം തന്റെ കൃത്യങ്ങളെക്കുറിച്ചുള്ള നിഷ്കൎഷയെ പ്രദശിപ്പിക്കയും സ്വഭവന സംബന്ധമായും പള്ളികാൎയ്യം ഇടപെട്ടുമുള്ള ഏറിയോരു ജോലികൾക്കിടയിൽ വേണ്ട അവസരം ഉണ്ടാക്കുകയും ചെയ്യുന്നു മേലധികാരത്തിൽ നിന്നൊ യോഗത്തിൽ നിന്നൊ ഉണ്ടാകാവുന്ന അന്വേഷണത്തിന്റെയൊ ശാസനയുടെയൊ അംശമെങ്കിലും ചെന്നതുകൊണ്ടും അല്ലെന്നു ഇവിടെ പ്രത്യേകം പറയേണ്ടിയിരിക്കുന്നു. ഠരം ബാക്കിപ്പത്രവും റിപ്പോൎട്ടും അതിന്റെ അസാധാരണരീതിയും വിസ്തീൎണ്ണതയും ഹേതുവായി പത്രികയുടെ ഭാഗങ്ങളിൽ അതെപ്രകാരം ചേൎത്തു പ്രസിദ്ധം ചെയ്വാൻ സൌകൎയ്യമില്ലാതെയിരിക്കുന്നതിനെക്കുറിച്ചു മനസ്താപമുള്ള വിവരം അറിയിച്ചുംകൊണ്ടു ഠരം പ്രമാണങ്ങളിൽ അടങ്ങിട്ടുള്ള ഏതാനും പ്രധാന സംഗതികൾ ഇവിടെ എടുത്തു പ്രസ്താവിച്ചുകൊള്ളുന്നു.

റിപ്പോൎട്ടിന്റെ ആരംഭത്തിൽ അതിന്റെ ചരിത്ര സംക്ഷേപമെന്നു വിചാരിക്കപ്പെടാവുന്നതായ ഒരു ചുരുങ്ങിയ പ്രസ്താവനയുടെ ശേഷം പള്ളികാൎയ്യം വകെക്കു മുതൽ വന്നിട്ടുള്ള ഓരൊ ഇനങ്ങൾ ഒന്നുമുതൽ നമ്പരിട്ടു വിവരിച്ചിരിക്കുന്നു. ൧ാമത്തെ ഇനം മാമോദീസായാണു നമ്മുടെ പള്ളികളിൽ ഇതെവരെ ഒട്ടൊഴിയാതെയും ശരിയായ രീതിയിലും സൂക്ഷിക്ക നടപ്പില്ലാത്തതും സാമുഹ്യവും രാജകീയവുമായ അനേക സംഗതികളിലും അത്യാവശ്യപ്പെടുന്നതുമായ ഒരു ജ്ഞാനസ്നാനകണക്കു ഓമല്ലൂർ പള്ളിയിൽ ഉണ്ടെന്നു കാണുന്നതിങ്കൽ സമുദായാഭിവൃദ്ധിയിൽ തല്പൎയ്യമുള്ളവർ സാമാന്യത്തിലധികം സന്തോഷിക്കാതിരിക്കയില്ല, എട്ടു കൊല്ലംകൊണ്ടു ഈ പള്ളിയിൽവെച്ചു ജ്ഞാനസ്നാനപ്പെടുത്തിട്ടുള്ള ൧൯൭ കുട്ടികളിൽ ൧൧൦ ആൺ കുട്ടികളും ൮൭ പെൺ കുട്ടികളും ആണു. ആകെ ജ്ഞാനസ്നാനം വകയിൽ ൨൫൦ ൽ ചില്വാനം പണം [ഉദ്ദേശം ൩൬ രൂപ] പള്ളിക്കു മുതൽ വന്നിട്ടുണ്ടു റിപ്പോൎട്ടുകാലമായ ൮ കൊല്ലത്തിനിടയിൽ ശിശുസ്നാനങ്ങൾ അല്ലാതെ ഓമല്ലൂർ പള്ളിയിൽ ഉണ്ടായിട്ടില്ല. ഹാ സുവിശേഷപ്രചാരകവേലയിൽ സുറിയാനിസഭയ്ക്കു പൊതുവെ അനുഷ്ഠിച്ചുവരുന്ന മാന്ദ്യത ഇല്ലാതിരുന്നു എങ്കിൽ എത്ര നന്നായിരുന്നു എന്നാൽ പ്രായമുള്ളവർ തിരുസ്നാനം കൈക്കൊണ്ടതായി ഈ ജ്ഞാനസ്നാനകണക്കു പ്രസ്താവിക്കുമായിരുന്നു.

൨ാമതു വിവാഹമാണു. ഇതിനും റജിസ്തരുണ്ടെന്നു കാണുന്നതിൽസന്തോഷകേണ്ടിയിരിക്കുന്നു. എട്ടു കൊല്ലത്തിനകം ൬൧ാം വിവാഹം ഈ പള്ളിയിൽവെച്ചു നടത്തിട്ടുണ്ടു വികാരിക്കുറി ദേശകുറി ഇതുകളോടുകൂടി മററിടവകകളിൽ പോയി നടത്തിട്ടുള്ള സ്ത്രീ പുരുഷന്മാരുടെ സംഖ്യയും പറഞ്ഞിട്ടുണ്ടു, ആകെയുള്ള സംഖ്യയിൽ ൨൨ പുരുഷന്മാരും ൧൨ സ്ത്രീകളും രണ്ടാം വിവാഹകാരാണെ ഉള്ളതു സ്ത്രീധനവി

വരത്തെക്കുറിച്ചും മറ്റും ചില വിവരങ്ങളും കാണിച്ചിട്ടുള്ള കൂട്ടത്തിൽ വിവാഹത്തിൽ ഉൾപ്പെട്ടിട്ടുള്ള സ്ത്രീ പുരുഷന്മാരുടെ ശരാശരി വയസ്സു കൂടി കണക്കാക്കിപ്പറഞ്ഞിരുന്നു എങ്കിൽ ബാലവിവാഹം മുതലായ പല ഗൌരവ സംഗതികളും അനുമാനിക്കുന്നതിനു ഉപയോഗപ്പെടുമായിരുന്നു. ൟ ഇനത്തിൽ പള്ളിക്കു ആയിരം രൂപെക്കു മേൽ മുതൽ വന്നിട്ടുണ്ടു.

൩ാമതു- കുഴികാണമാണു. മരണങ്ങൾക്കു ഓമല്ലൂർപള്ളിയിൽ വെച്ചിട്ടുള്ള കണക്കു വളരെ ഉപയോഗമുള്ളതാണെന്നു ൧ാംനമ്പതിങ്കൽ വിശേഷാൽ സന്തോഷിക്കേണ്ടിയിരിക്കുന്നു. ആകപ്പാടെ ൩൦൭ മരണങ്ങൾ സംഭവിച്ചിട്ടുള്ളതിൽ രണ്ടു പട്ടക്കാരുൾപ്പെടെ ൧൦൧ പുരുഷന്മാരും ൧൦൧ സ്ത്രീകളും ൯൦ ആൺകുട്ടികളും ൯൩ പെൺകുട്ടികളും ആണു. ജനനത്തിൽ കൂടുതലും മരണത്തിൽ മിക്കവാറും തുല്യവും ആയിരിക്കുന്ന ഓമല്ലൂർ പള്ളിയിടവകയിലെ സ്ത്രീകളുടെ ആകപ്പാടെയുള്ള സംഖ്യാഭിവൃദ്ധി എങ്ങിനെ ഇരിക്കുമെന്നുള്ളതു ൟ വകകണക്കുകൾ കൂട്ടുന്നവർക്കു അല്പനേരത്തെ ആലോചനക്കു തക്കതായ ഒരു വിഷയമാണു. മരണങ്ങളിൽ ൨ വിഷം തീണ്ടിയും ൧൦ വിഷൂചികയാലും ൧൭ വസൂരിയാലും ശേഷം മറ്റുപല രോഗങ്ങളാലും ആയിരുന്നു എന്നുകാണുന്നു ൟകാലത്തു പകരുന്ന വ്യാധികൾ ഓമല്ലൂർ ദേശത്തെ നസ്രാണികളെ അത്രകലശലായി ആക്രമിച്ചെന്നു വിചാരിച്ചുകൂടാ. മരിച്ച ആളുകളുടെയും ശരാശരി വയസ്സുകൂടി കാണിച്ചിരുന്നു എങ്കിൽ അറിഞ്ഞിരിപ്പാൻ ആവശ്യമുള്ള പല അനുമാനങ്ങൾക്കും ഉപയോഗപ്പെടുമായിരുന്നു ൟ ഇനത്തിൽ ശവമടക്കു കുഴികാണം ഇങ്ങിനെ രണ്ടുവകകളായി പള്ളിക്കു ൩൦ രൂപയോളം മുതൽ വന്നിട്ടുണ്ടു. ജനനമരണ വിവാഹങ്ങളെ സംബന്ധിച്ചുള്ള സംഖ്യകൾ അറിഞ്ഞിരിക്കുന്നതിനാലുള്ള ഗുണം മുഴുവനാകണമെങ്കിൽ ഇടവക ഒട്ടുക്കുള്ള ജനസംഖ്യകൂടി ഒത്തുനോക്കുവാനായി വേണ്ടതായിരുന്നു. ൟ സംഗതിയിലും ഓമല്ലൂർ പള്ളിയധികാരികൾ താല്പൎയ്യപ്പെട്ടു ശേഷം ഇടവകകാൎക്കു ദൃഷ്ടാന്തക്കാരായിരിക്കേണമെന്നു ഞങ്ങൾക്കു ആഗ്രഹമുണ്ടു.

ഇതുകൾ കൂടാതെ പിടിയരി എന്നൊരിനത്തിൽ ൟ പള്ളിക്കു വളരെ മുതൽ വന്നിട്ടുള്ളതായി കാണുന്നു അരിതന്നെ ചിലവായതിന്റെ വില വച്ചിട്ടില്ലായ്കയാൽ ആകത്തുകയുടെ വലിപ്പം അറിയാൻ നിവൃത്തിയില്ലാതെയിരിക്കുന്നു ൩൦൦ രൂപയിൽ അധികം പിടിയരി വിറ്റു പണമായിട്ടു മുതൽ വന്നിട്ടുണ്ടു പിടിയരി എന്നുള്ളതു ആക്കം ഞെരുക്കം കൂടാതെ സംഖ്യയില്ലാത്തവണ്ണം മുതൽ ശേഖരിക്കാവുന്ന ഒരേൎപ്പാടാകയാൽ പള്ളിക്കാരും മറ്റും ഇതിലേക്കു കൂടക്കൂടെ ചാടിപ്പുറപ്പെടുന്നതും ഒന്നൊ രണ്ടൊ മാസമൊ ചിലപ്പോൾ അതിലും കറഞ്ഞ കാലത്തേക്കു മാത്രമൊ നടത്തിയതിന്റെ ശേഷം കുഴഞ്ഞു പിൻവലിഞ്ഞുകളയുന്നതും നമ്മുടെ സഭയിൽ ദിവസേന എന്നപോലെ കണ്ടുവരുന്നതാണു പിടിയരി ആരുംനല്ലമനസ്സോടുകൂടി തരുന്നതാണെങ്കിലും അതു നിയമമായിട്ടും നിശ്ചയമായിട്ടും പിരിക്കയും ഉത്തമ വിശ്വാസത്തിനു തക്കവണ്ണം സ്വരൂപിച്ചുകാണിക്കയും ചെയ്യുവാൻ തക്ക ഉത്സാഹവും വിശ്വസ്തതയും ഇ

ല്ലാത്തവരെകൊണ്ട ഇതൊരിക്കലും സാധിക്കുന്നതല്ലെന്നുള്ളതു പല ൎക്കും ശ്രദ്ധമായിത്തന്നെ ഇരിക്കുന്നു എന്നാണ തോന്നുന്നതു. കുന്ദംകുള ങ്ങളെയുള്ള അഭിവൎദ്ധിനി സംഘക്കാരായ സഹോദരന്മാർ മാത്രമെ പി ടിയരിപിരിച്ചു പൊതു ഉപകാരം വരത്തക്ക വിധത്തിൽ ഇടവകപള്ളി ക്കൂട ആവശ്യത്തിന്നായി ചിലവു ചെയ്യുവരുന്നുള്ളു. ജീൎണ്ണാവസ്ഥയിൽ ഇരിക്കുന്ന അനേക പള്ളികളുടെയും കെട്ടുപോകുന്നതിനെ ഓമല്ലൂർസഭ ക്കാരെപ്പോലെയൊ ഇടവകയുടെ സന്തതികൾക്കു വിദ്യാഭ്യാസം ഉണ്ടാ കുവാനായി കുന്ദംകുളങ്ങളെ സഭക്കാരെപ്പോലെയൊ രോ പിടിയരി എന്നു മുതൽ എല്ലാ ഇടവകക്കാരും ക്രമമായി ഉപയോഗപ്പെടുത്തിയി രുന്നു എന്നുവരംകിൽ എത്രയൊ ഐശ്വൎയ്യമായിരിക്കും. കാണിക്ക ആ ദ്യഫലം പ്രായശ്ചിത്തം ചിട്ടിപ്പലിശ ഇങ്ങിനെ ഏതാനും ചില്ലറ ഇന ങ്ങളിലും പണവരവുള്ളതുകൂടാതെ ഉദ്ദേശം ൧൦ രൂപ വിലെക്കുള്ള കാസാ പൂപക്കുററി വിളക്ക എന്നീ ഉരുപ്പടികൾ പള്ളിക്കു വഴിപാടാ യിട്ടും വന്നിട്ടുണ്ട പല ഇനങ്ങളിലായി പതിവിൻപടി വരവുണ്ടായിരു ന്ന ൨൦൦൦ ത്തിൽ ചില്വാനം രൂപെക്കു പുറമെ ൧൦൦൦ രൂപയോളം വ രിയിട്ടു പിരിച്ചും ശേഖരിച്ചിട്ടുണ്ട

വസ്തുക്കളിൽനിന്നുള്ള ആദായം പാവാൻ തക്കവണ്ണം ഇല്ലാതെ ഏട്ടുകൊല്ലംകൊണ്ട ൨൦൦൦ ത്തിൽ ചില്വാനം രൂപയുണ്ടായതു ഒട്ടും നി സ്സാരമായി വിചാരിച്ചുകൂടാ. എങ്കിലും ഇതിന്റെ പതിന്മടങ്ങു മുതലെട്ടു പ്പുള്ള എത്രയൊ പള്ളികൾ അന്യോന്യമത്സരംകൊണ്ടും കാൎയ്യവിചാ രക്കാരുടെ വഞ്ചനകൊണ്ടും ഇടിഞ്ഞുപൊളിഞ്ഞു നാനാവിധമായി കിട ക്കുന്നതും കൎമ്മാദികൾക്കു നിത്യനിദാനം വേണ്ടിവരുന്ന നിസ്സാര സംഖ്യ കൾക്കുപോലും ഞെരുക്കമായിരിക്കുന്നതും ഇക്കാലത്തു നമ്മുടെസഭയിൽ അത്ര അസാധാരണമല്ലെന്നുള്ള അത്യന്ത ശോചനീയമായ വാസ്തവ ത്തെയും ഇവിടെ പ്രസ്താവിക്കാതെയിരിക്കാൻ നിവൃത്തിയില്ല.

ഇനിയും ചിലവുകളുടെ ഇനങ്ങളാണ റിപ്പോൎട്ടിൽ വിവരിച്ചി രിക്കുന്നതു. മുതൽ വരുത്തുവാൻ വേണ്ട സാമൎത്ഥ്യത്തെക്കാൾ അധി കം അതിനെ യഥായോഗ്യമായി ചിലവുചെയ്യുന്നതിനാണല്ലൊ വേ ണ്ടതു. ഇതിൽ ഒന്നാമത്തെ ഇനം പള്ളിയിലെ കൎമ്മാദികൾക്കുള്ള നിത്യ നിദാനമാണ ഇതിന്ന നിലം പുരയിടങ്ങളിൽ നിന്നുള്ള ആദായം നീ ക്കി ൩൬൩ ചില്വാനം പണം ചിലവുണ്ട. ഇതും മുമ്പൊരിനത്തിൽ കാണിച്ചതുപോലെയുള്ള ഒരു പിശകാണ, വരവുള്ളതിന്റെ സംഖ്യ മുതലിൽ കാണിക്കയും ചിലവിൽ അതുൾപ്പെടെയുള്ള സംഖ്യ എഴുതു കയും ചെയ്യേണ്ടതായിരുന്നു. ൨ാമത്തെ ഇനം സുവിശേഷ പ്രസംഗം വകെക്കു ഉപദേശിക്കും ഞായറാഴ്ചപ്പള്ളിക്കാരായ കുട്ടികൾക്കു സമ്മാന ത്തിനും ബൈബിൾ സോസൈററിക്കും കൂടിയുള്ള ചിലവാണ. ഇതു കൊണ്ട എല്ലാററിലും പ്രധാനവും നമ്മുടെ ജന്മത്തിന്റെ ഏകോദ്ദേശ്യ വുമായ ആത്മാവിന്നടുത്ത കാൎയ്യങ്ങളെക്കുറിച്ചും അടുത്തകാലത്തു നമ്മു ടെ സഭയിൽ അധികം പേരിലും വളരെ മന്ദീഭവിച്ചിരിക്കുന്നതായ പ രിശ്രമ വിചാരം ഉണ്ടെന്നു കാണുന്നതിനെക്കുറിച്ചു വളരെ വളരെ കൃ

താത്പര്യത്തിനു അവകാശമുള്ളതാകുന്ന ഈ ഇനത്തിൽ ഇവർ കേവലംനിസ്സാരമായ വഴി രൂപ എങ്കിലും ചിലവു ചെയ്തിരിക്കുന്നതായി കാണുന്നുണ്ട. ഇതെത്ര വൎദ്ധിപ്പിച്ചാലും അത്രയും അനുഗ്രഹമായിരിക്കുമെന്നു ഓമല്ലൂർ പള്ളിക്കാരെ ഒരിക്കൽ കൂടി ഓൎമ്മപ്പെടുത്തിക്കൊള്ളുന്നു. അധികം പണം (൧൫൦൦ രൂപായോളം) ചിലവു ചെന്നിട്ടുള്ളതു പള്ളിപണിവകെക്കാണു. മുൻകാലത്തു അസിപ്പീഡിയാരും ഈ പള്ളിക്കുണ്ടായ കേടുകൾ എല്ലാം തീൎക്കുന്നതിനു ഈ സംഖ്യമതിയായൊ എന്നു സംശയിക്കുന്നു. കൈപ്പട്ടൂർ പള്ളിപണി വകെക്കും ഇവർ അല്പദ്രവ്യസഹായം ചെയ്തിട്ടുണ്ട. സഭക്കു പൊതുവെയുണ്ടായിരുന്ന വ്യവഹാരം വകെക്കുള്ള ചിലവു ചെയ്യുന്നതിനും ഈ പള്ളിക്കാരുടെ കൈ ഒട്ടും ചുരുങ്ങീട്ടില്ല. ഇതും കൂടാതെ പ്രസിഡെണ്ട മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു ഒരു സ്വൎണ്ണമുടിയും നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലേക്കു സ്വൎണ്ണക്കുരിശുകൾവച്ച ഒരു മസനപ്സായും മംഗളപത്രസമേതം സമൎപ്പിച്ചവകെക്കും പ്രധാനന്മാരിൽനിന്നു തൽകാലം വരിയിട്ടു പിരിച്ചതുനീകി ഒട്ടുംകുറവല്ലാത്ത ഒരുസംഖ്യ ചിലവു ചെയ്തിട്ടുള്ളതായി കാണുന്നു. ഇതുകൂടാതെ ധൎമ്മച്ചിലവു കണക്കെഴുത്തുചിലവു പല ചില്ലറ ഇങ്ങനെ ഏതാനം ഇനങ്ങളും എട്ടുകൊല്ലത്തേക്കുള്ളതാകകൊണ്ടായിരിക്കാം ഒരുവിധം വല്യസംഖ്യകളായി കാണുന്നുണ്ട. ഈ പള്ളിക്കാർ മററുപള്ളികളിൽ അത്ര സാധാരണമല്ലാത്തതായ ഒരിംഗ്ലീഷു പള്ളിക്കൂടവും സ്ഥാപിച്ചു നടത്തിവന്നതായി അറിയുന്നു എങ്കിലും ആയതുഇപ്പോൾ ഇല്ലാതിരിക്കുന്നതും അപ്രകാരംതന്നെ ഞായറാഴ്ച പഠിത്വവും ഒട്ടുകാലത്തേക്കു നടന്നശേഷം വീഴ്ചയായിപ്പോയതും സങ്കടകരമായ സംഭവങ്ങളാണു. പള്ളിയുടെ ക്ഷേമാവസ്ഥ ദൃഷ്ടാന്തയോഗ്യമാകിയിരിക്കുന്നപ്രകാരം ഈ സംഗതികളും വീഴ്ചകൂടാതെ നടത്തുവാൻ ഓമല്ലൂർ സഭക്കാർ ദൃഷ്ടാന്തക്കാരായിരിപ്പാൻ ശ്രമിക്കുമെന്നു വിശ്വസിക്കുന്നു. പൊതുവ്യവഹാരച്ചിലവു മുതലായ വിശേഷാൽ ചിലവുകൾ എപ്പോഴും ഉണ്ടാകാത്തതാകയാൽ പതിവിൻ പടിയുള്ളവരവുകൊണ്ട ഒരുവിധം നല്ലസ്ഥിതിയിൽ ഒരുപള്ളിക്കൂടമൊ മററു ധൎമ്മസ്ഥാപനങ്ങളൊ നടത്തുകയും സുവിശേഷപ്രചാരം മുതലായവകെക്കു തക്കതായ സഹായം ചെയ്കയും ചെയ്വാൻ ഈ പള്ളിക്കാൎക്കു പ്രയാസമുണ്ടെന്നു തോന്നുന്നില്ല. ഉത്സാഹവും വിശ്വസ്തതയും ഉണ്ടെങ്കിൽ ഒരു പള്ളിക്കാൎക്കും ഇതു കഴിയാത്തതല്ലെന്നു ഒരിക്കൽക്കൂടി വായനക്കാരെ ഓൎമ്മപ്പെടുത്തിക്കൊള്ളുന്നു.

ഇങ്ങനെ ഓമല്ലൂർപള്ളിയിൽ ൧൮൮൯ മുതൽ ൯൭ വരെ എട്ടുവൎഷത്തെ ൩൩൦൦ ചില്വാനം രൂപ മുതലുള്ളതിൽ ൩൦൦൦ ചില്വാനം രൂപാ ചിലവു നീകി ൨൮൦ രൂപായോളം ഇരിപ്പുണ്ട. ഇങ്ങനെ കണക്കെഴുതി കാണിക്കുന്നതു അത്ര അസാമാന്യമായ ഒരു പ്രവൃത്തിയല്ല എങ്കിലും മലങ്കര ഒട്ടുക്കുള്ള ഒരു പള്ളിയിലെ എങ്കിലും കൈസ്ഥാനിയൊ കൈസ്ഥാനികളൊ അതിനിപ്പോൾ തയ്യാറുണ്ടായിരിക്കയില്ലെന്നുള്ളതു തീൎച്ചയാകയാൽ വല്യവീട്ടിൽ ഗീവറുഗീസവൎകളുടെ യോഗ്യതയെ വീണ്ടും ശ്ലാ

ഷിക്കുന്നതിനോടുകൂടി ഇദ്ദേഹം മറ്റുള്ളവൎക്കൊരു നല്ലദൃഷ്ടാന്തമായിരിക്കണമെന്ന അപേക്ഷിക്കയും ചെയ്യുന്ന ശീവറുഗീസവൎകൾ മേലാൽ ആണ്ടുതോറും ഇങ്ങനെ റിപ്പോൎട്ട തയ്യാറാക്കുകയും അതു വിശ്വാസയോഗ്യമായ ഒരു രേഖയായി തീരുവാനും മറ്റുള്ളവൎക്ക കണ്ടുപഠിപ്പത്തിനും തന്റെ ചുമതലയെ താൻ എങ്ങനെ നിൎവ്വഹിച്ചിരിക്കുന്നു എന്ന ബഹുജനങ്ങളെ ബോധപ്പെടുത്തുവാനുമായിട്ട അപ്പഴപ്പോൾ അച്ചടിപ്പിച്ച പ്രസിദ്ധപ്പെടുത്തുകയും ചെയ്യുമെന്നും റിപ്പോൎട്ടും ബാക്കിപ്പത്രവും കുറെ കൂടി പരിഷ്കൃതമായ സമ്പ്രദായത്തിലും മേൽ സൂചിപ്പിച്ചിട്ടുള്ള സംഗതികൾകൂടി ചേൎത്തും തയ്യാറാക്കുവാൻ ശ്രമിക്കുമെന്നും വിശ്വസിക്കുന്നു.

അങ്ങിനെയുള്ള ഒരു റിപ്പോൎട്ടിൽ അതാതു ഇടവകയിലെ ജനശക്തി എത്രയെന്നും, വിദ്യാഭ്യാസാഭിവൃദ്ധി എങ്ങിനെയെന്നും, പൊതുക്ഷേമത്തെക്കുറിച്ചും പട്ടക്കാർ പ്രത്യേകമായിനടത്തുന്ന പ്രധാന ജോലികളെക്കുറിച്ചും മറ്റും ഈ വിധ ഓരോ സംഗതികളെക്കുറിച്ചും അല്പമായി പ്രസ്താവിക്കുന്നതും ഈ പരിഷ്കാരകാലത്തു ആവശ്യങ്ങളാണ.

---

പേനാവിഷത്തിന മുറിവിൽ ചീനാശിരി പുരട്ടുകയും ചീനാശിരി സേവിക്കയും ചെയ്യുന്നതു അത്യുത്തമമായ ഒരു ഔഷധമെന്ന ഒരു ഡാക്ടർ കണ്ടുപിടിച്ചിരിക്കുന്നതായി നസ്രാണിദീപിക പറയുന്നു.

---

ഇംഗ്ലാണ്ടിൽ മഹമ്മദുവേദം നന്നായി വൎദ്ധിച്ചുവരുന്ന ലിവൎപ്പൂൾ പട്ടണത്തിൽ ഇപ്പോൾ ഉള്ളപള്ളിക്ക പുറമെ ഒരു മുസൽമാൻ കോളേജുകൂടി ആരംഭിക്കപാൻ പോകുന്നു. തങ്ങന്മാരും മുല്ലമാരും മാത്രം ഇതിലെ അദ്ധ്യാപകന്മാരായിരിക്കേണമെന്നാണ ആലോചിച്ചിരിക്കുന്നതു. താമസിയാതെ ലണ്ടൻ പട്ടണത്തിലും ഒരു മഹമ്മദ പള്ളി പണിയിപ്പാൻ ഭാവം ഉണ്ട. അന്യോന്യം അനുരാഗം ഇല്ലാത്ത ഭാൎയ്യാഭൎത്താക്കന്മാൎക്ക ഇതൊരു സങ്കേതം തന്നെ.

---

ആണ്ടിൽ രണ്ടുപ്രാവശ്യം അഹമ്മദബാദിൽ നിന്ന ഒരു പാദ്രി കയിറായിൽ പോയി അവിടെ പാളയത്തിലുള്ള പള്ളിയിൽ ജനങ്ങൾക്കു ദൈവശുശ്രൂഷ കഴിക്കുന്നു. ഈ ഇട അദ്ദേഹം ചെന്നാറെ പ്രസംഗപീഠത്തിന്മേൽ നിന്ന വാനരന്മാർ തന്റെ പുസ്തകം മോഷ്ടിച്ചുകളഞ്ഞതിനാൽ ശുശ്രൂഷഭംഗം ഉണ്ടായിപോൽ

---

നിൎമ്മിതങ്ങൾ വൎദ്ധിച്ചുവരെ ഇപ്പോൾ മനുഷ്യർ തന്നെ കോഴിമുട്ട ഉണ്ടാക്കിത്തുടങ്ങിയിരിക്കുന്നു. മൊട്ടയുടെ കരുക്കൾ മാത്രം അല്ലാ തോടുകൂടെയാണ ഇങ്ങനെ ഉണ്ടാക്കപ്പെട്ട മൊട്ടയും കോഴിമൊട്ടയും തമ്മിൽ രുചിഭേദം ഒന്നുമില്ലെന്നും പ്രസ്താവിക്കുന്നു.

---

ഇത്താലിയായിൽ ഉള്ള ഒരു കപ്രെസ്സ വൃക്ഷമാണ ഭൂമിയിലുള്ളതിൽ വെച്ച ഏററവും വയസ്സനായ വൃക്ഷം. ക്രിസ്തുവിന ൪൨ വൎഷം മുമ്പ ജൂലിയോസ്സ കൈസറിന്റെ കാലത്തെ ഇതുണ്ട. പോൽ നപ്പോളിയൻ ഒരു വലിയ റോട്ടിന ചൊവ്വിട്ടപ്പോൾ ഈ വൃക്ഷം വെട്ടാൻ ആവശ്യപ്പെട്ടെങ്കിലും അതു വെട്ടിയില്ല.

---

ഭൂമിയിൽ ഉള്ള രത്നങ്ങളിൽ വെച്ച ഏററവും വലുതും വിശേഷമായതും റഷ്യാകൈസറിന്റെ മുടിയിൽ ഉള്ള ചുവപ്പുകല്ലാണ.

---

ഈകാലത്തു ഹിന്തുമതം പ്രശസ്ഥയില്ലാത്ത വിധത്തിൽ ആയിരിക്കുന്നതു ക്രിസ്ത്യാനി മാൎഗ്ഗത്തിന്റെ ശക്തികൊണ്ടോ, ഹിന്തു മാൎഗ്ഗത്തിന്റെ ശക്തിക്കുറവുകൊണ്ടോ എന്ന ആലോചിക്കേണ്ടതാണ.

---

ഒന്നിന്മേൽ ഒന്നായി കുറെ കടലാസു അടുക്കിവെച്ച മുകളിൽ ഇരിക്കുന്നതിന്മേൽ ഒരുപെൻസിൽ കൊണ്ടു എഴുതി പെൻസിലിന്റെ അടയാളം വീഴാത്ത ഒരുകടലാസു അടിയിൽ നിന്ന എടുത്തു ഒരു ഔഷധപ്പശ പിടിപ്പിച്ചാൽ മുകളിൽ ഇരുന്ന കടലാസിന്മേൽ എഴുതിയ്യാകയും ഇതിന്മേലും ഊതവെള്ള അക്ഷരങ്ങളായി തെളിഞ്ഞുകാണുന്നു,

കമ്പസാരം കരിശു മുതലായ ചില ലത്തീൻ വാക്കുകൾ സുറിയാനിസഭയിൽ പ്രചാരത്തിൽ നടപ്പായിരിക്കയും ഇതുകൾക്കു തുല്യാർത്ഥകങ്ങളായ മൌദ്ദ്ര്യാന്തൂസൊ സ്ലീബാ എന്നീ സുറിയാനിപ്പദങ്ങൾക്കു വളരെ അപ്രസിദ്ധി വന്നുകൂടുകയും ചെയ്തു കാണുന്നതിൽ നിന്നു സുറിയാനിക്കാർക്കു റോമാക്കാരുമായി ഒരുകാലത്തു ഉണ്ടായിരുന്ന ഗാഢ സംബന്ധത്തെ കാണിക്കുന്നു എന്നല്ലാതെ ചിലർ വിചാരിക്കുന്നതുപോലെ റോമാക്കാരിൽ നിന്നു കിട്ടീട്ടുള്ള ഉപദേശങ്ങൾക്കു അവരുടെ പേരുകളും നടപ്പായി എന്നുള്ളതു കേവലം അസംഗതമാണു. അങ്ങനെയാണെങ്കിൽ ഏതു ക്രിസ്ത്യാനിക്കും ഉള്ളതായ കരിശും ഈ പദം ലത്തീൻവഴി വന്നതാകകൊണ്ടു റോമാക്കാരിൽ നിന്നു കിട്ടിയതാണെന്നു വരുമല്ലൊ. തമിഴിൽ എല്ലാ ക്രിസ്ത്യാനികളും കരിശിനു സുറിയാനി സ്ലീബായിൽ നിന്നുണ്ടായ "ശിലുവ" എന്നപദം ഉപയോഗിച്ചു വരുന്നുള്ള സംഗതിയും ഈ സംബന്ധത്തിൽ ആർക്കും തോന്നുന്നതാണു.



മലയാളത്തെ പുരാതന ക്രിസ്ത്യാനികളെ സുറിയാനിക്കാരെന്നു വിളിച്ചു വരുന്നതിനു സുറിയാ ദേശത്തുനിന്നു വന്നവരാകകൊണ്ടെന്നുള്ളതിനെക്കാൾ സുറിയാനി മതവും ആ ഭാഷയിലുള്ള പള്ളിക്രമവും കൈക്കൊണ്ടു നടക്കുന്നവരാകകൊണ്ടാണെന്നു വിചാരിക്കുന്നതിനാണു അധിക സംഗതി എന്നു തോന്നുന്നു. സുറിയാനിക്കാരിൽ നിന്നൊരു ഭാഗം റോമായിക്കു വഴങ്ങിയാറെ അവർ അന്നുമുതലെ റോമാക്കാരുടെ പള്ളിക്രമം സുറിയാനി ഭാഷയിലാക്കി ഉപയോഗിച്ചു സുറിയാനിക്കാരെന്നുള്ള പേരിനു തങ്ങൾക്കുള്ള അർഹത വിടാതെ സൂക്ഷിച്ചിരിക്കുന്നു. പിന്നീടുണ്ടായിട്ടുള്ള മറ്റു ചില മതഭേദങ്ങൾക്കു സുറിയാനി മതത്തോടൊ ഭാഷയോടൊ യാതൊരു സംബന്ധവുമില്ലാതെയാണു കാണുന്നതു. ഈ സ്ഥിതിക്കു നസ്രാണികൾ എന്നു പണ്ടെ മലയാളഭാഷയിൽ നടപ്പായിത്തീർന്നിട്ടുള്ള വാക്കിനാൽ അറിയപ്പെടുന്ന എല്ലാവക ക്രിസ്ത്യാനികൾക്കും പൊതുവായി സുറിയാനിക്കാരെന്നു പറയുന്നതു അത്ര സൂക്ഷ്മമായിരിക്കുമൊ എന്നു സംശയം. വെള്ളക്കാർക്കു ആദ്യം ഇവിടത്തെ ക്രിസ്ത്യാനികളോടു സംസർഗ്ഗം ഉണ്ടായ കാലത്തു സുറിയാനിക്കാരിൽ മതഭേദങ്ങൾ ഇല്ലാതെയിരുന്നതിനാൽ അവർ സുറിയാനികൾ എന്നുള്ളതു ഒരു ജാതിനാമധേയമായി ഇംഗ്ലീഷു മുതലായഭാഷകളിൽ പ്രയോഗിച്ചതു വായിച്ചുള്ള പരിചയത്താലും പരദേശീയത്വത്തിനു ഉണ്ടെന്നു പലരും ഭ്രമിക്കുന്ന ഏതൊ ഒരു മാന്യതയുമാണു ഈ തെറ്റായ പ്രയോഗം കുറെശ്ശ നടപ്പാകുവാൻ കാരണമെന്നു തോന്നുന്നു.



## ശ്ലു: യോഹന്നാൻ- ൮: ൩൧—൫൯.

ഈ വാക്യങ്ങൾ ഈ കാലത്തു പ്രത്യേകം ആവശ്യപ്പെട്ടിരിക്കുന്ന അനേക പാഠങ്ങളെ പഠിപ്പിക്കുന്നവയാണു. എല്ലാ ക്രിസ്ത്യാനികളും ഇവയിൽ അടങ്ങിയിരിക്കുന്ന സംഗതികളെ മനസ്സിരുത്തി ആലോചിക്കുമെങ്കിൽ സഭകൾക്കു ഏററവും നന്നായിരിക്കും.

൧-ാമതു- ജഡമയനായ മനുഷ്യന്റെ സ്വന്ത നീതിയെക്കുറിച്ചു ഈ വാക്യങ്ങളിൽ നിന്നു നാം പഠിക്കുന്നു ജഡപ്രകാരം അബ്രഹാമിന്റെ സന്തതികൾ ആണെന്നു യഹൂദന്മാർ പ്രശംസിക്കയും, അതു തങ്ങളുടെ എല്ലാക്കുറവുകളെയും നികത്തുമെന്നപ്രകാരം "അബ്രഹാം ഞങ്ങളുടെ പിതാവാണു" എന്നു വമ്പുപറകയും ചെയ്തതായി കാണുന്നു. ആത്മപ്രശംസ വർദ്ധിച്ചാറെ തങ്ങൾ ദൈവത്തിന്റെ പ്രത്യേക ഇഷ്ടന്മാരെന്നും, ദൈവത്തിന്റെ സ്വന്ത കുഡുംബത്തിൽ ഉള്ളവരെന്നും അവർ പറഞ്ഞു. എന്തെന്നാൽ "ഞങ്ങൾക്കു ഒരു പിതാവുണ്ടു, ദൈവം തന്നെ" എന്നു അവർ പറഞ്ഞിരിക്കുന്നു. അബ്രഹാമിനു ലഭിച്ച കൃപയിൽ അവക്കും ഓഹരിയില്ലാത്തപക്ഷം ജഡപ്രകാരം അബ്രഹാമിനോടുള്ള സംബന്ധം നിഷ്പ്രയോജനമെന്നു അവർ മറന്നുകളഞ്ഞു. ദൈവത്തിനു പ്രത്യേകതയുള്ള ഒരു ജാതിയുടെ പ്രധാനിയായി തങ്ങളുടെ പിതാവിനെ ദൈവം തിരഞ്ഞെടുത്തു, പിതാവിന്റെ ചുവടുകളിൽ കുട്ടികൾ നടന്നില്ലെങ്കിലും മക്കൾക്കു രക്ഷനല്കുന്നതിനു അല്ലായിരുന്നു എന്നും അവർ മറന്നുകളഞ്ഞു. ആത്മപ്രശംസയാൽ ഇവയൊന്നും അവർ കണ്ടില്ല. !ഞങ്ങൾ യഹൂദന്മാരാണു; ഞങ്ങൾ ദൈവമക്കളാണു, ഞങ്ങൾ സത്യ സഭയാണു. ഞങ്ങൾ വാഗ്ദത്തം ഉള്ളവരാണു. ഞങ്ങൾക്കു യാതൊ

ദോഷവും ഇല്ല ഇപ്രകാരമായിരുന്ന അവരുടെ യുക്തി.

ഈ യൂദന്മാരിൽ നിന്ന യാതൊരു ഭേദവും ഇല്ലാത്തവരായി ക്രിസ്ത്യാനികളിലും അനവധി ആളുകൾ ഉണ്ടു. നമ്മുടെ കൎത്താവിന്റെ ശത്രുക്കളുടെ കൈവശം ഉണ്ടായിരുന്നതിൽ ഒട്ടും വിശേഷതയില്ലാത്ത വിചാരങ്ങൾ മാത്രമെ ഇവരിലും ഉള്ളു. അവർ ജ്ഞാനസ്നാനമുള്ളവരെന്നും ക്രമമായി പള്ളിയിൽ പോകുന്നവരെന്നും തിരുവത്താഴത്തിൽ കൂടുന്നവരെന്നും പറയും: ഇതിൽ കൂടുതലായി പറവാൻ ഒന്നും അവൎക്കില്ല. സുവിശേഷത്തിലെ സാരാംശമായ വിശ്വാസരീതികളെക്കുറിച്ചു അവൎക്കു യാതൊരു അറിവും ഇല്ല. വിശ്വാസം, കൃപ, അനുതാപം, വിശുദ്ധത, ആത്മാവു എന്നിവയെക്കുറിച്ചു അവർ യാതൊന്നും അറിയുന്നില്ല. എങ്കിലും അവർ ക്രിസ്ത്യാനികൾ തന്നെ. അതിനാൽ മോക്ഷത്തിലേക്കു പോകുവാൻ ആഗ്രഹിക്കയും ചെയ്യുന്നു. ഈ അവസ്ഥയിൽ അനേകായിരങ്ങൾ ഉണ്ടു. ഇതു സങ്കടകരമായ അവസ്ഥയാണു എങ്കിലും ഇതു പൂൎണ്ണസത്യം തന്നെ നല്ല സഭയിൽ ഉൾപ്പെട്ടിരിക്കുന്നതും നല്ല പൂൎവ്വികന്മാർ ഉണ്ടായിരിക്കുന്നതും നാം തന്നെ രക്ഷാമാൎഗ്ഗത്തിൽ ആണെന്നുള്ളതിനു അടയാളങ്ങൾ അല്ലഎന്നു നാം പൂൎണ്ണമായി അറിഞ്ഞു മനസ്സിൽ പതിക്കണം. ഈ വിശേഷതകൾ ഒഴികെ മററു ചിലതു നമുക്കു വേണ്ടിയിരിന്നു. ജീവനുള്ള വിശ്വാസത്താൽ നാം ക്രിസ്തുവിനോടു തന്നെ ഒന്നിച്ചു ചേൎക്കപ്പെട്ടേണ്ടിയിരിക്കുന്നു. ആത്മാവു നമ്മുടെ ഹൃദയത്തിൽ ചെയ്യുന്ന വേലയെ നാം പരിജ്ഞാനത്താൽ അല്പമായിട്ടെങ്കിലും അറിയണം. "പള്ളിച്ചട്ടങ്ങൾ" "ശരിയായ പള്ളിയിൽ പോക്കു" ഉപയോഗയും നല്ല വാക്കുകളും, ഉചിതമായ കക്ഷിവൎത്തമാനങ്ങളും തന്നെ. എന്നാൽ ഇവ വരുവാനിരിക്കുന്ന കോപത്തിൽ നിന്നു നമ്മെ വിടുവിക്കയൊ, വിധിദിവസത്തിൽ നമുക്കു ധൈൎയ്യം തരികയൊ ചെയ്യുന്നവയല്ല.

രണ്ടാമതു ഈ വാക്യങ്ങളിൽ നിന്നു, ആത്മിക പുത്രത്വത്തിന്റെ ശരിയായ ലക്ഷണങ്ങൾ എന്തെല്ലാമെന്നു നമുക്കു പഠിക്കാം. നമ്മുടെ കൎത്താവു ശക്തിയേറിയ രണ്ടു വാക്യങ്ങളാൽ ഈ സംഗതി ഏററവും വ്യക്തമായി തെളിയിച്ചിരിക്കുന്നു. "അബ്രഹാം ഞങ്ങൾക്കു പിതാവായിട്ടുണ്ടെന്നു" യഹൂദന്മാർ പറഞ്ഞു. "നിങ്ങൾ അബ്രഹാമിന്റെ മക്കൾ എങ്കിൽ അബ്രഹാമിന്റെ പ്രവൃത്തികളെ ചെയ്യുമായിരുന്നു" എന്നു താൻ മറുപടി പറഞ്ഞു. "ഞങ്ങൾക്കു ഒരു പിതാവുണ്ടു, ദൈവം തന്നെ" എന്നു യഹൂദന്മാർ പറഞ്ഞു. "ദൈവം നിങ്ങളുടെ പിതാവായിരുന്നെങ്കിൽ നിങ്ങൾ എന്നെ സ്നേഹിക്കുമായിരുന്നു" എന്നു താൻ ഉത്തരം പറഞ്ഞു.

ക്രിസ്തുവിന്റെ ഈ വചനങ്ങൾ നമ്മുടെ ഹൃദയങ്ങളിൽ പതിഞ്ഞിരിക്കേണ്ടവയാണു. ഏററവും ദോഷകരമെങ്കിലും ഈ കാലത്തു ഏററവും സാധാരണയായിരിക്കുന്ന രണ്ടു തെററുകൾക്കു ഈ വചനങ്ങൾ മറുപടിയായിരിക്കുന്നു. ഒന്നാമതു ദൈവം സകലരുടെയും പിതാവല്ലയൊ എന്ന വ്യവസ്ഥയില്ലാത്ത സംസാരം എത്ര സാധാരണയായിരിക്കുന്നു. സകലരും ദൈവത്തിന്റെ മക്കൾ ആകുന്നു. അവരുടെ മതവിശ്വാസങ്ങൾ എന്തും ആകട്ടെ സകലൎക്കും ദൈവഭവനത്തിൽ ഒരു സ്ഥാനം കിട്ടുന്നതാണു. അവിടെ അനേക ഭവനങ്ങൾ ഉണ്ടു. എന്നിപ്രകാരം ധാരാളം പറയുന്നവരുണ്ടു. രണ്ടാമതു ജ്ഞാനസ്നാനത്തിന്റെ സൽഫലങ്ങളേയും സഭാംഗത്വത്തിന്റെ പദവികളേയും കുറിച്ചു വമ്പും ഘോഷവും എത്ര സാധാരണയായിരിക്കുന്നു. "ജ്ഞാനസ്നാനം ചെയ്യപ്പെടുന്ന എല്ലാവരും ദൈവമക്കൾ ആയിത്തീരുന്നു; സഭാംഗങ്ങൾ എല്ലാവരും ഒരു വ്യത്യാസവും ഇല്ലാതെ സൎവ്വശക്തന്റെ പുത്രന്മാരെന്നും പുത്രിമാരെന്നും വിളിക്കപ്പെടുവാൻ അവകാശം പ്രാപിക്കുന്നു" എന്നീവിധ ധീരവാദങ്ങൾ വളരെയുണ്ടു.

നാം ഇപ്പോൾ ചിന്തിക്കുന്നതായ കൎത്താവിന്റെ വചനങ്ങളും ഈ വിധ പ്രശംസകളും ഒരുവിധത്തിലും തമ്മിൽ യോജിപ്പിക്കാവുന്നവയല്ല. യേശുക്രിസ്തുവിനെ സ്നേഹിക്കാത്ത ഒരുവനും സാക്ഷാൽ ദൈവമകൻ അല്ല. ജ്ഞാനസ്നാനം കൈക്കൊണ്ടതിനാലൊ ചോദ്യോത്തരം പഠിച്ചതുകൊണ്ടൊ മകൻ എന്നു വിളിക്കപ്പെടുകയും ദൈവമക്കളുടെ കൂട്ടത്തിൽ എണ്ണപ്പെടുകയും ചെയ്യുമായിരിക്കും. എന്നാലും സാക്ഷാൽ ദൈവപുത്രത്വവും അതിൽനിന്നു ഉളവാകുന്ന സകല അനുഗ്രഹങ്ങളും കൎത്താവായ യേശുവിനെ ഹൃദയപൂൎവ്വം സ്നേഹിക്കാത്ത ഒരുവനും ലഭിക്കുന്നില്ല. (എഫെ: ൬—൨൪) ഈ സംഗതികളിൽ നാം വെറും വാക്കുകളാൽ ഇളകപ്പെടരുതു. ക്രിയാശകളെ നിസ്സാരമായി വിചാരിച്ചു എന്ന കുററം ചുമത്തല അത്ര ഗണ്യമാകുന്നില്ല. ദൈവം എന്തു കല്പിച്ചിരിക്കുന്നു എന്ന ഏകസംഗതി മാത്രമെ ഗൌനിക്കാനുള്ളു. ഇതു ആലോചിക്കുന്ന പക്ഷം ക്രിസ്തുവിനെ സ്നേഹിക്കാത്ത ഏവനും ദൈവമകൻ അല്ലെന്നു തീൎച്ചയാണു.

വായനക്കാരാ! രക്ഷിതാവായ യേശുവിനോടു യഥാൎത്ഥമായ സ്നേഹം ഒരുവനി

ൽ ഉണ്ടെങ്കിൽ അവൻ റോമാ മതത്തിലായാൽ എന്തു പ്രൊട്ടെസ്തന്തുകാരനായാൽ എന്തു സുറിയാനിക്കാരനായാൽ എന്തു- ആ സ്നേഹം ഒരുവനിൽ ഇല്ലെങ്കിൽ അവൻ സുറിയാനി സഭ തള്ളി പ്രൊട്ടെസ്തന്തു അംഗീകരിച്ചാൽ എന്തുപ്രയോജനം പ്രൊട്ടെസ്തന്തു വെടിഞ്ഞു റോമാ കൈക്കൊണ്ടാൽ എന്തു പ്രയോജനം. ഒരു ശാഖയിൽ നിന്നുകൊണ്ടു മാത്രമെ തന്നെ സ്നേഹിക്കാവു എന്നില്ല-; അതിനാൽ പൂൎവിക സഭയെന്നും, ശ്ലീഹായുടെ ശിഷ്യന്മാരെന്നും ശരിയായ കൈവെപ്പുണ്ടെന്നും പ്രശംസിക്കുന്നവരെ! നിങ്ങൾ നിരൎത്ഥമായി വമ്പു പറയുന്നു എന്നു ഓൎപ്പീൻ. പൂൎവ്വസഭകൾ തെറ്റെന്നും തങ്ങൾ തെറ്റില്ലാത്തവരെന്നും വിധിക്കുന്നവരെ! നിങ്ങളും നിരൎത്ഥമായി വമ്പു പറയുന്നു. എല്ലാ സത്യ ക്രിസ്ത്യാനിയും "നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശിങ്കലല്ലാതെ പുകഴ്ചെയ്‌വാൻ എനിക്കു സംഗതി വരരുതെന്നു" ഭാഗ്യവാനായ പൌലുസിനോടു കൂടെ പറയട്ടെ.

---

## വൎത്തമാനങ്ങൾ.

അശ്വതി തിരുനാൾ തിരുമനസ്സുകൊണ്ടു ഈ ഇട ഇവിടെ എഴുന്നെള്ളിയിരുന്നപ്പോൾ പണ്ടു കേരള രാജാക്കൾ സുറിയാനിക്കാൎക്കു കൊടുത്തിട്ടുള്ള ചെമ്പു പട്ടയങ്ങൾ പരിശോധനയ്ക്കായി വരുത്തി പകൎപ്പെടുത്തു എഴുന്നെള്ളത്തു സമ്മതംകൊണ്ടുപൊയിരിക്കുന്ന യൂദന്മാൎക്കു കിട്ടിയ പട്ടയങ്ങളുടെയും പകൎപ്പു ഇപ്രകാരം തിരുമേനി എടുപ്പിച്ചിട്ടുണ്ടു.

തുലാഭാരമഹോത്സവം മേടം ൧൫൹ കഴിക്കത്തക്കവണ്ണം നിശ്ചയിച്ചിരിക്കുന്നു കാശിസ്നപൻ ഈ ഇട കഴിച്ച തുലാഭാരത്തിനു ഉപയോഗിച്ച സ്വൎണ്ണം ഏറിയ അംശവും പള്ളിക്കൂടം ആസ്പത്രി മുതലായ ധൎമ്മ സ്ഥാപനങ്ങൾക്കാണ കൊടുത്തതു പണ്ടെപ്രകാരം ബ്രാഹ്മണൎക്കു ദാനംചെയ്യാതെ നമ്മുടെ പൊന്നുതമ്പുരാൻ തിരുമേനിയും തുലാഭാര സ്വൎണ്ണം ഈവിധ ധൎമ്മ വിഷയങ്ങൾക്കു ചിലവാക്കുന്നതു ഉചിതമായ ദൃഷ്ടാന്തവും പ്രജകൾക്കു ക്ഷേമവൎദ്ധനാൎത്ഥമായ പ്രവൃത്തിയും ആയിരിക്കുമെന്നു മദ്രാസിലെ പ്രൊഗ്രസപത്രം അഭിപ്രായപ്പെടുന്നു.

കൊച്ചീ സംസ്ഥാനത്തെ അഞ്ചൽറെഗുലേഷ്യൻ എല്ലാം പരിഷ്കരിച്ചിരിക്കുന്നു. ഈ മേടം ൧൹ മുതൽ അഞ്ചൽമുദ്രനടപ്പാകുന്നു.

കോഴിക്കോട്ടു സബ്ബുകോടതി ശിരസ്തദാർ ജോൺകുൎയ്യൻ അവൎകളുടെ സസ്പെണ്ടു റദ്ദചെയ്യിരിക്കുന്നതു സന്തോഷകരമായ വാൎത്തയാണ.

ഈ ഇടെ തിരുവിതാംകോട്ടുണ്ടാകുന്ന ഉദ്യോഗമാറ്റങ്ങളിൽ രാജരാമരായർ ദിവാൻപേഷ്കാർ അവൎകളെ കണ്ടെഴുത്തുദിവാൻ പെഷ്കാരായും, താണുപിള്ള ദിവാൻപേഷ്കാർ അവൎകളെ വടക്കെ ഡിവിഷ്യനിലേക്കും നിയമിക്കുന്നതാണെന്നു കേൾക്കുന്നു.

ഇപ്പോഴത്തെ റസിഡെണ്ടവൎകളുടെ ഉദ്യോഗാവധി കഴിഞ്ഞു അദ്ദേഹം താമസിയാതെ സ്വദേശത്തെക്കു പൊകയും പുതിയ റസിഡെണ്ടവൎകൾ വരികയും ചെയ്യുന്നതാണ

ഇ. ഐ. കുൎയ്യൻ അവൎകൾ എം. എ. പരീക്ഷ ജയിച്ചെന്നും ജയിച്ചില്ലെന്നും വെസ്റ്റേൺ സ്റ്റാറും, ജയിച്ചു എന്നു പിന്നീടു ക്രിസ്ത്യൻ പേട്രിയോട്ടും പ്രസ്താവിക്കുന്നു. പ്രസ്താവം എങ്ങിനെയെന്നു അദ്ദേഹം തന്നെയൊ മറ്റുവല്ലവരുമൊ പ്രസിദ്ധപ്പെടുത്തിയെങ്കിൽ നന്നായിരുന്നു.

ഫിലിഫ പറാട്ടുവക്കി, വറുഗീസു പീച്ചാണ്ടി, മാത്തൻ ചാലക്കുഴിയിൽ കുൎയ്യൻ എന്നവൎകൾ ഈ ആണ്ടു ബി. എ. പരീക്ഷ ജയിച്ചു പ്രൊട്ടെസ്തന്തു ക്രിസ്ത്യാനികൾ എന്നു ക്രിസ്ത്യൻ പേട്രിയോട്ടു തെറ്റായി പ്രസ്താവിക്കുന്നു. ഫീലിഫവൎകളും മാത്തൻഅവൎകളും സുറിയാനി സഭക്കാരും വറുഗീസവൎകൾ റോമാസഭക്കാരനും ആണ.

സ്ഥലത്തെ വിദ്യാഭ്യാസ ശാലകൾ എല്ലാം അടച്ചു സുഖമെടുപ്പാൻ ദീൎഘ അവധിയിന്മേൽ സാഹെബന്മാരും മദാമ്മമാരും മലകൾക്കു പോയിരിക്കുന്നു.

കഴിഞ്ഞലക്കം മലയാള മിത്രത്തിൽ അശപ്പി അവൎകളുടെ മറുപടിലേഖനം കണ്ടു അദ്ദേഹത്തിന്റെ മതശാഖ വെളിപ്പെടുത്തി നെരെപറയാതെ ഏതുക്രിസ്ത്യാനി ശാഖക്കാൎക്കും ചേരുന്ന പൊതുരീതിയിൽ മാത്രം തന്നെതന്നെ വിവരിക്കുന്നു. "ഞാൻ പൌലുസിനും അപ്പല്ലൊസിനും ഉള്ളവനല്ലെന്നു" അദ്ദേഹം പറയുന്നു. ലൂഥറിനൊ ഹെൻറിയൊ മറ്റുവല്ലവൎക്കൊ ഉള്ളവനായിരിക്കും. "കാതൊലിക്കായും ശ്ലീഹായും ആയുള്ള സഭയിലുൾപ്പെട്ട ഒരു ക്രിസ്ത്യാനിയത്രെ" എന്നു തന്നത്താൻ പറയുന്നു- എല്ലാക്രിസ്ത്യാനികളും അവരവരെ കുറിച്ചു ഇപ്രകാരംതന്നെയാണ പറയുന്നു, ന്യൂമാൻ മാനിങ്ങ മുതലായ മഹാന്മാ

രെയല്ല ഞാൻപിന്തുടരുന്നതു" എന്നു ഇദ്ദേഹം പറയുന്നതു. അദ്ദേഹം അങ്ങിനെയുള്ളവനെന്ന ആരും സംശയിച്ചിട്ടില്ല. ഈ മഹാന്മാരെ പിന്തുടരുന്നവനെങ്കിൽ അവർ അംഗീകരിച്ചിരുന്ന വിശ്വാസ രീതികളെ അദ്ദേഹം കുററം വിധിക്കയില്ലായിരുന്നു. അദ്ദേഹം യേശുക്രിസ്തുവിനെ പിന്തുടൎന്നു ദൈവവചനത്താൽ സാക്ഷികാവുന്ന സകല ഉപദേശങ്ങളേയും സ്വീകരിച്ചുവരുന്നു, നെസ്തോറും യേശുക്രിസ്തുവിനെ പിന്തുടരുകയും ദൈവവചനത്താൽ സാക്ഷികാവുന്ന ഉപദേശങ്ങളെ സ്വീകരിക്കയും ചെയ്തു എന്നായിരുന്നു വിശ്വസിച്ചിരുന്നതു, ഡിറിയോസും അതെ. മാനിയും അതെ. ശിശുക്കളെ ജ്ഞാനസ്നാനം ചെയ്യുന്നതു ദൈവവചനത്താൽ സാക്ഷികാവുന്ന ഉപദേശരീതിയൊ എന്നു അഗപ്പി അവർകളിൽ നിന്നു അറിവാൻ ആഗ്രഹം.

### നമ്മുടെ ലത്തീൻ ശാഖ.

വിലാത്തി പാദ്രിച്ചുരു മേല്പട്ട സ്ഥാനം കൊടുപ്പാൻ അനുവദിച്ച കല്പനവിശുദ്ധ സിംഹാസനത്തിങ്കൽ നിന്നു വന്നിരിക്കുന്നു. താമസിയാതെ സ്ഥാനാഭിഷേകം ഉണ്ടാകുന്നതാണു.

വിശുദ്ധ പാത്രിയൎക്കിസു ബാവാ തിരുമനസ്സിലെ ഒരുഎണ്ണച്ചായ പടം വിശേഷമായി എഴുതിച്ച വിലാത്തി പാദ്രിഅവർകൾക്കു സമ്മാനിപ്പാനായി ഒരു ഇംഗ്ലീഷു ഹൂവ് കാതോലിക്കാകാരൻ അൻറുവെൎപ്പ് പട്ടണത്തിൽ സൂക്ഷിച്ചിരിക്കുന്നു.

അന്ത്യോഖ്യ സഭയ്ക്കനുകൂലമായി മഹാജനാഭിപ്രായം യൂറോപ്പിലും അമെറിക്കയിലും പൊതുവെ ഉത്ഭവിച്ചിരിക്കുന്ന സംഗതി സംബന്ധിച്ച ലണ്ടിപെണ്ടൻറ കാതോലിക്കിലേക്കു ഒരുലണ്ടൻ ലേഖകൻ എഴുതിയിരിക്കുന്നു.

നമ്മുടെ ലത്തീൻ ശാഖയുടെ നാവായ ലണ്ടിപെണ്ടൻറ കാതോലിക്ക പത്രം ഇംഗ്ലീഷു അഭ്യാസമുള്ള നമ്മുടെ പത്ര സഖികൾ വരുത്തിവായിപ്പാൻ യോഗ്യതയുള്ളതെന്നു അഭിപ്രായപ്പെടുവാൻ ഞങ്ങൾക്കു ഒട്ടും സംശയമില്ല.

### പുതിയപുസ്തകങ്ങൾ.

സൽപ്രകാശം_ ഇതു_ എഫ്_ ബി_ അവർകൾ സംഭാഷണമായിരചിച്ചു സ്ഥലത്തെ ചൎച്ചമിഷ്യൻ അച്ചുക്കൂടത്തിൽ അടിപ്പിച്ചു പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന ഒരു പ്രയോജനകരമായ പുസ്തകത്തിൻെറ പേരാണു. സംഭാഷണം ഒരു പ്രൊട്ടസ്തന്തു പാദ്രിയും സുറിയാനിശെമ്മാശനും തമ്മിലാണു. പുസ്തകത്തിൻെറ ആദ്യഭാഗം ഒട്ടുപകുതിയോളം വായിച്ചതിൽനിന്നു അതു അഗപ്പി അവർകളെപ്പോലെ ഗുണദോഷിക്കുന്ന ഭാവത്തിൽ ആക്ഷേപിക്കയൊ അതിക്ഷേപിക്കയൊ ചെയ്യുന്നില്ല. പുസ്തക കൎത്താവിൻെറ ആന്തരം നിവൃത്തിക്കുമാറു പ്രാൎത്ഥിക്കുന്നു.

കഴിഞ്ഞ ധനുമാസം ൧൦_ നു_ നിരണത്തു പള്ളിയിൽ പതിവുള്ള പെരുനാൾ ദിവസം സ്ഥലത്തെ യുവസംഘക്കാരുടെ ഒരു വലിയ യോഗം ഉണ്ടായതിൽ സംഘക്കാരുടെ അപേക്ഷ പ്രകാരം മല്പാൻ വട്ടശേരിൽ ഗീവറുഗീസു കത്തനാരവർകൾ കുമ്പസാരത്തെക്കുറിച്ചൊരു പ്രസംഗം വായിച്ചതു സംഘക്കാരുടെ വകെക്കായി മലയാള മനോരമ ആപ്പീസിൽ അച്ചടിച്ചു തീൎന്നിരിക്കുന്നു. കുമ്പസാരം എന്നുള്ളതു ഈ ക്രദാശയുടെ സ്പഷ്ടമായ താല്പൎയ്യവും സംപ്രദായവും അന്വെഷിച്ചൊ ആലോചിച്ചൊ മനസ്സിലാകാത്തവരും ഇതിനെ സംബന്ധിച്ച ചിലഅന്യ സഭകളിൽ ഏല്പാടിനു വിരോധമായി നടപ്പുള്ള ഓരോ പിശകുകൾ മാത്രം കണ്ടിട്ടു അതാണു കുമ്പസാരമെന്നു തെററായിധരിച്ച നടക്കുന്നവരുമായ ആളുകളാൽ പലപ്പോഴും പഴിക്കപ്പെട്ടുന്ന ഒന്നായിരിക്കുന്നസ്ഥിതിക്കു മല്പാൻ അവർകൾ പ്രസംഗത്തിനു ഈ വിഷയം തിരഞ്ഞെടുത്തതും സംഘക്കാർ അതു പ്രസിദ്ധപ്പെടുത്തുവാൻ നിശ്ചയിച്ചതും വളരെ ഉചിതമായി. ശേഷമുള്ള ക്രദാശകളെക്കുറിച്ചും ഇതുപോലെ ആവശ്യപ്പെട്ട അറിവും യോഗ്യതയുമുള്ള ആളുകൾ പ്രസംഗങ്ങൾ എഴുതി ഉണ്ടാക്കുന്നതും അതുകളെ പ്രസിദ്ധപ്പെടുത്തുന്നതും ജനങ്ങളിൽ ഭക്തി വൎദ്ധിക്കുന്നതിനും മററും വളരെ പ്രയോജനകരമായിരിക്കുമെന്നുള്ളതിനു സംശയമില്ലല്ലൊ. കുമ്പസാരത്തെക്കുറിച്ചുള്ള പ്രസംഗം കണ്ടതിനുമേൽ അടുത്ത പത്രികയിൽ ചില അഭിപ്രായങ്ങൾ കൂടി പറയണമെന്നാഗ്രഹിക്കുന്നു.

ജി_ എം_ റെയി പാദ്രി അവർകൾ മലങ്കര സുറിയാനിക്കാരെക്കുറിച്ച ഒരു പുസ്തകം ശീമയിൽ പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ഈപുസ്തകം ഇദ്ദേഹം മുമ്പുമദ്രാസു ക്രിസ്ത്യൻ കോളജപത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനങ്ങൾ ഒന്നായി ചേൎത്ത ഒരുപതിപ്പായിരിക്കുമെന്നു വിചാരിക്കുന്നു. യൂറോപ്പിയന്മാർ സുറിയാനിക്കാരെ കുറിച്ചു എഴുതിയിട്ടുള്ള പ്രബന്ധങ്ങളിൽ സാധാരണകണ്ടുവരുന്ന അബദ്ധങ്ങൾ ഇതിലും ഉണ്ടാകുമൊ ഇല്ലയൊ.

എബ്രായ മുതലായ ശേമ വംശ ഭാഷകളുടെ ചരിത്രത്തെയും ഗ്രന്ഥങ്ങളെയും

വിഷയമാക്കി ബൊംബെയിൽ റെവറന്റു ഡോബി അവർകൾ ഒരു പ്രസംഗം പറഞ്ഞിരിക്കുന്നു.

റോമാ മേലധികാരം എന്നൊരു പുസ്തകം പോർച്ചുഗീസിൽനിന്നും ഇംഗ്ലീഷിൽ ഭാഷപ്പെടുത്തി മനോരമ ആഫീസിൽ അടിച്ചു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. ശ്ലീ: പത്രോസ്സ്ലീഹാ റോമയിൽ പോയി സിംഹാസനം സ്ഥാപിച്ചോ ഇല്ലയൊ എന്നും റോമപാപ്പമാർ ശ്ലീ: പത്രോസിന്റെ ന്യായമായ പിൻവാഴികൾ ആണൊ അല്ലയൊ എന്നും പലരെയുക്തിയായി വ്യവഹരിക്കുന്നു. മനോരമ ആഫീസിൽ അതു വില്പാനുണ്ടു വില ൮ അണയായിരിക്കും.

മരണങ്ങൾ.

പിറവം പള്ളിയിലെ വികാരി ബ: കരിമ്പിലാക്കൽഅച്ചൻ വിഷൂചികയാലും, കായങ്കുളം പള്ളിയിൽ ബ: പരത്തുമ്മൂട്ടിൽ അച്ചൻ പനിയാലും മരിച്ചിരിക്കുന്നു.

വരാപ്പുഴെ എ_ പെ_ ബ_ കൊച്ചുമെത്രാനവർകൾ രക്തം ഛർദ്ദിച്ചു മരിച്ചിരിക്കുന്നു.

പള്ളത്തു പെൺപള്ളിക്കൂടം വക ലാഷ് മദാമ്മ നീലഗിരിക്കുള്ള വഴിമേൽവച്ചു പെട്ടെന്നു മരിച്ചുപോയി.

---

## ലേഖനങ്ങൾ.

### ഒരു സമൂഹം.

പത്രാധിപരവർകളെ

മലങ്കര മല്പാൻ കോനാട്ടു മാത്തൻ കത്തനാർ അവർകൾ മൂലമായി "മലബാർ ത്രിസസ്സ് ശ്രുബഹൊ സമൂഹം" എന്നു പേരായി നാലഞ്ചു വർഷം മുമ്പു മുതൽ ഒരു സമൂഹം ചേർത്തു ഇന്നുവരെ നടന്നുവരുന്നു പട്ടക്കാരും ശെമ്മാശന്മാരും അത്മേനികളും ഇതിൽ ഉൾപ്പെട്ടിട്ടുണ്ടു, സാധാരണ സംഗതികളിൽക്കൂടെയും ഇംഗ്ലീഷു നാമങ്ങളും വാക്കുകളും പതിവായി ഉപയോഗിക്കുന്നതുകൊണ്ടും മറ്റും ആ വാക്കുകൾ നാട്ടുവാക്കുകൾ എന്നപോലെ വിചാരിക്കപ്പെടുന്നതും ശരിയായവാക്കു മലയാളഭാഷയിൽനിന്നും സുറിയാ ഭാഷയിൽ നിന്നുംമറ്റും എടുത്തുപ്രയോഗിച്ചാൽ അതുഒരുപുതിയ ഏപ്പാടുപോലെയും മനസ്സിലാകാത്ത വിധത്തിലും തോന്നപ്പെടുന്നതു സാധാരണയായി ഉപയോഗിക്കാത്തതുകൊണ്ടു ഉണ്ടാവുന്നതും അങ്ങിനെയുള്ള ഉപയോഗക്കുറവു ഭാഷയ്ക്കു ന്യൂനത വരുത്തുന്നതും ആകയാൽ മല്പാൻ അവർകളുടെ അഭിപ്രായപ്രകാരം സമൂഹത്തിനുമാത്രമല്ലാ അതിലെ അംഗങ്ങൾക്കും സ്ഥാനികൾക്കും മറ്റും സുറിയാനിപേരുകൾ അത്രെ കൊടുത്തിരിക്കുന്നതു. ഇങ്ങിനെയുള്ള സംഗതികളിൽ അത്യുത്സാഹി ആയമല്പാൻ അവർകളെത്തന്നെ റീശ്കൂശ്യോയെന്ന പേരിൽ സ്ഥിരപ്രസിഡണ്ടായും ചാലിൽ യൌസേപ്പു അവർകളെ ഗീസബ്രൊയെന്നപേരിൽ മുതൽപിടിയായും എന്നെ എപ്പിത്രുപ്പൊയെന്ന പേരിൽ സെക്രട്ടെറിയായും ഹാദൊമൊകൾ എന്നു പേരായ മെമ്പ്രന്മാർ നിയമിച്ചുനടന്നുവരുന്നു. ഇതിന്റെ നിയമങ്ങൾ അച്ചടിച്ചിട്ടുണ്ടു. സുറിയാനിസഭയ്ക്കു ഗുണപ്രദമായ അനേക ഉദ്ദേശങ്ങൾ ഉണ്ടെങ്കിലും പ്രധാനമായുള്ളതു സുറിയാനിയിലും മലയാളത്തിലും സഭയ്ക്കു പൊതുവെയും പ്രത്യേകം പഠിപ്പത്തിനും വേണ്ടുന്നപുസ്തകം പ്രസിദ്ധപ്പെടുത്തുകയും കൎമ്മ നടപടി മുതലായവകളിൽ ഏകരീതി വരുത്തുകയും ഞായറാഴ്ച സ്കൂളുകൾ നടത്തുകയും ആകുന്നു. സമൂ

ഹത്തിലെ എല്ലാ ഹാമൊമൊകളിൽനിന്നും മാസം ഫക്കു രണ്ടുചക്രം വിതമുള്ള പീസ പിരിച്ചുവരുന്നുണ്ടു. പീസുവരവുകൊണ്ടു സമൂഹം ൩൦൦- രൂപാ മുതലുള്ള ഒരു ചിട്ടിയിൽ ചേൎന്നിട്ടുണ്ടു. പണമില്ലാതെ യാതൊന്നും പ്രബലമായി നടത്തുന്നതു അസാദ്ധ്യമാകയാൽ സമൂഹത്തിന്റെ ഉദ്ദേശങ്ങൾ ഒന്നുംതന്നെ പ്രബലമായി നടത്തിത്തുടങ്ങിയില്ലങ്കിലും ഒരുവിധമായി നടന്നുവരുന്നുവെന്നു പറവാൻ സംശയമില്ലാ. പ്രബലമായുള്ള നടത്തകളെപ്പറ്റി ആലോചിപ്പാൻ സമയവും ആയിരിക്കുന്നു, നല്ല ഉദ്ദേശങ്ങളൊടുകൂടി പലസമൂഹങ്ങൾ ഉണ്ടാകുന്നതു സഭയ്ക്കു ഉറപ്പുള്ള തൂണുകളായിതീരുന്നതുകൊണ്ടു സുറിയാനിസഭയുടെ ഈ അരിഷ്ടകാലത്തു എല്ലാസഹോദരന്മാരും ഉണൎന്നു സഭയുടെ ഗുണങ്ങൾക്കായി സഹായിക്കയും ശ്രമിക്കയും ചെയ്യേണ്ടതു അത്യാവശ്യമാകയാൽ ഇങ്ങിനെയുള്ളവകളിൽ വെറുപ്പും മടുപ്പും തോന്നാതെ "കുരിശു എടുത്തു എന്റെ പിന്നാലെ വരിക" എന്നുള്ള വാക്യത്തെ പിന്തുടരണമെന്നു അപേക്ഷിക്കുന്നു. സുറിയാനിസഭയിൽ പതിവുള്ളതുപോലെ അല്ലാതെ ഇത്രയുംകാലം സമൂഹം വീഴാതെയും പീസുപിരിവിനു മുടക്കംവരാതെയും പിരിഞ്ഞപീസു നാനാവിധമാകാതെയും നോക്കി പ്രബലമായിട്ടല്ലെങ്കിലും ഭരിച്ചുകൊണ്ടുനടക്കുന്നതു മല്പാൻഅവൎകളുടെ സാമൎത്ഥ്യത്താൽ ആകയാൽ ഇതിൽപെട്ട എല്ലാവരെകാൾ അധികം ആദ്ദേഹത്തെ ശ്ലാഘിക്കേണ്ടിയിരിക്കുന്നു. ഇതുപൊതുവെ അറിയാനായി പത്രികയിൽ ചേൎത്തു പ്രസിദ്ധപ്പെടുത്തണമെന്നപേക്ഷിക്കുന്നു. എന്നു ശ്രീസഭാ ശുബഹൊ സമൂഹം എപ്പിത്രുപ്പാ മുറന്തുകിൽ മാത്തു കത്തനാർ.

ശ്ലാഘ്യ യോഗ്യമായിരിക്കുന്ന ഈ സമൂഹത്തിൽ ചേരുകളെക്കുറിച്ചുള്ള നിബ്ബന്ധവും ശ്ലാഘ്യയോഗ്യം തന്നെ എങ്കിലും അതിനെന്തുമാത്രം ആവശ്യതയുണ്ടെന്നറിഞ്ഞുകൂടാ പത്രാധിപർ.

അയല്ക്കാരായ ഉമ്മച്ചനും കൊച്ചുകോശിയും തമ്മിലുണ്ടായ സംഭാഷണം.

ഉമ്മച്ചൻ. നിങ്ങളുടെ മെത്രാച്ചൻ ഒരു വൎത്തമാനപ്പത്രവും തുടങ്ങിയൊ?

കൊച്ചുകോശി. ഉവ്വ. എന്താണു ഉമ്മച്ചൻ അതു കണ്ടൊ?

ഉ. കണ്ടതു മാത്രമൊ ഇന്നലെ അഞ്ചൽപ്പിള്ള ഇനിക്കും ഒന്നു കൊണ്ടുവന്നു തന്നു അയാളുടെ കയ്യിൽ പത്തിരുപതെണ്ണം ഉണ്ടായിരുന്നു എന്റെതു പൊട്ടിച്ചുനോക്കി എന്തെന്നു അറിഞ്ഞ ഉടനെ ആർക്കൊക്കെയാണു വന്നിരിക്കുന്നതു എന്നു ഞാൻ മികതിന്റെയും മേൽവിലാസം വായിച്ചുനോക്കി ഇവിടുള്ള ഞങ്ങളുടെ കക്ഷിയിലെ പ്രമാണികൾക്കു പലൎക്കുമുണ്ടു.

കൊ. നിങ്ങൾക്കും പത്രം അയച്ചിട്ടുണ്ടൊ അപ്പോൾ കക്ഷിഭേദം ഒന്നും നോക്കിയിട്ടില്ലല്ലൊ അതുകൊള്ളാം ഇവിടെ മററാൎക്കെല്ലാം വന്നതാണു ഉമ്മച്ചൻ കണ്ടതു. (ശേഷം തുടരും)

## പത്രിക വിലവിവരം.

| | രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൪ |
| ഒററപ്രതിക്കു | ,, | ൪ |

## പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൨ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പ ാം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേ വിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകു ാ. വരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും തിയാവും.

പത്രവരി ദയവായി അയച്ചുതന്നവർ.

| | | | |
|---|---|---|---|
| രാ_ രാ_ തൈപ്പറമ്പിൽ തൊമ്മി അവർകൾ | കോട്ടയം | രൂപാ | ൨ |
| ,, ,, പുന്നൻ വക്കീൽ ,, | ആലപ്പുഴ | രൂപാ | ൧ |

# ADVERTISEMENTS

## വില്പാനുള്ള പുസ്തകങ്ങൾ.

| | വില ചക്രം |
|---|---|
| ൧ ബുക്കുകമ്മട്ടി വക രണ്ടാംപാഠം. | ൩ |
| ൨ കണക്കുപുസ്തകം | ൨ |
| ൩ മുഴുവൻ നമസ്കാരക്രമം | ൧൬ |
| ൪ നിത്യനമസ്കാരക്രമം | ൯ |
| ൫ നോമ്പിന്റെ നമസ്കാരക്രമം | ൬ |
| ൬ ഒന്നാം ചോദ്യോത്തരം | ൧ |
| ൭ കുർബാനക്രമം | ൨ |
| ൮ കുട്ടികൾ അഭ്യസിക്കേണ്ട സുശീലങ്ങൾ | ൧ |
| ൯ റോമ്മാ മേലധികാരം The Roman Supremacy | ൭ |

മെത്രാച്ചന്മാർ എല്ലാവരും കൂടി എഴുതിട്ടുള്ള പടം വില രൂപാ ൧.

MAR THOMAS PRESS
KOTTAYOM

പുസ്തകം ൧ ലക്കം ൪

൧൦൬൭-ാം ൧൮൯൨ മേടം ൨൦ നു-

# മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശി
കലല്ലാതെ പുകഴ്ച ചെയ്യാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരം.

പുസ്തകം ൧ ൧൦൬൭ മേടം ലക്കം ൪

# മലങ്കര

# ഇടവകപത്രിക

## മംഗളം.

(൧) മലങ്കരിടവക പത്രികയാം ഈ
മലയാം ഭാഷയിലുള്ളൊരു ലക്കം.
മലബാറിൽ പ്രസഞ്ചാരം ചെയ്തു
തിലൊരു പ്രതി മമ ഹസ്തേ പറ്റി.
(൨) കണ്ടുഗ്രഹിച്ചതിൽ മോദം തോന്നി
ട്ടുണ്ടായൊരു മഹാസന്തോഷാബ്ധിയെ
ആണ്ടവനെ സ്തുതിചെയ്തുംകൊണ്ടിഹ
തൊണ്ടതുറന്നു ചെയ്തീടുന്നേൻ.

പി. ഐ ഇട്ട്യേര.

## ഭവനകാൎയ്യങ്ങൾ.

വിവാഹം—മുളന്തുരുത്തിൽ ചാലിൽ കോര കുഞ്ഞിച്ചെറിയ, കണ്ടനാട്ടു തൊകലൻ പൌലൂസു ഏലിശബേത്തിനെ ഈ മാസം ൧൨-ാം നു- പുതുഞായറാഴ്ച കണ്ടനാട്ടു പള്ളിയിൽവച്ചു വിവാഹം ചെയ്തു.

## ☞ പ്രത്യേക പരസ്യങ്ങൾ.

മലങ്കരയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്തായിൽ നിന്നു.

☞ ൧൦൬൬ മീനമാസം ൨൦-ാം നു- മലങ്കര ഇടവകയിൽ ചേൎന്നപള്ളികളിലെ പ്രതിപുരുഷന്മാർ കോട്ടയത്തു സിമ്മനാരിയിൽ സംഘംകൂടി ഉറപ്പിച്ച നിശ്ചയങ്ങളുടെ ശരിപകൎപ്പു താഴെ ചേൎത്തിരിക്കുന്നു. അസോസിയേഷ്യൻ നിശ്ചയങ്ങൾ അടുത്ത പത്രികയിൽ പ്രസിദ്ധപ്പെടുത്തുന്നതാകുന്നു.

൧൦൬൭ മേടമാസം ൧൧-ാം നു-

"൧൦൬൬-ാമാണ്ടു മീനമാസം ൨൦-ാം നു-ക്കു ൧൦൬൭ മീനമാസം ൧൭-ാം നു- എത്രയും പെരികെ ബഹുമാനപ്പെട്ട മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസു മെത്രാപ്പൊലീത്താ അവർകളാൽ പള്ളികൾക്കു അയച്ചിട്ടുള്ള കല്പന അനുസരിച്ചു മലങ്കര ഇടവകയിലെ താഴെ വിവരിക്കുന്ന പള്ളികളിൽ നിന്നു നിശ്ചയിച്ചു സമ്മതപത്രങ്ങളോടു കൂടി അയക്കപ്പെട്ടിരിക്കുന്ന താഴെ പെരെഴുതി കയ്യൊപ്പിട്ടിരിക്കുന്ന പ്രതിപുരുഷ

ന്മാർ കോട്ടയത്തു സിമ്മനാരിയിൽ കൂട്ടംകൂടി ആലോചിച്ചുറച്ച നിശ്ചയങ്ങൾ.

൧- കൊച്ചിയിലെ പഞ്ചായവിധിയുടെ താല്പൎയ്യപ്രകാരം ൧൦൪൯-ാമാണ്ടു കൂട്ടംകൂടി നിശ്ചയിച്ച രണ്ടു ട്രസ്റ്റികളിൽ അയ്മേനിയായ വടക്കൻ പറവൂർ കുളങ്ങരെ ഇട്ടിയച്ചൻപൈലി മരിച്ചുപോകയാൽ അവരെപകരം ടി പഞ്ചായ വിധിയുടെ താല്പൎയ്യം അനുസരിച്ചു റസിഡണ്ടു സായ്പവർകളുടെ ഖജനാവിൽ നിന്നും കിട്ടേണ്ടുംപലിശ രസീതു കൊടുത്തു വാങ്ങിക്കുന്നതിനും സിമ്മനാരി ഇടപെട്ടുള്ള എല്ലാകാൎയ്യങ്ങളും കീഴ്നടപ്പനുസരിച്ചു അന്വേഷിച്ചു പറിതം ക്രമമായി നടത്തിക്കുന്നതിനും കോട്ടയത്തു ചെറിയപള്ളി ഇടവകയിൽ ചേൎന്ന അയ്മനം പ്രവൃത്തിയിൽ മയ്യാത്തുരുത്തു കരയിൽ കുന്നംപുറത്തു കോരഉലഹന്നാനെ ട്രസ്റ്റിയായി നിശ്ചയിച്ചിരിക്കുന്നു.

൨- ൧൦൪൯-ാമാണ്ടു കൂട്ടംകൂടി നിശ്ചയിച്ച ട്രസ്റ്റികളിൽ ഒരാളായ കോട്ടയത്തു പുന്നത്ര ചാക്കൊ ചാണ്ടപ്പിള്ള കത്തനാർ ൧൦൫൨-ാമാണ്ടു പാലക്കുന്നത്തു മാർ അത്താനാസ്യോസു മെത്രാൻ കഴിഞ്ഞതിന്റെ ശേഷവും ൧൦൬൧-ാമാണ്ടു രാജകീയഅപ്പീൽ കോട്ടിൽ വിധികഴിഞ്ഞ ശേഷവും സിമ്മനാരിഇടപെട്ടും പറിതത്തിന്റെയും കാൎയ്യാദികൾ ശരിയായി അന്വെഷിക്കാതെയും വിധിനടത്തു കാൎയ്യത്തിൽ ക്രമമായി യോജിച്ചു നടക്കാതെ പലതടസ്സങ്ങൾ ഉണ്ടാകിത്തീൎക്കയും വിധിയാൽ മുഖ്യട്രസ്റ്റിയെന്നു തീൎച്ചപ്പെട്ടിട്ടുള്ള മലങ്കര ഇടവക ഭരിച്ചുവരുന്ന നമ്മുടെബഹുമാനപ്പെട്ട യൌസെപ്പു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകളൊടു യോജിച്ചു കാൎയ്യാദികൾ നടത്താതെ വിപരീതപ്പെട്ടു നില്ക്കയാൽ കാൎയ്യങ്ങൾക്കു നടപ്പില്ലാതെ തീൎന്നിരിക്കുന്നു എന്നുമാത്രമല്ലാ ഠരം ആൾ നമ്മുടെ യാക്കൊബായ സുറിയാനിസഭയുടെ മെലദ്ധ്യക്ഷനായ എത്രയും പെരികെ പെരികെ ബഹുമാനപ്പെട്ട പാത്രിയക്കിസുബാവാ അവർകളെ നിരാകരിച്ചും വരുതിയിലും ആജ്ഞയിലും ഉൾപ്പെടാതെയും ടി ബാവാ അവർകളാൽ മുടകപ്പെട്ടും ഇരിക്കുന്ന ആളും ആയിരിക്കുന്നതിനാൽ ആ യാളിനെ മേലിലും ട്രസ്റ്റിയായി നടത്തുവാൻ ഒരു വിധത്തിലും പാടില്ലാതെ തീൎന്നിരിക്കുന്നതിനാൽ ട്രസ്റ്റിസ്ഥാനത്തിൽ നിന്നും ടി ചാക്കൊ ചാണ്ടപ്പിള്ള കത്തനാരെ നീക്കിവേറെ ഒരു കത്തനാരെ ട്രസ്റ്റിയായി നിയമിക്കുന്നതു കൊച്ചിയിലെ പഞ്ചായ വിധിയുടെ താല്പൎയ്യത്തിനു അടുത്തും സഭയുടെയും സിമ്മനാരിയുടെയും ഗുണത്തിനും വൎദ്ധനക്കും എത്രയും ആവശ്യമെന്നു നിശ്ചയിച്ചു.

൩- ൨-ാമത്തെ നിശ്ചയത്താൽ നീക്കപ്പെട്ട ആളായ പുന്നത്രെ ചാക്കൊ ചാണ്ടപ്പിള്ള കത്തനാൎക്കു പകരം ട്രസ്റ്റിയായിട്ടു സിമ്മനാരി ഇടപെട്ടിട്ടുള്ളതും പറിതത്തിന്റെയും കാൎയ്യാദികൾ അന്വേഷിക്കുന്നതിനു പാമ്പാക്കുടെ വലിയപള്ളിയിൽ ചേൎന്ന രാമമംഗലം പ്രവൃത്തിയിൽ മേമുറികരയിൽ കോനാട്ടു പുത്തൻപുരയിൽ കോരത മാത്തൻ കത്തനാരു മല്പാനെ ട്രസ്റ്റിയായി നിശ്ചയിച്ചിരിക്കുന്നു"

മലങ്കരയുടെ മാർ ദീവന്നാസ്യോസ മെത്രാപ്പോലിത്തായിൽ നിന്ന

അമ്പതുനോമ്പും മൂന്നനോമ്പും ഒഴികെയുള്ള നോമ്പുകളിൽ വെള്ളിയാഴ്ച ബുധനാഴ്ചപോലെ മത്സ്യം ഭക്ഷിക്കാമെന്ന ശുദ്ധ കാനോനായിൽ കല്പിച്ചിരിക്കുന്ന പ്രകാരം പരദേശസുറിയാനി സഭയിൽ മത്സ്യം ഭക്ഷിച്ചുവരുന്നതും ഇവിടെയും ടി- നോമ്പുകളിൽ മത്സ്യം ഭക്ഷിക്കാമെന്ന പാത്രിയക്കീസുബാവാ തിരുമനസ്സുകൊണ്ടു മലയാളത്തു എഴുന്നെള്ളിയിരുന്നപ്പോൾ കല്പിച്ചിട്ടുള്ളതും അതിൽപിന്നെ ചിലർ ടി നോമ്പുകളിൽ മത്സ്യം ഭക്ഷിക്കുന്നതായും ചിലർ ഭക്ഷിക്കാത്തതായും നാം അറിയുന്നതിനാൽ ഇനിമേരു ശ്ലീഹാനോമ്പിലും ൧൫ നോമ്പിലും ൨൫ നോമ്പിലും മത്സ്യം ഭക്ഷിക്കാമെന്ന മലങ്കര ഇടവകയിലുള്ള എല്ലാവരും അറിഞ്ഞുകൊള്ളുകയും വേണം ൧൦൫൯ മേടം ൧൧ ന-

സ്വാതന്ത്ര്യ കാതോലിക്ക സഭ.

അന്ത്യോഖ്യായുടെ ശ്ലീഹായ്ക്കടുത്ത സിംഹാസനത്തിന്റെ കൈവാഴ്ചകീഴ ഏത്രയും ബഹുമാനപ്പെട്ട മാർ അൽവാറീസ യൂലിയോസു മെത്രാപോലിത്താ അവർകളുടെ ആജ്ഞയിലും വരുതിയിലും ഇന്ത്യായിലും ലെങ്കായിലും ഉള്ള കാതോലിക്ക ക്രിസ്ത്യാനി സമൂഹത്തെ സ്വാതന്ത്ര്യ കാതോലിക്ക സഭ എന്ന വിളിക്കപ്പെടുന്നു. ഈ സഭയുടെ ഉത്ഭവത്തേയും തല്ക്കാലാവസ്ഥയേയും കുറിച്ചു നമ്മുടെ വായനക്കാരെ ഗ്രഹിപ്പിക്കേണ്ടതു വിഹിതമെന്ന വിചാരിക്കുന്നതിനാൽ ഈ സഭയുടെ ഒരു ചുരുങ്ങിയ ചരിത്രം ഇവിടെ ചേക്കുന്നു.

൧൮൮൬-ൽ റോമ്മാ മേലദ്ധ്യക്ഷൻ അവർകളും പോൎത്തുഗാൽ രാജാവു അവർകളും തമ്മിൽ കിഴക്കെ ദേശങ്ങളിലെ പദർവാദ സഭയെ സംബന്ധിച്ചു ചെയ്തു കരാറു പദർ വാദക്കാരുടെ അവകാശത്തെയും ഗുണത്തേയും കെടുത്തുന്നതെന്നുകണ്ടു ആ കരാറിനെപ്പററി അവർ വളരെ വാദിച്ചു. ഈ സംഗതിയെക്കുറിച്ചു വളരെ പരിശ്രമിക്കയും തങ്ങളുടെ സമയം ചിലവഴിക്കയും ചെയ്തവരിൽ മുഖ്യസ്ഥന്മാർ, മാർ അൽബാറീസു യൂലിയോസു മെത്രാപോലീത്തായും ഡോക്ടർ പിന്റോയും ആകുന്നു. ഈ വിഷയത്തെപ്പററി ഗൌരവമായി വിചാരിക്കുകയും ഉപദ്രവിക്കപ്പെട്ട ഈ കാതൊലിക്കക്കാരുടെ സങ്കടങ്ങളെ ലിസ്ബനിലെയും റോമ്മായിലേയും കോടതികൾ മുമ്പാകെ ബോധിപ്പിക്കുകയും ചെയ്യേണ്ടതു ഏത്രയും ആവശ്യമെന്ന ഡോക്ടർ പിന്റോയിക്കു കാണപ്പെടുകയാൽ യാതൊരു പ്രതിഫലവും കൂടാതെ താൻ യൂറോപ്പിലെക്കു പോയി പ്രൊപ്പഗണ്ടാക്കാരുടെ നുകത്തിനുനിന്ന മേല്പറഞ്ഞ കാതൊലിക്കക്കാരെ രക്ഷിക്കുന്നതിലേക്കു തന്നാൽ കഴിയുംവണ്ണം ശ്രമിക്കാമെന്നു അദ്ദേഹം നിശ്ചയിച്ചു. ഡോക്ടർ പിന്റൊ പോയി ഈ സങ്കടങ്ങളെക്കുറിച്ചു ലിസ്ബനിലെ കോടതിയിൽ വെടിപ്പായി വാദിച്ചു എന്ന മാത്രമല്ല, അവിടത്തെ രണ്ടുപാർല്ല്യമെന്തുകാരും അദ്ദേഹത്തിന്റെ വാദത്തെ അം

ങ്ങി ഈ വിവരത്തിനു മാർ പാപ്പായിക്കു ഒരു ലേഖനം കൊടുത്തയ ച്ചു. എന്നാൽ നീതികായുള്ള ഈ സങ്കടങ്ങളെ റോമ്മാ കൈക്കൊണ്ടി ല്ലാ പോലും.

പൂൎവ്വദേശ ക്രിസ്ത്യാനികളെ രക്ഷിക്കുന്നതിലേക്കുള്ള ശ്രമം നിഷ്ഫലമാ യെന്നും പാദർവാദകാരുടെ കാൎയ്യത്തിൽ പ്രൊപ്പഗണ്ടാകാർ നിൎബ്ബന്ധം പിടിച്ചിരിക്കുന്നു എന്നും ബ- അലവാറീസ്സച്ചൻ കണ്ടിട്ടു നിൎഭാഗ്യകാരാ യ തന്റെ ക്രിസ്ത്യാനികളുടെ സങ്കടത്തിനു കരുണയുള്ള ദൈവം ഒരു വ ഴി കാണിച്ചു കൊടുക്കുമെന്നു ശരണപ്പെട്ടും കൊണ്ടു തന്റെ സ്വദേശം വി ടുന്നതിനും സുവിശേഷത്തിലെ ഒളിക്കപ്പെട്ട നിക്ഷേപം കണ്ടെത്തുന്നതി ലെക്കു പുറപ്പെടുന്നതിനും അദ്ദേഹം ഉറച്ചു.

ബ: അൽവാറിസ്സച്ചൻ വെണ്ടുംവണ്ണം അന്വേഷിക്കയും കണ്ടറികയും പഠിക്കയും ചെയ്യുതിന്റെ ശേഷം സത്യവേദപ്രകാരം ക്രിസ്ത്യാനിക്കടു ത്തതും പാരമ്പൎയ്യപ്രകാരം കാതോലിക്കാസ്ഥടുത്തതും ശ്ലീഹാസ്ഥടുത്തതും വിശുദ്ധ പത്രൊസിന്റെ സാക്ഷാലുള്ള സിംഹാസനം വഹിച്ചിരിക്കുന്ന തും ആയ അന്ത്യോഖ്യാസഭയിലെക്കു വഴങ്ങി- ഈ സഭ പത്രൊസു ശ്ലീ ഹായുടെ ന്യായമായ പിൻവാഴിയും അന്ത്യോഖ്യായുടെ മേലദ്ധ്യക്ഷ നും ആയ കിഴക്കെ ദേശങ്ങളുടെ വിശുദ്ധ പാത്രിയക്കീസിനാൽ പാലിക്ക പ്പെടുന്നുഎന്നു അദ്ദേഹം പൂൎണ്ണമായി ധരിച്ചു-

൧൮൮൯. ചിങ്ങമാസത്തിൽ അനെകായിരം ക്രിസ്ത്യാനികളുടെ അ പെക്ഷ പ്രകാരം അന്ത്യോഖ്യാസഭയുടെഒരുശാഖകൊളുമ്പിൽ ഉണ്ടായി ഈ ശുഭകരമായ സന്ദൎഭത്തിൽ അവിടത്തെ ക്രിസ്ത്യാനികൾക്കുണ്ടായ സ ന്തോഷം അല്പമല്ലായിരുന്നു- എന്നാൽ റൊമ്മാക്കാരിൽ നിന്നു ശാപവും നിന്ദയും ദൂഷിയും അവർ കൈക്കൊണ്ടു അന്ത്യോഖ്യാ സിംഹാസനത്തി ന്റെ ശ്ലീഹാസ്ഥടുത്ത ഉത്ഭവത്തെയും റൊമ്മാസഭയുടെ മേലദ്ധ്യക്ഷത യെ സംബന്ധിച്ചുള്ള നടിപ്പിനെയും കുറിച്ചു ബഹുക്കളെ അറിയിക്കേണ മെന്നുള്ള വാഞ്ചയിന്മേൽ അന്ത്യോഖ്യായും റൊമ്മായും എന്നു പെ രൊടുകൂടിയ ഒരു ചെറിയപുസ്തകം ൧൮൯൦- ൽ ഡോക്ടർ പിന്റോ ചമച്ചു പ്രസിദ്ധപ്പെടുത്തി- ഈ പുസ്തകം വിശ്വാസയോഗ്യമായ സാ ക്ഷ്യങ്ങൾകൊണ്ടു നിറഞ്ഞും ചരിത്രത്തിലെ സംഗതികളൊടു അനുരൂപ മായും ഇരുന്നിട്ടും റോമ്മാകാരുടെ പത്രങ്ങളും ചില വൈദികന്മാരും ഇതിനൊടു എതൃത്തു അനേകം ലേഖനങ്ങളും ചില ചെറിയ പുസ്തക ങ്ങളും പ്രസിദ്ധപ്പെടുത്തി.

അന്ത്യോഖ്യാ സിംഹാസനത്തിലെ ആജ്ഞാപിൻ പ്രകാരം മലങ്കരെ യുള്ള മൂന്നുമെത്രാന്മാരുടെ കൈകളാൽ ബ: അൽവാറീസ്സച്ചൻമെത്രാൻ സ്ഥാനം കൈക്കൊണ്ടു കളമ്പിലെക്കു പോയി അവിടെയുള്ള ജനങ്ങളെ യും പള്ളികളെയും സന്ദൎശിക്കയിൽ ചില പള്ളികളിൽ ഇരു കക്ഷികൾ ഉളവായി അനേകം വ്യവഹാരങ്ങൾ നടത്തി- ജനങ്ങളിൽ അധികപ ക്ഷം സ്വാതന്ത്രിയ കാതോലിക്കകാർ ഉള്ളതായ രണ്ടു പള്ളികൾക്കു കൊ ളമ്പിലെ ഹൈകോടതിയിൽ നിന്നു ഗുണകരമായ തീൎച്ചകിട്ടിയതിന്റെ ശേഷം അവിടത്തെ ജനങ്ങൾക്കു അല്പ ആശ്വാസവും ഒരു സ്ഥിരമായ

നില നില്പും ഉണ്ടായി.

ഇതിന്റെശേഷം എത്രയും ബഹുമാനപ്പെട്ട അൽബൊറീസു മെത്രാപ്പോലിത്താ ഗോവയിലേക്കു എത്തി തന്റെ സ്ഥാനചിഹ്നങ്ങളോടുകൂടി നടക്കുന്നതിനു തന്നെയും തല്ക്കാലം അവിടത്തെ അധികാരികളിൽനിന്നു ചില വിരോധം ഉണ്ടായി എങ്കിലും ഗവൎമ്മേണ്ടിൽ ബോധിപ്പിച്ചാറെ ആ വിരോധം നീക്കികൊടുക്കയും ചെയ്തു. ഇങ്ങിനെ ൩-൭ മാസം ഗോവയിൽ താമസിച്ചതിന്റെ ശേഷം ഒരു പുസ്തകം ചമക്കുന്നതിലെക്കു ആവശ്യപ്പെട്ട ചില രേഖകൾ സമ്പാദിക്കുന്നതിനായി താൻ ബൊമ്പായിലെക്കു പോയി വേണ്ടപുസ്തകങ്ങളും പ്രമാണങ്ങളും കൊണ്ടു തിരിച്ചു ഗോവയിൽ എത്തി.

റോമാക്കാരുടെ പത്രങ്ങളിൽ ഇവൎക്കു വിരോധമായി പറയുന്നതിനു എതിർ വാദം ചെയ്യുന്നതിലെക്കായി ഒരു തനതു പത്രികയില്ലാതെയിരുന്നതിനാൽ ഉണ്ടായ ന്യൂനത ഇല്ലാതാക്കുവാനായി "സ്വാതന്ത്ര്യ കാതൊലിക,, എന്ന നാമധേയത്തിൽ ഡൊക്ടർപിന്റൊ മുഖാന്തിരം കൊളമ്പിൽ നിന്നും മാസന്തോറും ഒരു ഇംഗ്ലീഷ് പത്രം കഴിഞ്ഞമകരമാസം മുതൽ പ്രസിദ്ധപ്പെടുത്തിവരുന്നു.

---

## മലയാള ഭാഷ.

പരശുരാമനാൽ ഭരിക്കപ്പെട്ടിരുന്ന ഗോകൎണ്ണംമുതൽ കന്യാകുമാരി പൎയ്യന്തമുള്ള ഭൂമിക്കു മലയാളമെന്നു പേർ. ആൎയ്യക്ഷേത്രത്തിങ്കൽ നിന്നും ആൎയ്യ ബ്രാഹ്മണരെ കൊണ്ടുവന്നു തിരിയെ ഓടിപ്പോകാതെയിരിപ്പാൻ പൂൎവശിഖയാക്കി ഇവിടെ പാൎപ്പിച്ചു. അവർ അത്രെ നമ്മുടെ നമ്പൂരിമാർ. അവൎക്കു പ്രത്യേകം ആചാരങ്ങളേയും നിശ്ചയിച്ചു. അനാചാരം എന്നു പറയുന്നതിനെ ചിലർ ആചാര വിരുദ്ധം എന്നു ഗ്രഹിച്ചിട്ടുണ്ടു, എന്നാൽ അനാചാരം എന്നുള്ള ശബ്ദംകൊണ്ടു മറ്റൊരു ദിക്കിൽ നടപ്പില്ലാതെയും മലയാളത്തിലേക്കു പ്രത്യേകമായും ഉള്ള ആചാരമെന്നെ സൂചിപ്പിക്കുന്നുള്ളു. ഇവർ സംസാരിച്ചിരുന്ന ഭാഷ സംസ്കൃതമായിരുന്നു. മലയാള ശൂദ്രർ അയൽദേശക്കാരായ പാണ്ടി ശൂദ്രരാകയാൽ ആവരുടെ ഭാഷ തമിഴും ആയിരുന്നു. നമ്പൂരിമാരും ശൂദ്രരും തമ്മിൽ അധികമായ സംസൎഗ്ഗത്തിനുള്ള ഇട നിമിത്തമായി സംസ്കൃതവും തമിഴും കൂടിച്ചേൎന്നു നാം ഇപ്പോൾ മലയാളമെന്നു പേർ പറഞ്ഞുവരുന്ന ഈ ഭാഷയുണ്ടായി. മലയാളം എന്നുള്ളവാക്കു ആദ്യത്തിൽ ഉപയോഗിച്ചു വന്നിരുന്നതു ഭാഷക്കല്ല ഭൂമിക്കത്രെ. മലയുടെയും ആഴിയുടെയും മദ്ധ്യെയുള്ള ഭൂമിയാകകൊണ്ടു മലയാഴം എന്നു പേരുമിട്ടു. സംസാരത്തിൻ ഴകാരം ക്രമേണ ളകാരമായിപ്പോയി. ഇങ്ങിനെയുള്ള മലയാളദേശത്തു താമസിക്കുന്ന ജനങ്ങൾക്കു മലയാളികൾ എന്നും ആ മലയാളികൾ സംസാരിക്കുന്ന ഭാഷക്കു മലയാളമെന്നും പേരുണ്ടായി.

എല്ലാ ഭാഷകളിലും ഗദ്യപദ്യങ്ങൾ ഉള്ളതിൽ പദ്യങ്ങൾ തന്നെ

മുമ്പിൽ ഉണ്ടാകുന്നതു. അതിനു കാരണമെന്തെന്നു ചോദിക്കുന്നു എങ്കിൽ പറയാം- വാക്കുകളെക്കൊണ്ടുള്ള ഉപയോഗം ഒരുവന്റെ അഭിപ്രായങ്ങളേയും ഇച്ഛകളേയും മറ്റൊരുവനെ അറിയിക്കുകയാകുന്നു, ഇങ്ങിനെ അറുവിക്കുന്നതു രണ്ടുവിധത്തിൽ, ശബ്ദിച്ചും എഴുതിയും. എന്നാൽ എഴുത്തുകൊണ്ടു അറുവിക്കാനുള്ള വിദ്യ കണ്ടുപിടിക്കുന്നതിനു മുമ്പിൽ ശബ്ദരൂപേണ ജനങ്ങൾ തങ്ങളുടെ അഭിപ്രായങ്ങളെ അറുവിക്കാറുണ്ടു എന്നുള്ളതു അല്പം ആലോചിച്ചു നോക്കിയാൽ എല്ലാമനുഷ്യൎക്കും നിസ്സംശയമായി തോന്നുന്നതാകുന്നു. അകാലങ്ങളിൽ ധാരണക്കു എളുപ്പത്തിന്നായി സംഗീതരീതിയെ അനുസരിച്ചു ശബ്ദങ്ങളെച്ചേൎത്തു പരമ്പരയായി പാടി വന്നിരുന്നു. ഇതത്രെ പദ്യത്തിന്റെ ആദ്യസ്ഥിതി- ഈ സ്ഥിതിയിൽ പാട്ടുകളായി അനേക പദ്യങ്ങൾ എഴുത്തുണ്ടാകുന്നതിനു മുമ്പിൽതന്നെ ഉണ്ടായിരിക്കണം- പിന്നീടു എഴുത്തുവന്നതിന്റെ ശേഷം ഗദ്യങ്ങളും ഉണ്ടായി തുടങ്ങി.

മലയാളഭാഷയിൽ പദ്യങ്ങൾ വളരെ അധികമാണെന്നു തന്നെയുമല്ല ഗദ്യങ്ങൾ വളരെ ചുരുക്കം ഗദ്യങ്ങളായുള്ള ഗ്രന്ഥങ്ങളെയും ആ വകയായുള്ള ഗ്രന്ഥകൎത്താക്കന്മാരെയും നിൎത്തിവച്ചുംകൊണ്ടു ഈ പ്രസംഗത്തിൽ നമ്മുടെ ഭാഷാപദ്യങ്ങളെക്കുറിച്ചു മാത്രമെ പറയുന്നൊള്ളു. മലയാളഭാഷ മുഴുവനും സംസ്കൃതത്തെയും തമിഴിനെയും അനുസരിച്ചാണെന്നുള്ളതിനു മുമ്പിൽ പ്രസ്ഥാവിച്ചുവെല്ലൊ നമ്മുടെ പദ്യങ്ങൾ സംസ്കൃതത്തെ അനുസരിച്ചു ശ്ലോകരൂപേണയും തമിഴിനെ അനുസരിച്ചു ഈരടി മുതലായ വൃത്തമായും ഇങ്ങിനെ രണ്ടുവിധത്തിൽ ഭാഗിക്കപ്പെടുന്നു. നമ്മുടെ ശ്ലോകങ്ങൾ സംസ്കൃതത്തിൽനിന്നു തന്ത്രമാണെങ്കിലും വിശേഷമായ അൎത്ഥകല്പനയോടും വാക്കുചാതുൎയ്യത്തോടും കൂടി അനേകം ഉണ്ടു. ഈ വക ശ്ലോകങ്ങൾ അധികവും ശൃംഗാരവിഷയമാണു, ഒരു കഥ മുഴുവനും ശ്ലോകങ്ങളായിതന്നെ ഉണ്ടാക്കീട്ടുള്ള ഗ്രന്ഥങ്ങൾ മലയാളത്തിൽ ചുരുക്കം. അധികവും ഒററശ്ലോകമായിട്ടാണ ഗ്രന്ഥമായി ചിലതുള്ളതിനെ താഴെ പറയാം. ൧-ാമതു ൨൪ വൃത്തം ഇരുപന്നാലുവൃത്തം എന്ന പേരുകൊണ്ടു ൨൪ പ്രത്യേക വൃത്തങ്ങൾ ഉണ്ടെന്നു ധരിക്കെണ്ടാ ഒരികൽ വന്നിരിക്കുന്ന വൃത്തം പിന്നെയും വരുന്നുണ്ടു ഈ പുസ്തകത്തിൽ വിസ്തരിക്കുന്നതു രാമന്റെ കഥയാണു ഇതിന്റെ ഗ്രന്ഥകൎത്താവു തുഞ്ചത്തു എഴുത്തച്ഛൻ എന്ന ആദികവിയാകുന്നു ഇതിൽ അല്പം വിശേഷം ഉണ്ടു അധികം വൃത്തങ്ങളും സംസ്കൃതശ്ലോകങ്ങളെ അനുസരിച്ചുതന്നെയാണു ചിലതു തമിഴിനെ അനുസരിച്ചും ഉണ്ടു നമ്മുടെ കവികളിൽ തുഞ്ചനല്ലാതെ മറ്റൊരുവനും തമിഴിന്റെ പരിഷ്കാരമായ ജ്ഞാനം ഇല്ലാതിരുന്നതിനാൽ അദ്ദേഹംതന്നെയാണ ഈ ഗ്രന്ഥത്തിന്റെ കൎത്താവെന്നുള്ളതിനു മേൽപറഞ്ഞ സംഗതി ഒരു പൂൎണ്ണമായ തെളിവായിത്തീൎന്നിരിക്കുന്നു ഈ പുസ്തകത്തിൽ ൨൪ വൃത്തങ്ങൾ ഉള്ളതിൽ ഓരൊ വൃത്തത്തിൽ ഓരൊ വിധം ശ്ലോകങ്ങളാണു എന്നാൽ രണ്ടൊ മൂന്നൊ വൃത്തങ്ങൾ ആവൎത്തിച്ചു രണ്ടാമതും വന്നിട്ടുണ്ടെന്നു മുൻ പറഞ്ഞുവെല്ലൊ അവയൊഴിച്ചു വേറെ എല്ലാം വെവ്വേറെ തന്നെ.

ഓരൊ വൃത്തത്തിൽ ഇത്ര ഇത്ര ശ്ലോകമെന്ന നിശ്ചയമില്ല. ആകപ്പാടെ ഏകദേശം എണ്ണൂററിൽ ചില്വാനം ശ്ലോകത്തോളമുണ്ട. ഠം ശ്ലോകങ്ങളെല്ലാം ഗോവിന്ദ, നാരായണ, പരമശിവശംഭൊ, ശ്രീരാമ രാമ എന്നിങ്ങനെയുള്ള ഭഗവന്നാമങ്ങളെകൊണ്ടതന്നെ അവസാനിപ്പിച്ചിരിക്കുന്ന ആദ്യത്തെ വൃത്തത്തിലുള്ള എല്ലാ ശ്ലോകങ്ങളുടെ അവസാനത്തിങ്കലും ഹരിരാമായെന്നാകുന്ന ഇതുപോലെ ഓരൊ വൃത്തങ്ങളിലുള്ള ശ്ലോകങ്ങളെ ഓരൊ നാമങ്ങളെകൊണ്ട അവസാനിപ്പിച്ചിരിക്കുന്ന ഠം പുസ്തകത്തിൽ പ്രയോഗിച്ചിട്ടുള്ള കവിതാസാമൎത്ഥ്യം വളരെ ആശ്ചൎയ്യമെന്നെ പറവാനുള്ള അനുഭവശ്ലോകങ്ങൾ അസംഖ്യം ഉണ്ട. ഒരുവസ്തുവിനെ വൎണ്ണിക്കുക എന്നുവെച്ചാൽ ആവസ്തു നമ്മുടെ മുമ്പിൽ ഇരിക്കുന്ന എന്നുതന്നെ തോന്നും. ദശരഥമഹാരാജാവിന്റെ രാജധാനിയായിരിക്കുന്ന അയൊദ്ധ്യാപുരിവൎണ്ണന വളരെ ഭംഗിയായിരിക്കുന്നു. ഒരു മനൊവികാരത്തെ കുറിച്ച വിസ്തരിക്ക എന്നുവെച്ചാൽ വായിക്കുന്നവനും കൂടി ആ വിധ വികാരത്തെ ജനിപ്പിക്കും. എട്ടാമത്തെ വൃത്തത്തിൽ സീതാമോഷണശേഷം ഉണ്ടായരാമന്റെ വിരഹതാപത്തെ കുറിച്ച പറകയാണ. ഇത്ര ഭംഗിയായും അനുഭവത്തിനു ചേൎന്നതായും മലയാളത്തിൽ വെറെ കാണുമൊ എന്ന സംശയം.

ഇരുപത്തുനാലു വൃത്തത്തെ അനുസരിച്ച പതിനാലുവൃത്തമെന്നും പത്തുവൃത്തമെന്നും രണ്ട പുസ്തകങ്ങൾ ഉണ്ട അവയിൽ രണ്ടിലും. തമിഴിന്റെ അംശം ഒട്ടുംതന്നെ ഇല്ലാ, എല്ലാശ്ലോകങ്ങളും സംസ്കൃത വൃത്തങ്ങളെ അനുസരിച്ചിരിക്കുന്നു, മണിപ്രവാളം എന്ന പേരൊടു കൂടി കൃഷ്ണന്റെ കഥയെ വിസ്തരിക്കുന്നതായ വേറെ ഒരു പുസ്തകമുണ്ട ഇതു ഉണ്ടാക്കിയതു പ്രസിദ്ധനായ കുഞ്ചൻനമ്പ്യാർ. ഇതിലുള്ള ശ്ലോകങ്ങളും വളരെ വിശേഷമാണ, തമിഴിൽ ഈരടിയെന്നു പറയുന്നതിനെ അനുസരിച്ചുള്ള പദ്യങ്ങളെ മലയാളത്തിൽ കിളിപ്പാട്ടുകൾ എന്നു പറയുന്നു, മലയാളത്തിന്റെ പ്രാധാന്യവും ആധിക്യവും ഉള്ളതു കിളിപ്പാട്ടിനുതന്നെ. ഈ ഒരു ജാതി മുമ്പെ മലയാളത്തിൽ കൊണ്ടുവന്നതു തുഞ്ചത്തുഗുരുനാഥനാകകൊണ്ട അദ്ദേഹത്തിന്റെ ഉത്ഭവത്തെക്കുറിച്ച അല്പം ഇവിടെ പ്രസ്ഥാപിക്കട്ടെ.

ജ്യോതിഷത്തിൽ അതിവിദ്വാനായിരുന്ന ഒരു നമ്പൂതിരിക്കു ഒരു കാൎയ്യവശാൽ തന്റെ ഇല്ലം വിട്ടുപോകേണ്ടിവന്നു. കാൎയ്യസാദ്ധ്യത്തിന്നു പോയസ്ഥലത്തുവച്ചു കവടിക്രിയ ചെയ്തതിൽ ഏററം അടുത്തതായ ഒരു ദിവസം പുത്രോല്പാദനക്കു വളരെ വിശേഷമാണെന്നു കണ്ട അവിടെനിന്നും ഇല്ലത്തെകായി പുറപ്പെട്ടു. വഴിയാത്രക്കുള്ള ബുദ്ധിമുട്ടുകൊണ്ട വിചാരിച്ച ദിവസം ഇല്ലത്തെത്തുവാൻ സംഗതി വന്നില്ലാ. അന്നെ ദിവസം വൈകുന്നെരം താൻ കയറിതാമസിച്ച ഇല്ലത്തെ വൃഷലിയിൽ അല്പം സന്തൊഷംതോന്നി മുഹൂൎത്തസമയം അവളിൽ പുത്രോല്പാദനയെ ചെയ്യു എന്നെപറയേണ്ടു. അവൾ പ്രസവിച്ചതു ഒരു ആൺകുട്ടിയായിരുന്നു. അതത്രെ തുഞ്ചത്ത രാമാനുജൻ എന്ന മഹാവിദ്വാൻ. ബാല്യത്തിൽ ഈ കുട്ടിയുടെ സംസാരം കേൾക്കുന്നവൎക്ക അത്യാശ്ച

ച്ചതും കൊടുക്കുമെന്നു പറവാനുള്ളു. ഒരു ദിവസം തിരുനാവായ ക്ഷേത്രത്തിൽ തൊഴിവിക്കാൻ കൊണ്ടുപോയപ്പോൾ നമ്പൂരിമാർ ഓൎത്ത ചൊല്ലുന്നതു കേട്ടു. അമ്മെ! ഇവിടെ ഒക്കകാട്ടു എന്നിങ്ങിനെ പറഞ്ഞു. കാടെന്നു പറഞ്ഞതുകൊണ്ടു അവർ പിഴച്ചു ജപിച്ചിരുന്നു എന്നൎത്ഥം. ഇതിനെ നമ്പൂതിരിമാർ അറിഞ്ഞു മലർ ജപിച്ചുകൊടുത്തു. അതിന്റെശേഷം അതിസംസാരിയായിരുന്ന കുട്ടി നാവെടുത്തു ശബ്ദിക്കാതെയായിപ്പൊയി ഈ വിവരം അച്ഛൻ അറിഞ്ഞു. മദ്യം കൊടുക്കുവാനായി അമ്മയെ നിയോഗിച്ചു. അന്നുമുതല്ക്കു മദ്യപാനം ചെയ്യാൽ അതിന്റെ ലഹരിയിറങ്ങുന്നതുവരെ പറയുന്നതു ഓത്തായിതീൎന്നു. പിന്നിട്ടു തന്റെ ജാതിക്കാരായ ശൂദ്രരുടെ ഉപയോഗത്തിന്നായികൊണ്ടു ഭാഗവതാദി മഹാപുരാണങ്ങളെ ഭാഷയാക്കി, എന്നതന്നെയുമല്ല. ഈ വക ഗ്രന്ഥങ്ങളിൽ വേദതത്വങ്ങളേയും ശൂദ്രൎക്ക അറിയുവാൻ വഹിയാത്തതായ മറ്റു ചില എണ്ണങ്ങളേയും പ്രയോഗിച്ചതു നിമിത്തം അസൂയ മൂഴ്ത്തിരുന്നവരായ നമ്പൂരിമാർ ഇദ്ദേഹത്തെ ഉപദ്രവിപ്പാൻ തുടങ്ങി. ഉപദ്രവം സഹിയാതെ ആയപ്പോൾ നാടും വീടും വിട്ടു കിഴക്കൻ ചിററൂരചെന്നു തന്റെ ജീവാവസാനംവരെ അവിടെത്തന്നെ പാൎത്തു. അദ്ദേഹം പാൎത്തിരുന്ന പറമ്പിൽ ഒരു ക്ഷേത്രം പണിചെയ്തു. താൻ ഉപയോഗിച്ചിരുന്നതായ വടിയും മെതിയടിയും ഇപ്പോഴും വച്ചു പൂജിച്ചുവരുന്നു എന്നു പറയുന്നു. അദ്ദേഹത്തിന്റെ വംശത്തിൽ മരുമക്കളായിട്ടൊ മക്കളായിട്ടൊ ആരുംതന്നെ ഇപ്പോൾ ഇല്ലാ. അദ്ദേഹത്തിന്റെ ജന്മഭൂമിയെ തുഞ്ചൻപറമ്പെന്നു ജനങ്ങൾ ഇപ്പോഴും ബഹുമാനിച്ചു പറയുന്നുണ്ടു. അതിന്നു സമീപമുള്ള ജനങ്ങൾ കുട്ടികളെ എഴുത്തിനിരുത്തുന്നതിന്നു തുഞ്ചൻപറമ്പിൽ നിന്നും മണ്ണു കൊണ്ടുപോയിട്ടാണെന്നു കേൾവി.

## സുഭാഷിതം ൪-ാം അദ്ധ്യായം ൭-ാം വാക്യത്തിന്റെ അവസാന ഭാഗം.

„അറിവിനെ തെരിഞ്ഞെടുപ്പീൻ; അതു തങ്കത്തെക്കാൾ നല്ലതാകുന്നു,,

സകല മനുഷ്യരും വിശേഷമുള്ളതിനെ തന്നെ ആഗ്രഹിക്കുന്നു. അങ്ങിനെയുള്ളതിനെ തന്നെ തെരിഞ്ഞെടുക്കണമെന്നു ശ്ലേമ്മൊനും പറയുന്നു. ഇതിന്റെ മഹിമയെക്കുറിച്ചു പറഞ്ഞാൽ അവസാനിക്കുന്നതല്ല. എന്തെന്നാൽ ഒരു നല്ല രത്നത്തെ ഒരുത്തൻ കണ്ടാൽ അവന്റെ സൎവ്വവും വിററു അതിനെ വാങ്ങുന്നു എന്നു നമ്മുടെ രക്ഷിതാവായ ഈശൊമശിഹാ അരുളിച്ചെയ്തിരിക്കുന്നു. ഇപ്രകാരം വാങ്ങുന്ന രത്നവും ഇതിന്നു തുല്യമല്ലാ എന്നു മഹാജ്ഞാനിയായ ശ്ലേമ്മൊൻ പറഞ്ഞിരിക്കുന്നു. അതിനാൽ ഇതിന്റെ ആവശ്യകതയെക്കുറിച്ചു നാം നല്ലവണ്ണം ആലോചിക്കണം. ആദിയിങ്കൽ ഞാൻ ദൈവത്തോടുകൂടെ ആയിരുന്നു എന്നും എന്നെക്കൊണ്ടു സകലവും സൃഷ്ടിച്ചു എന്നും ജ്ഞാനവും പറയുന്നു ആയതുകൊണ്ടു ദൈവസാദൃശമായ മനുഷ്യനു ജ്ഞാനമില്ലാതെയും അതു വൎദ്ധിപ്പിക്കാതെയും ഇരിക്കുന്നതു കുററകരമാകുന്നു.

തെററായുള്ള ആഗ്രഹങ്ങളാൽ നശിച്ചുപോകുന്ന പഴയമനുഷ്യനെ ഉരിഞ്ഞുകളഞ്ഞു, തന്നെ സൃഷ്ടിച്ചവന്റെ അറിവാൽ സദൃശപ്പെടുന്ന പുതിയമനുഷ്യനെ ധരിച്ചുകൊൾവിൻ, എന്നു വിശുദ്ധ പൌലൂസ പറഞ്ഞിരിക്കുന്നു. അതു നോക്കുമ്പോൾ നമ്മുടെ ആദ്യമാതാപിതാക്കന്മാർനിഗളംകൊണ്ടും അനുസരണക്കേടുകൊണ്ടും ജ്ഞാനപ്രകാശത്തെ

കുററങ്ങളും പാപാന്ധകാരത്തെ വരുത്തിയും എത്ര തെളിവായിരിക്കുന്നു. ജ്ഞാനിയായുള്ള മനുഷ്യർ അതിനെ എത്ര താല്പൎയ്യമായി അന്വെഷിക്കണം. ഇപ്രകാരമുള്ള മൂഢന്മാരുടെ വാക്കുകൾ ജ്ഞാനം ആളയച്ചു പറയുന്നതു കേൾപ്പിൻ. മൂഢനും വിദ്യകുറവുള്ളവനും ഇങ്ങാകട്ടെ; അവൻ എന്റെ അടുക്കൽ വരട്ടെ; നിങ്ങൾ വന്നു എന്റെ അപ്പത്തെ ഭക്ഷിച്ചു ഞാൻ കലൎത്തീട്ടുള്ള എന്റെ വീഞ്ഞിനെ കുടിച്ചു നിങ്ങളുടെ ബുദ്ധിഹീനതയെ നീക്കി ജീവിപ്പിൻ.

ഈ വചനങ്ങൾക്കു ചെവി കൊടുക്കാതെ അജ്ഞാനാന്ധകാരത്തിൽ ഒളിക്കുന്നവൻ മരിക്കുമെന്നല്ലൊ മേൽ പ്രസ്താവിച്ചിരിക്കുന്നതു. ജ്ഞാനത്തിന്റെ ആരംഭത്തെ സകല മനുഷ്യരും ആദിയിങ്കലെ അന്വേഷിക്കുന്നതാകുന്നു. ഒരു പൈതൽ സംസാരിപ്പാൻ തുടങ്ങുമ്പോൾ ഓരോ വസ്തുക്കളുടെ ദോഷഗുണങ്ങളെയും അവസ്ഥയെയും അറിവാൻ ആഗ്രഹിച്ചു അതെന്തു, ഇതെന്തു, എന്നു ചോദിച്ചു തിരക്കം തുടങ്ങുന്നു. അപ്പോൾ മാതാപിതാക്കന്മാർ മുതലായവർ അതിന്റെ ഗുണാഗുണങ്ങളെ ഗ്രഹിപ്പിക്കുക പതിവാകുന്നു. ജ്ഞാനത്തെ അഭ്യസിപ്പിക്കുക എന്നു പറയുന്നതും അപ്രകാരം തന്നെ ആകുന്നു. ഈ അറിവിനെ സമ്പാദിക്കുന്നതു താന്താങ്ങളുടെ മുറയും പഠിപ്പിക്കേണ്ടതു മാതാപിതാക്കന്മാരുടെ കടവുമാകുന്നു. തിമൊഥെയൂസിനെ ഓൎക്ക. അവന്റെ മാതാമഹി അവന്റെ ശിശുപ്രായത്തിൽ തന്നെ ജീവന്റെ അറിവിനെ പഠിപ്പിച്ചു. പിന്നീടു അതു അവനു നിത്യജീവങ്കലേക്കു നിന്നെ ജ്ഞാനമുള്ളവനാക്കുവാൻ കഴിയുന്ന വേദപുസ്തകങ്ങൾ നിന്റെ ശിശുപ്രായം മുതൽ നീ പഠിപ്പിച്ചിരിക്കുന്നു എന്നു അവനെക്കുറിച്ചു ശുദ്ധ പൌലൂസ ശ്ലീഹാ സാക്ഷീകരിക്കുന്നു. ജ്ഞാനമുള്ളവൻ മറയപ്പെട്ട നിധിയായ അറിവിനെ തന്റെ പുത്രനു സമ്പാദിച്ചു കൊടുക്കുന്നു എന്നും ഭോഷൻ തന്റെ പുത്രനെ മദ്യപാനാദികൾ അഭ്യസിപ്പിക്കുന്നു എന്നും മാർ അപ്രേം മല്പാൻ പറയുന്നു. ജ്ഞാനമില്ലാത്തവൻ പ്രയോജനത്തിനു ഉതകാത്തവനാകുന്നു. അഭ്യാസംകൊണ്ടു മൃഗങ്ങളെയും പ്രയോജനകരമുള്ളതാക്കി നാം തീൎക്കുന്നുണ്ടല്ലൊ. ആന, കുതിര, കാള, കുരങ്ങു, മുതലായ മൃഗങ്ങളെ അഭ്യസിപ്പിക്കുമ്പോൾ അവ പ്രയോജനത്തിനു ഉതകുന്നതായി നാം കണ്ടുവരുന്നതിനാൽ ദൈവസാദൃശമായ മനുഷ്യനെ അഭ്യസിപ്പിച്ചാൽ എത്രപ്രയോജനമുള്ളവനായി തീരും.

തങ്ങളുടെ പുത്രന്മാരെ ജ്ഞാനത്തിന്റെ ആരംഭമായ ദൈവഭയത്തെ അഭ്യസിപ്പിക്കാഞ്ഞാൽ ഏലിക്കും തന്റെ പുത്രന്മാൎക്കും ഭവിച്ച സംഭവം ഉണ്ടാകുമെന്നുള്ളതിനു സംശയമില്ലല്ലൊ. ജ്ഞാനസമ്പാദ്യം പൊള്ളയാകാത്തതും നിലനില്ക്കുന്നതുമാകുന്നു. "നരാജഹാൎയ്യം, നചചോരഹാൎയ്യം, പ്രയാണകാലെ നശക്തിഭാരം വിദ്യാധനം സൎവ്വധനാൽ പ്രധാനം" ഇതിനാൽ വിദ്യയുടെ വിശേഷത്തെപ്പററി ലൌകീക പണ്ഡിതന്മാരും എത്ര പ്രശംസിക്കുന്നു എന്നു ഓൎക്കണം. വിദ്യാഭ്യാസം ചെയ്യിക്കാത്ത മാതാപിതാക്കൾ ശത്രുക്കൾക്കു സമമെന്നു പറഞ്ഞിരിക്കുന്ന വാക്യത്തിൽ നിന്നു എത്രശിഖരങ്ങൾ ഉളവാകുമെന്നു ആലോചിപ്പിൻ. ബാലൻ നടക്കേണ്ട വഴിയിൽ അവനെ നീ വളൎത്തുക. അവനു പ്രായം വരുമ്പോൾ അതിൽനിന്നു വിട്ടുമാറുകയില്ലാ എന്നു ദൈവവചനം പറയുന്നതിനെ എല്ലാവരും മഹാസാരമായി എപ്പോഴും ഓൎത്തു ദൈവജ്ഞാനത്തെയും ലോകജ്ഞാനത്തെയും സമ്പാദിച്ചു തങ്ങളുടെ മക്കൾക്കു നിക്ഷേപിപ്പാൻ ഇടവിടാതെ താല്പൎയ്യം ചെയ്യുന്നവരായിരിപ്പീൻ. ജ്ഞാനസാരമായിരിക്കുന്ന ദൈവം തന്റെ കരുണയാൽ അതിനെ സാദ്ധ്യമാക്കിത്തരുവാൻ പ്രാൎത്ഥിപ്പിൻ. അപ്പോൾ ഇഹത്തിലും പരത്തിലും നിങ്ങൾക്കു സൎവ്വഗുണങ്ങളും സൌഭാഗ്യങ്ങളും അനുഭവിപ്പാൻ തക്കവണ്ണം നിങ്ങളെ ആശീൎവ്വദിച്ചു കാത്തുകൊള്ളും.

## വിദ്യാഭ്യാസം

“ വിദ്യാവിഹീനഃ പശുഃ ”

ദൈവസൃഷ്ടിയിലുള്ള ഇതര ജന്തുക്കൾക്കും മനുഷ്യൎക്കും മുഖ്യമായ ഭേദം വിശേഷ ജ്ഞാനമാകുന്നു. വിശേഷജ്ഞാനം സ്വഭാവ സിദ്ധമാണെങ്കിലും അതിനെ വിദ്യാഭ്യാസംകൊണ്ടു പരിഷ്കരിക്കാഞ്ഞാൽ അതു നിഷ്പ്രയോജനമായിത്തന്നെ ഇരിക്കും. ഒരു വജ്രരത്നം ആകരത്തിൽ നിന്നു എടുക്കുന്ന സമയം സാമാന്യം വെള്ളത്തകല്ലുപോലെ അല്ലാതെ ഭേദം ഇല്ലാ. വജ്രത്തിന്റെ അസാധാരണമായ പ്രകാശം ശാണോല്ലേഖനാനന്ത

രം അത്രെ വെളിപ്പെട്ടു- അതുപോലെ ദൈവം മനുഷ്യൎക്ക കൊടുത്തിട്ടുള്ള വിശേഷജ്ഞാനം പൂൎണ്ണമായി ഉപയോഗപ്പെടെണമെങ്കിൽ അതിനെ വിദ്യാഭ്യാസംകൊണ്ടു പരിഷ്കരിക്കണം.

ഒരു മനുഷ്യന്റെ അറിവു സമ്പാദിപ്പാൻ ജനനം തുടങ്ങി ചരമകാലം വരെ അവസരങ്ങൾ നിരന്തരമായിട്ടുണ്ടു അറിവു സമ്പാദിക്കുന്നതിലേക്കു ബുദ്ധിയെ ഉപയോഗപ്പെടുത്തുന്നവനു ഈ പ്രപഞ്ചത്തിലെ ചരാചരങ്ങളായ സകല വസ്തുക്കളും അറിവിനെ കൊടുക്കുന്നു ഇതുവരെ മനുഷ്യൎക്ക കിട്ടീട്ടുള്ള അറിവു ഇനിയും അപരിജ്ഞാതമായിരിക്കുന്ന ഭാഗത്തെ അപേക്ഷിച്ചു ഏറ്റവും സ്വല്പം. കുറെകാലം മുമ്പിൽ ഇംഗ്ലാണ്ടുദേശത്തിൽ ന്യൂട്ടൻ എന്നു പേരായി ഒരു വിശിഷ്ടനായ ആളു പലവിധമായ വസ്തുക്കളുടെ പ്രകൃതിതത്വത്തെ അനേക പ്രകാരേണയുള്ള ശോധനകളെക്കൊണ്ടു അറിഞ്ഞു ആ അറിവിനെ ജനോപകാരത്തിങ്കലേക്കു ഉപയോഗപ്പെടുത്തി അതിനാൽ അസാധാരണയായ യശസ്സിന്നു യോഗ്യനായിത്തീൎന്നു. അയാളുടെ ഇഷ്ടനായ മറ്റൊരുത്തൻ അയാളുടെ ബുദ്ധിശക്തിയെയും പ്രയത്നത്തെയും അവകളെക്കൊണ്ടു ഇതര ജനങ്ങൾ ഗുണപ്പെട്ടിട്ടുള്ള ഭാഗത്തേയും പ്രശംസിച്ചു ഒരു ദിവസം അയാളോടു സംസാരിച്ചു, അതിന്നുത്തരമായിട്ടു ന്യൂട്ടൻ പറഞ്ഞു ദൈവസൃഷ്ടിയാകുന്ന സമുദ്രത്തിൽ അജ്ഞാതമായി അസംഖ്യം നിധികളുണ്ടു ആ സമുദ്രത്തിന്റെ കരയിൽ കളിച്ചുംകൊണ്ടിരുന്ന ശിശുവാണെന്നത്രെ വിചാരിക്കാനൊള്ളു. ചിലൎക്ക കിട്ടീട്ടുള്ളതിനേക്കാൾ മനോജ്ഞതരങ്ങളായ വരാടകങ്ങൾ എനിക്കു ദൈവകാരുണ്യത്താൽ ലഭിച്ചിട്ടുണ്ടായിരിക്കാം ഇപ്രകാരം ന്യൂട്ടൻ പറഞ്ഞതു അയാളുടെ വിനയോൽകൎഷത്തെ കാണിക്കുന്ന എന്നുമാത്രമല്ലാ വസ്തുതയും അങ്ങിനെ തന്നെ ആകുന്നു. മനുഷ്യരിൽ അജ്ഞതമനായവനും അഭിജ്ഞതമനായവനും തമ്മിലുള്ള ജ്ഞാനതാരതമ്യവും അഭിജ്ഞതമനായ മനുഷ്യനും അമേയജ്ഞാനവാനായ ദൈവവും തമ്മിലുള്ള ജ്ഞാനതാരതമ്യവും തമ്മിൽ എത്രഭേദം ഉണ്ടെന്നുള്ളതും ഏകദേശമെങ്കിലും മനോഗോചരമാകണമെങ്കിൽ ഭൂമിയിൽ നടക്കുന്ന ഒരു പശുവിന്റെയും അത്യുന്നതമായ വൃക്ഷത്തിന്റെ ശാഖാഗ്രത്തിന്മേൽ ഇരിക്കുന്ന പക്ഷിയുടെയും ഉന്നതസ്ഥിതി താരതമ്യവും ആ പക്ഷിയുടെയും മദ്ധ്യാഹ്നത്തിലെ ആദിത്യന്റെയും ഔന്നത്യ താരതമ്യവും തമ്മിലുള്ള ഭേദം വിചാരിക്കണം എന്നാലും നല്ല തൃപ്തിയായ സാമ്യം ആകുന്നതല്ലാ ആദിത്യന്റെ ഊൎദ്ധ്വസ്ഥിതി പരിമിതയാകുന്നു ദൈവത്തിന്റെ ജ്ഞാനം അപരിമിതം. ഇങ്ങിനെ വലുതായ ഭേദം ഉണ്ടെന്നു വിചാരിച്ചു അറിവു സമ്പാദിക്കുന്നതിൽ മനുഷ്യൎക്ക ഔദാസീന്യം ജനിക്കരുതു. ദൈവസങ്കല്പം മനുഷ്യർ അറിവു സമ്പാദിക്കുന്നതിലേക്കു പ്രയത്നപ്പെടണം എന്നുതന്നെ ആകുന്നു. ദൈവം കാരുണ്യത്തോടെ തന്നിട്ടുള്ള ബുദ്ധിയെ ഉപയോഗപ്പെടുത്താതെ ഇരിക്കുന്നതു മൌഢ്യാതിരേകം എന്നു തന്നെ അല്ല ദൈവത്തിന്നു ഹിതമാകയുമില്ല.

പുത്രന്മാരെപ്പോലെതന്നെ പുത്രിമാരെയും വിദ്യാഭ്യാസം ചെയ്യിക്കേണ്ടതു മാതാപിതാക്കളുടെ മുറയാകുന്നു സ്ത്രീ ബലഹീനപാത്രമാകയാ

ൽ വിദ്യാഭ്യാസംകൊണ്ടു അവരുടെ ബോധത്തെ പ്രകാശിപ്പിച്ചു ബുദ്ധിക്കു ശക്തി കൊടുക്കേണ്ടതു അത്യാവശ്യം തന്നെ. ഉദ്യോഗം, കച്ചവടം, കൃഷി, മുതലായ തൊഴിലുകൾ ഒന്നും സ്ത്രീകൾക്കില്ലാത്തതിനാൽ സ്ത്രീകളെ സ്വല്പമായ വിദ്യ അഭ്യസിപ്പിച്ചാൽ മതിയെന്നു ചിലർ പറയുമായിരിക്കും. ജ്ഞാനമുള്ള ഒരു പുരുഷനോടു കൂടി സഹവാസം ചെയ്യുന്നവന്റെ ഭാര്യയായ സ്ത്രീയും വിദ്യയിൽ തന്നോടു ഒട്ടു തുല്യമായിരിക്കണം എന്തെന്നാൽ അറിവുള്ള ഒരു ഭർത്താവിനു അറിവില്ലാത്ത ഒരു ഭാര്യയോടു കൂടി ജീവിക്കുന്നതിൽ വളരെ ഞെരുക്കവും ബുദ്ധിമുട്ടും ഉണ്ടാകുന്നതാണെന്നു പരിചയം തന്നെ അനേകരെ പഠിപ്പിച്ചിട്ടുണ്ടു അറിവില്ലാത്ത സ്ത്രീജനങ്ങളോടു സഹവാസം ചെയ്യുന്നതു കാട്ടുമൃഗങ്ങളോടു കൂടി വസിക്കുന്നതിനെക്കാൾ പ്രയാസമാകുന്നു.

ചില ധനവാന്മാരായ മാതാപിതാക്കൾ തങ്ങളുടെ കുട്ടികൾക്കു വേണ്ടുംവണ്ണം ഭക്ഷണം കൊടുത്തു അവർക്കു കേടു തട്ടാതെ സൂക്ഷിച്ചു ദൈവഭക്തിയിൽ വളർത്തി വിദ്യാഭ്യാസം ചെയ്യിക്കുന്നതിലേക്കു മാറ്റം ഉപയോഗിക്കേണ്ട ദ്രവ്യംകൊണ്ടു പൊൻ, വെള്ളി, ആഭരണങ്ങൾ പണിയിച്ചു ഇടുകയും തങ്ങളുടെ മകൾക്കു സമ്പാദിച്ചതു പോരായെന്നു വിചാരിച്ചു തങ്ങളും കുട്ടികളും പട്ടിണികിടന്നു മുതൽ ഉണ്ടാക്കി നിലം പുരയിടങ്ങൾ വാങ്ങുകയും അതുനിമിത്തം ചില വ്യവഹാരങ്ങൾ ഉണ്ടായി അനേക ദ്രവ്യം നഷ്ടപ്പെടുത്തുകയും ചെയ്യുന്നു, അറിവും ബുദ്ധിയും ഇല്ലാത്തവർക്കു വസ്തുക്കൾ ഉണ്ടായിരുന്നാൽ അതുകളെ ക്രമമായി അനുഭവിച്ചു നടത്തുന്നതിനു എങ്ങിനെ കഴിയും, സ്ത്രീകൾക്കു ഭവനജോലിയിൽ നിന്നു ഒഴിവു കിട്ടുന്ന സമയം വൃഥാവചനങ്ങളും ദുശ്ചിന്തകളുംകൊണ്ടു നേരം പോക്കുന്നതിനും അതുനിമിത്തം അനേകവിധമായ പാപങ്ങൾ ജനിക്കുന്നതിനും ഇടവരാതിരിപ്പാൻ തക്കവണ്ണം ചെറുപ്രായത്തിൽ അവരെ വിദ്യാഭ്യാസവും തയ്യൽ മുതലായ തൊഴിലുകളും ശീലിപ്പിച്ചാൽ അവരുടെ നാളുകൾ എത്ര സൌഭാഗ്യമായിട്ടു കഴിച്ചുകൂട്ടാവുന്നതാണെന്നു എല്ലാ മാതാപിതാക്കന്മാരും പ്രത്യേകം ഓർക്കേണ്ടതാകുന്നു. സ്ത്രീ വിദ്യാഭ്യാസത്തെക്കുറിച്ചു ഇനി ഒരു ലക്കത്തിൽ വിസ്തരിച്ചു പ്രസ്താവിക്കാമെന്നു വിചാരിച്ചു നിർത്തിവച്ചിരിക്കുന്നു.

## മലങ്കര ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു

പ്രിയ പത്രാധിപരെ.,

താങ്കളുടെ പത്രികയിൽ ലേഖനങ്ങൾ അധികം ചേർത്തുകാണുന്നില്ലെങ്കിലും ഞാൻ കോർത്തയക്കുന്ന ഈ ചുരുങ്ങിയ വാക്കുകളെ താങ്കളുടെ പത്രത്തിന്റെ ഒരു കോണിൽ പ്രസിദ്ധം ചെയ്തുകാണുന്നതിനു വിനയപൂർവ്വം അപേക്ഷിച്ചുകൊള്ളുന്നു.

എന്നാൽ ഞാൻ കോട്ടയത്തിനു സമീപമുള്ള ഒരു ചെറിയ ഗ്രാമത്തിൽ പാർക്കുന്നവനാണു. ഞാൻ ചില കാരണവശാൽ സദാ സഞ്ചാര

കേണ്ടിയവന് ആകയാൽ എന്റെ സ്വന്തസ്ഥലത്തെ വാൎത്തകൾ ചെൎത്തയക്കുന്നതിന അധികം ഏനമില്ലെങ്കിലും എന്റെ സഞ്ചാരത്തിൽ കിട്ടുന്ന വിശേഷങ്ങൾ കൂടക്കൂടെ താങ്കളുടെ പത്രത്തിലേക്കു എഴുതി അയച്ചുകൊള്ളുന്നതിനെ താങ്കൾ ദയവു ചെയ്തു പ്രസിദ്ധപ്പെടുത്തണമെന്ന ആഗ്രഹിക്കുന്നു.

ഞാൻ ഈയിട ഒരു സംഗതിവശാൽ തിരുവനന്തപുരത്തിനുപോയി മടങ്ങിവരുമ്പോൾ കൊല്ലത്തു എത്തി അവിടത്തെ സുറിയാനിപള്ളിയിൽ ഒരു ദിവസം താമസിച്ചു പള്ളി ഞാൻ മുമ്പൊരിക്കൽ കണ്ടപ്പോൾ ഓടുമേച്ചിലായിരുന്ന ഈ പ്രാവശ്യം ഓടുമാററി ഓലകെട്ടി മേച്ചു മാററിയതായി കണ്ടതിൽ അത്യന്തം സന്തോഷിക്കുന്നു.

പള്ളിയുടെ സ്ഥിതിയെക്കുറിച്ചു അവിടെ താമസിക്കുന്ന കപ്യാരോടു ചോദിച്ചതിൽ ഈ പള്ളി കൊല്ലക്കാരൻ മുതലാളിമാരുടെ കാരണവന്മാരാൽ പണിയിക്കപ്പെട്ടു എന്നും ആ തറവാട്ടിൽ കുഞ്ഞാകാണ്ട എന്ന പേരായി ഒരു ജഡ്ജിയുണ്ടായിരുന്ന കാലത്തു ഈ പള്ളിയുടെ കേടുപോക്കി നന്നാക്കിയതിനു പിന്നെ ഇപ്പോൾ ആരും ആ പള്ളിക്കാൎയ്യത്തിൽ ദൃഷ്ടിവെക്കുന്നില്ലെന്നും ആവിമാൎഗ്ഗം കൊല്ലത്തും മററും പ്രബലപ്പെട്ടിരുന്ന കാലത്തു മുതലാളിമാരിൽ ചിലർ അതിൽകൂടി ചേൎന്ന അവിടത്തെ വസ്തുകൾ പണയമെഴുതികൊടുത്തുംവച്ചു പോയി എന്നും വല്യമെത്രാച്ചന്റെ നിൎബ്ബന്ധത്തിന്മേൽ പള്ളിയുടെ ഓടു മാററി ഓലകെട്ടി എന്നും പള്ളിയുടെ കഴുക്കോൽമുതലായ്തു മാറി ഓടിടുന്നതിന മരം അറപ്പിച്ചുവച്ചിട്ടുണ്ടെന്നും വൎഷം കഴിഞ്ഞാൽ ഉടനെ പണി തുടങ്ങുമെന്നും അല്ലാത്തപക്ഷം മെത്രാച്ചൻ പണിയിക്കാമെന്ന കല്പിച്ചിട്ടുണ്ടെന്നും അദ്ദേഹത്തിന ചിലസമയം തിരുവനന്തപുരത്തേക്കു നീങ്ങേണ്ട കാൎയ്യമുണ്ടായാൽ കൊല്ലത്തു കയറി പള്ളിയിൽ താമസിക്കുക പതിവുള്ളതിനാൽ ഏതുവിധവും ഈ പള്ളിയുടെ അററകുററം തീൎക്കുന്നതിന അദ്ദേഹം ഉറച്ചിട്ടുണ്ടെന്നും മററും കപ്യാരു പറഞ്ഞറിഞ്ഞു.



☞ ദിവ്യശ്രീ. പരുമല ഗീവൎഗ്ഗീസു മല്പാനച്ചൻ അവൎകൾ പ്രസിദ്ധപ്പെടുത്തിയിരിക്കുന്ന മതസംഗതി പുസ്തകം ഈ ആഫീസിൽ അടിച്ചു ബൈൻറുചെയ്തു ആവശ്യക്കാൎക്കു കൊടുപ്പാൻ തയ്യാറായിരിക്കുന്നു. പുസ്തകം മുഴുവൻ വായിച്ചുനോക്കിയ ശേഷം പത്രികയുടെ അടുത്ത ലക്കത്തിൽ സവിസ്താരം പരിശോധിക്കാമെന്ന വച്ചു തത്സംബന്ധമുള്ള അഭിപ്രായങ്ങൾ നിൎത്തിവെച്ചിരിക്കുന്നു.



കുന്നക്കുരുടി പള്ളിയിൽ പുത്തനായി പണിയിച്ചിരിക്കുന്ന ക്രൂസകുദിശാ കൂദാശ ഈ മാസം ൨൫ നു ക്രമമായി കഴിഞ്ഞു. കൂദാശയ്ക്കായി നി. വ. ദി. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും മാർ യൂലിയോസു അൽവാറീസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ഇടവകജനത്തിന്റെ അപേക്ഷപ്രകാരം എഴുന്നെള്ളിയിരുന്നു. മൂന്ന ത്രോണോസുകൾക്കും ക്രൂസകുദിശാകൾ പണിതിട്ടുണ്ട. അവയുടെ വേല ഏററവും വിശേഷമായിരിക്കുന്നു. ഈ പള്ളിയിൽ പട്ടക്കാർ തമ്മിലും കൈക്കാരന്മാർ തമ്മിലും ഉള്ള യോജ്യതയുടെ അസാമാന്യശക്തി നിമിത്തമല്ലായിരുന്നെങ്കിൽ ഇത്രയും വിശേഷമായ ഒരുവേല നിറവേററുവാൻ അവർ അല്പം പണിപ്പെടുമായിരുന്നു. ഇവരുടെ ഭക്തിയും ഔദാൎയ്യവും ശ്ലാഘനീയം തന്നെ.

## വൎത്തമാനങ്ങൾ.

നിരണം ഇടവകയുടെ ഏ. പെ. ബ. മാർ ഗ്രീഗോറിയൊസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു, നിരണം, തുമ്പമൺ, കൊല്ലം, എന്നീ മൂന്നു ഇടവകകളിലെയും സഭകാൎയ്യങ്ങളുടെ വെടിപ്പായ നടപ്പിനും, പ്രത്യേകാൽ ആ ഇടവകകളിലെ പട്ടക്കാരുടെ ഗുണത്തിനും പ്രയോജനകരമായ ഒരു യോഗം ഏൎപ്പെടുത്തുവാൻ ആലോചിച്ചിരിക്കുന്നതായി അറിയുന്നതിൽ തിരുമേനിയെ ശ്ലാഘിക്കയും, യോഗം എത്രയു വേഗം നടപ്പാക്കുന്നതിലേക്കു വിനയമായി അപേക്ഷിക്കയും ചെയ്യുന്നു. ഉപകമ്മട്ടികൾ ഏൎപ്പെടുത്തുകയും തങ്ങളുടെ ഇടവകകളുടെ പ്രത്യേക ഉന്നതിക്കായി പ്രയത്നിക്കയും ചെയ്യുന്നതു മേല്പട്ടക്കാരുടെ പ്രധാന ചുമതലയാണെന്നു പറയെണമെന്നില്ലല്ലൊ.

---

മാ. രാ. ശ്രീ. കോട്ടയം പേഷ്ക്കാർ അവർകളുടെ മകളുടെ ഉപനീയ അടിയന്തിരം ഘോഷമായി കഴിഞ്ഞു. ആദ്യ ദിവസം ബ്രാഹ്മണൎക്കും രണ്ടാം ദിവസം ശൂദ്രൎക്കും ക്രിസ്ത്യാനികൾക്കും മൂന്നാം ദിവസം ദരിദ്രന്മാൎക്കും സദ്യ ഉണ്ടായിരുന്നു.

---

ദിവ്യശ്രീ. കണ്ടനാട്ടു കരോട്ടുവീട്ടിൽ യ്യാക്കീം ശെമ്മാശൻ അവർകൾ പെസഹാവ്യാഴാഴ്ച സിമ്മനാരി പള്ളിയിൽ വച്ചും ദിവ്യശ്രീ വരികശേരി കറിയാക്കോസുശെമ്മാശൻ അവർകളും ആനിപ്ര കറിയാക്കോസു ശെമ്മാശൻ അവർകളും ൰ാം മാസം ൧൯-ാം ഞായറാഴ്ച മുളന്തുരുത്തി പള്ളിയിൽവച്ചും കശീശന്മാരാക്കപ്പെട്ടു.

---

ദുർവിവാഹം നിമിത്തം സ്ഥാനഭ്രംശനായി റോമാസഭയിലേക്കു ചേൎന്നിരുന്ന മുളന്തുരുത്തിയിൽ ഏടമ്പാടത്തു അബ്രാഹം കത്തനാർ വാൎദ്ധക്യ രോഗപീഡിതനായിരിക്കെ മനസ്താന്തരപ്പെട്ടു മെത്രാപ്പോലീത്താ തിരുമുമ്പാകെ അപേക്ഷിച്ച കല്പന പ്രകാരം പിന്നെയും സത്യവിശ്വാസ പള്ളിയിൽ ചേൎക്കപ്പെടുകയും വിശുദ്ധ കുൎബ്ബാന മുതലായ കൂദാശകൾ കൈക്കൊൾകയും ചെയ്തു. സുറിയാനിസഭയിൽ നിന്നു ഇതരമതശാഖകളിലേക്കുള്ള മനസ്സുതിരിവുകളെക്കുറിച്ചു അല്പ വിസ്താരമായി അടുത്തതിൽ പ്രസ്താവിക്കാമെന്നു വച്ചു ചുരുക്കുന്നു.

---

ഡോക്ടർ ലഫീഞ്ഞു മെത്രാൻ അവർകളുടെ ഒരു സൎക്കുലറിനെക്കുറിച്ചു ആലോചിപ്പാനായി കൽദായ പള്ളികളിലെ കൈക്കാരന്മാരുടെ ഒരു വലിയ യോഗം കൊരവലങ്ങാട്ടു പള്ളിയിൽ കൂടുവാൻ നിശ്ചയിച്ചിരിക്കുന്നതായി കേൾക്കുന്നു.

---

രാമരായർ ദിവാൻ അവർകൾക്കു ൩൩൦൦൦ രൂപാ ദാനമായും, ൧൦൦൦൦ രൂപാ ഒരു ഗ്രഹം പണിയിക്കുന്നതിനും മാസം ൨൦൦ രൂപാ അടുത്തൂണും കൊടുപ്പാനായി മഹാരാജാവു തിരുമനസ്സുകൊണ്ടു കല്പിച്ചു നിശ്ചയിച്ചിരിക്കുന്നു.

---

കല്ലൂത്തായിൽ ചിലർ കൂടി തീൎപ്പെട്ടി ഉണ്ടാക്കുന്നതിനു ഒരു കൂട്ടു കച്ചവടയോഗം കൂടുവാൻ ഭാവിക്കുന്നു പോൽ.

---

അടുത്തകാലം ചിക്കാഗൊ പട്ടണത്തിൽ ഉണ്ടാകുന്ന പ്രദൎശനം പ്രമാണിച്ചു, ൧൫൦൦ അടി ഉയരവും തറയ്ക്കു ൩൬൦൦൦ ചതുരശ്ര അടി വിസ്താരവും, ഉള്ളതായി ൩൪ നിലയുള്ള ഒരു ഗൊപുരം പണിതുവരുന്നു. ൬൦ മൈൽ അകലത്തിൽ നിന്നു അതിന്റെ അഗ്രം കാണാമായിരിക്കും. ഇതു പണിതീരുമ്പോൾ ഭൂമിയിലേക്കും ഉന്നതമായ കെട്ടടമായിരിക്കും.

---

സുവിശേഷ നിലനില്പിനും, സഭവക ആവശ്യങ്ങൾക്കും ധാരാളം കൊടുക്കാത്തവരായ ധനപുഷ്ടിയുള്ള സഭാംഗങ്ങൾ സാധുക്കളായ തങ്ങളുടെ അയൽക്കാൎക്കു ഇടച്ചിപ്പാറകൾ ആണു. ഇങ്ങിനെയുള്ളവർ ഭക്തി വൈരാഗ്യമായി സംസാരിക്കയും, പാടുകയും, പ്രാൎത്ഥിക്കയും ചെയ്താലും ഫലമില്ല. അവരുടെ നാവു ക്രിസ്തുവിനെ ഘോഷിക്കുമ്പോൾ അവരുടെ പ്രവൃത്തി അവരുടെ ദ്രവ്യാഗ്രഹത്തെ വെളിപ്പെടുത്തുന്നു.

---

റോമ്മാകാതോലിക്കാവിശ്വാസം കൈക്കൊണ്ട ഒരു സ്ത്രീയെ പാദ്രിഅച്ചൻ ഒരു റോമാക്കാരനെക്കൊണ്ടു വിവാഹം ചെയ്യിച്ചു. ജീവനോടിരിക്കുന്ന തന്റെ കാവ്യ ഭൎത്താവുകൂടെ അവളുടെ മതത്തിൽ ചേരുന്നതിനു അവൾ കാനോൻ വിധിപ്രകാരം ൩ പ്രാവശ്യം ചെന്നുപറഞ്ഞിട്ടും അവൻ ചേൎന്നില്ലാ. അനന്തരം രണ്ടാം ഭൎത്താക്കന്മാരെപരിഗ്രഹിക്കുന്നു എന്നും പാദ്രിഅച്ചൻ അതിലേക്കു സഹായിച്ചു എന്നും ഉള്ള കുറ്റങ്ങൾ ചുമത്തി ഭൎത്താവു ടി സ്ത്രീക്കു മജിസ്ത്രേട്ടുകോടതിയിൽ അന്യായം കൊടുകയും കുറ്റം സ്ഥാപിച്ചു പ്രതികളെ ശിക്ഷിക്കയും ചെയ്തു. ആ വിധിയിന്മേൽ പ്ര

തികൾ ഹൈക്കോടതിയിൽ അപ്പീൽ ബോധിപ്പിച്ചാറെ. നാട്ടുക്രിസ്ത്യാനികളുടെ വിവാഹവിരിച്ചിലിനെ ബാധിക്കുന്നതായ റെഗുലെഷ്യനിലെ ൩൪-ാം വകുപ്പു ഈ കേസ്സിലെക്കു സംബന്ധിക്കുന്നതല്ലെന്നുള്ള കാരണത്തിന്മേൽ കീഴ്ക്കോടതിവിധിയെ സ്ഥിരപ്പെടുത്തി വിധിച്ചു. ഇതിനെപ്പറ്റി ഈ സംസ്ഥാനത്തെ റോമാമെത്രാന്മാർ ഇന്ത്യാ ഗവർമ്മെണ്ടിൽ ബോധിപ്പിച്ചതിൽ യാതൊരുഫലവും ഉണ്ടായില്ല. അനന്തരം മദ്രാസിലെ കത്തോലിക്ക ലെക്യസംഘം ഈ വിവരം ഇംഗ്ലണ്ടിലെ സംഘത്തെ ബോധിപ്പിച്ചു റെഗുലെഷ്യനിലെ ൩൪-ാം വകുപ്പിനെ വ്യാഖ്യാനിക്കയൊ പുരാതനമായി റോമാസഭയിൽ നടന്നുവരുന്ന കാനോനായിക്കു അനുരൂപമായി ആ വകുപ്പിനെ ഭേദപ്പെടുത്തുകയൊ ചെയ്യുന്നതിലേക്കായി ഇന്ത്യാ സെക്രട്ടേരി അവർകളെ ബോധിപ്പിക്കുവാനായി ഒരു ഹരജി തയ്യാറാക്കിവരുന്നു.

---

കല്ക്കത്താ നഗരത്തിൽ അരി വില്ക്കുന്ന കടകൾക്കു അഗ്നിബാധയുണ്ടായി എകദേശം ൩ ലക്ഷം അരിച്ചാക്കുകൾ വെന്തുപോകയാൽ ഉടനെ ചാക്കൊന്നിന്മേൽ അരക്കാൽ രൂപാ വില കയറിയിരിക്കുന്നു.

---

ബിലാത്തിയിൽനിന്നു ഇൻഡ്യയിലെക്കു കയറികൊണ്ടുവരുന്ന മദ്യങ്ങൾക്കു ൧-ാം മാസം മുതൽക്കു ചുങ്കം കയറിയിരിക്കുന്നു.

---

റുഷ്യയിൽ നിന്നു ഓടിക്കപ്പെടുന്ന യഹൂദന്മാരിൽ അനേകർ ഇംഗ്ലണ്ടിലെക്കു പൊകുന്നതിനാൽ അവരെ വിരോധിക്കുന്നതിലെക്കു ഒരു ചട്ടം ഉണ്ടാക്കേണ്ട സംഗതിയെപ്പറ്റി പാർല്യമെണ്ടിലെ ചില അംഗങ്ങൾ നിർബന്ധിക്കുന്നു.

---

മദ്രാസു സംസ്ഥാനത്തു പരീക്ഷ ജയിച്ചവർക്കെല്ലാം ഉദ്യോഗം കൊടുക്കാൻ തരപ്പാടില്ലായ്കയാൽ കൃഷി കച്ചവടം മുതലായ തൊഴിലുകളിൽ പ്രവേശിക്കുന്നതു ഏറ്റവും യുക്തമായിരിക്കുമെന്നു മദ്രാസു ഗവർണർ സായ്പു അവർകൾ പച്ചയപ്പാകോളേജിൽ വച്ചു പറഞ്ഞ ഒരു പ്രസംഗത്തിൽ സൂചിപ്പിച്ചിരിക്കുന്നു.

---

തിരുവിതാംകൂറിൽ ഇംഗ്ലീഷു മലയാളം എന്നീ രണ്ടു ഡിപ്പാർട്ടുമെന്റുകളായി നടത്തപ്പെടുന്ന സ്കൂളുകളെ തരംതിരിയാതെ ഒരു മേലധ്യക്ഷന്റെ കീഴിൽ നൊ കപ്പെടുകയും സംസ്ഥാനത്തെ വടക്കും തെക്കും എന്നു രണ്ടു റെയിഞ്ചുകളായി വിഭാഗിച്ചു ഓരോന്നിലേക്കു ഓരോ സൂപ്രണ്ടന്മാരെ നിയമിക്കപ്പെടുകയും ചെയ്യുന്നതുകൂടാതെ ഒട്ടുക്കുള്ള മേലധികാരി ദിവാൻ അസിസ്റ്റണ്ടാ ദിവാൻ സെക്രട്ടറിയോ ആയിരിക്കുകയും ചെയ്യും.

---

കൊച്ചിയിൽ ദിവാനിജി അവർകളുടെ സഹോദരനായ രാഘവാചാര്യർ ബി. എ. അവർകളെ കായംകുളം മജിസ്ട്രേട്ടായി നിയമിച്ചിരിക്കുന്നു.

---

രാ. രാ. രാജാരാമരായർ ദിവാൻ പെഷ്കാരസ്വാമി അവർകൾ തുലാഭാര അടിയന്തിരത്തിനായി തിരുവനന്തപുരത്തെക്കു പോയിരിക്കുന്നു.

---

തീവണ്ടിയിൽ യാത്ര ചെയ്യുന്നവർക്കു ഇറങ്ങേണ്ടു അടുത്തസ്റ്റേഷ്യൻ ഇന്നതെന്നു അറിയിക്കുന്നതായ ഒരുപുതിയയന്ത്രം കണ്ടുപിടിച്ചിരിക്കുന്നു.

---

റുഷ്യയും ചീനക്കാരും തമ്മിൽ മദ്ധ്യ ആസ്യായിൽ കിടക്കുന്ന പാമീർസ എന്ന സ്ഥലത്തെപ്പറ്റി ഒരു യുദ്ധം ഉടനെ ഉണ്ടാകുമെന്നു കേൾക്കുന്നു.

---

തിരുവനന്തപുരത്തു കൂടക്കൂടെ ഉണ്ടാകുന്ന അഗ്നിഭയം യദൃഛയാ സംഭവമാണെന്നും ശത്രുകൾ തീവയ്ക്കുന്നതാണെന്നും ചാത്തന്റെ ഉപദ്രവമാണെന്നും ഇങ്ങിനെപല വിധത്തിൽ ഊഹിച്ചുവരുന്നു. ഒരു ഈഴവന്റെമേൽ തീവെക്കുന്നു എന്ന കാര്യം സ്ഥാപിച്ചു ഇയ്യിട മജിസ്ട്രേട്ടുകച്ചേരിയിൽ ഒരു വിസ്താരം നടക്കുന്നു;

---

മിഷ്യൻ പ്രെസ്സിലെ മോഷണം തെളിഞ്ഞിരിക്കുന്നു.

---

എകദേശം ൨൦ കൊല്ലങ്ങൾക്കു മുമ്പു സ്യൂയെസ്സു എന്ന കടൽ കൈവഴി തുറന്നു ചെങ്കടലും മദ്ധ്യതരണ്യസമുദ്രവും തമ്മിൽ ഒന്നിപ്പിക്കപ്പെടുന്നതിനു മുമ്പിൽ യൂറോപ്പിൽനിന്നും ഇൻഡ്യയിലെക്കു വരുന്നതിനു ആറുമാസം വേണ്ടിയിരുന്നു. ഇപ്പോൾ സ്യൂയെസ്സു കൈവഴിയായി ൨൦ ദിവസങ്ങൾകൊണ്ടു കപ്പലുകൾ യൂറോപ്പിൽ നിന്നു നമ്മുടെ രാജ്യത്തുവന്നു ചേരുന്നു. മുൻകാലങ്ങളിൽ ആഫ്രിക്കാ രാജ്യം ചുറ്റി ഇൻഡ്യയിലേക്കു പ്രയാണം ചെയ്യുന്നതിലുള്ള പ്രയാസവും അപകടവും കണ്ടു ബ്രിട്ടീഷുകാരും

ഞ്ചേരി പള്ളിയിലേക്കു നീങ്ങി അവിടെ താമസിച്ചുവരുന്നു.

മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകൾ ഈ മാസം ൧൦ാം- നു- കണ്ടനാട്ടു പള്ളിയിലേക്കും അവിടെനിന്നു ൧൩ാം- നു- മു ളന്തുരുത്തി പള്ളിയിലേക്കും അവിടെനിന്നു ൨൦ാം- നു- കരിങ്ങാശ്ര പ ള്ളിയിലേക്കും അവിടെനിന്നു കോലഞ്ചേരി പള്ളിയിലേക്കും അവിടെ നിന്നു ക്ലോസ്ത്ഥദിശാ ശുദ്ധാശകായി കുന്നിക്കുരുടി പള്ളിയിലേക്കും നീങ്ങി യിരിക്കുന്നു.

മരണങ്ങൾ.

ദിവ്യശ്രീ. വാകത്താനത്തു എണ്ണച്ചേരിൽ ഗീവറുഗീസു കത്തനാർ മീനം ൩ാം- നു- മരിച്ചിരിക്കുന്നു.

പുതുപ്പള്ളിൽ കരൊട്ടു, കൈപ്പനാട്ടു, എന്നീഭവനങ്ങളിലെ രണ്ടു യുവാകൾ മദ്രാസിൽ പഠിച്ചിരിക്കയിൽ ഈയിട വഷൂചിക പിടിപെട്ടു മരണം പ്രാപിച്ചുഎന്നു എത്രയും വ്യസനത്തോടെ പ്രസ്ഥാവിക്കുന്നു.

---

സംഭാഷണം (തുടച്ച്)

ഉ. നമ്മുടെ വിചാരിപ്പുകാക്കുണ്ടു; ഇടപ്പള്ളിലെ തൊമ്മിക്കുഞ്ഞിനും ഒലഹന്നാച്ചനുമുണ്ടു; കൊച്ചുകോയിക്കനു, മൂലേടത്തെ കുഞ്ചെറിയച്ചനു ഇവ.....

കൊ. ഓ! അയാൾ വാങ്ങിക്കയില്ലാ അയാൾ വലിയ വാശിക്കാര നാണെല്ലൊ പുലിക്കോട്ടുമെത്രാച്ചൻെറ പേരു കേട്ടാൽ അയാൾക്കു ഏ ഴുദിവസത്തെ പനിയുണ്ടു.

ഉ. അയാളും വാങ്ങിക്കയില്ല ഞങ്ങളാരും വാങ്ങിക്കയില്ല ഇടപ്പള്ളി ലെ തൊമ്മിക്കുഞ്ഞു ഒരുവേള വാങ്ങിയേക്കും, അവൻ ഒന്നുരണ്ടു തവണ നിങ്ങളുടെ മെത്രാച്ചനെ പോയികാണുകയും മറ്റും ചെയ്തിട്ടുണ്ടു. എന്നാ ലും അവൻെറ ചിററപ്പനും ജ്യേഷ്ഠനും ആരും വാങ്ങിക്കയില്ലാ.

കൊ. നിങ്ങളാരും വാങ്ങാത്തതു എന്തുകൊണ്ടാണു.

ഉ. എന്തുകൊണ്ടാണൊ ഞങ്ങളുടെ മെത്രാച്ചനും പുലിക്കോട്ടദ്ദേഹ വും തമ്മിൽ വാദിപ്രതികളായിരിക്കുമ്പോൾ അദ്ദേഹത്തിൻെറ വത്ത മാനപ്പത്രം ഞങ്ങളുടെ കക്ഷികൾ വാങ്ങിവായിക്കുമൊ.

കൊ. വാദിപ്രതികളായിരുന്നതു ആലപ്പുഴക്കോട്ടിലും തിരുവനന്ത പുരത്തും അല്ലെ അതുകൊണ്ടു കടലാസു വാങ്ങി വായിച്ചുക്രൂടായൊ ഇ പ്പോൾ നമ്പരെല്ലാം തിന്നല്ലൊ ഇതെന്തു ന്യായമാണു.

ഉ. നമ്പർ തീൎന്നെങ്കിലും മെത്രാച്ചന്മാർ തമ്മിൽ രാജിപ്പെടാതെയി രിക്കുന്ന കാലത്തോളും അവർ വാദിപ്രതികൾ തന്നെയാണു അതുകൊ ണ്ടു പുലിക്കോട്ടു മെത്രാച്ചൻെറ വത്തമാനകടലാസു ഞങ്ങൾ വാങ്ങിച്ചു വായിക്കുന്നതു മാരാമണ്ണേ അദ്ദേഹം കേട്ടാൽ അത്ര രസിക്കയില്ല.

## പത്രിക വിലവിവരം.

| | | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൪ |
| ഒറ്റപ്രതിക്കു | | ,, | ൪ |

## പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൩ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൧ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും മറ്റും അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുടിപ്പുര മാനേജർക്കു മേൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പറ്റുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. വരി അഞ്ചൽ സ്റ്റാമ്പായൊ; തപാൽ സ്റ്റാമ്പായൊ അയച്ചാൽ മതിയാവും.



MAR THOMAS PRESS
KOTTAYOM

പുസ്തകം ൧ ലക്കം ൯

൧൦൭൯-ാം ൧൯൦൪ ഇടവം ൩൦ നു

# മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശി

ങ്കലല്ലാതെ പുകഴ്ച ചെയ്യാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

സംഗതിവിവരം.

# മലങ്കര
# ഇടവകപത്രിക



മംഗളം.

ത്രൈലോക്യത്തിലൊതുങ്ങിടാത്ത പൊരുളാം ശ്രീദേവകാന്താടിനി
നീലൊകത്തിഹ വേദപേടിയിലജശാലകളിലെന്നപ്പൊഴൊ
ബാലപ്പെണ്മണിയായിട്ടും മറിയതൻ കുക്ഷിസ്ഥലത്തിങ്കലും
ചേലൊക്കുംപടി പൂണ്ടിടാനിട ലഭിച്ചെന്നുള്ളതത്ഭുതം.

(ചെങ്ങന്നൂർ തോമ്മാച്ചെമ്മാശ്ശ.)



## പ്രത്യേകപരസ്യങ്ങൾ.

൧൰൮൧ാമാണ്ടു മീനമാസം ൨൧ന്നു കൊട്ടയത്തു സിമ്മനാരിയിൽ മലങ്കര ഇടവകയിലെ സുറിയാനി പള്ളികളിൽ നിന്നും പ്രസിഡെണ്ടു മെത്രാപ്പോലീത്താ അവർകളുടെ സാധനപ്രകാരം വന്നിട്ടുള്ള പ്രതിപുരുഷന്മാർ കൂടിയ സംഘത്തിൽ മുൻ ൧൰൮൧ാമാണ്ടു കുംഭമാസം ൧൨ നു അയച്ച സാധനം വായിക്കയും ആ സാധനത്തിൽ പറയുന്ന ഓരൊ സംഗതികളെ പ്രത്യേകം എടുത്ത പ്രസിഡേണ്ടു മെത്രാപ്പോലീത്താ അവർകൾ വിവരിച്ചു സംഘത്തിൽ പ്രസ്താവിക്കയും സെക്രട്ടറി അസൊസിയേഷ്യൻ കമ്മട്ടിയുടെ റിപ്പോട്ടു വായിക്കയും സക്കുലറിൽ പറയുന്ന ഓരൊ സംഗതികൾ എടുത്തു വാദിക്കുന്നതിനു അനുവാദം കൊടുക്കയും ചെയ്യതിന്റെ ശേഷം ആ സംഗതികളെ കുറിച്ചു വാദിച്ചതിൽപിന്നെ പ്രസിഡേണ്ടു തനിച്ചു വാദത്തിന്റെ സാരാംശം എടുത്ത അഭിപ്രായം കൊടുക്കുന്നതിനു പറഞ്ഞതിൻ പ്രകാരം അഭിപ്രായം കൊടുത്ത താഴെ പറയുന്ന സംഗതികൾ തക്കംകൂടാതെ തീൎച്ചപ്പെടുത്തീട്ടുള്ളതാകുന്നു.

൧. മലങ്കര യാക്കോബായ സുറിയാനി അസോസിയേഷ്യൻ കമ്മട്ടിയിൽ അതാതുപള്ളി ഇടവകയിലുള്ള പ്രമാണികളും ഗൃഹസ്ഥന്മാരും മെമ്പ്രന്മാരായി ചേരുന്നതു കമ്മട്ടിയുടെ ക്ഷേമാഭിവൃദ്ധിക്കു ഏററം ആവശ്യമാകുന്നു.

൨. മരിച്ചും മററുപ്രകാരത്തിലും പോയിട്ടുള്ള മെമ്പ്രന്മാർ ഒഴികെ ശേഷമുള്ളവർ കമ്മട്ടിയിൽ മെമ്പ്രന്മാരായിരിക്കേണ്ടതാകുന്നു.

൩. പുത്തനായി ചേരുന്നവരെ മുൻ നിശ്ചയപ്രകാരം ൧. ൨. ൩. ൪. ക്ലാസുകളായി ചേൎക്കേണ്ടതാകുന്നു.

൪. അസോസിയേഷ്യൻ ചേൎന്ന എല്ലാവരും കൂടി എല്ലാകാൎയ്യാദികളും നടത്തുവാൻ എളുപ്പമല്ലാഴികയാൽ കാൎയ്യനടത്തുകായിട്ട അവരിൽ നിന്നും അപ്പഴപ്പോൾ ഉള്ള എല്ലാമെത്രാപ്പോലീത്തന്മാരും സംഘം കൂടി തിരഞ്ഞെടുക്കുന്ന ഏഴു കത്തനാന്മാരും പതിനാറു അയ്മേനികളും മാനെജിങ്ങ കമ്മട്ടിയായിട്ട ഇരിക്കേണ്ടതാകുന്നു.

൫. മാനെജിങ്ങ കമ്മട്ടിയിൽ പ്രസിഡെണ്ടായ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവൎകളും ശേഷം മെത്രാപ്പോലീത്തന്മാരിൽ രണ്ടുപേരിൽ കുറയാതെയും അതുകൂടാതെ എട്ടു കത്തനാന്മാരും പതിനാറു അയ്മേനികൾ ഉള്ളതിൽ പന്ത്രണ്ടുപേർ എങ്കിലും ചുരുങ്ങിയപക്ഷം ഒന്നിച്ചു കൂടിയല്ലാതെയുള്ള നിശ്ചയങ്ങൾ മാനെജിങ്ങ കമ്മട്ടിയുടെ നിശ്ചയങ്ങളായി വിചാരിച്ചു കൂടാത്തതാകുന്നു.

൬. അങ്ങിനെ നിയമിക്കപ്പെട്ട മാനെജിങ്ങ കമ്മട്ടിക്കാൎക്കു മുളന്തുരുത്തി സുന്നഹദോസിൽ പ്രധാനകമ്മട്ടിക്കുള്ളതായി നിശ്ചയിച്ചിട്ടുള്ള അധികാരങ്ങൾ ഒക്കെയും ഭേദംകൂടാതെ ഇരിക്കുന്നതാകുന്നു.

൭. മാനെജിങ്ങ കമ്മട്ടിയിൽ ചേരുന്നവരിൽ ൩ാം വകുപ്പിൽ വിവരിച്ചിട്ടുള്ള മെമ്പ്രന്മാർ കൂടി വിശേഷകാൎയ്യങ്ങൾ ഇടപെട്ട ആലോചിക്കുന്നതിനായി അസോസിയെഷ്യൻകമ്മട്ടിയിലെ എല്ലാമെമ്പ്രന്മാരെയും കൂട്ടേണമെന്നു നിശ്ചയിക്കുന്നതായാൽ അതുപോലെ എല്ലാവൎക്കും ആറു ആഴ്ചത്തെ ഇടവച്ചു നോട്ടീസ്സയച്ചു വിളിപ്പിച്ചു കൂട്ടം കൂടേണ്ടതും ആക്കൂട്ടത്തിൽ നിശ്ചയിക്കുന്നതുപോലെ കാൎയ്യാദികൾ നടത്തേണ്ടതും ആകുന്നു.

൮. മാനെജിങ്ങ കമ്മട്ടിയിൽ ചേൎന്ന ൮ കത്തനാന്മാരിലും ൧൬ അയ്മേനികളിലും ഒഴിവുവന്നാൽ അതിനുപകരം ആൾ നിശ്ചയിക്കുന്നതിനുവേണ്ടി അസോസിയേഷ്യനിലെ മെമ്പ്രന്മാരെ ഒക്കെയുംവിളിപ്പിക്കുന്നതു അസൌകൎയ്യമാകയാൽ ഒഴിവുള്ളവിവരത്തിനും പകരം നിശ്ചയിക്കുന്ന ആളിന്റെ പേരും മാനെജിങ്ങ കമ്മട്ടിക്കാൎക്കു അറിവുകൊടുക്കേണമെന്നും റജിസ്ത്രചെയ്തു ഓരോ എഴുത്തുംഅസോസിയേഷ്യനിലെ ൧ാം ക്ലാസു മെമ്പ്രന്മാരുടെ പേരുവിവരത്തിനു ലിസ്തും അസോസിയെഷ്യനിലെ എല്ലാ മെമ്പ്രന്മാൎക്കും ആറാഴ്ച ഇടവച്ചു അയക്കേണ്ടതും ആ എഴുത്തു കിട്ടിയമുതൽ ൧൫ ദിവസത്തിനകം പകരം അവരവൎക്കു ബോധിച്ച ആളിന്റെ വീട്ടുപേരു ഇരട്ടപ്പേരു മുതലായ വിവരങ്ങളോടുകൂടി റജിസ്ത്രചെയ്തു മറുപടി അയക്കേണ്ടതും അവധികഴിഞ്ഞുവരുന്ന മറുപടികളെ സ്വീകരിച്ചുകൂടാത്തതും അതിൽ ഭൂരിപക്ഷപ്രകാരം ആൾനിയമിച്ചു അയാൾക്കു ആ വിവരത്തിനു അറിവുകൊടുത്തു സമ്മതമറുപടി വരുത്തി റിക്കാട്ടിൽ വയ്ക്കേണ്ടതുമാകുന്നു.

൯. മനേജിങ്ങ കമ്മട്ടിക്കുവേണ്ടി എഴുത്തുകുത്തുകൾ ചെയ്യുന്നതിനും കമ്മട്ടികൂടിഉറപ്പിക്കുന്നനിശ്ചയങ്ങളെ എഴുതിറിക്കാട്ടുവയ്ക്കുന്നതിനും മററും ഇരുപത്തിനാലു മെമ്പ്രന്മാരിൽ ഒരുവനെ സെക്രട്ടറിയായി ശമ്പളത്തോടുകൂടി നിയമിക്കേണ്ടതും അയാൾ പ്രസിഡെണ്ടിന്റെ ഒപ്പും മുദ്രയോടുംകൂടി അയക്കുന്ന എഴുത്തുകുത്തുകൾ മാനെജിങ്ങ കമ്മട്ടിയിൽ ഉൾപ്പെട്ടഎല്ലാവരുംചേൎന്നു എഴുതിയതുപോലെ വിചാരിക്കേണ്ടതുമാകുന്നു.

൧൦. ൨൪. മെമ്പ്രന്മാരിൽ ഒരാളെ മതിയായ ജാമ്മ്യത്തൊടുകൂടി ഖജാൻജിയായിട്ടു മാനെജിങ്ങ കമ്മട്ടികാർ നിശ്ചയിച്ചു അസോസിയേഷ്യൻ കമ്മട്ടിക്കു പിരിയുന്ന മുതലുകൾ ഒക്കെയും അയാളുടെ പക്കൽ ഏല്പിച്ചു രസീതു വാങ്ങുന്നതുകൂടാതെ ആ മുതൽ കാര്യങ്ങളെ ഏതുവിധത്തിൽ വച്ചു സൂക്ഷിക്കെണ്ടതാണെന്നും ഏതുവകകെല്ലാം ചിലവുചെയ്യെണ്ടതാണെന്നും മാനെജിങ്ങ കമ്മട്ടികാർ ആവശ്യംപൊലെ വരുത്തികൊടുത്തു നടത്തികെണ്ടതും ൨൪ മെമ്പ്രന്മാരിൽ ആരും ഖജാൻജി വെലക്കു ഏല്പാതെ ഇരുന്നാൽ മാനെജിങ്ങ കമ്മട്ടികാരിൽ ഏറിയ ഭാഗത്തിന്റെ സമ്മതത്തിന്മെൽ വെറൊരുവനെ നിയമിക്കെണ്ടതുമാകുന്നു.

൧൧. മാനെജിങ്ങ കമ്മട്ടി ആണ്ടിൽ ഒരു പ്രാവശ്യത്തിൽ കുറയാതെ കൂടെണ്ടതാകുന്നു.

൧൨. മാനെജിങ്ങ കമ്മട്ടി ആണ്ടിൽ ഒരിക്കൽ എങ്കിലും കൂടാതെ വീഴ്ചവരുത്തുന്നപക്ഷം മെത്രാപ്പൊലിത്തന്മാരിൽ ഒരാളും ൨൪ മെമ്പ്രന്മാരിൽ ൬ പെരും ഒപ്പിട്ടു നോട്ടീസ്സയച്ചു അസൊസിയെഷ്യൻ മാനെജിങ്ങ കമ്മട്ടി മെമ്പ്രന്മാർ കൂട്ടം കൂടെണമെന്നു അപെക്ഷിക്കാവുന്നതും അതനുസരിച്ചു മെമ്പ്രന്മാർ ഒരു പൊതുസഥലത്തു കൂടെണ്ടതുമാകുന്നു.

൧൩. കൊച്ചിയിലെ പഞ്ചായവിധിപ്രകാരവും രാജകീയ അപ്പീൽകൊട്ടിൽ ൧൮൮൯-ൽ അപ്പീൽ ൩൦ം നമ്പ്ര വിധിപ്രകാരവും ടിട്രസ്റ്റിവകയായി സഥാപിക്കപ്പെട്ടിരിക്കുന്ന സ്വത്തുകൾമെൽ മാത്രം ട്രസ്റ്റികൾക്കു ബാദ്ധ്യതയുണ്ടായിരിക്കുന്നതും മാനെജിങ്ങ കമ്മട്ടിയിൽ നിന്നു അപ്പഴപ്പൊൾ ഏല്പെടുത്തുന്ന നിയമങ്ങൾ ട്രസ്റ്റികൾ അനുസരിച്ചിരിക്കെണ്ടതും ആകുന്നു.

മാനെജിങ്ങ് കമ്മട്ടി.

പ്രസിഡെണ്ട. മാർ ദിവന്നാസ്യൊസ മെത്രാപ്പോലീത്താ.

മെമ്പ്രന്മാർ.

പൌലൂസ മാർ അത്താനാസ്യൊസ മെത്രാപ്പൊലീത്താ
പൌലൂസ മാർ കൂറിലൊസ മെത്രാപ്പൊലീത്താ
ഗീവറുഗീസ മാർ ഗ്രീഗൊറിയൊസ മെത്രാപ്പൊലീത്താ
അൽവാറീസ മാർ യൂലിയൊസ മെത്രാപ്പൊലീത്താ

൧. എളഞ്ഞുരുത്തിൽ കോറി പീലിപ്പൊസു കത്തനാരു
൨. മാലിത്ര ഏലിയാസ കത്തനാരു
൩. വട്ടശ്ശേരിൽ ഗീവറുഗീസു മല്പാൻ
൪. കോനാട്ടു മാത്തൻ മല്പാൻ
൫. വേങ്കടത്ത ആലക്സന്ത്രയൊസ കത്തനാരു
൬. മുറത്തുകിൽ മാത്തു കത്തനാരു
൭. പൂവത്തൂർ യാക്കൊബു കത്തനാരു
൮. മട്ടയ്ക്കൽ ആലക്സന്ത്രയൊസു കത്തനാരു
൯. പനയ്ക്കൽ അയിപ്പൂരു പാത്തപ്പൻ
൧൦. കോനാട്ടു കോര ഇട്ടൻ

൧൧. ചാലിൽ ചെറിയ്യ കോര
൧൨. തുകലൻ പൌലൊസു അവിരാ
൧൩. മഞ്ഞയിൽ തൊമ്മാസ മത്തായി
൧൪. കുഴത്താററിൽ മാത്തു മത്തായി
൧൫. പുളിക്കപ്പറമ്പിൽ ഉലഹന്നാൻ പുന്നൻ
൧൬. കുന്നംപുറത്ത ഉലഹന്നാൻ കുഞ്ഞൻ
൧൭. പുകടിയിൽ ജൊസെപ്പ ഇട്ടൂപ്പ
൧൮. ഇടവഴിക്കൽ മാത്തു പീലിപ്പൊസ
൧൯. പുത്തൻ പുരയ്ക്കൽ പാച്ചിതൊമ്മാ
൨൦. ഇലഞ്ഞിക്കൽ ചാക്കൊ ജോൺ
൨൧. ചാലക്കുഴിയിൽ മത്തായി വറുഗീസു
൨൨. കണ്ടത്തിൽ ഈപ്പൻ ഈപ്പൻ
൨൩. കിഴക്കെവീട്ടിൽ മാത്തൻ ജോൎജ്ജ
൨൪. വടക്കേടത്തു ഗീവറുഗീസു കത്തനാർ ഗീവറുഗീസു

മലങ്കര യാക്കോബായ സുറിയാനി സമുദായാഭിവൃദ്ധിക്കുവേണ്ടി അസൊസിയെഷ്യൻ കമ്മട്ടിയിൽ ഒരു സ്ഥിരമായ ധനാശേഖരിക്കെണ്ടതിനു കമ്മട്ടിയിൽ തീൎച്ചപ്പെടുത്തിയിട്ടുള്ള പ്രകാരം ൧൦൬൭-ാമാണ്ട ഇടവമാസം ൧൬ാം൹-വരെ കമ്മട്ടിക്കു എഴുതി കിട്ടിയിട്ടുള്ള കടപ്പത്രങ്ങളുടെ വിവരം താഴെ ചെൎത്തിരിക്കുന്നു.

ലിസ്റ്റു.

൧ാം-ക്ലാസു

| | | |
|---|---|---|
| മുളന്തുരുത്തി പള്ളിക്കാർ | രൂപാ, | ഊ൦. |
| കല്ലുംകത്രെ പുത്തൻ കളത്തിൽ ഉലഹന്നാൻ ചാക്കൊ, | ടി | ൧൦൦ |
| കൊട്ടയത്തു തെക്കെത്തലയ്ക്കൽ തൊമ്മികുഞ്ഞൻ | ടി, | ൧൦൦ |
| കണ്ടനാട്ടു തുകലൻ പൌലൊസു അവിരാ | ടി, | ൧൦൦ |
| കൊട്ടയത്തു കൊച്ചെട്ടു പൊരുന്തെക്കരി വക്കിവക്കി | ടി, | ൧൦൦ |
| ടി പുളിക്കത്രെ ചാക്കൊ ചാക്കൊ | ടി, | ൧൦൦ |
| മുളന്തുരുത്തി ചാലിൽ ചെറിയ്യകോര | ടി, | ൧൦൦ |
| മുളക്കുളത്തു മുറന്തുകിൽ വക്കിമാത്തു കത്തനാർ | ടി, | ൧൦൦ |
| നീലംപെരൂർ മാലിത്ര ഏലിയാസു കത്തനാർ | ടി, | ൧൦൦ |
| ഓമല്ലൂർ വടക്കെടത്തു ഗീവറുഗീസുകത്തനാർ ഗീവറുഗീസു | ടി, | ൧൦൦ |
| തുമ്പമൺ കിഴക്കെവീട്ടിൽ മാത്തൻ ജൊൎജ്ജ | ടി, | ൧൦൦ |
| പാമ്പാക്കുട കോനാട്ടു കോരഇട്ടൻ | ടി, | ൧൦൦ |

൨ാം-ക്ലാസു

| | | |
|---|---|---|
| കൊട്ടയത്തു വരകത്തായ കഞ്ഞിക്കുപറമ്പിൽ കുഞ്ഞൻവറുഗീസു | ടി, | ൫൦ |
| കുന്നംകുളങ്ങരെ പുലിക്കോട്ടിൽ വറിയ്യ കാക്കുഞ്ഞി | ടി, | ൫൦ |
| മുളന്തുരുത്തിൽ ചാത്തുരുത്തിൽ മത്തായിവക്കി | ടി, | ൫൦ |
| ടി- ശ്രാമ്പിക്കൽ പാലക്കാട്ടു കുരിയ്യക്കുരുവിള കത്തനാരു | ടി, | ൫൦ |
| ടി- മലയൻ കുഞ്ഞൻ ഇട്ടിച്ചൻ | ടി, | ൫൦ |

ടി- തണ്ടാട്ടിൽ ചെറിയ്യ കുരുവിള ടി, ൫൦
ടി- വമ്മെലിത്ത ചെറിയ്യ അയിപ്പ ടി, ൫൦
കോട്ടയം തിരുവാപ്പ് കളപ്പുരയ്ക്കൽ കയ്യൻ ഇട്ടി ടി, ൫൦
ടി- വാഴത്തെ ഉലഹന്നാൻ ഉലഹന്നൻ ടി, ൫൦

൨ാം-ക്ലാസ്സ

മൂവാറ്റുപുഴ. മാറാട്ടിൽ ആനിപ്ര അയിപ്പ കുറിയാക്കൊസ കത്തനാർ ൹പാ ൨൫
കോട്ടയം. എരുത്തിയ്ക്കൽ കുഞ്ഞുതൊമ്മൻ സ്കറിയാകത്തനാർ ടി ൨൫
മുളന്തുരുത്തിൽ. തോപ്പിൽ ചെറിയ്യ മത്തായികത്തനാരു ടി, ൨൫
ടി- എടമ്പാടത്ത പൈലി അബ്രാഹം കത്തനാരു ടി, ൨൫
ടി- കുഴിയ്ക്കാട്ടിൽ പൈലിയാക്കൊബു കത്തനാരു ടി, ൨൫
മാന്തുരുത്തിൽ- വരിക്കശ്ശേരിൽ ചെറിയ്യ കുറിയാക്കൊസ കത്തനാരു ടി, ൨൫
മുളന്തുരുത്തിൽ- വിലാച്ചെരിൽ വക്കിചാക്കൊ ടി, ൨൫
ടി- ടി- വക്കിമാത്തു ടി, ൨൫
കുന്ദംകുളം പനയ്ക്കൽ കുഞ്ഞുമാത്തു ചുമ്മാരു ടി, ൨൫
മഴവന്നൂര. പുളിയനാട്ട മത്തായിഇത്താപ്പിരി കത്തനാരു ടി, ൨൫
കുറുപ്പുംപടി. മുടക്കരായി- വടയാലിൽ വക്കിഇത്താപ്പിരി കത്തനാരു ടി, ൨൫
കൊട്ടയം. മാളെക്കൽ പൊത്തൻചാക്കൊ ടി, ൨൫
ടി- കാരയ്ക്കാട്ട കയ്യൻകത്തനാരു തൊമ്മാകത്തനാരു ടി, ൨൫
ടി- വട്ടകളത്തിൽ തൊമ്മൻകുരുവിള ടി, ൨൫
ടി- മെക്കാട്ട പുന്നത്ര ചാക്കൊഗീവറുഗീസ കത്തനാരു ടി, ൨൫
കൊച്ചെട്ട പുത്തൻപുരയ്ക്കൽ വക്കിഉലഹന്നൻ ടി, ൨൫
ടി- നട്ടാശെരിൽ നെടുമ്പ്രത്തു ചെറിയ്യതൊമ്മി ടി, ൨൫

൩ാം-ക്ലാസ്സ

മുളന്തുരുത്തിൽതുലാകുളത്തിൽഇട്ട്യേരാചാക്കൊ ടി, ൧൨൴
രാമമംഗലം പാണകുന്നേൽ മാത്തുഗീവറുഗീസ കത്തനാരു ടി, ൧൨൴
കൊട്ടയം- നട്ടാശെരിൽ മാണിമാണി ടി, ൧൨൴
ടി, കൊട്ടയ്ക്കൽ പൊത്തൻകൊര ടി, ൧൨൴
ടി, പാലപ്പറമ്പിൽ മാത്തൻപൊത്തൻ ടി, ൧൨൴
പള്ളം. പുത്തൻപറമ്പിൽ കൊരകൊശി ടി, ൧൨൴

## ലേഖനങ്ങൾ

### മലങ്കര ഇടവകപ്പത്രിക പത്രാധിപർ അവർകൾക്കു

പ്രിയ പത്രാധിപരെ താങ്കളുടെ പത്രികയുടെ ഒന്നാംലക്കത്തിൽ പ-ഇ. എന്നൊരാൾ ചോദിച്ചിരുന്ന ചോദ്യത്തിനു ആരെങ്കിലും മറുപടി എഴുതുമെന്നു വിചാരിച്ചു ഞാൻഇതുവരെ കാത്തിരുന്നാറെ ഒരുത്തരെ

യും കണ്ടില്ലാ, അതിനാൽ എന്റെ സ്വല്പ അറിവിൽ നിന്നും ചോദ്യകാരനെ ഒരു വിധത്തിൽ സമാധാനപ്പെടുത്താമെന്നു കരുതി എഴുതിഅയക്കുന്ന ഈ ലേഖനത്തെ പത്രികയിൽ പ്രസിദ്ധംചെയ്തു കാണുന്നതിനു വിനയപൂൎവ്വം അപേക്ഷിച്ചുകൊള്ളുന്നു.

 പ. ഈ യുടെ ചോദ്യത്തിന്റെ ഒന്നാംഭാഗം സുറിയാനി സമുദായത്തിൽ ഈ പരിഷ്കാര കാലത്തെ രീതിപ്രകാരം എന്തെല്ലാം കുറവുകൾ ഉണ്ടു എന്നാണല്ലൊ

ഫ ഈ പരിഷ്കാരകാലത്തു സുറിയാനിസമുദായത്തിൽ ഉള്ള ഒന്നാമത്തെ കുറവു വിദ്യാഭ്യാസമില്ലായ്മതന്നെ. വൎത്തമാനകാലത്തു ഇംഗ്ലീഷു വിദ്യാഭ്യാസത്തെ പോലെ അറിവിനെ സമ്പാദിപ്പാൻ ഉതകുന്നതു വേറെ ഒന്നുമില്ലെന്നു സൎവ്വസമ്മതമാണല്ലൊ. ഈ സമുദായത്തിൽ ഉള്ള സ്ത്രീകളിൽ നല്ലവണ്ണം മലയാളം പഠിച്ചുവർതന്നെ വളരെ ദുല്ലഭമായിരിക്കെ ഇംഗ്ലീഷിന്റെ കാൎയ്യം ചോദിക്കണമൊ സമുദായത്തിൽ ഉൾപ്പെട്ട കേമന്മാർ എന്നു നടിക്കുന്ന മിക്കവരുടെയും അഭിപ്രായം സ്ത്രീ വിദ്യാഭ്യാസം ആവശ്യമില്ലെന്നാണ പിന്നെ അതു ആവശ്യമാണെന്നു വല്ല ചെറുപ്പക്കാർ പറയാമൊ. തിരുവാക്കു എതിരുവായുണ്ടോ. ഇംഗ്ലീഷു പഠിച്ച പട്ടക്കാരും വളരെ ചുരുക്കമാണു ചിലർതങ്ങളുടെ കുട്ടികൾ ഇംഗ്ലീഷു പഠിച്ചു ഉദ്യോഗം ഭരിക്കേണ്ടാ വീട്ടിൽവല്ലതുമുണ്ടു എന്നും മററുഇതുപോലെ ഉള്ള വിഢിത്വങ്ങളും പറഞ്ഞു കുഞ്ഞുങ്ങളെ ശുദ്ധ മൃഗങ്ങളെ പോലെ വളൎത്തുന്നുണ്ടു. ഈ കൂട്ടർ പാതികാണുമെന്നു തോന്നുന്നു. മററുചിലർ ഇപ്പൊഴത്തെ നടപ്പിൻ പ്രകാരം സ്ത്രീധനം കൂട്ടികിട്ടാനായി മാത്രം കല്യാണംവരെ പഠിപ്പിക്കുന്നു ഈ കൂട്ടരും കുറവല്ലാ ഇനിയും ചില കൂട്ടർ നല്ലവണ്ണം പഠിച്ചുകൊണ്ടുവരുന്ന കുട്ടികളെ ചെറുപ്പത്തിലെ പിടിച്ചു കല്യാണം കഴിപ്പിച്ചു അവസാനക്ക ബന്ധുകച്ചേരികളിലും മററും എഴുതന്നെ ള്ളിച്ചു തുടങ്ങും പള്ളിക്കൂടങ്ങളിൽ ക്രമത്തിനു പോകുകുറച്ചു തുടങ്ങും ആയാണ്ടിൽ പരീക്ഷയിൽ വെടിപ്പായിതോക്കും അപ്പൊൾ മറെറാരു സ്കൂളിൽ അയക്കും ചുരുക്കിപറഞ്ഞാൽ മനൊരമയിൽ പ്രസ്ഥാവിച്ചിരുന്ന തൊമ്മികുഞ്ഞിനെ പൊലെ ആകിത്തീക്കും

വ. കുട്ടികളുടെ പീസുകൊണ്ടു മാത്രം ഒരു ഹൈസ്കൂൾ നടത്താവുന്ന ഈ കാലത്തു സുറിയാനി സമുദായത്തിനു സ്വന്തം ഒരുസ്ക്കൂൾ ഇല്ലാത്തതു ഒരു വലിയ കുറവുതന്നെ. ഈ സമുദായത്തിൽ ഉൾപ്പെട്ടതിൽ പഠിക്കാൻ സാമൎത്ഥ്യമുള്ള കുട്ടികൾഉണ്ടു അവരെ സ്വന്തപള്ളിക്കൂടം ഉണ്ടായിരുന്നെങ്കിൽ പീസുകൂടാതെ പഠിപ്പിക്കാമായിരുന്നു. മററുള്ളവരുടെ പള്ളിക്കൂടത്തിൽ പഠിച്ചു വിശ്വാസം വിററുതിന്നുഎന്നും വരികയില്ലായിരുന്നല്ലൊ

ന. പട്ടത്വത്തിന്റെ ഭാരമേറിയ ചുമതലകളെ ഗ്രഹിക്കാൻ കൂടി ശക്തി ഇല്ലാതിരിക്കുമ്പോഴും അതിനുവേണ്ടുന്ന യൊഗ്യതകൾ ഉണ്ടൊ എന്നു അറിവാൻ പാടില്ലാത്തപ്പൊഴും ചെറിയകുട്ടികളെ കുപ്പായം ധരിപ്പിക്കുന്നതു ഏററവും പ്രധാനമായ ഒരു കുറവുതന്നെ സമുദായത്തിനു നെരിട്ടിട്ടുള്ള ദൊഷങ്ങളിൽ മിക്കതിന്റെയും കാരണം ഇതുതന്നെ.

൫. സമുദായത്തിൽ ഉള്ള പട്ടക്കാൎക്കു ശമ്പളം കൊടുക്കാതിരിക്കുന്നതും വെറൊ ഒരു ന്യൂനത തന്നെ ചിലപള്ളികളിലെ പട്ടക്കാൎക്ക ൨൦൦. ൨൫൦ രൂപാ വീതം കിട്ടുന്നുണ്ട ചിലെടത്തെ പട്ടക്കാൎക്ക കുപ്പായത്തിനു പൊലും തികഞ്ഞു കിട്ടുന്നില്ലാ.

൬. പള്ളി മുതലുകളെ ശരിയായി കണക്കെഴുതി എടുത്തു ന്യായമായ വിധത്തിൽ ചിലവു ചെയ്യാത്തതു മറ്റൊരു കുറവുതന്നെ. ചിലപള്ളികളിലെ മുതലുകൾ എല്ലാം കൈക്കാരന്മാർ തമ്മിൽ പിണങ്ങി ബൊധിച്ചവർ അപഹരിക്കുന്നുണ്ട ചിലപള്ളികളിലെ എല്ലാം പട്ടക്കാർ തന്നെ ഒരു കണക്കും കൂടാതെ എടുത്തുകളയുന്നു. എത്രയൊ മുതലുള്ള പഴയ പള്ളികൾ നന്നാക്കാതെ കിടക്കുന്നുണ്ട.

൭. നിങ്ങൾ എല്ലാടവും പൊയി ഏവൻഗേലിയൊനെ പ്രസംഗിപ്പിൻ എന്നുള്ള കൎത്താവിന്റെ കല്പനയിൽ ഉള്ള മാന്ദ്യത ഈ സഭയുടെ ഇവിടെ ആറാമതായി പ്രസ്താവിച്ചു എങ്കിലും ഒന്നാമതായി ഗണിക്കപ്പെടെണ്ടുന്ന ഒരു കുറവാണ. മറ്റുള്ള സഭകളുടെ വൎദ്ധനവിന്റെ കാരണം. സുവിശെഷ പ്രചാരം ആണെന്നുള്ളതു തൎക്കമററ സംഗതിയാണല്ലൊ സുറിയാനി സഭയുടെ അധൊഗതിയുടെ കാരണം സുവിശെഷ വെല ഇല്ലാത്തതാണെന്നു വിശെഷാൽ പറയണമെന്നുമില്ലല്ലൊ സുറിയാനിക്കാർ തങ്ങളുടെ സത്യവിശ്വാസത്തെ പറയിൻകീഴിൽ കൊളുത്തിവച്ച വിളക്കുപൊലെയും കുഴിച്ചുവച്ച താലന്തു പൊലെയും വച്ചിരിക്കുന്നു.

൮. ആവശ്യപ്പെട്ട പുസ്തകങ്ങൾ ഇല്ലാത്തതും ഒരു കുറവുതന്നെ ഈ കാലത്തു പുസ്തകങ്ങൾ എഴുതി പകൎത്തി പഠിക്കുന്ന കൂട്ടർ സുറിയാനിക്കാരല്ലാതെ കാണ്മാൻ പ്രയാസമാണ സുറിയാനി ഭാഷയിൽ ഉള്ള പുസ്തകങ്ങളെ എല്ലാവരുടെയും അറിവിനായി അറിവുള്ള ആളുകൾ പ്രസിദ്ധപ്പെടുത്തിട്ടില്ലാ ഇതു ശരിയായ അച്ചടിവേല നടത്താത്തതു കൊണ്ടുള്ള ദൊഷമാണ

൯. എല്ലാപള്ളികളിലും ഏകരീതിയായി നടത്തായ്ക ഇതുവരെ ഒരു കുറവാണ. ഇങ്ങിനെ വരുന്നതു പട്ടക്കാൎക്ക കൂടിയാലൊചിച്ചു ചെയ്യുന്നതിനുള്ള പൊതുയൊഗങ്ങൾ ഇല്ലാത്തതിനാലാണ.

൰. ഇതിലൊക്കെ പ്രധാനമായിട്ടുള്ള കുറവു ഒരു വലിയ ദ്രവ്യശെഖരമില്ലാത്തതാണ. പണമില്ലാത്തവൻ പിണമാണെന്നു ഒരു പഴമൊഴിയുണ്ടല്ലൊ. ഇതെല്ലാം ശരിയായി നടക്കണമെങ്കിൽ പണം വേണം. സുറിയാനിക്കാരുടെ കൈ ഇതിൽ ചുരുങ്ങിയിരിക്കുന്നു.

൧൧. ഇനിയും ഞാൻ ഒരു കുറവുകാണുന്നതു ഒത്തൊരുമ ഇല്ലായ്ക തന്നെ. രാജ്യത്തിനു രാജ്യവും വീടിനു വീടും വിരോധമായി എഴുന്നെററാൽ അതു ഒരുനാളും നിലനില്ക്കുന്നതല്ലാ ഇതിനെ തീൎക്കുന്നതിനായി ഈ സമുദായം ഒന്നും ചെയ്യുന്നില്ലെന്നു എന്റെ ലേഖനംകൊണ്ട പ. ഇ അവർകളും ശേഷം വായനക്കാരും വിചാരിച്ചു പൊകരുതെന്നു അപേക്ഷിച്ചുകൊള്ളുന്നു. സമുദായം ഈ ന്യൂനതകളെ തീൎക്കുവാൻ ചെയ്യുന്ന യത്നങ്ങളെ കുറിച്ചു ഞാൻ പിന്നാലെ എഴുതി അയച്ചുകൊള്ളാം.

എന്നു ഒരു സുറിയാനിവിദ്യാൎത്ഥി

## പള്ളിയിലെക്കു പൊകുന്നവൎക്കു വേണ്ടുന്ന ചില സൂചകങ്ങൾ.

ഈ സംഗതിയിൽ എന്റെ അഭിപ്രായത്തെ പററിഅല്പം ഒന്നു പ്രസ്താവിക്കുന്നതു യുക്തമെന്നു വിചാരിക്കയാൽ താഴെ ചെൎക്കുന്നതിനെ പ്രിയ പത്രാധിപരെ, താങ്കളുടെ പത്രത്തിന്റെ ഒരു കോണിൽ പ്രസിദ്ധം ചെയ്യു കാണ്മാൻ അപേക്ഷിക്കുന്നു.

൧. ദിവ്യ ശുശ്രൂഷകായി നിന്റെ വസ്ത്രമേശയിൽ വെച്ചല്ലാ, രഹസ്യമറിയിൽ വെച്ചുതന്നെ ഒരുങ്ങികൊൾക.

൨. ശുശ്രൂഷാരംഭത്തിനു മുമ്പു പള്ളിയിൽചെന്നു ധ്യാനത്തൊടും പ്രാൎത്ഥനയൊടും കൂടെ ഇരിക്ക.

൩. പലരും പ്രസംഗകാരന്റെ അശക്തിയെക്കുറിച്ചു ചെവികൊടുക്കാതെ നില്ക്കു സഹജമാണെന്നു വായനക്കാരിൽ ഏവൎക്കും അറിയാകുന്ന ഒരു സംഗതിയാണല്ലൊ. പ്രസംഗിക്കുന്നവൻ ആരായാലും വെണ്ടതില്ലാ. പ്രസംഗത്തെ മനുഷ്യന്റെ സാമൎത്ഥ്യമെന്നല്ലാ, ദൈവത്തിൽ നിന്നു നിങ്ങളെക്കുള്ള ഒരു ദൂതു എന്നു എണ്ണികൊൾക.

൪. ഏത്രയും പെരിക- പെരിക- ബ- മാർ- ദീവന്നാസ്യോസ മെത്രാപ്പൊലീത്താ അവർകളുടെ വരുതിപ്രകാരം പള്ളിയിൽ വരുന്നവർ അവനവന്റെ പ്രാപ്തിക്കുതക്കവണ്ണം ചുരുങ്ങിയൊരു വഴിപാടു ഇവിടങ്ങളിൽ കെട്ടത്തുവരിക പതിവായിരുന്നു. എന്നാൽഅതിന്റെ സംഖ്യ ഇപ്പൊൾ എത്രമാത്രം കുറഞ്ഞിരിക്കുന്നു എന്നു വ്യസനത്തൊടു കൂടെ പറയെണ്ടിയിരിക്കുന്നു. ഇതിനെപററി എന്തുപറയുന്നു "നിന്റെ പ്രാപ്തിക്കു തക്കവണ്ണം കൊടുക്ക" വസ്ത്രത്തിന്നും, രുചികരമായ ഭക്ഷണാദികൾക്കും നീ പണം ചിലവഴിക്കുന്നു എങ്കിൽ ദൈവാലയത്തിൽ നിന്റെ വഴിപാടിനെ കൊടുക്കാതിരിക്കരുതെന്നു പറയുന്നു. ഇതിനെപററി ഏവനും ചിന്തിക്കെണ്ട ഒരു സംഗതിയാണു.

൫. നിന്റെ ജീവനത്തിൽ നിന്റെമാൎഗ്ഗോപദേശത്തെ സത്യത്തിലും അലങ്കരിച്ചു കാണിക്ക.

## കുന്നംകുളങ്ങരെ യാക്കൊബായ സുറിയാനി ക്രിസ്ത്യാനി അഭിവൎദ്ധിനി സംഘം.

ഈ സംഘത്തിന്റെ ൨-ാം വൎഷിക മീററിംഗ് കഴിഞ്ഞ ആഴ്ച. ഏററവും വിശേഷമായി കൊണ്ടാടി. സ്ഥലത്തെ രജിസ്ത്രാർ മിസ്റ്റർ ഗോവിന്ദമെനൊൻ ആയിരുന്നു അന്നെദിവസം അഗ്രാസനസ്ഥാനം വഹിച്ചിരുന്നതു അന്നെദിവസം പല യോഗ്യന്മാരും ടി- സംഘത്തിൽ കൂടിയിരുന്നു ഇതിൽ പലരും അവനവന്റെ അഭിപ്രായത്തെ പററി പറകയുണ്ടായി. സംഘം പിരിഞ്ഞതിന്റെ ശെഷം കൂടിയിരുന്ന യോഗ്യന്മാൎക്കെല്ലാം പാൻ സൂപ്പാരി പ്രീതിച്ചുകൊടുത്തു. രജിസ്ത്രാർ അവർകളുടെ മടകത്തിങ്കൽ സംഘത്തിന്റെ മുററത്തനിന്നു നാലെകാലയൊളം പെട, പെട എന്നു പൊട്ടുന്ന അനേകം പെട്ടി പടക്കവും-മററും പൊട്ടിക്കയുണ്ടായി: ഈ സംഘം അതിന്റെ ഉന്നതാവസ്ഥയെ

പ്രാപിച്ചു കാണ്മാൻ കുന്നംകുളം നിവാസികളായ ഞങ്ങൾ എല്ലാവരും അതിതാല്പൎയ്യത്തൊട്ടു കൂടെ കാത്തിരിക്കുന്നു. ഇതിന്നു സൎവ്വേശ്വരൻ തുണ ചെയ്യട്ടെ.

ഒരു ഉര കല്ല.

ക്രിസ്ത്യാനികൾ- മുഹമ്മദീയർ യൂദന്മാർ നാസ്തികർ എന്നു വെണ്ടാ എല്ലാമനുഷ്യൎക്കും അവരുടെ പ്രവൃത്തികളും വാക്കുകളും വിചാരങ്ങളും ശരിയായിട്ടുള്ളതൊ അല്ലാത്തതൊ എന്നു പരിശൊധിച്ചറിയുന്നതിനു കൊള്ളാകുന്നതായ ഒരു ഉരകല്ല സ്നെഹം ആകുന്നു ഈ ഉരകല്ല എല്ലാ മതഭെദം ഒന്നുപൊലെ സമ്മതിക്കുന്നതും എല്ലാമനുഷ്യരുടെയും ആധീനത്തിൽ ഉള്ളതും മനസ്സുള്ളവൎക്കൊക്കെ അതിന്മെൽ അവരുടെ പ്രവൃത്തി വാക്കു വിചാരങ്ങളെ എളുപ്പത്തിൽ നല്ലതൊ ചീത്തയൊഎന്നു പരിശൊധിക്കാവുന്നതും ആകുന്നു. ഈ കല്ലിൽ ഒരുവൻ മുമ്പുചെയ്തും പറഞ്ഞും വിചാരിച്ചുപൊയ എല്ലാ സംഗതികളെയും മെലാൽ ഓരൊ സമയങ്ങളിൽ ചെയ്വാനും പറവാനും വിചാരിപ്പാനും പൊകുന്ന സംഗതികളെയും അപ്പഴപ്പൊൾ പരിശൊധിച്ചു നൊക്കാവുന്നതും ആകുന്നു. ഈ ഉരകല്ലിന്റെ മാഹാത്മ്യം എത്ര എന്നു വച്ചാൽ ഈ കല്ല ദൈവം തന്നെ ആകുന്നു. എന്നാൽ ദൈവം സ്നെഹം ആകുന്നു എന്നു വെദത്തിൽ പറയപ്പെട്ടിരിക്കുന്നു സ്നെഹം എല്ലാവരും പൊതുവെ സമ്മതിക്കുന്ന ഒരു ഉരകല്ല ആകകൊണ്ടു പൊൻ വെള്ളി വ്യാപാരികൾ ആ ലൊഹങ്ങളെ മാറ്റു നൊക്കുന്നതിനുള്ള ഉരകല്ലുകൾ തങ്ങളുടെ കൈവശം വച്ചുകൊണ്ടുനടന്നു അവരുടെവ്യാപാരം ശരിയായി നടത്തുന്നതുപൊലെ മനുഷ്യർ ഓരൊരുത്തരും സ്നെഹമാകുന്ന ഉരകല്ല തങ്ങളുടെ പക്കൽ വച്ചുകൊണ്ടു തങ്ങളുടെ സകല ജൊലികളെയും നടത്തുന്നതായാൽ വളരെനന്നായിരിക്കും എതെങ്കിലും ഒരു പ്രവൃത്തിയൊ വാക്കൊ സ്നെഹത്തിനു ചെരാത്തതും സ്നെഹം അനുവദിക്കാത്തതും എന്നു കണ്ടാൽ ആ സംഗതി പ്രവൃത്തിപ്പാനും പറവാനും പിന്നെ പൊകരുതു, ഇങ്ങനെ നൊക്കി പ്രവൃത്തിക്കുന്നതിനു വലിയ വിദ്യയും അറിവും ആവശ്യപ്പെടുന്നില്ലാ തിരിച്ചറിവു വന്ന കുട്ടികൾക്കു ഇതു എളുപ്പത്തിൽ ചെയ്യാകുന്നതാകുന്നു. ഇങ്ങനെ എല്ലാവരും ചെയ്യുന്നതായാൽ യുദ്ധങ്ങൾ കലഹങ്ങൾ, മത്സരങ്ങൾ, വ്യവഹാരങ്ങൾ, ഇതുകൾ ലൊകത്തിൽ കുറഞ്ഞു സമാധാനവും ഐശ്വൎയ്യവും അതിശയതരമായി വൎദ്ധിക്കുമെന്നുള്ളതിന സംശയമില്ല.

എന്നു ഒരു സ്നെഹപ്രിയൻ

---

ശ്രു: മത്തായി: ൧൮. ൨൦.

"എന്തുകൊണ്ടെന്നാൽ എന്റെ നാമത്തിൽ രണ്ടുപേരൊ മൂന്നുപേരൊ എവിടെ കൂടിയിരിക്കുന്നുവൊ അവിടെ ഞാൻ അവരുടെ നടുവിൽ ഉണ്ടു"

കൎത്താവീശൊ മിശിഹായിൽ എത്രയും വാത്സല്യമുള്ള സഹോദരന്മാരെ നാമെല്ലാവരും ഇപ്പൊഴും എല്ലാഞായറാഴ്ചകളിലും പെരുനാളുകളിലും കഴിയുമെങ്കിൽ കാലത്തും വൈകിട്ടും രണ്ടുനെരവും പള്ളിയിൽ കൂടുകയും കൎത്താവിനൊടു നമ്മുടെ പാപങ്ങൾ ഏറ്റുപറഞ്ഞു പ്രാൎത്ഥിക്കയും ദൈവശുശ്രൂഷകളിൽ സംബന്ധിക്കയും ചെയ്യണമെന്നു നമ്മുടെ സഭചട്ടം കെല്പുകയും അതിന്മണ്ണം ഏറെക്കുറെ നാം ചെയ്തുവരികയും ചെയ്തുവ

ന്നുണ്ടല്ലൊ എന്നാൽ ദൈവം ആകാശവും ഭൂമിയും നിറഞ്ഞിരിക്കുന്നവനും ഏതുസ്ഥലത്തു വച്ചൊ ഏതുമലയിൽവച്ചൊ ഏതുകാട്ടിൽവച്ചൊ ഏതുഗുഹയിൽവച്ചൊ ആൎക്കുംഒരിക്കലും കാണ്മാൻ പാടില്ലാത്തതും ഒരുത്തക്കും ചെന്നുപാറുവാൻ പാടില്ലാത്തതുമായ ഏതു ദുൎഘടസ്ഥലത്തുവച്ചൊ നാം ദൈവത്തെ നോക്കി പ്രാൎത്ഥിച്ചാൽ അവിടെ നമ്മുടെയാചനയെ കെൾക്കാൻ താൻ ശക്തനാണെന്ന ദൈവംതന്നെ നമ്മെ പഠിപ്പിച്ചിരിക്കുന്നു. നാം വിശ്വസിച്ചുമിരിക്കുന്നു. എന്നുതന്നെയുമല്ലാ നീ പ്രാൎത്ഥിക്കുമ്പൊൾ നിന്റെ അറയിലെക്കു നീ പ്രവേശിച്ചു സ്വൎഗ്ഗത്തിലുള്ളവനായ നിന്റെ പിതാവിനൊടു നീ പ്രാൎത്ഥിക്കുകെന്നു കൎത്താവെശുമിശിഹായെന്ന ശുദ്ധമാന ഏവൻഗെലിയൊനിൽ കല്പിച്ചിട്ടുമുണ്ടല്ലൊ. ആസ്ഥിതിക്കു മെല്പറഞ്ഞതുപൊലെ നാം ഞായറാഴ്ചകളിലും പെരുനാളുകളിലും ദിവസെനയുള്ള രണ്ടുനെരത്തെ പ്രാൎത്ഥനയിലും ദെവാലയത്തിൽ കൂടുന്നതു എന്തിനെന്നു ചിലൎക്കു തൊന്നുമായിരിക്കാം. നമ്മിൽ ഓരൊരുത്തനു ഭവനങ്ങൾ ഇല്ലയൊ അവിടെ അവനവന്റെ ഉള്ളറയിൽ പ്രവേശിച്ചു രഹസ്യത്തിൽ കാണുന്നനമ്മുടെ കൎത്താവിനൊടു നമുക്കു പ്രാൎത്ഥിച്ചു കൂടായൊ പിന്നെ നാം എന്തിനു ദൈവത്തിന്റെ ആലയത്തിൽ പൊകുന്നു പള്ളിയിൽ പൊയിട്ടു എന്തുആവശ്യം ഇങ്ങനെ ഒക്കെയും ചിലൎക്കു തൊന്നിയെക്കാം എന്നാൽ പ്രിയമുള്ളവരെ അങ്ങനെയല്ലാ. എല്ലാഞായറാഴ്ചകളിലും പെരുനാളുകളിലും കഴിയുമെങ്കിൽ ദിവസെനയും പള്ളിയിൽതന്നെ വന്നുനമസ്കരിക്കയും ദൈവീകമായ പരിശുദ്ധ ശുശ്രൂഷയിൽ സംബന്ധിക്കയും ചെയ്യുണ്ടതു എത്രയും ആവശ്യമാണ. ഇതു എത്രയും ആവശ്യമാണെന്ന മുമ്പെ ഞാൻവായിച്ചപാഠമാകുന്ന അതായ്തു എന്റെനാമത്തിൽ രണ്ടുപെരൊ മൂന്നുപെരൊ എവിടെ കൂടുന്നുവൊ അവിടെ അവരുടെ നടുവിൽ ഞാൻ ഉണ്ടെന്നുപറഞ്ഞു ഈ വെദവാക്യം തന്നെ ക്രമമായി നാം ആലൊചിച്ചാൽ സംശയം കൂടാതെ അറിയാവുന്നതാകുന്നു. അതിനാൽ സഹൊദരന്മാരെ ഈ ശുദ്ധമുള്ള വാക്യത്തിൽ നിന്നുനമുക്കു രണ്ടുമൂന്നുകൂട്ടം സംഗതി ആലൊചിക്കാം അതായ്തു ഒന്നാമതു ഈ വാക്യത്തിന്റെ യുക്തിഅൎത്ഥം എന്താണെന്നും രണ്ടാമതു ഈവാക്യത്തിന്റെ അന്തരം എന്താണെന്നും മൂന്നാമതു ഇതിൽനിന്നു നമുക്കുപഠിച്ചുഅറിഞ്ഞു നടപ്പാൻ ഉള്ളതു എന്തെന്നും ആകുന്നു

ഒന്നാമതു ഇതിന്റെ യുക്തിഅൎത്ഥം ആലൊചിക്കാം എന്റെനാമത്തിൽ രണ്ടുപെരൊ മൂന്നുപെരൊ എവിടെ കൂടിയിരിക്കുന്നുവൊ അവിടെ അവരുടെ ഇടയിൽ ഞാൻ ഉണ്ടു എന്നുള്ള ഈ തിരുവചനത്താൽ കൎത്താവിശൊമിശിഹായുടെ നാമത്തിൽ നാംഎന്തുഅപെക്ഷിക്കയൊ പ്രവൃത്തിക്കയൊ ചെയ്യുന്നുവൊ അതു ഒററക്കുചെയ്യുന്നതിനെക്കാൾ പലൎകൂടിയൊജിച്ചു ചെയ്താൽ അതിന്നു ഒരുവലിയ വിശെഷഗുണം ഉണ്ടെന്നുഏറെ വ്യാഖ്യാനംകൂടാതെ എവൎക്കുംഅറിയാം നമ്മിൽ ഒററ ഒരുത്തൻ തനിച്ചുകൎത്താവിനൊടു ഒരു കാൎയ്യം പ്രാൎത്ഥിച്ചു അപെക്ഷിക്കുന്നതും പലരുകൂടെ ഒന്നിച്ചുഐക്യതപ്പെട്ടു പ്രാൎത്ഥിക്കുന്നതും തമ്മിൽ വളരെ ഭെദമുണ്ടെന്നും സംഘംകൂടിചെയ്യുന്ന അപെക്ഷക്കു ഒരുഅസാധാരണയായ ഫലംഉണ്ടെന്നും തീൎച്ചയായിട്ടു ഈ വാക്യത്തിൽ നിന്നുവെളിപ്പെടുന്നു. ഇതിനു ദൃഷ്ടാന്തം അന്വെഷിച്ചു ദൂരെ എങ്ങും നാം പൊകണമെന്നില്ലാ. നമ്മുടെ ഇടയിൽ നടക്കുന്നകാൎയ്യങ്ങൾ ആലൊചിച്ചാൽ തന്നെഅറിയാം എങ്ങനെയെന്നാൽ സൎക്കാരിൽ നിന്നു കുടികൾക്കുദൊഷമായി ഒരു ഏൎപ്പാടൊ ചട്ടമൊ നടത്തിഎന്നിരിക്കട്ടെ. ഇപ്പൊൾ കണ്ടെഴുത്തു കാൎയ്യം എന്നതന്നെയിരിക്കട്ടെ ഈ ഏൎപ്പാടിനൊ ചട്ടംകെട്ടിനൊ വിരൊധമായിട്ടു അതുനമുക്കു ദൊഷമാണെന്നും അതിനാൽവളരെ സങ്കടമുണ്ടെന്നും ഒരുഒററ കുടിയാൻ തനിച്ചു ഹരജി ബൊധിപ്പിച്ചാൽ അതു സൎക്കാരിൽ അത്ര കാൎയ്യമായി വിചാരിക്കയില്ലാ. നെരെമറിച്ചു ആയിരമൊ പതിനായിരമൊ ആളുകൾഒരുമിച്ചു കൂടിഐക്യതയായിചെന്നുഅപെക്ഷിച്ചാൽ ആ ആവലാധികാൎയ്യം സൎക്കാരിൽനിന്നു നിശ്ചയമായി കെൾക്കുംഅതിനെപ്പററി സംശയംകൂടാതെ ആലൊചിക്കും കഴിയുമെങ്കിൽ ഒരുനിവൎത്തി ഉണ്ടാക്കി കൊടുക്കയുംചെയ്യും അങ്ങിനെതന്നെ ഏതുകാൎയ്യംകൊണ്ടു ചിന്തിച്ചാലും ഒററക്കു ഒരുത്തൻ തനിക്കു ഒരു അപെക്ഷ ചെയ്യുന്നതിനെക്കാൾ പലൎകൂടി ചെയ്യുന്നതിൽ ഫലമുണ്ടെന്നു നമുക്കുഅറിയാം ദൈവീകകാൎയ്യത്തിലും ഇങ്ങനെതന്നെയാണ എന്തുകൊണ്ടെന്നാൽ പലആളുകൾ കൂടിയാൽ അവർ പലവിധത്തിൽ ഉള്ളവർ ആയിരിക്കും ഒട്ടുപെർ നീതിമാന്മാരും ഒട്ടുപെർ ദുഷ്ടന്മാരും ഒട്ടുപെർ മൎയ്യാദക്കാരും ഒട്ടുപെർ അക്രമക്കാരും ഒട്ടുപെർ ദയവുള്ളവരും ഒട്ടുപെർ കഠിനക്കാരും ഒട്ടുപെർ പരമാൎത്ഥികളും ഒട്ടുപെർ കപടന്മാരും ഇങ്ങനെ പലതരത്തിലുള്ളവർ ഉണ്ടാകും ഇങ്ങനെയുള്ളവർ ഒററക്കു ഒററക്കു ദൈവത്തൊടു പ്രാൎത്ഥിച്ചാൽ ദുഷ്ടന്മാരൊടു അവരുടെ പാപത്തിന്റെ കഠിനതകൊണ്ടും അവരുടെ അനുതാപത്തിനു പൂൎണ്ണതയില്ലാഞ്ഞിട്ടും ദൈവം ദുഷ്ടന്റെ പ്രാൎത്ഥനയെ കെൾക്കാതെ നിഷെധിപ്പാൻ എളുപ്പമുണ്ടു എന്നാൽനെരെ മറിച്ചു നീതിമാനും ദുഷ്ടനും പരമാൎത്ഥിയും കപടനും ദയവാനും കഠിനക്കാരനും എല്ലാവരും ഒന്നൊരുമിച്ചു കൂടി ദൈവത്തൊടു പ്രാ

ൎത്ഥിച്ചാൽ അവരിൽ ഏതാനും പെരെങ്കിലും ദൈവത്തിനു ഇഷ്ടമുള്ളവരും തന്റെ കല്പനകളെ കാക്കുന്നവരും ആകകൊണ്ടു അവരുടെ നിമിത്തമായിട്ടെങ്കിലും അന്യായക്കാരന്റെ മെലും ദൈവത്തിനു ദയയുണ്ടാകാൻ എളുപ്പമുണ്ടു വേദപുസ്തകം വായിച്ചാൽ ഇതിനു പല ഉദാഹരണങ്ങളും കാണാം. അബ്രാഹാമിന്റെ കാലത്തു തന്നെ സൊദൊം ഗൊമൊറാ എന്ന വലിയ പട്ടണം ദൈവത്തെ മറന്നു മഹാ വലിയ ഭയങ്കരമായ പാപങ്ങളെ ചെയ്യുകയും തന്നെ അതികൊപമാക്കുകയും ചെയ്തു. അപ്പൊൾ പട്ടണങ്ങളെ അഗ്നിയും ഗന്ധകവും ഇറക്കി അശെഷം നശിപ്പിപ്പാനായി ദൈവം തന്റെ ദൂതന്മാരെ അയച്ചു അവർ അബ്രാഹാമിനൊടു നാശവിവരം അറിയിച്ചപ്പൊൾ അയ്യൊ കർത്താവെ നീ ദുഷ്ടനെയും നീതിമാനെയും ഒരുമിച്ചു നശിപ്പിക്കുമൊ പക്ഷെ ൫൦ നീതിമാന്മാർ എങ്കിലും ആ പട്ടണത്തിൽ ഉണ്ടായെക്കാം അവരെയും നീ നശിപ്പിച്ചുകളയുമൊ എന്നു അബ്രാഹം ചൊദിച്ചു അപ്പൊൾ കർത്താവു ഉത്തരം പറഞ്ഞതു ആ പട്ടണത്തിൽ ൫൦ നീതിമാന്മാർ ഉണ്ടെങ്കിൽ അവരുടെ നിമിത്തമായിട്ടു ആ പട്ടണം മുഴുവൻ ഞാൻ രക്ഷിക്കും എന്നായിരുന്നു അബ്രാഹം പിന്നെയും പറഞ്ഞു പക്ഷെ ൪൫ നീതിമാന്മാർ ഉണ്ടായെക്കാം അവരെയും നീ ദുഷ്ടന്റെ കൂടെ നശിപ്പിക്കുമൊ ഇല്ലാ ൪൫ പെർ ഉണ്ടെങ്കിൽ അവരുടെ നിമിത്തം പട്ടണത്തെ ഞാൻ രക്ഷിക്കും എന്നാണ കർത്താവു കല്പിച്ചതു പിന്നെയും അബ്രാഹം പറഞ്ഞു പക്ഷെ ൩൦ നീതിമാന്മാർ ഉണ്ടെങ്കിലൊ എന്നു ഇല്ലാ ൩൦ ഉണ്ടെങ്കിൽ ആ മുപ്പതു നീതിമാന്മാരെ പ്രതി ആ പട്ടണം മുഴുവനെയും ഞാൻ രക്ഷിക്കും എന്നാണ കർത്താവു പറഞ്ഞതു കടശി നീതിമാന്മാരായി പത്തുപെർ എങ്കിലും ഉണ്ടെങ്കിൽ ആ പത്തുപെരുടെ നിമിത്തമായിട്ടു ശെഷം ദുഷ്ടന്മാരെ ആരെയും നശിപ്പിക്കയില്ലെന്നു കർത്താവു പറഞ്ഞു അതിനാൽ സഹൊദരന്മാരെ ഓർപ്പിൻ ൧൦ നീതിമാന്റെ നിമിത്തമായിട്ടു ഒരു വലിയ പട്ടണത്തിൽ ഉള്ള ലക്ഷൊപലക്ഷം ദുഷ്ടന്മാരുടെ മെൽ ദൈവം ദയയും കൃപയും ചെയ്യുമെങ്കിൽ പലതരക്കാരായ നാം ഒരുമിച്ചു ചെന്നു കർത്താവിനൊടു പ്രാർത്ഥിച്ചാൽ നമ്മുടെ ഇടയിൽ കണ്ടെത്തപ്പെടാവുന്ന സ്വല്പ നീതിമാന്റെ നിമിത്തമായിട്ടു ദുഷ്ടന്മാരായ എറിയ പങ്കിന്റെ മെൽ ദൈവം കരുണചെയ്യുമെന്നുള്ളതിനു വല്ല സംശയവും ഉണ്ടൊ ഒരിക്കലും സംശയം വെണ്ടാ പിന്നെയും പ്രിയമുള്ളവരെ നീതിമാനായ യെഹൂദിയായിലെ രാജാവായ യാഹൊശാപ്പാത്തും ദുഷ്ടനായ ഇസ്രായേലിലെ രാജാവായ യെഹൊരാമും ഒരുമിച്ചു മൊവാബ്യക്കാരൊടു യുദ്ധത്തിനു പൊയപ്പൊൾ വെള്ളം ഇല്ലാഞ്ഞിട്ടു ഇവർ നന്നാ വലഞ്ഞുപൊയി അപ്പൊൾ ദൈവത്തിന്റെ ദീർഘദർശിയായ എലിശായൊടു ഇവർ അപെക്ഷിച്ചാറെ എലിശാ പറഞ്ഞതു നീതിമാനായ യഹൊശാപ്പാത്തിന്റെ നിമിത്തമല്ലാഞ്ഞു എങ്കിൽ ഞാൻ നിങ്ങളെ ദർശിക്കയില്ലായിരുന്നു എന്നു പറഞ്ഞു ആ നീതിമാന്റെ നിമിത്തം അവന്റെ ഒരുമിച്ചു വന്ന ദുഷ്ടനായ രാജാവിനും അവന്റെ സൈന്യത്തിനും ദീർഘദർശി വെള്ളം ഉണ്ടാക്കികൊടുത്തതായി രാജാക്കന്മാരുടെ പുസ്തകത്തിൽ പറയുന്നു ഇങ്ങനെ ദൃഷ്ടാന്തം വെണമെങ്കിൽ വളരെപ്പറയാം അതിനാൽ സഹൊദരന്മാരെ നാം ദൈവത്തിന്റെ ആലയത്തിൽ ഒരുമിച്ചു കൂടി കർത്താവിനൊടു നാം അപെക്ഷിക്കയും ദൈവശുശ്രൂഷയിൽ സംബന്ധിക്കയും ചെയ്യെണമെന്നു നമ്മുടെ സഭചട്ടം കെട്ടിയിരിക്കുന്നതിന്റെ ഉദ്ദെശം മുമ്പെ ഞാൻ പ്രസ്താവിച്ചതുപൊലെ നീതിമാനൊടു ദൈവത്തിനുള്ള ദയയുടെയും കരുണയുടെയും ഒരംശം ദുഷ്ടനും ലഭിക്കെണ്ടതിനാണ അതിനാൽ ആണ എന്റെ നാമത്തിൽ രണ്ടുപെരൊ മൂന്നുപെരൊ എവിടെ കൂടുന്നുവൊ അവിടെ അവരുടെ നടുവിൽ ഞാൻ ഉണ്ടെന്നു ദൈവം ഈ വാക്യത്തിൽ നമ്മൊടു കല്പിച്ചിരിക്കുന്നതു എന്നാൽ ഇനി അറയിൽ പ്രവെശിച്ചു രഹസ്യത്തിൽ പ്രാർത്ഥിക്കണമെന്നു കല്പിച്ചതിന്റെ കാരണം എന്താണെന്നും പറയെണ്ടിയിരിക്കുന്നു അറ എന്നു പറഞ്ഞതു മരമുറിയല്ലാ_ അറയിൽ കയറിയാൽ പുറത്തുള്ള കാര്യങ്ങൾ കാണാതെയിരിക്കുന്നതുപൊലെ തന്നെ ലോകചിന്തകളും ദുഷ്ടവിചാരങ്ങളും എല്ലാം നാം ഒതുക്കി ദൈവത്തെ മാത്രം ഓർത്തു വെണം നമസ്കരിപ്പാൻ എന്നാണ ഇതിന്റെ മുഖ്യതാല്പര്യം എന്നുമാത്രമല്ലാ ചില പ്രീശന്മാർ ചെയ്തതുപൊലെ ബഹുമാനത്തിന്നായിട്ടൊ സ്തുതിക്കായിട്ടൊ മറ്റുള്ളവരെ കാണിപ്പാൻ മാത്രമായിട്ടും പ്രാർത്ഥിക്കരുതെന്നു കൂടെ ഇതിനു അർത്ഥമുണ്ടു.

ഇനി പ്രിയമുള്ളവരെ ഈ വാക്യത്തിന്റെ അന്തരാർത്ഥം എന്താണെന്നുള്ള വാദത്തെ സംഗതിയെപ്പറ്റി നമുക്കു ആലൊചിക്കാം, എന്റെ നാമത്തിൽ രണ്ടുപെരൊ മൂന്നുപെരൊ എവിടെ കൂടുന്നുവൊ അവിടെ അവരുടെ ഇടയിൽ ഞാൻ ഉണ്ട. എന്ന ഈ വാക്യത്തിൽ രണ്ടു പെർ എന്നും മൂന്നുപെർ എന്നും പറയുന്നതിന്റെ താല്പര്യം വളരെ അന്തരാർത്ഥം അടങ്ങിയിരിക്കുന്നതാകുന്നു സുറിയാനി പിതാക്കന്മാരിൽ ഒരു വലിയ ആളും ശുദ്ധമാന പുസ്തകത്തിന്റെ മഹാ വലിയ വ്യാഖ്യാനക്കാരനുമാകുന്ന ശുദ്ധമുള്ള ബർസ്ലീബെ എന്ന പരിശുദ്ധൻ മത്തായിയുടെ എവൻഗെലിയെപ്പറ്റി ഉണ്ടാ

കിട്ടുള്ള വലിയ വ്യാഖ്യാനമാകുന്ന സഹറാ പുസ്തകത്തിൽ ഈ പാസൊക്കായുടെ അന്തരാർത്ഥം വളരെ വിശെഷമായി കല്പിച്ചിരിക്കുന്നു, നമ്മുടെ പ്രസംഗവാക്യം വലർക്രുടി പൊതു സ്ഥലത്തുവച്ചു പ്രാർത്ഥിക്കുന്നതിനെക്കുറിച്ചാണെന്നു ഞാൻ മുമ്പെ പറഞ്ഞുവല്ലൊ, ഇനി രണ്ടുപെർ എന്നും മൂന്നുപെർ എന്നും പറയുന്നതു പ്രാർത്ഥന അങ്ങുന്നമാത്രകയെ ക്രുടെ കാണിക്കുന്ന എന്ന ശുദ്ധമുള്ള മെല്പറഞ്ഞ ബർസ്ലീബ പുണ്യവാളൻ പറയുന്നു. അതായ്തു രണ്ടുപെർ എന്നു പറയുന്നതു ശരീരവും ആത്മാവും എന്നാണെന്നു വ്യാഖ്യാനകാരൻ പറയുന്നതു. നാം ദൈവത്തൊടുപ്രാർത്ഥിക്കുമ്പൊൾ ദൈവത്തിൽ പൂർണ്ണമായി ചിന്തിച്ചു പ്രാർത്ഥിക്കാതെ ശരീരമാകുന്ന വാകൊണ്ടു മാത്രം പ്രാർത്ഥിക്കയും ആത്മത്തിന്നടുത്ത ഹൃദയം മറ്റുവിചാരത്തിൽ ആയിരിക്കയും ചെയ്യരുത ശരീരവും ആത്മാവുമാകുന്ന ആ രണ്ടാളും ഒന്നിച്ചു ചെർന്ന ഏക മനസ്സൊടും ഏക വിചാരത്തൊടും ക്രുടെ ദൈവമെ എന്നൊർത്തു പ്രാർത്ഥിക്കണം എന്നാകുന്നു രണ്ടുപെർ ഒന്നിച്ചു ക്രുടണമെന്നു പറയുന്നതിന്റെ അർത്ഥം ഇനി മൂന്നുപെർ എന്നുപറയുന്നതു പ്രാർത്ഥനയിൽ ആവശ്യപ്പെട്ടിരിക്കുന്ന വിശ്വാസം സ്നെഹം ആശ ഇതാണു മൂന്നുപെർ ക്രുടണമെന്നു പറയുന്നതു നാം പ്രാർത്ഥിക്കുമ്പൊൾ നമ്മുടെ പ്രാർത്ഥനയെ കെൾപ്പാനും നമ്മൊടു ദയ ചെയ്വാനും ദൈവം ശക്തിയും മനസ്സും ഉള്ളവൻ എന്നു നമുക്കു വിശ്വാസം ഉണ്ടായിരിക്കണം അതു മാത്രം പൊരാ ദൈവം നമ്മെ സൃഷ്ടിച്ചവനും നമ്മെ രക്ഷിച്ചു പാലിച്ചുപൊരുന്നവൻ എന്നും ഉള്ള സ്നെഹത്തൊടു ക്രുടെ വെണം നാം പ്രാർത്ഥിപ്പാൻ ഇതു പൊരാ നാം എന്തുകാൎയ്യം ദൈവത്തൊടു ചൊദിക്കുന്നുവൊ അതു താൻ നമുക്കു സാധിച്ചുതരും നമുക്കു ഇപ്പൊൾ കിട്ടും എന്നുള്ള ശരണം ആശ നമുക്കു ഉണ്ടായിരിക്കെണം പ്രാർത്ഥിപ്പാൻ ഇങ്ങനെയാണ ശുദ്ധമുള്ള സഹറാകാരനാകുന്ന മാർ ബർസ്ലീബ എന്ന പരിശുദ്ധൻ ഈ വാക്യത്തിന്റെ അന്തരാർത്ഥത്തെപ്പറ്റി നമ്മെ പഠിപ്പിക്കുന്നതു.

അതിനാൽ സഹോദരന്മാരെ ഈ വാക്യത്തിൽ നിന്നു നമുക്കു പഠിപ്പാനുള്ള മൂന്നാമത്തെ സംഗതി എന്തെന്നാൽ പ്രീയമുള്ളവരെ ശുദ്ധമുള്ള പൌലൊസ കല്പിക്കുന്നതുപൊലെ പ്രാർത്ഥനയിൽ നിങ്ങൾ മുട്ടികപ്പെട്ടവരായിരിപ്പീൻ. അതു നിങ്ങളുടെ ഭവനങ്ങളിൽവച്ചു മാത്രമല്ലാ ദൈവത്തിന്റെ സിംഹാസനവും തന്റെ ദർശനം ശോഭിക്കപ്പെടുന്നതുമായ ദൈവാലയത്തിൽ സംഘംക്രുടി നിശ്ചയിക്കപ്പെട്ട നെരത്തിലും കല്പിക്കപ്പെട്ടിരിക്കുന്ന ദിവസങ്ങളിലും ദൈവത്തെ വിളിച്ചു നമ്മുടെ പാപങ്ങളുടെ മൊചനത്തെ യാചിക്കണം. എന്തെന്നാൽ നാം മിക്കവാറും ദുഷ്ടതയിൽ മുഴുകിയവർ ആണെങ്കിലും ബാലിന്റെ മുമ്പാകെ മുട്ടുകുത്താത്തവരായ എഴായിരം പെരെ ഞാൻ വച്ചിരിപ്പുണ്ടു എന്നു ദൈവം ഏലിയായൊടു പറഞ്ഞതുപൊലെ നാം അറിയാത്തവരായ അനെകം നീതിമാന്മാർ നമ്മുടെ ഇടയിലും ഉണ്ടായിരിക്കാം നമ്മുടെ യൊഗ്യത നിമിത്തം ദൈവം നമ്മൊടു കരുണചെയ്യും. പിന്നയും സഹൊദരന്മാരെ നിങ്ങളുടെ പ്രാർത്ഥന മുഖസ്തുതിക്കായിട്ടൊ നിങ്ങൾ നല്ലവർ എന്നുള്ള പെർ കെട്ടു ബഹുമാനം സിദ്ധിക്കണമെന്നുള്ള വിചാരത്തൊടുക്രുടെയൊ ആകരുത എന്നമാത്രമല്ലാ നിങ്ങളുടെ പ്രാർത്ഥന ദൈവത്തിന്റെ മുമ്പാകെ കൈക്കൊള്ളപ്പെട്ടതായിരിക്കെണ്ടതിനു ദുർവിചാരങ്ങളിൽ നിന്നും അന്ന്യ ചിന്തകളിൽ നിന്നും ഒഴിഞ്ഞു നിങ്ങളുടെ ശരീരവും ആത്മാവുമാകുന്ന അകവും പുറവും അകത്തെ മനുഷ്യനും പുറത്തെ മനുഷ്യനും ക്രുടി ഏകൊത്ഭവിച്ചു ചെയ്യണം. അതുതന്നയും ദൈവത്തിൽ ഉള്ള പൂർണ്ണവിശ്വാസവും തന്നൊടുള്ള വലിയ സ്നെഹവും തന്നിൽ നിന്ന കൃപ ലഭിക്കുമെന്നുള്ള നല്ല ശരണവും ആകുന്ന ആ മൂന്നുപെർ ഒരുമിച്ചു ക്രുടപ്പെട്ടതായ പ്രാർത്ഥനയും ആയിരിക്കണം ഇപ്രകാരം നിങ്ങളുടെ പ്രാർത്ഥന പരിപൂർണ്ണമാകപ്പെട്ടതും ദൈവത്തിനു ഇമ്പമുള്ളതുമായിതീൎന്നു തന്നിൽ നിന്നു കൃപയും ദയയും ലഭിക്കപ്പെടുവാൻ ദൈവം തന്റെ ശുദ്ധമുള്ള റൂഹാമൂലം നമ്മെ സഹായിക്കുമാറാകട്ടെ.

ആമ്മീൻ.

ഇ. ഗീ. ക.



## വൎത്തമാനങ്ങൾ.

കോട്ടയത്തു സുറിയാനി സിമ്മനാരി വ്യവഹാരത്തിലെ രാജകീയ അപ്പീൽ വിധി പ്രകാരം വാദിക്കു പ്രതി ഒഴിഞ്ഞുകൊടുക്കെണ്ട ജംഗമ സ്വത്തുക്കളുടെ വില ആലപ്പുഴ ജില്ലാകൊടതിയിൽ കെട്ടിവച്ചു വാങ്ങിച്ചു കഴിച്ചു ടി സ്വത്തുക്കളിൽപെട്ടതും മലങ്കര മെത്രാപ്പൊലീത്തായുടെ സ്ഥാന ചിഹ്നങ്ങളും ആയ അംശവടി, മുതലവായൻ മുടി, സ്ലീബാ, മുതുകൾക്കു വിലപറവാൻ പാടില്ലെന്നും ഇവകൾ പ്രധാനസ്ഥാന ചിഹ്നങ്ങൾ ആകയാൽ വിധിയിലെ താല്പൎയ്യം അനുസരിച്ചു സാമാനങ്ങളായിട്ടുതന്നെ തരുവിക്കണമെന്നും വാദി മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു ആലപ്പുഴ ജില്ലാകോടതിയിൽ ബോധിപ്പിച്ച പ്രകാരം ടി വകകൾ സാമാനങ്ങളായിട്ടുതന്നെ കൊടുക്കേണമെന്ന ജില്ലാകോടതിയിൽ നിന്നും ഉണ്ടായ ഉത്തരവിന്മെൽ ൧-ാം പ്രതി ഹൈക്കോടതിയിൽ ബോധിപ്പിച്ച അപ്പീൽ ഈ മാസം ൨൧-നു വിചാരണക്കു എടുത്തതിൽ ജില്ലാ ഉത്തരവിലെ താല്പൎയ്യപ്രകാരം മേൽ പറഞ്ഞ സ്ഥാനചിഹ്നങ്ങൾ സാമാനങ്ങളായിട്ടുതന്നെ വച്ചൊഴിയണമെന്ന ഹൈക്കോടതിയിൽ നിന്നും ഉത്തരവുണ്ടായിരിക്കുന്നു.

---

പട്ടാഭിഷേകം — വത്തിക്കാൻ സംഘത്തിൽവച്ചു മാർ പാപ്പായുടെ തെറ്റില്ലായ്മയെ വിസമ്മതിച്ച ആളുകളുടെ ശേഖരത്തിലുള്ളവൎക്ക പഴയകാതൊലിക്കക്കാർ എന്നുവിളിക്കപ്പെടുന്ന ഈ വകആളുകൾ ഇംഗ്ലാണ്ടിലും ജേൎമ്മനിയിലും ഡെൻമാൎക്കിലും സ്വിററ്സലാണ്ടിലും പ്രാൻസിലും അമ്മെരിക്കയിലും അനേകം ഉണ്ടു ഇവൎക്ക അപ്പൊസ്തൊല കൈവെപ്പുള്ള ഒരു പാത്രിയൎക്കിസിൽനിന്നു മെത്രാപ്പൊലീത്താസ്ഥാനം ഏല്ക്കണമെന്നു വിചാരിച്ചിരിക്കെ മാർ യൂലിയൊസു അൽവാറീസു മെത്രാപ്പൊലീത്തായിക്കു അന്ത്യോഖ്യാ സിംഹാസനത്തിന്റെ ആജ്ഞാപിൻ പ്രകാരം മലങ്കരെയുള്ള മൂന്നു മെത്രാന്മാരുകൂടി മേല്പട്ടസ്ഥാനം കൊടുത്തുഎന്നു അറിഞ്ഞു മാർ യൂലിയൊസു മെത്രാൻ മുഖാന്തിരം റീണിവിലാത്തി മലങ്കരയുടെ മാർ ദിവന്നാസ്യൊസു മെത്രാപ്പൊലീത്താ തിരുമനസ്സിലെക്കു അപെക്ഷ പത്രം അയക്കയും ആയതനുസരിച്ചു മെത്രാപ്പൊലീത്താ അവൎകൾ അന്ത്യോഖ്യാ സിംഹാസനത്തിലെക്കു എഴുതി ബോധിപ്പിച്ചു റീണിവിലാത്തിയെ മെത്രാനായി വാഴിക്കുന്നതിനു കല്പനയും സ്ഥാത്തിക്കോനും അയക്കയും ആയതനുസരിച്ചു ടി വിലാത്തിയെ മെത്രാനായി വാഴിക്കുന്നതിനു മലങ്കരെയുള്ള രണ്ടു മെത്രാന്മാരെയും മാർ യൂലിയൊസു അൽവാറീസു മെത്രാനെയും മാർ ദിവന്നാസ്യൊസു മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു കളമ്പിലെക്കു അയച്ചിരിക്കുന്നു. റീണിവിലാത്തിയുടെ കീഴിൽ അമെറിക്കായിൽ ൩൦൦൦ ജനങ്ങളും അനേകം പട്ടക്കാരും ഉണ്ടു.

---

പുതുപ്പള്ളി പള്ളിയിൽ നിന്നു പിരിഞ്ഞു വച്ചിട്ടുള്ള നിലെക്കൽ പുത്തൻപള്ളി ബാവാ കക്ഷിക്കും മെത്രാകക്ഷിക്കും ഒരുപൊലെ സ്വാതന്ത്ര്യത്തോടു കൂടി സ്ഥാപിച്ചിരിക്കുന്നുഎന്നും നൂതനമായുണ്ടാകുന്നപള്ളികൾ എങ്കിലും ഇവരുടെ നടപടികളെ പാടുള്ളടത്തോളം അനുകരിച്ചാൽ കൊള്ളാമെന്നും ഒരുസഹജീവി അഭിപ്രായപ്പെടുന്നു വിശ്വാസഭേദമുള്ള ഇരുകക്ഷികളെയും ഒന്നുപൊലെ സ്വാതന്ത്ര്യപ്പെടുത്തുവാൻ ഒരുവിശ്വാസത്തിലും സ്ഥിരമില്ലാത്തവൎക്ക മാത്രമെ പാടുണ്ടാവൂ ഇംഗ്ലീഷു മതക്കാൎക്കും റോമ്മാമതക്കാൎക്കും കഴിയുമെങ്കിൽ മഹമ്മദുകാൎക്കും കൂടി സ്വാതന്ത്ര്യപ്പെടുത്തുകയൊ അതിനുസ്ഥലം മതിയാകാത്ത പക്ഷം പള്ളിയുടെ ഇരുപുറത്തും ഓരൊ വാരവും മുൻവശത്തു ഒരുപൂമുഖവും കൂടി കെട്ടിയുണ്ടാക്കി കൊടുക്കുകയൊ ചെയ്യിരുന്നെങ്കിൽ അത്രുംജനി ഉണ്ടാകുന്ന പള്ളിക്കാർ കണ്ടു പഠിക്കണമെന്നു സഹജീവി അഭിപ്രായപ്പെട്ടെക്കുമെന്നു സംശയിക്കുന്നു.

---

ചെറിയ പള്ളിക്കേസു ഇടവമാസം ൧൯-ാംനു രാജകീയഅപ്പീൽ കൊടതിയിൽ വിചാരണക്കു എടുത്തു ഹീയറിങ്ങുകഴിഞ്ഞിരിക്കുന്നു തീൎച്ചഎപ്പൊൾ ഉണ്ടാകുമെന്നു നിശ്ചയമില്ല. ചീഫ് ജസ്റ്റീസ കൃഷ്ണസ്വാമിരായർ അവൎകളും ജസ്റ്റീസ് സിതാരാമയ്യൻ അവൎകളും ജസ്റ്റീസ് കാസ്സി അവൎകളും കൂടിയാണ വിസ്താരം കെട്ടതു.

---

ബഗ്ദാദിനും ബെസ്രായിക്കും ഇടയിൽ ഉള്ളതുൎക്ക സംസ്ഥാനം വക രാജ്യത്തു അറബി കള്ളന്മാരുടെ ശല്യം ഈയിടെ കുറച്ചു കലശലായിരിക്കുന്നതിനാൽ ത്രിഗ്രീസനദിയിൽ കൂടിയുള്ള തീബൊട്ടു സഞ്ചാരം നിൎത്തി വച്ചിരിക്കുന്ന തുൎക്കിപട്ടാളങ്ങൾ കള്ളന്മാരെ അമൎച്ച വരുത്തുന്നതിനു ശ്രമിച്ചു വരുന്നുണ്ടു

---

കുറുപ്പുംപടി പള്ളി ഇടവകക്കാരനായ

ഒരു സുറിയാനിക്കാരൻ രൊമ്മിടെ യേറു ശ്ശലേം ബേതലെഹെം മുതലായ സ്ഥലങ്ങളിൽ സഞ്ചരിച്ചു കൎത്താവിന്റെ കബറിടം മുതലായ വിശുദ്ധ സ്ഥലങ്ങളെ സന്ദൎശിച്ചു മടങ്ങി വന്നിരിക്കുന്നു കപ്പൽ യാത്ര ചെയ്വാൻ മലയാള സുറിയാനിക്കാരിൽ ധൈൎയ്യം പൂണ്ടവർ ഉണ്ടെന്നു കാണുന്നതിൽ സന്തോഷിക്കുന്നു.

———

ഉണ്ടയും മരുന്നും കൂടാതെ വെടിപൊട്ടിക്കാവുന്ന ഒരുതരം പുതിയ തോക്കു ഫ്രാൻസിൽ കണ്ടുപിടിച്ചിരിക്കുന്നുപോലും. ഒരു വക ദ്രാവകം ഉണ്ടയ്ക്കും മരുന്നിനും പകരം പ്രയോഗിച്ചാൽ അതിന്റെ ഓരൊതുള്ളി വെടികൊള്ളുന്ന മനുഷ്യരെ പൊള്ളിച്ചു ദേഹം ഭസ്മമാക്കുമെന്നാണ പറയുന്നതു.

———

തിരുവനന്തപുരത്തു നിന്നു ആരുവാമൊഴി കൊട്ടവരെ ഒരു തീവണ്ടിപാത തുറക്കുന്നതിനു നിശ്ചയിച്ചു അതിലെക്കു പ്രത്യെകം ഒരു ഇഞ്ചിനീയരിനെവരുത്തിയിരിക്കുന്നു വേല ഉടനെ ആരംഭിക്കുന്നതാണു.

———

അമ്മെരിക്കായിൽ മസിസിപ്പി എന്ന നദിയിൽ രൊമ്മിടെ അസാമാന്യമായവെള്ളപ്പൊക്കം ഉണ്ടായി ൫൬൦൦ ചതുരശ്രമൈൽ ഭൂമിജലത്താൽ മൂടപ്പെട്ടു ൯൦ലക്ഷം പത്താക്കിന്റെ നഷ്ടം ഇതിനാൽ ഉണ്ടത്രെ

———

ഫ്രാൻസും ജെൎമ്മനിയും പട്ടാളങ്ങളെ വൎദ്ധിപ്പിക്കുന്നതിനു നിയമം ഉണ്ടാക്കി വരുന്നു.

———

പീയർസലെസ്സു കമ്പനിവക ഒരുചെറിയ കപ്പൽ കൊച്ചിതുറമുഖത്തു വച്ചു അഗ്നിഭഗവാനു ഭക്ഷണമായി തീൎന്നു ചരക്കു മിക്കവാറും എണ്ണയായിരുന്നു.

———

മൈസൂർ ഗവൎമ്മെണ്ടു ആദെശത്തു ക്ഷെത്രങ്ങളിലെ ആഭരണങ്ങളുടെ വില തിട്ടപ്പെടുത്തിയതിൽ ൧൬൦൦൦ രൂപയ്ക്കുണ്ടെന്നു കണ്ടിരിക്കുന്നു. ഇവയെ താമസിയാതെ ലെലത്തിൽ വില്പാൻ നിശ്ചയിച്ചിരിക്കുന്നു

ബൊംബായിലെ ഒരു മജിസ്ത്രെട്ടുപൊയ വൎഷത്തിൽ വ്വവ്വൻറ കെസുകൾ വിധിച്ചിരിക്കുന്നതാണ്ടിൽ ആയിരമൊ എറിയാൽ ആയിരത്തഞ്ഞൂറൊ കേസു വിധിക്കുന്നതു ഇവിടങ്ങളിലെ ന്യായാധിപതിന്മാൎക്കു ഒരു വലിയ കാൎയ്യമാണു.

———

ബാറൊഡാസ്ഥാപനും പരിവാരങ്ങളും ഇപ്പൊൾ ഇത്താലിയായിലെ പ്രധാന പട്ടണങ്ങളിൽ സഞ്ചരിച്ചുവരുന്നു

———

അൽവാർ മഹാരാജാവു പെട്ടെന്നു മരിച്ചുപൊയിരിക്കുന്നു. രാജാവു നാടുനീങ്ങിയതിന്റെ അടുത്ത നാൾ ദിവാൻ ചില ദ്രൊഹികളാൽ കൊല്ലപ്പെട്ടിരിക്കുന്നു

———

കല്ക്കത്തായിൽ ഒരുവലിയ പള്ളിയിൽ ശുശ്രൂഷ നടന്നു കൊണ്ടിരിക്കുമ്പൊൾ പെട്ടെന്നു ഇടിവെട്ടി കെട്ടിടത്തിനു അല്പനാശംഭവിച്ചു ദൈവാരാധനയിൽ കൂടിയിരുന്ന ജനങ്ങൾക്കു അല്പമല്ലാത്ത ഭ്രമം തട്ടി എങ്കിലും വിപത്തു ഒന്നുംഭവിച്ചില്ല

———

വെത്സപ്രഭുവിന്റെ കുമാരൻ ജൊൎജ്ജു പ്രഭു അവൎക്കു യൊൎക്കിന്റെ ഡ്യൂക്കും ഇൻവെർ നെസ്സിലെ എറലും കില്ലാൎനിയിലെ ബാറൊനും എന്നപെരുകളിൽ പ്രഭു മാടമ്പിസ്ഥാനങ്ങൾ നല്കപ്പെട്ടിരിക്കുന്നു.

———

തിരുവിതാംകൂർ റെസിഡെണ്ടായി നിയമിക്കപ്പെട്ടുവാനിരിക്കുന്ന ജെ. ഡി. റീസ എന്നായാൾ ഗവൎണർ കൊണമാറാ അവൎകളുടെ സഞ്ചാരത്തെക്കുറിച്ചു എഴുതിയിട്ടുള്ള ഒരു പ്രബന്ധത്തിൽ എദൻതൊട്ടം തിരുവിതാംകൊട്ടു ആണെന്നു അഭിപ്രായപ്പെട്ടിരിക്കുന്നു.

———

മൊറിഷ്യസ എന്നദെശത്തു എപ്രിൽ ൨൯നു- ഒരുകൊടുങ്കാറ്റു വിശേഷം ഉണ്ടായിതിൽവച്ചു അനേകം ഭവനങ്ങളും കപ്പലുകളും നശിക്കയും ൧൨൦൦ ആളുകൾക്കു ജീവനാശം വരികയും ചെയ്തു. വൎത്തമാന പത്രങ്ങൾ പ്രസിദ്ധം ചെയ്യുന്ന ആപ്പീസുകൾ നശിച്ചുപൊയതിനാൽ പത്രങ്ങൾ നിൎത്തലാക്കയും ഒരുപത്രാധിപർ കൂടെമരിക്കയും ചെയ്തിരിക്കുന്നു.

## മെത്രാസ്ഥാനം.

മുൻ ലക്കങ്ങളിൽ പ്രസ്താവിച്ചിരുന്നപ്രകാരം അമ്മെരിക്കായിലെ ഐക്യനാടുകളിൽനിന്നും സുറിയാനിമതത്തിൽ ചെൎന്ന ലത്തിൻകാരുടെ പ്രതിനിധിയായ ഫാദർ വിലാത്തി അവൎകളുടെ സ്ഥാനാഭിഷെകത്തിന്നായി മലങ്കരനിന്നും കൊളമ്പിലെക്കു ന്

ഞ്ഞിയ സുറിയാനി മെത്രാപ്പോലീത്തന്മാർ ഇടവമാസം ൧൨-ാം നു- കൊളമ്പിൽ എത്തി ഡാക്ടർ പിന്റൊ മുതലായ അനേകം മഹാന്മാർ തീബോട്ടിൽ കയറി കപ്പലിൽവന്ന ഔറിരെപ്പകഴും ഫാദർവിലാത്തി അനേകായിരം കാണികളോടുകൂടി കടപ്പുറത്തുവച്ചു എതിരേററും ആഘോഷമായി കൊളമ്പിലെ നൽമരണമാതാവിന്റെ ഭദ്രാസന പള്ളിയിലേക്കു കൊണ്ടുപൊകയും ചെയ്തു. ൧൭-ാം നു- വ്യാഴാഴ്ച സ്വൎഗ്ഗാരോഹണപെരുനാൾ ദിവസം വിലാത്തിപാദ്രിഅവർകൾക്കു റെമ്പാൻ സ്ഥാനവും ൧൯-ാം നു- ഞായറാഴ്ച മെത്രാപ്പോലീത്താ സ്ഥാനവും കൊടുക്കപ്പെട്ടു സ്ഥാനാഭിഷേകദിവസം പള്ളി വളരെ കേമമായി അലങ്കരിച്ചിരുന്ന ആയ്യായിരം ജനത്തിൽ കുറയാതെ ഹാജരുണ്ടായിന്നു. ശേഷം കൊളമ്പിൽ താമസിക്കുന്ന അമ്മെറിക്കാ ഗവൎമ്മെണ്ടിന്റെ കൊൻസൽ മലങ്കര മെത്രാപ്പൊലീത്തന്മാരെ ഭക്തിപൂൎവ്വം ബഹുമാനിക്കയും തന്റെ ചിലവിന്മെൽ പ്രദക്ഷദിവസം പള്ളിഅലങ്കാരവും ബാണ്ട മുതലായ ഘോഷങ്ങളും നടത്തുകയും ചെയ്തിരിക്കുന്നു. വാഴ്ചസമയം അന്ത്യോഖ്യാ പാത്രിയക്കിസു ബാവാതിരുമനസ്സിലെ അനുവാദ കല്പന ഡാക്ടർ പിന്റൊ അവർകൾ സ്പഷ്ടമായി പള്ളിയിൽ വായിച്ചു അന്നു ഉച്ചകഴിഞ്ഞു കൊളമ്പിലെ ലത്തീൻ സുറിയാനിസമുദായം മെത്രാപ്പൊലീത്തന്മാൎക്കു ഒരു മംഗളപത്രം സമൎപ്പിച്ചതിൽ അന്ത്യോഖ്യാ സിംഹാസനത്തൊടു അവൎക്കുള്ള സ്വാമിഭക്തിയെയും പാത്രിയൎക്കീസുബാവാ തിരുമേനിയോടും ഔ. പെ. പെ. ബ. മാർ ദീവന്നാസ്യോസു മെത്രാപ്പൊലീത്താ തിരുമേനിയൊടും അവൎക്കുള്ള കൃതജ്ഞതയെയും സ്പഷ്ടമായി അറിയിക്കയും മെത്രാപ്പൊലീത്തന്മാർ പ്രത്യേകം പ്രത്യേകം മറുപടി ഉച്ചരിക്കയും ചെയ്തു. പുതിയ മെത്രാപ്പോലീത്താ അവൎകളുടെ സ്ഥാനപ്പേർ മാർ തീമാത്തിയൊസ എന്നാകുന്നു. ഐക്യനാടുകളിൽ വിസ്കൊൻസിൽ പട്ടണത്തിലെ വലിയപള്ളി ഭദ്രാസനമായും അമ്മെറിക്കാ ഖണ്ഡം തന്റെഇടവകയായും തിരിച്ചു വാഴിച്ചിരിക്കുന്നു. ഇദ്ദേഹം താമസിയാതെ അമ്മെറിക്കായ്ക്കു പുറപ്പെടുന്നതാണ സുറിയാനിസഭയുടെ ഒരു ശാഖ പുതിയലോകത്തിൽ ഇദ്ദേഹം മുഖാന്തിരം സ്ഥാപിക്കപ്പെടുന്നതു വൎദ്ധിച്ചുവരുവാൻ മലങ്കരസഭ പ്രാൎത്ഥിക്കുമെന്നു വിശ്വസിക്കുന്നു.

## ശാബത.

ഞാൻ ഒരു പുലക്രിസ്ത്യാനി ആകുന്നു സുറിയാനിമതത്തിൽ ചേൎന്നിട്ടു കുറച്ചു മാസമെ ആയിട്ടുള്ളു. വേദസംബന്ധമായ വലിയ പഠിത്തം ഏനില്ല. എന്റെ അളിയൻ ഇങ്കരേസ്സു മതത്തിൽ ചേൎന്ന ഒരു പഴമക്കാരനാകുന്നു. ഒരു ഞായറാഴ്ച അളിയൻ എന്നെക്കൂടെ അവരുടെ പള്ളിയിൽ കൊണ്ടുപോയി. ഇരിക്കാൻ വളരെ സുഖമുണ്ട മാത്ര കഴിഞ്ഞപ്പോൾ വെളുത്തു വെളുത്തു വെളുവെളെ ഇരിക്കുന്ന ഒരാൾ പാദ്രിസായ്പാണപോലും രണ്ടുകാള പൂട്ടിയ ഒരു വണ്ടിയിൽ വന്നു. കുറേ നേരം കഴിഞ്ഞപ്പോൾ ചിലപ്രാൎത്ഥനകൾ ഉണ്ടായി. ഒടുവിൽസായ്പു ഒരുപൊക്കത്തിൽ കെറിനിന്നു പ്രസംഗംതുടങ്ങി. പ്രസംഗത്തിന്റെ താല്പൎയ്യം ശാബതലംഘനത്തെക്കുറിച്ചായിരുന്നു. ശാബതയിൽ നീയും നിന്റെ പുത്രനും പുത്രിയും വേലക്കാരനും വേലക്കാരിയും കന്നുകാലികളും വാതിൽ കകത്തുള്ള അന്യനും ഒരുവേലയും ചെയ്യരുതെന്നുള്ള നാലാമത്തെ കല്പനയെ വായിച്ചു സുറിയാനിക്കാരെ ഒട്ടുവളരെ അധിക്ഷേപം പറഞ്ഞു. ഞാൻ ആ പള്ളിയിൽ നോക്കിയിട്ടിൽ കണ്ടതെല്ലാം ശാബതലംഘനമായിരുന്നു. സായ്പന്മാരും മദാമ്മമാരും ഇരിക്കുന്നടത്തു ഒരുമരചട്ടത്തെൽ തുണിചുററി തൊങ്ങൽ തൂക്കിയ ഏതാണ്ടെൽ ചരടുകെട്ടി നാലു മാപ്പിള തമ്പുരാക്കന്മാർ പുറത്തുനിന്നു വലിക്കുന്നതുകണ്ടു- അതിന്റെ പേർ പങ്കായം ആണെന്നു അളിയൻപറഞ്ഞു വള്ളത്തെൽ ഒരുവക പങ്കായം ഏങ്ങൾ പെരുമാറുന്നുണ്ടു അതുപോലെയല്ല ഇതു- പേർവല്ലതും ആ

ട്ടെ- നീയും മക്കളും വേലകാരും മൃഗങ്ങളും വേലചെയ്യരുതെന്നു കല്പ നയുള്ളപ്പോൾ കാളകെട്ടി വണ്ടിവലിപ്പിച്ചു വന്നതും സമ്മതകരും ശാ ബത ആചരിപ്പാൻ കടപ്പെട്ടവരുമായ വേലക്കാരെകൊണ്ടു പങ്കാവലി പ്പിച്ചതും പത്തുകഴിഞ്ഞു പതിനൊന്നാം കല്പനപ്രകാരമായിരിക്കുമെന്നു വിചാരിച്ചു ആ വേലക്കാരനൊടും അളിയനോടും എൻ ചോദിച്ചു "വ യറുകഴിപ്പാൻ വകയില്ലാഞ്ഞു പറഞ്ഞൊഴിയുന്ന ദേവതമാരെ" എന്നുകണി യാരൊ വെലനൊ പറഞ്ഞതുപൊലെ വേലകാർ മറുപടിപറഞ്ഞു. അളിയൻ ശാസ്ത്രം പടിച്ചവനാകകൊണ്ടു അങ്ങിനെഒന്നും പറഞ്ഞില്ല. സായ്പന്മാർ വളരെ പെട്ടത്തം ഉള്ളവരും വെളുത്തവരും ധനമുള്ളവരും ഉഷ്ണമുള്ളവരും സുഖിമാന്മാരും ആകകൊണ്ടു അവൎക്കു ഇങ്ങനെ ആകാം. സുറിയാനിക്കാരും മററും നാട്ടുക്രിസ്ത്യാനികളും കല്പനലംഘിച്ചാൽ മോ ക്ഷത്തിൽ ചെല്ലുമ്പോൾ പറഞ്ഞുനില്ക്കാൻ ശേഷിയില്ലായിരിക്കും. അതു കൊണ്ടു അവർ ശരിയെകല്പന അനുസരിക്കേണ്ടിവരും കല്പനയിലെവാ ചകംപോലെ നടന്നുകൊള്ളുകയും ഉഷ്ണം സഹിക്കയും വേണം എന്നാ യിരുന്നു അളിയന്റെ മറുപടി ഈ ഉത്തരം അടിയനു തൃപ്തിവന്നിട്ടില്ല ദൈവകല്പനയിൽ ജാതിഭേദവും നിറഭേദവും ഇല്ലെന്നാണഎങ്ങടെഅ ച്ചൻപറഞ്ഞുതന്നതു. ദൈവം നീതിമാന്റെമേലും പാപിയുടെമേലും ത ന്റെ സൂൎയ്യനെ ഉദിപ്പിക്കയും മഴപെയ്യിക്കയും ചെയ്യുന്നല്ലൊ വെളുത്ത നിറവും ശീതരാജ്യജനനവും കല്പനയെലംഘിപ്പാനും യുക്തംപോലെ പ്രവൃത്തിപ്പാനും അധികാരം നല്കുമെങ്കിൽ എങ്ങടെ സുറിയാനിസഭയി ലെ ബാവാമ്മാരു വെളുത്തവരും ശീതനാട്ടിൽ ജനിച്ചവരുമാകകൊണ്ടു കല്പനക്കു വല്ലഭേദവും അനുവദിച്ചിട്ടുണ്ടെങ്കിൽ അതു ഈ സായ്പന്മാൎക്കു ആക്ഷേപിപ്പാൻ കാൎയ്യമില്ലല്ലൊ എന്നു തോന്നുന്നു.

അതിനാൽ നാലാം കല്പനയിൽനിന്നു സായ്പന്മാൎക്കുമാത്രം ഒഴിക്ഴിവു അനുവദിക്കുന്ന പതിനൊന്നാം കല്പന ഏതാണെന്നു അറിവുള്ളവർ അ റിയിച്ചു തരുവാൻ അപേക്ഷിക്കുന്നു.

എന്നു പൂവൻ (ഇപ്പോൾ പത്രൊസ)

## മെത്രാപ്പൊലീത്തന്മാരുടെ സഞ്ചാരങ്ങൾ

ഇടവമാസം ൩൰- മാർ അത്താനാസ്യോസു മെത്രാപ്പൊലീത്താ അവർകളും മാർ ഗ്രീഗോറിയൊസു മെത്രാപ്പൊലീത്താ അവർകളും മാ ർ യൂലിയോസു അൽവാറീസു മെത്രാപ്പൊലീത്താ അവർകളും കളമ്പിൽ വന്നുതാമസിക്കുന്ന റീണിവിലാത്തിപാദ്രിക്കു മെത്രാപ്പൊലീത്താസ്ഥാനം കൊടുപ്പാനായി സിമ്മനാരിയിൽ നിന്നും കളമ്പിലെക്കു യാത്രപുറപ്പെട്ടു ൧൨൰- കളമ്പിൽ എത്തിതാമസിച്ചു വരുന്നു.

൦രം മാസം ൧൫൰- മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു കോട്ടയത്തു സിമ്മനാരിയിൽ നി ന്നു പുറപ്പെട്ടു ൨൧൰- തിരുവനന്തപുരത്തു എത്തി താമസിച്ചു വരുന്നു.

മലങ്കര ഇടവകപ്പത്രിക.

പത്രിക വിലവിവരം.

| | രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൧ | ൧൪ |
| ഒററപ്രതിക്കു | ,, | ൪ |

പരസ്യക്കൂലി

| | | |
|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങ ണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജരുടെ ൽവിലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകുന്നു. വരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

# ADVERTISEMENTS

വില്പാനുള്ള പുസ്തകങ്ങൾ.

| | വില ചക്രം |
|---|---|
| ൧ ബുക്കുകമ്മട്ടി വക രണ്ടാംപാഠം. | ൩ |
| ൨ കണക്കുപുസ്തകം | ൨ |
| ൩ മുഴുവൻ നമസ്കാരക്രമം | ൧൬ |
| ൪ നിത്യനമസ്കാരക്രമം | ൯ |
| ൫ നോമ്പിന്റെ നമസ്കാരക്രമം | ൬ |
| ൬ ഒന്നാം ചോദ്യോത്തരം | ൧ |
| ൭ കുർബാനക്രമം | ൨ |
| ൮ കുട്ടികൾ അഭ്യസിക്കേണ്ട സുശീലങ്ങൾ | ൧ |
| ൯ രോമ്മാ മേലധികാരം The Roman Supremacy മതസംഗതികൾ. | ൭ |

മെത്രാച്ചന്മാർ എല്ലാവരും കൂടി എടുത്തിട്ടുള്ള പടം വില രൂപാ ൧ം.

പരസ്യം.

വിഷപ്പട്ടി കടിക്കുന്നതിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചി നീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിന്റെ വിവരവും ഗുളികയൊടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ കോട്ടയത്തു സുറിയാനി സെമ്മനാരിയിൽ വില്പാനുണ്ടു. ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങിക്കൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS
KOTTAYOM

# മലങ്കര

# ഇടവകപത്രിക



മംഗളം.

കന്നി മറിയത്തിലുൽപാദിതനായി
തന്നെ കൊട്ടുന്ന മരണത്തിനു ശത്രുക്കളിൽ
ഘോരമാം പിശാചിലുമഹതിലുമതിനു ഹേതുവായ—
നെന്നും ജ്ഞനേശ്വരമതിനു പാദം തൊഴുന്നേൻ.

ഗ്രാ- കുഞ്ഞാശാ.



## മതോപദേശസാരങ്ങൾ
## അല്ലെങ്കിൽ
## മതസംഗതികൾ

ഠരം നാമധേയത്തിൽ സുറിയാനിസഭയിൽനിന്ന ഒരു പുതിയ പുസ്തകം പുറപ്പെട്ടിരിക്കുന്ന വിവരം കഴിഞ്ഞ പത്രികയിൽ പ്രസ്ഥാപിച്ചിരുന്നെല്ലൊ പുസ്തക കർത്താവു ടി പുസ്തകത്തിന്റെ ഒരു പ്രതി പരിശോധനയ്ക്കായി ഞങ്ങൾക്കു അയച്ചുതന്നിട്ടുണ്ടു. സഭയുടെ പ്രധാന വിശ്വാസാചാരക്രമങ്ങളെക്കുറിച്ചു ഠരം മാതൃകയിൽ ഒരു പുസ്തകം മുമ്പെതന്നെ വളരെ ആവശ്യപ്പെട്ടിരുന്നതാണ. അന്യഭാഷകളിൽ അതില്ലാതിരുന്നതിനാൽ അനേകരും ഠരം സഭാതത്വങ്ങൾ അറിയാതെ അതിനെ പഴിക്കമാറുണ്ടു ശ്ലീഹന്മാരാലും കാതോലിക്ക സുന്നഹദോസുകളാലും സ്ഥിരപ്പെടുത്തപ്പെട്ടിരിക്കുന്ന ഉപദേശരീതികളെ സുറിയാനിസഭ ഭേദപ്പെടുത്താതെ പൂർവീകവിശ്വാസത്തിൽ ഏറററവും സ്ഥിരമായി നിൽക്കയും ലത്തീൻ സഭയുടെ ഓരൊ നവീന ഏൎപ്പാടുകളെ തിരസ്കരിക്കയും ചെയ്തു വന്നതിനാൽ ആശാരക്കാർ സുറിയാനിസഭ എവിത്തിക്കുസിന്റെ ഏടത്തുട്ടുവിശ്വാസത്തിൽപെട്ടതെന്നും മററും മനഃപൂൎവ്വമായി അതിനെ ദൂഷിത്തിപ്പെടുത്തി സത്യവിശ്വാസത്തിൽ നില്ക്കുന്ന ഠരംസഭയെക്കുറിച്ചു ഠരംതെറായ അഭിപ്രായം റോമ്മാസഭയിൽ മാത്രമല്ല അതിന്റെ പുത്രികളായ പ്രൊട്ടസ്റ്റന്റു ശാഖകളിലും പ്രബലമാകയും, പാൽമർ ഉണ്ടാക്കിയിരിക്കുന്ന തക്സാകളുടെ ഉത്ഭവം (Origin of liturgies) എന്നപുസ്തകത്തിലും മററനേക പുസ്തകങ്ങളിലും ഠരംതെററിനെ അവർ പ്രസിദ്ധപ്പെടുത്തുകയും ചെയ്തു. സുറിയാനിസഭയുടെ പട്ടാഭിഷേക ക്രമത്തിൽ എവിത്തിക്കു

സിനെയും വേദവിപരീതിയായി ശപിക്കുന്നുഎന്നു മാത്രമല്ല ക്രിസ്തുന്റെ സ്വഭാവത്തെക്കുറിച്ചു എവിത്ത് ഗ്രസിന്റെയും സുറിയാനിസഭയുടെയും ഉപദേശങ്ങൾ തമ്മിൽ യാതൊരു സംബന്ധവും ഇല്ലാതെ ഏറെവും വ്യത്യാസപ്പെട്ടവയുമാകുന്നു. ഇങ്ങിനെ വ്യത്യാസമുണ്ടോ എന്നറിക ആകെ ഒട്ടെ ഉണ്ടെങ്കിൽ അതുഎങ്ങിനെ എന്നുവിവേചിച്ചു അറിയുകയുകട്ടെ ചെയ്യാതെയത്രെ പലരും സുറിയാനിസഭയെ തെറ്റുപറഞ്ഞു വരുന്നതു. സഭയുടെ മക്കളായ ചിലർകൂടിയും ഈ സംബന്ധത്തിൽപെട്ടു തങ്ങളുടെ പ്രബന്ധങ്ങളിൽ അതിനെ പ്രചരിപ്പിച്ചിട്ടുണ്ടു യഥാർത്ഥം ആലോചിക്കുമ്പോൾ ഉപദേശാചാരങ്ങളിൽ യാതൊരു ക്രൂരത കാവും ചെയ്യാതെ ഈ പൂർവ്വീക സഭ പൂർവ്വീക ശുദ്ധാവസ്ഥയിൽ തന്നെഇരിക്കുന്നു. ഇപ്രകാരം വ്യാപിച്ചിരിക്കുന്ന ദുരഭിപ്രായം നീക്കുവാൻവേണ്ടി സുറിയാനിസഭ ഇന്നോളം യാതൊരുപ്രയത്നവും ചെയ്തിട്ടില്ല. ഇതുംഇതുപോലെ ഈ സഭയെക്കുറിച്ചു ഓരോരുത്തരുടെ വേറെയുള്ള തെറ്റായ ധാരണകളെയും പരിഹരിക്കുന്നതിനു ഈ പുസ്തകം മതിയാകുന്നതാണു.

ഒരു സുറിയാനി പള്ളിഇടവകയിൽ കുറെകാലങ്ങൾക്കുമുമ്പു മസൂരിമുതലായ പകരുന്ന വ്യാധികൾ കലശലായിരുന്നു. ഒരുഞായറാഴ്ച പതിവായ പള്ളിശുശ്രൂഷകൾ എല്ലാംകഴിഞ്ഞശേഷം വാദ്ധക്യനായ വികാരിഅച്ചൻ പ്രത്യേകപ്രാർത്ഥനയായി അംഗ്ലിയ പ്രാർത്ഥന പുസ്തകത്തിലെ ലിത്താനിഎന്ന സാമാന്യപ്രാർത്ഥന തന്റെഇടവക ജനത്തിനു ചൊല്ലികൊടുത്തു. സാധുക്കളായ ജനം ഭക്തിയായി പ്രാർത്ഥിക്കയും ചെയ്തു. പ്രാർത്ഥനകഴിഞ്ഞു ഇറങ്ങിയപ്പോൾ, പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്ന പരിശുദ്ധാത്മാവാം ദൈവമെ ഞങ്ങളോടു കൃപചെയ്യണമെ, എന്നുഅച്ചൻ ചൊല്ലികൊടുത്തതു എന്താണെന്നു ഒരുവൻഅദ്ദേഹത്തോടു ചോദിച്ചു. ചോദ്യത്തിന്റെ ഉദ്ദേശംപോലും മനസ്സിലാകാതെ നിർദ്ദോഷിയായ മൂപ്പച്ചൻകുഴകയും ചോദ്യകാരൻ തന്നെഅച്ചനെ സംഗതി ഗ്രഹിപ്പിക്കയുംചെയ്തു. പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെക്കുറിച്ചു പൂർവ്വശാഖകളുടെയും പശ്ചിമശാഖകളുടെയും വിശ്വാസത്തിൽ ഭേദംഉണ്ടു. എന്നാൽ ഭേദംഉണ്ടെന്നുള്ള വിവരം ഇതുകന്മാർ ഗ്രഹിച്ചിട്ടില്ല അവരും അവരെയും ഗ്രഹിപ്പിച്ചിട്ടുഇല്ലാ. ഇപ്രകാരം സഭാതത്വങ്ങളിൽ ഉള്ള ഓരോരോ ഭേദങ്ങളെ ഗ്രഹിച്ചിട്ടില്ലാത്തതിനാൽ വന്നുകൂടുന്ന മോശങ്ങൾ വളരെയാണു. അവയെ പരിഹരിക്കണമെങ്കിൽ സഭാതത്വങ്ങളെ കുറിച്ചുള്ള പുസ്തകങ്ങൾ ധാരാളം വേണ്ടിയിരിക്കുന്നു. കറപ്പെടുത്ത ഈ സഭയെക്കുറിച്ചു ശരിയായ അറിവുനല്കുന്നതും, ക്രമമായ അറിവില്ലാത്ത അന്യന്മാരാൽഅല്ല അതിന്റെ സ്വന്തമക്കളാൽ തന്നെ ഉണ്ടാക്കപ്പെടുന്നതുമായ അനേകതരപുസ്തകങ്ങൾ അനേകഭാഷകളിലും ഇല്ലായ്കയാൽ സഭാനാഥന്മാരിൽ കൂടെയും വന്നുകൂടുന്ന അബദ്ധങ്ങൾ പരിഹരിക്കുന്നതിനു ഈ പുസ്തകം പ്രയോജനകരമാണു. ഇംഗ്ലീഷുമുതലായ പശ്ചിമഭാഷകളിൽ ഇതുതർജ്ജമചെയ്തു പ്രസിദ്ധപ്പെടുത്തേണ്ടതു ആ ഭാഷക്കാരിൽ ഉണ്ടായിരിക്കുന്ന അബദ്ധാഭിപ്രായത്തെ നീക്കുന്നതിനായിട്ടു മാത്രംഅല്ല അവരിൽനിന്നു സുറിയാനി വിശ്വാസത്തിൽ ഇക്കാലത്തു ചെ

ന്നിരിക്കുന്നവരുടെ ആവശ്യത്തിന്നായിട്ടു കൂടയും വേണ്ടതാകുന്നു. പുസ്തകത്തിൽ പ്രധാന സംഗതികളെ കുറിച്ചു ചുരുക്കമായി പ്രസ്താവിച്ചിട്ടെ ഉള്ളു. ഇതിൽ ഉൾപ്പെട്ടിട്ടുള്ളതും ഇനിയും വേണ്ടതുമായ [illegible]സംഗതികളെ കുറിച്ചു സവിസ്താരം പ്രസംഗരീതിയിൽ അംഗ്ലിയസഭയിലെ ഹോമിലീസ് ( homilies ) എന്ന പുസ്തകത്തിന്നു ബദലായി ഒരു പുസ്തകം കൂടെ പ്രസിദ്ധപ്പെടുത്തുന്നതിന്നു സുറിയാനിസഭ താല്പര്യപ്പെടേണ്ടിയിരിക്കുന്നു. ചിലപ്രധാന സംഗതികളെക്കുറിച്ചു ബ: ഇടവഴക്കൽ ഗീവറുഗീസു കത്തനാരവർകൾ ഒരുപുസ്തകം എഴുതിതീർന്നിട്ടു വളരെക്കാലമായി എന്നറിയുന്നു. അതു ഉപ്പൃത്തിയാക്കി അടിക്കുന്നതിന്നു മലങ്കരസുറിയാനി ബുക്കുകമ്മിട്ടിയോടു ഞങ്ങൾ താല്പര്യമായി ശിപാർശ ചെയ്യുന്നു. അപ്രകാരംതന്നെ ഈ പുസ്തകങ്ങളുടെ ഇംഗ്ലീഷു തർജ്ജമക്കും ടി കമ്മട്ടിക്കാർ ഉത്സാഹിക്കുന്നതു കമ്മട്ടിയുടെ ശ്രേഷ്ഠതക്കു ഉചിതമായ പ്രവൃത്തിയായിരിക്കും.

മതസംഗ്രഹപുസ്തകത്തിൽ അടങ്ങിയിരിക്കുന്ന സാരകാര്യങ്ങൾ ഒക്കെയും മ്മാസ്കൂദിശാ, സൽഗാ, ഔസ്സർറാസ്സ എന്നീസുറിയാനി ഗ്രന്ഥങ്ങളിൽ അവിടവിടായി പ്രസ്താവിച്ചുകാണുന്നു. അവയെ പുസ്തകരൂപേണ കാലോചിതമായ അഭിപ്രായങ്ങൾ സഹിതം കൂട്ടിച്ചേർക്കുന്നതിന്നും ഭാഷപ്പെടുത്തുന്നതിന്നും സുറിയാനിയിൽ അഗാധപാണ്ഡിത്യമുള്ള മല്പാൻ ഗീവറുഗീസു കത്തനാരവർകളെ പോലെയുള്ളവരാൽ അല്ലാതെ സാമാന്യക്കാരാൽ ദുഷ്കരമാണെന്നു നിസ്സംശയം തന്നെ. അദ്ദേഹം പുസ്തകം എഴുതിതീർത്തശേഷം മെത്രാപ്പോലീത്താ തിരുമേനികൾ ശോധന ചെയ്കയും പുസ്തകക്കമ്മട്ടിക്കാർ പരിശോധിക്കയും ഇവർ ചെയ്ത ന്യായമായ ഭേദപ്പാടുകളിൽ പ്രകാരം പുസ്തകംവീണ്ടും എഴുതുകയും ചെയ്താണു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതു.

ചുരുക്കിപ്പറയുമ്പോൾ പുസ്തകം സഭയിൽ ഉൾപ്പെട്ടവരെ അതിൽ സ്ഥിരപ്പെടുത്തുന്നതിന്നും അന്യമതസ്ഥന്മാർ സുറിയാനിസഭയുടെ വിശ്വാസാചാരങ്ങളെക്കുറിച്ചു അറിവാൻ ആവശ്യപ്പെട്ടാൽ അവരുടെ ആഗ്രഹപൂർത്തി വരുത്തുന്നതിന്നും മതിയായതും, സിമ്മനാരികളിലും ഞായറാഴ്ച പള്ളിക്കൂടങ്ങളിലും വേദവായന സംഘങ്ങളിലും യുവാക്കൾക്കു ഏറ്റവും പ്രയോജനകരമാംവണ്ണം പഠിപ്പിക്കത്തക്കതും, എല്ലാപട്ടക്കാരും ഇതിൽ അടങ്ങിയിരിക്കുന്ന സംഗതികൾ ഗ്രഹിച്ചിരിക്കേണ്ടതുമാകുന്നു എന്നു അഭിപ്രായപ്പെടുവാൻ ഞങ്ങൾക്കു ഒട്ടും സംശയമില്ല. കടലാസുനന്നു. അച്ചടി നന്നു. വില ചുരുക്കം.

## പരസ്യം

മലങ്കര സുറിയാനി പുസ്തകവിശേഷ സമൂഹത്തിൽ നിന്നും.

സമൂഹം വകയായി സൻഡെസ്ക്കൂൾ പാഠങ്ങളെടുത്തോളം നടത്തണമെന്നു നിശ്ചയിച്ചു താഴെ വിവരിക്കുന്ന പ്രകാരം ഏർപ്പാടു ചെയ്തിരിക്കുന്നു.

൧. അദ്ധ്യാപകൻ സമൂഹം നിശ്ചയിച്ചിരിക്കുന്ന ഒരു പാഠവിവരം അനുസരിച്ചു പഠിപ്പിക്കുവാൻ തക്ക ശേഷിയുള്ളവനായിരിക്കണം.

൫. പത്തിൽ കുറയാതെ കുട്ടികളെ കുറഞ്ഞപക്ഷം നാലു ഞായറാഴ്ച പഠിപ്പിച്ചശേഷം താഴെ കാണിച്ചിരിക്കുന്ന അപേക്ഷപത്രം അനുസരിച്ച സമൂഹ സിക്രട്ടറി മുഖാന്തിരം കാര്യവിചാരകന്മാരോടു ഗ്രാന്റിനായി അപേക്ഷിക്കണം. ഇപ്രകാരം അയക്കുന്ന അപേക്ഷപത്രം സ്ഥലത്തെ പള്ളിക്കാരനാലൊ മാന്യന്മാരായ മറ്റാളുകളാലൊ സാക്ഷിപ്പെടുത്തിയതായിരിക്കണം.

൬. എല്ലാ ഞായറാഴ്ചയും മുടക്കംകൂടാതെ സ്കൂൾ നടത്തണം. പ്രത്യേക കാരണങ്ങൾ കൂടാതെ തുടരെ രണ്ടാഴ്ച മുടങ്ങുന്ന സ്കൂൾ ഉപേക്ഷിക്കും.

൭. ക്രിസ്ത്യാനികുട്ടികൾ ആയിരുന്നാൽ ൧൰ മുതൽ ൨൰ വരെയുള്ളതിന് ൧ രൂപായും അതിലധികമായിരുന്നാൽ ൨ രൂപായും ഹിന്തുകുട്ടികളായിരുന്നാൽ ൫ മുതൽ ൧൰ വരെയുള്ളതിന് ൧ രൂപായും ൧൧ മുതൽ ൨൰ വരെയുള്ളതിന് ൨ രൂപായും ൨൧ മുതൽ ൩൰ വരെയുള്ളതിന് ൩ രൂപായും അതിൽ അധികമായിരുന്നാൽ ൪ രൂപായും പ്രതിമാസം ഗ്രാന്റു ആണ്ടിൽ രണ്ടുഗഡുക്കളിലായി കൊടുക്കപ്പെടും.

൮. സമൂഹത്തിൽനിന്നയച്ചുകൊടുക്കുന്ന ഒരു രജിസ്റ്റർബുക്ക് അദ്ധ്യാപകൻ സൂക്ഷിക്കേണ്ടതും അതിൽ ജാതി വകതിരിച്ച് കുട്ടികളുടെ പേരും ഹാജരും ദിനംതോറും കുറിക്കേണ്ടതുമാകുന്നു.

൯. അദ്ധ്യാപകൻ ആറുമാസത്തിൽ ഗ്രാന്റ് വാങ്ങിക്കുന്നതിനു മുമ്പായി സ്കൂളിന്റെ പ്രവൃത്തി മുതലായവയെ കാണിക്കുന്നതായ ഒരു റിപ്പോർട്ടെഴുതി സിക്രട്ടറി മുഖാന്തിരം കാര്യവിചാരകന്മാർക്കു അയച്ചുകൊടുക്കേണ്ടതാകുന്നു. ഈ റിപ്പോർട്ടും അപേക്ഷപത്രംപോലെ സാക്ഷിപ്പെടുത്തിയിരിക്കേണ്ടതാകുന്നു.

൰. ഇതുകൂടാതെ സഭായോഗങ്ങൾക്കുതന്നെ വന്നു പഠിപ്പിക്കുവാൻ തരമുള്ള സ്ഥലത്തു കുട്ടികൾ ഞായറാഴ്ച സ്കൂളിൽ ശരിയായി വരുമ്പോൾ തക്കവണ്ണം ശമ്പളംകൊടുപ്പാൻ മനസ്സുള്ളവർക്കു ക്രിസ്ത്യാനികുട്ടികളായിരുന്നാൽ ൧൰ മുതൽ ൨൰ വരെയുള്ളതിനു ൧ രൂപായും അതിലധികമുണ്ടായിരുന്നാൽ ൨ രൂപായും, ഹിന്തുകുട്ടികളായിരുന്നാൽ ൫ മുതൽ ൧൰ വരെയുള്ളതിനു ൧ രൂപായും ൧൧ മുതൽ ൨൰ വരെയുള്ളതിനു ൨ രൂപായും ൨൧ മുതൽ ൩൰ വരെയുള്ളതിനു ൩ രൂപായും അതിലും അധികമുണ്ടായിരുന്നാൽ ൪ രൂപായും ആണ്ടിൽ രണ്ടുഗഡുക്കളിലായി കൊടുക്കപ്പെടും.

൰൧. ഇങ്ങിനെ ഗ്രാന്റു കൊടുക്കുന്ന പള്ളിക്കൂടങ്ങളിൽ സമൂഹംവക ഇൻസ്പെക്ടർ ചെന്നു പരിശോധിക്കയും അദ്ദേഹത്തിന്റെ റിപ്പോർട്ടനുസരിച്ചു കുട്ടികൾക്കു സമ്മാനംകൊടുക്കുന്നതുകൂടാതെ യഥായോഗ്യം ഗ്രാന്റു കൂട്ടുകയും കുറെക്കുകയും ചെയ്യുന്നതുമാകുന്നു.

൰൨. കുറഞ്ഞപക്ഷം മൂന്നു ഞായറാഴ്ചയെങ്കിലും പ്രത്യേക കാരണങ്ങൾ കൂടാതെ ക്രമമായി ഹാജരാകാത്ത ഒരു കുട്ടിയെ രജിസ്റ്റർബുക്കിൽ ചേർത്തുകൂടാത്തതാകുന്നു.

൰൩. പ്രതിഫലേച്ഛയില്ലാതെ പഠിപ്പിക്കുവാൻ മനസ്സുള്ളവർ ഉണ്ടായിരുന്നാൽ അവർക്കു സമൂഹംവകയിൽനിന്നു രജിസ്റ്റർബുക്കു അയച്ചുകൊടുപ്പാനും മറ്റു സഹായങ്ങൾ ചെയ്വാനും സമൂഹം സന്തോഷപൂർവ്വം തയ്യാറായിരിക്കുന്നു.

൰൪. കാരണം പറയാതെ ഏതെങ്കിലും അപേക്ഷപത്രങ്ങളെയൊ പള്ളിക്കൂടങ്ങളെയൊ നിരസിപ്പാൻ കമ്മറ്റിക്കു അധികാരമുണ്ടായിരിക്കുന്നതാകുന്നു.

ആജ്ഞാപ്രകാരം
സിക്രട്ടറി കറിക്കാട്ടു പൌലോസ ശെമ്മാശ,
കോട്ടയം പഴയസിമ്മനാരി.

അച്ചടിച്ചതായ ഫാറവും അപേക്ഷപത്രവും സമൂഹസംബന്ധമായി മറ്റെന്തെങ്കിലും അറിവാൻ ആവശ്യമുണ്ടായിരുന്നാൽ അതും സിക്രട്ടറി മുഖാന്തിരം അപേക്ഷിക്കേണ്ടതാകുന്നു.

## നോട്ടീസ

ഇടവകപ്പത്രിക ആരംഭിച്ചിട്ടു ഇരുപത്തെട്ടുമാസം തികഞ്ഞിരിക്കുന്നു. ഇതുവരെ സമുദായ ചിലവിന്മേൽ നടത്തിവരികയായിരുന്നു. പത്രവരി പിരിഞ്ഞുകിട്ടി അതുകൊണ്ടു പത്രം നടത്തുന്നതല്ലാതെ സമുദായത്തെ ഇതിനായി ഭാരപ്പെടുത്തുന്നതു യുക്തമല്ലെന്നു നമ്മുടെ വായനക്കാർ ദയവായി വിചാരിച്ചു അവരവർ അടയ്ക്കുവാനുള്ള ചുരുങ്ങിയ സംഖ്യ തപാൽമാർഗ്ഗമൊ അഞ്ചൽമാർഗ്ഗമൊ ആൾവശമൊ എത്തിച്ചു തരുവാൻ അപേക്ഷിക്കുന്നു.

## അഗപ്പി

കുറെ നാളുകൾക്കു മുമ്പു അഗപ്പി എന്ന പെർ വച്ചു മലയാളമിത്ര ത്തൊടുകൂടെ ഒരു ചെറിയ പുസ്തകം പ്രസിദ്ധം ചെയ്തിരുന്നു. ആപുസ്തകത്തെപ്പററി ചില ആക്ഷെപ സൂചകങ്ങൾ ഇടവകപ്പത്രികയിലും കാണുകയുണ്ടായി. അഗപ്പി ഏതുമതകാരനെന്നെങ്കിലും അറിഞ്ഞിട്ടു മറുപടിപറവാൻ തയ്യാറുള്ളതായി ഒരു സുറിയാനിക്കാരന്റെ ലെഖനംകണ്ടു തന്നെ വെളിപ്പെടുത്തുവാൻ അഗപ്പിക്കു മനസ്സില്ലെന്നു മിത്രത്തിലും പ്രസ്താവിച്ചിരുന്നു. അദ്ദേഹം ആരെങ്കിലും ആകട്ടെ. ആപുസ്തകത്തെ കുറിച്ചു ഇനിക്കു അല്പം പ്രസംഗിപ്പാനുള്ളതു ഒരു അപ്രാവശ്യമായി അനുവദിക്കയില്ലെങ്കിൽ തുടച്ചയായിട്ടെങ്കിലും പ്രസിദ്ധം ചെയ്യുമെന്നു വിശ്വസിച്ചുംകൊണ്ടു എന്റെ അഭിപ്രായം ചുരുക്കത്തിൽ താഴെ കുറിക്കുന്നു.

മെസ്സൂർ അഗപ്പി (ആരെങ്കിലും ആകട്ടെ) അവർകളുടെ അഭിപ്രായം മാർ തൊമ്മാശ്ലീഹായാൽ സ്ഥാപിക്കപ്പെട്ട മലങ്കര സുറിയാനിസഭ ൦൨൦൦അടുത്ത കാലംവരെ വളരെ അഭിവൃദ്ധിയിൽ ഇരുന്നു എന്നും ഇപ്പൊൾ ചില കാരണവശാൽ വളരെ അധൊഗതിയിൽ അകപ്പെട്ടിരിക്കുന്നു എന്നും ആകുന്നു. അധൊഗതിക്കുള്ള കാരണങ്ങൾ അദ്ദേഹം വിവരിച്ചിരിക്കുന്നതു.

൧. അറിവുകേടു. ജനങ്ങൾ പൊതുവിലും പട്ടക്കാർ പ്രത്യേകിച്ചും വിദ്യയില്ലാതെയിരിക്കുന്നു എന്നും ൧൦൦ കാലത്തിനു തക്ക ചരിത്രം ഭൂമിശാസ്ത്രം കണക്കു വ്യാകരണം മുതലായ വിദ്യ ഇല്ലെന്നും

൨ മറുഭാഷയിൽ ശുശ്രൂഷ നടത്തുക.

൩ ശാബതലംഘനം. പ്രധാനമായി കല്യാണം.

൪ പട്ടക്കാർക്കു നിജമായ വരവില്ലായ്ക.

൫ പള്ളിവക ദ്രവ്യം അപഹരിക്കുക.

൬ റൊമ്മാസഭയിൽ നിന്നും പുറജാതികളിൽ നിന്നും നുഴഞ്ഞുകേറിയ ദുരുപദേശങ്ങൾ. അതായ്തു (എ) പുണ്യവാളന്മാരൊടുള്ള അപെക്ഷ
(ബി) മരിച്ചവർക്കു വേണ്ടിയുള്ള കുർബാന.
(സി) ശ്രാദ്ധം, പുലകുളി.
(ഡി) ജാതിഭേദം.

൭ സുവിശെഷ വെലയില്ലായ്മ. എന്നുവച്ചാൽ പുറജാതികളെ മനസ്സു തിരിപ്പിക്കാൻ പ്രസംഗവേല നടത്താതിരിക്ക.

അഗപ്പിയുടെ യുക്തികളിൽ ഒട്ടെല്ലാം കാര്യമായിട്ടുണ്ടെന്നു ഞാനും സമ്മതിക്കുന്നു. എന്റെ ഉദ്ദേശ്യം ആദെഹത്തിന്റെ അഭിപ്രായത്തിലെ വീഴ്ചകളെ എണ്ണിയെണ്ണി കുററപ്പെടുത്തണമെന്നൊ അല്ലെങ്കിൽ സുറിയാനി സഭയിലെ നടത്തുകളെ എല്ലാം നീതികരിക്കണമെന്നൊ അല്ലാ. സുറിയാനി സഭയിൽ അനെകം വീഴ്ചതാഴ്ചകൾ ഉണ്ടായിരിക്കും. അതു മററുസഭകൾക്കും ഇല്ലന്നില്ലാ. കഴിഞ്ഞപത്രികയിൽ ഒരു പുലക്രിസ്ത്യാനിയുടെ ലേഖനം കണ്ടില്ലയൊ. ആഭാഗം പൊകട്ടെ.

ഞാൻ പറയുന്നതു (൧) സുറിയാനിസഭ മുൻ കാലത്തെക്കാൾ ഇ

പ്പൊൾ അധൊഗതിയിൽ അകപ്പെട്ടിട്ടില്ലാ.

൨ അധൊഗതി ഉണ്ടായിരുന്നാലും അഗപ്പി പറയുന്ന സംഗതികൾ അതിനു കാരണങ്ങളാകയില്ല

൩ സുറിയാനി സഭയ്ക്കു ഇതര സഭകളൊടൊപ്പം ഉയൎച്ചയില്ലാത്തതു ശരിതന്നെ അതിനുള്ള കാരണങ്ങൾ ഇതൊന്നുമല്ലാ.

൧-ാമതു സുറിയാനിസഭ ഇപ്പൊൾ മുൻ കാലത്തെക്കാൾ അധൊഗതിയിൽ ഇരിക്കുന്നുവൊ എന്നു ചിന്തിക്കാം. പള്ളികളുടെ സ്ഥിതിയൊ, ജനങ്ങളുടെ സ്ഥിതിയൊ പട്ടക്കാരുടെ സ്ഥിതിയൊ ഏതു ആലോചിച്ചാലും മുമ്പിലത്തേതിൽ വീഴ്ചയില്ലെന്നു തീൎച്ചയാണ. സഭാചരിത്രംതന്നെ നോക്കുക തൊമ്മാശ്ലീഹായുടെ കാലശെഷം ശങ്കരപുരിപകലൊ മററം തറവാട്ടുകാർ കുറെക്കാലം സഭഭരിച്ചു. അവരുടെ ശെഷം പട്ടക്കാരുംമെല്പട്ടക്കാരും ഇല്ലാതെ നാശംവരട്ടി. ഈസ്ഥിതി രണ്ടുമൂന്നു നൂററാണ്ടൊളം ഉണ്ടായിരുന്നു അതിനിടയിൽ മാണിക്കവാചകർ മുതലായവരുടെ പരീക്ഷ സഭയെ നശിപ്പിച്ചു. അവിടം കഴിഞ്ഞു ക്നാൻതൊമ്മായുടെ വരവുകൊണ്ടു കുറച്ചുഉയൎച്ച ഉണ്ടായി എന്നുപറയുന്നു. അതു എത്രനാൾ നിന്നു എന്നു നിശ്ചയിപ്പാൻ പാടില്ലാ. അതിനുശെഷം പിന്നെ ഒരുരാജാവുണ്ടായി എന്നു പറച്ചിലുണ്ടു. ഇതുകേട്ടടത്തു കേട്ട എഴുതിയ പൊൎത്തുഗീസുകാരുടെ വായ്മൊഴിയിൽ അല്ലാതെ മലയാളത്തെ പാരമ്പൎയ്യത്തിൽ ഉൾപ്പെട്ടതല്ല. ഉണ്ടായിരുന്നാലും ഒന്നൊരണ്ടൊ തലമുറയ്ക്കു നിലനിന്നൊള്ളു. പിന്നെത്തെകഥ പൊൎത്തുഗീസുകാരുടെ വരവാണ. അതിന്റെഫലം മഹാകുഴപ്പങ്ങൾ ആയിരുന്നുവല്ലൊ അതുകഴിഞ്ഞു മാർ തൊമ്മാമെത്രാന്മാരുടെ ഭരണംതുടങ്ങി പരദേശമെത്രാന്മാരും നാട്ടുമെത്രാന്മാരും തമ്മിൽകലഹവും കക്ഷിപിണക്കവും എന്നാണ അവരുടെ കാലത്തിൽ ഒഴിഞ്ഞിട്ടുള്ളതു ൯൦-ാമാണ്ടിടയ്ക്കു ഇവരുടെ ഭരണം അവസാനിച്ചു. സിമ്മനാരിപണിയിച്ചു. എഴെട്ടു വൎഷത്തെക്കു സമാധാനം ഉണ്ടായി. അനന്തരം ൧൦൦൦-ാമാണ്ടത്തെ ബാവായുടെ വരവൊട്ടുകൂടെ നാട്ടുമെത്രാന്മാർ കലഹിച്ചു അതുകഴിഞ്ഞു ചെപ്പാട്ടു മാർ ദീവന്നാസ്യൊസു മെത്രാപ്പൊലിത്തായും പാദ്രിമാരും തമ്മിൽ തൎക്കംഉണ്ടായി സിമ്മനാരി വസ്തുകൾവിററു. പിന്നെ കഴിഞ്ഞുപൊയ മാർ അത്താനാസ്യൊസു മെത്രാപ്പൊലിത്തായുടെ വരവായി പിന്നത്തെ തൎക്കവും കുഴപ്പവും പറയണ്ടാല്ലൊ. ഇതിൽ അമ്പതു വൎഷമെങ്കിലും തികച്ചു സുറിയാസഭയിൽ ഐശ്വൎയ്യം കണ്ടകാലം എന്റെ ദൃഷ്ടിയിൽ എത്തീട്ടില്ലാ. ചരിത്രങ്ങളാൽ നമുക്കുള്ള അറിവു ഏറാക്കുറെ കലഹ വൎത്തമാനങ്ങളാകുന്നു. അതിനാൽ സുറിയാനി സഭവളരെ ഉയൎച്ചയിൽ ഇരുന്നിട്ടും ഈയിടെ ചിലമെത്രാന്മാരൊ പട്ടക്കാരൊ കലഹം ജനിപ്പിച്ചുനശിപ്പാൽ തക്ക അധൊഗതിയിൽ വരുത്തിയിരിക്കുന്നു എന്നുള്ള അഗപ്പിയുടെ അഭിപ്രായം അബദ്ധമാണെന്നു തീൎച്ചപ്പെടുന്നു. "ഈസഭയുടെ പൂൎവ്വസ്ഥിതി ചരിത്രക്കാൎക്കു എത്രരസകരവും ദൈവമക്കൾക്കു എത്രമഹത്വമുള്ളതായുംഇരുന്നു. എങ്കിലും അതിന്റെ തല്ക്കാലാവസ്ഥ ഉച്ചിമുതൽ ഉള്ളങ്കാൽവരെ മുറിവുകളും ചതവുകളും ചീഞ്ഞവ്രണങ്ങളും കൊണ്ടു നിറഞ്ഞ ഒരുവനെപൊലെയിരിക്കുന്നു" എന്നുള്ള അഗപ്പിയുടെ അഭി

പ്രായം ചരിത്രാനുസരണമല്ലന്ന ഞാൻ വിചാരിക്കുന്നു.

ഇനി പള്ളികളുടെ സ്ഥിതി നൊക്കുക തോമ്മാശ്ലീഹാ ഏഴു കരിശു സ്ഥാപിച്ചു. ൧൮൦ വൎഷംമുമ്പു മലങ്കര ൯൨ ഇടവകഎന്നാണ പറഞ്ഞു പെന്നു. ഇപ്പൊൾ മലങ്കര ൧൫൦ ഇടവകഎന്ന പറയണം ഇതുസഭവൎദ്ധിച്ചിട്ടൊ ക്ഷയിച്ചിട്ടൊ: പട്ടക്കാരുടെ സ്ഥിതിനൊക്കിയാലും ഫലം ഇതു തന്നെ പണ്ടുപ്രസംഗിക്കാവുന്ന പട്ടക്കാർ എത്രയുണ്ടായിരുന്നു. ഇപ്പൊൾ പ്രസംഗം അറിഞ്ഞുകൂടാത്തവർ എത്ര. പണ്ടെ ഏവൻഗെലി നാലുമെങ്കിലും വായിച്ചിട്ടുള്ളവർ എത്ര ഇന്നുവെദപുസ്തകം മുഴുവൻ വായിച്ചവർ എത്ര. പണ്ടൊരു പട്ടക്കാരൻ കഷ്ടാനുഭവത്തെക്കുറിച്ചു ജനങ്ങളൊടു ഉപദെശിച്ചപ്പൊൾ ശ്ലീഹന്മാർ കൎത്താവിനെ കുരിശിൽ തറച്ചു എന്ന പഠിപ്പിച്ചതായി പഴഞ്ചൊല്ലുണ്ടു ഇന്നത്തിനെയുള്ളവർ ഉണ്ടൊ അതിനാൽ പട്ടക്കാരുടെ സ്ഥിതിനൊക്കിയാലും ഇപ്പൊൾ സഭ വൎദ്ധനവുതന്നെ ജനങ്ങളുടെ സ്ഥിതി വൎദ്ധനവാണന്നുള്ളതു സൎവസമ്മതമാകയാൽ പറയണമെന്നില്ല. അതിനാൽ എന്റെ അഭിപ്രായം അഗപ്പി വിചാരിക്കുന്നതുപൊലെ സുറിയാനിസഭ ഇപ്പൊൾ അധൊഗതിയിൽ അല്ലാ. വൎദ്ധനവിൽ ഇരിക്കുന്ന എന്നാകുന്നു. എന്നാൽ ചുറ്റുമുള്ള ഇതരസഭക്കാരൊടു താരതമ്യപ്പെടുത്തുമ്പൊൾ അധൊഗതിയെന്ന തൊന്നിപ്പൊകും. അതിനുള്ള സമാധാനം ൩-ാം വാദാംശത്തിൽവരും

൨മതു ആലൊചിക്കേണ്ടതു അഗപ്പി പറയുന്ന സംഗതികൾ ഒരുസഭയുടെ അധൊഗതിക്കു കാരണങ്ങളൊ? അല്ലന്നാണ എന്റെ ഉത്തരം. നമ്മുടെ ചുറ്റുമുള്ള റോമ്മാസഭയെനൊക്കുക. അതുഎത്ര ഉയൎച്ചയിൽ ഇരിക്കുന്നു നന്മനിറഞ്ഞമറിയം ചൊല്ലുന്നതുകൊണ്ടു മാത്രം അധൊഗതിയെന്ന വിധിക്കുന്ന അഗപ്പി റോമ്മാസഭയുടെ ഉയൎച്ചയെ സമ്മതിക്കയില്ലായിരിക്കാം- സാക്ഷാൽ ആസഭ ഉയൎച്ചയിൽ ആണന്ന എവരും സമ്മതിക്കും. അവരുടെ പട്ടക്കാരിൽ ഭൂമിശാസ്ത്രം പഠിച്ചവർ എത്രയുണ്ടു? അല്ലെങ്കിൽ അഗപ്പിയുടെ യുക്തിപ്രകാരമുള്ള വിദ്യാഭ്യാസം ചെയ്യപ്പെട്ടവർഎത്രയുണ്ടു. നൂറിനു ഒന്നുണ്ടെന്ന ഇനിക്കുതൊന്നുന്നില്ലാ; അവർ ശുശ്രൂഷ നടത്തുന്നതു ഏതുഭാഷയിൽ? ഏവൻഗേലിക്കൂടെ മറുഭാഷയിൽ വായിക്കുന്ന റോമ്മാസഭ വേദപുസ്തകവും കുൎബ്ബാനയുടെയും മറ്റു ശുശ്രൂഷകളുടെയും മിക്കഭാഗങ്ങളും നാട്ടുഭാഷയിൽ നടത്തുന്ന സുറിയാനിക്കാരെക്കാൾ ഉയൎച്ചയിൽ ഇരിക്കുന്നതു ആലൊചിച്ചാൽ മറുഭാഷ ശുശ്രൂഷ അധൊഗതിക്കു കാരണമാകുന്ന സൂത്രം മനസ്സിലാക്കുവാൻ പ്രയാസമായിരിക്കുന്നു. റോമ്മാക്കാർ ശാബതയിൽ പെരുനാൾ ആഘൊഷങ്ങളും സദ്യകളും നടത്തുന്നില്ലയൊ അതുഅവരുടെ സഭയുടെ അനുവാദത്തൊടുകൂടെ തന്നെയല്ലയൊ. അഗപ്പി പറയുന്ന സമ്പ്രദായത്തിൽ നിജമായ ശമ്പളം റോമ്മാ പട്ടക്കാൎക്കുണ്ടൊ, ചാത്തത്തിന്റെയും പുലകുളിയുടെയും കുൎബ്ബാനയുടെയും വരവു കൊണ്ടല്ലയൊ അവരും ജീവിക്കുന്നതു. പുണ്യവാളന്മാരോടും മരിച്ചവൎക്കും വേണ്ടിയുള്ള പ്രാൎത്ഥനയും ശ്രാദ്ധം ജാതിഭേദം മുതലായവയും റോമ്മായിൽ എത്രഅധികം. ഒരുകൊന്തമ്മായ്ക്കു ഒരു നന്മനിറഞ്ഞ മറിയമെ എന്ന പ്രാൎത്ഥന ചൊല്ലുന്നതുകൊണ്ടു സുറി

യാനിസഭ നശിച്ചു പൊകുന്നെങ്കിൽ അവരെന്തൊന്നു നമ്മനിറഞ്ഞ മറിയാം ഒരുവീപ്പിൽ ചൊല്ലുന്ന റോമ്മാസഭ ഇപ്പൊൾ ഭൂമിയുടെമുഖത്തു കാണ്മാൻ ഇല്ലാതിരിക്കേണ്ടതായിരുന്നു. നെരെമറിച്ചു അവർ ദിവസെന വൎദ്ധിച്ചും ഉയൎന്നും വരുന്നു. റോമ്മാസഭയിലെ പട്ടകാർ എത്രപെരൊടു സുവിശെഷം പ്രസംഗിക്കുന്നുണ്ടു. എത്രപുറജാതികളെ റോമ്മാസുറിയാനി പട്ടകാർ മനസ്സുതിരിക്കുന്നുണ്ടു. എത്രഉത്സവങ്ങളിലും പടെനികളിലും റോമ്മാപട്ടകാരെ പ്രസംഗിപ്പാൻ കാണുന്നുണ്ടു എങ്ങുംഇല്ലാ. അവർ എന്തുകൊണ്ടു നശിക്കാതിരിക്കുന്നു.

ഇതിനാൽ റോമ്മാകാരുടെ പ്രവൃത്തികളെയൊ സുറിയാനിസഭയുടെ പ്രവൃത്തികളെയൊ ഞാൻ അശേഷം നീതീകരിക്കയാണെന്നു ആരും വിചാരിക്കരുത. തെറ്റുതെറ്റാണെന്നു ഞാനും സമ്മതികാം അഗപ്പി പറയുന്നതുപോലെ ഒരു കാരണത്താൽ സഭ മുടിഞ്ഞുപോകുമെന്നൊ പോയെന്നൊ സമ്മതിക്കാൻ പാടില്ലെന്നെ ഉള്ളു. സാക്ഷാൽ അധോഗതിക്കുള്ള കാരണങ്ങളെ ആദേഹം എടുത്തു പറഞ്ഞിട്ടില്ല സുറിയാനിസഭയുടെ ക്ഷീണത്തെക്കുറിച്ചു ഉത്തമവിശ്വാസമായ സഹതാപത്തിൽ നിന്നു ആദേഹം ആലോചന പറവാൻ പുറപ്പെട്ട ആൾ ആയിരുന്നെങ്കിൽ ക്രിസ്ത്വാബ്ദാരംഭംമുതൽ സഭയിൽ നടത്തിവരുന്നതും അന്യസഭകാർ ആചരിച്ചുവരുന്നതുമായ ഉപദേശങ്ങളെക്കൂടെ ആക്ഷേപിക്കുവാൻ ആദേഹം പുറപ്പെടുകയില്ലായിരുന്നു. സാക്ഷാൽ അധോഗതിക്കു കാരണങ്ങൾ അല്ലാത്തതും ഉയൎച്ചയിൽ ഇരിക്കുന്ന സഭകാർക്കൂടെ അംഗീകരിച്ചുവരുന്നതുമായ സംഗതികളെ നാശഹേതുകമാക്കി വ്യവഹരിച്ചിരിക്കുന്നതുകൊണ്ടു താൻ ഉൾപ്പെട്ട ഇംഗ്ലീഷുസഭയിലെക്കു സുറിയാനികാരെ ഇതുമൂലം വശീകരിക്കേണമെന്നുള്ള ദുഷ്ടവിചാരം അഗപ്പിയെ ഉത്സാഹിപ്പിച്ചു എന്നു ന്യായമായി വിചാരിക്കേണ്ടിയിരിക്കുന്നു. ഉപദേശസംബന്ധമായി ആദേഹം ആക്ഷേപിച്ചിരിക്കുന്ന ഭാഗങ്ങൾക്കു അനേകം സമാധാനങ്ങൾ പറവാനുണ്ടു. എന്റെ ഉദ്ദേശ്യം അഗപ്പിയുടെ ഉദ്ദേശം തെറ്റിപ്പൊയി എന്നും സാക്ഷാൽ അധോഗതിക്കുള്ള കാരണങ്ങളെ ചൂണ്ടികാണിക്കണമെന്നും മാത്രമാകയാൽ അദ്ദേഹം പറഞ്ഞിട്ടുള്ള ഓരൊ വിഷയങ്ങളിൽ നീതീകരിപ്പാനുള്ളവയെ നീതീകരിപ്പാനൊ ആക്ഷേപിപ്പാനുള്ളവയെ ആക്ഷേപിപ്പാനൊ ഞാൻ ഭാവിക്കുന്നില്ലാ.

൩. സുറിയാനിസഭ ഇതരസഭകളൊടൊപ്പം ഉയൎച്ച പ്രാപിക്കാത്ത കാരണങ്ങൾ എന്റെ ബുദ്ധിയിൽ എത്തിയടത്തോളം പറയാം മേൽ പ്രസ്താവിച്ച സംഗതികളാൽ സുറിയാനിസഭ ഇപ്പോൾ അല്പമെങ്കിലും ഉയൎച്ചയിൽ അല്ലാതെ പൂൎവ്വകാലത്തെതിൽ അധോഗതി ഭവിച്ചിട്ടില്ലെന്നു തീൎച്ചയാണ. എന്നാലും മറ്റുള്ള സഭകളെകാൾ വളരെ ക്ഷീണത്തിൽ ഇരിക്കുന്ന കാരണം അണ്ണാൻ വാ പൊളിച്ചാൽ ആനയോളം ആകയില്ല അതുതന്നെ. അനേകം മഹാരാജാക്കന്മാരുടെ സംരക്ഷണയിലും കൊടീശ്വരന്മാരായ ലക്ഷോലക്ഷം ജനങ്ങളുടെ ഔദാൎയ്യങ്ങളാലും പുലൎത്തപ്പെടുന്ന അംഗ്ലിയാ റോമാ സഭകളോടൊപ്പം പരസഹായം ഇല്ലാത്ത ഏതാനും പാവപ്പെട്ട സുറിയാനികാർ കളിച്ചാൽ എ

ത്രകളിക്കാമെന്നു ആലോചിച്ചുനോക്കുക. ഇംഗ്ലീഷുസഭയ്ക്കും റോമ്മാസഭയ്ക്കും അനെകം രാജാക്കന്മാർ ഉണ്ടു ഇവർ ഗവമ്മെണ്ടിൽനിന്നു ബിഷോപ്പന്മാരെയും ചാപ്ലെന്മാരെയും ശമ്പളംകൊടുത്തു നിയമിക്കുന്ന സഭയിൽ കലഹവും അഭിപ്രായഭേദവും ഉണ്ടായാൽ അതിനെ ശമിപ്പിപ്പാൻ എക്ലസിയാസ്റ്റിക്കാൽകോട്ടുകളും ആകോട്ടുകളുടെ തീൎച്ചയെ ഊൎജ്ജിതപ്പെടുത്തുവാൻ ഗവമ്മെണ്ടിൻെറ ഉദ്യോഗസ്ഥന്മാരും തയ്യാറുണ്ടു പുറദേശങ്ങളിൽ സഭ വൎദ്ധിപ്പിക്കുവാൻ ദ്രവ്യസഹായം ചെയ്യാൻ കൊടീശ്വരന്മാർ ലക്ഷോലക്ഷം ഉണ്ടു. സുറിയാനിസഭയ്ക്കു വല്ല രാജാക്കന്മാരുടെ സഹായം ഉണ്ടോ? കലഹം ഉണ്ടായാൽ വക്കീലന്മാരും പുറജാതി ജഡ്ജിമാരും അല്ലാതെ ആശ്രയം ഉണ്ടോ? വൈദികന്മാർ സംഘം ചേൎന്നു ഊൎജ്ജിതമായി കാൎയ്യം നടത്താൻ പുറപ്പെട്ടാൽ തരംനോക്കി ആൾ ചേൎപ്പാൻ കാത്തിരിക്കുന്ന ഇതരസഭകൾക്കു ഒരംശത്തെ വിട്ടുകൊടുക്കാമെന്നല്ലാതെ അവരുടെ വിധികളെ ഊൎജ്ജിതപ്പെടുത്തുവാൻ മാൎഗ്ഗമുണ്ടോ? പരിഷ്കാരങ്ങൾക്കു ദ്രവ്യം വേണം അതു നിജമായിരിക്കണമെങ്കിൽ ചിലവിൻെറ സംഖ്യയോളം പലിശ വരുവാൻ തക്കമുതൽ ഉണ്ടാകണം അവിടം കണക്കു കൂട്ടുമ്പോൾ സംഖ്യ ലക്ഷൊലക്ഷമാകും ഇത്രവലിയസംഖ്യ ശേഖരിപ്പാൻ പാവപ്പെട്ട മൂന്നൊററസുറിയാനിക്കാരാൽ എളുപ്പമാകുമൊ? അതിനാൽ ൟ ചെറിയ മൃഗം ആനയാകാത്തതു ആരും കുററമായി വിചാരിക്കുണ്ടാ പിന്നെ വേണ്ടതു ഉള്ള ന്യൂനതകളെ പരിഹരിച്ചു കാലക്രമേണ ദീൎഘനാൾകൊണ്ടു ആനയാകുവാൻ ശ്രമിക്കയാണ. അതിനുള്ള മാൎഗ്ഗങ്ങൾ, (തുടരും)

ജൂബിലി ആഘോഷം

കോട്ടയം ഇംഗ്ലീഷുപള്ളി പണിതീൎന്നിട്ടു ൟ മിഥുനമാസം ൨൩ന്നു— അമ്പതുവൎഷം തികഞ്ഞിരിക്കുന്നതിൻെറ ഓൎമ്മക്കായി ഒരു ജൂബിലിആഘോഷം കൊണ്ടാടിയിരിക്കുന്നു. പള്ളി പുഷ്പലതാദികളാൽ അലങ്കരിക്കപ്പെട്ടിരുന്നതിനു പുറമെ സുറിയാനിപള്ളികളിൽ പെരുനാളുകൾ ആഘോഷിച്ചുവരുന്ന "മൂഢസമ്പ്രദായത്തെ" പിന്തുടൎന്നു വെടി, വാദ്യം, തംബേർ, മുത്തുക്കുട, കൂട്ടിയാട്ടു മുതലായ ആഘോഷങ്ങൾ സമേതം ലോൎഡ ബിഷോപ്പവൎകളുടെ ഒരു പ്രദക്ഷിണവും ഉണ്ടായിരുന്നു. ൟ വക അപരിഷ്കൃതാചാരങ്ങളെ പുഛിക്കുന്നവർ ഇതിനെ കൊണ്ടാടുന്നതിൽ "ഞ്ഞതു എൻപിള്ളെ അപ്പാ" എന്ന പണ്ടൊരു പാണ്ടിക്കാരൻ പറഞ്ഞ സമാധാനം മതിയാകുമായിരിക്കും.

നിശ്ചയിക്കപ്പെട്ട സമയത്തു പള്ളിയിൽ ദൈവാരാധനയും വേനറെബൽ കോശി ആൎച്ചുഡീക്കൻ അവൎകളാൽ ഡി_ ഡി_ സ്ഥാനഭൂഷണങ്ങളെ ധരിച്ചു ദീൎഘമായ ഒരു പ്രസംഗവും കഴിച്ചു. പ്രസംഗത്തിൽ സുറിയാനിസഭയും അംഗ്ലിയാസഭയും തമ്മിൽ ൟ ശതാബ്ദാരംഭത്തിൽ ഉണ്ടായിരുന്ന സംബന്ധവും അതിൻെറ വേൎപിരിവും വിസ്താരമായി വചിക്കയും ഇരുസഭകളെയും തമ്മിൽ താരതമ്യപ്പെടുത്തുകയും ചെയ്യുകയായി അറിയുന്നു.

കഴിഞ്ഞുപോയ പുന്നത്ര മാർ ദീവന്നാസ്യോസുമെത്രാപ്പോലീത്താ അവൎകൾ ചൎച്ചുമിഷ്യനരിമാരോടു രഞ്ജനയായിരുന്ന സുറിയാനിപള്ളികളിൽ പ്രസംഗിപ്പാൻ അവരെ അനുവദിച്ചിരുന്നാറെ, ചേപ്പാട്ടു മാർ ദീവന്നാസ്യോസു അഭിഷേകമായി ൟ സംബന്ധത്തെ മുറിച്ചുകളകയും അതുമൂലം ൟ പള്ളി ആപശ്യപ്പെടുകയും ചെയ്തു എന്നും മൂന്നലക്ഷം ജനവും പത്തിരുന്നൂറു പള്ളികളും ഉള്ള ൟ പ്രാചീനസഭ ഇന്നും അധോഗതിയായും ൟള്ളിട കെട്ടിച്ചു പണിയിച്ച ഒരു സിമ്മനാരിയെപോലും നടത്തിക്കുവാൻ പ്രാപ്തിയില്ലാതെയും ഇരിക്കുന്നു എന്നും നെരെമറിച്ചു ചുരുങ്ങിയജനവും കുറച്ചുപള്ളികളും ഉള്ള അംഗ്ലിയാക്കാർ വളരെ ഉയൎച്ചയിൽ ഇരിക്കയും ഉൽകൃഷ്ടവിദ്യ അഭ്യസിപ്പിക്കുന്ന ഒരു സിമ്മനാരിയെ പുലൎത്തുകയും ചെയ്തുവരുന്നു എന്നും മററുമായിരുന്ന പ്രസംഗാത്ത

ന്റെ താല്പര്യമെന്നു ചില കേൾവിക്കാരിൽനിന്നു അറിയുന്നു.

മാന്യനായ പ്രസംഗി കഴിഞ്ഞുപോയ രണ്ടുമെത്രാപ്പോലീത്തന്മാരുടെ ഭരണസമ്പ്രദായങ്ങളെ തമ്മിൽ താരതമ്യപ്പെടുത്തിയപ്പോൾ സാരമായ ഒരു കാര്യം പറവാൻ വിട്ടുപോയിരിക്കുന്നു എന്നു ഞങ്ങൾക്കു തോന്നുന്നു. പുന്നത്ര മാർ ദീവന്നാസ്യോസ ഇംഗ്ലീഷുമിഷ്യനറിമാരുടെ ഉപദേശങ്ങളിൽ തൃപ്തിപ്പെട്ടിരുന്നതിനാൽ രഞ്ജനയോടുകൂടി ഭരിക്കയും പിൻവാഴി അവിവേകമായി കലഹിക്കയും ചെയ്യുതല്ലായിരുന്നു. മിഷ്യനറിമാർ ആദ്യം കോട്ടയത്തുവന്നപ്പോൾ ഇന്നത്തെ സ്ഥിതിയിൽ ഒരു പ്രത്യേകസഭയുണ്ടാക്കണമെന്നു ഉദ്ദേശ്യം ഇല്ലായിരുന്നു. മാർത്തോമ്മാശ്ലീഹായാലും പരദേശങ്ങളിൽനിന്നു വന്ന പല ബാവാന്മാരാലും അവരുടെ ശിഷ്യന്മാരായിരുന്ന നാട്ടുമെത്രാന്മാരാലും തെളിച്ചു ഉഴുതുവിതച്ചു കിളപ്പിച്ചിരുന്ന വിളവിനെ നിഷ്പ്രയാസേന കൊയ്യാമെന്നായിരുന്നു അന്നത്തെ ഉദ്ദേശം. ആരംഭത്തിൽ ഈ ലാക്കു വെളിപ്പെടുത്താതെ നിഷ്പക്ഷമായി പ്രസംഗിച്ചിരുന്നതിനാൽ പുന്നത്ര മാർ ദീവന്നാസ്യോസ ഉത്തമവിശ്വാസത്താൽ ഇവരെ പ്രസംഗിപ്പാൻ അനുവദിച്ചതായിരുന്നു. ചേപ്പാട്ടു മാർ ദീവന്നാസ്യോസും പത്തുവർഷത്തോളം ഈ സമ്പ്രദായത്തെ പാലിച്ചുപോന്നതിനാൽ അത്രത്തോളം അദ്ദേഹം അവിവേകം ഒന്നും പ്രവൃത്തിച്ചില്ല. അനന്തരം ൧൮൩൫-ൽ കല്ക്കത്തായിലെ ദാനിയേൽ വിത്സൺബിഷോപ്പു അവർകൾ കോട്ടയത്തുവന്നു. പത്തിരുപതു വർഷത്തോളം മിഷ്യനറിമാരുടെ മൌനനടപടികൊണ്ടു പുറമെയുള്ള രഞ്ജനയല്ലാതെ ഉദ്ദേശ്യസാദ്ധ്യം വന്നിട്ടില്ലെന്നു കാണുകയാൽ, രണ്ടായാലും ആന്തരം വെളിപ്പെടുത്തുകതന്നെ എന്നു ആ മഹാൻ നിശ്ചയിച്ചു. സുറിയാനിസഭയിൽ ആറുകൂട്ടം സംഗതികൾ ഭേദപ്പെടുത്തിനടത്തേണമെന്നു മെത്രാപ്പോലീത്തായോടു ആവശ്യപ്പെടുകയും അതിന്നായി വിശേഷപ്രതിഫലങ്ങൾ വാഗ്ദത്തം ചെയ്കയും ചെയ്തു. സുറിയാനിസഭയുടെ വിശ്വാസരീതിയിലും പ്രാചീനനടപടികളിലും ഭേദം വരുത്തുവാനും സഭയുടെ സ്വാതന്ത്ര്യത്തെ അശേഷം വെള്ളക്കാർക്കു അസ്വാധീനപ്പെടുത്തുന്നതുമായ ഈ ആലോചന പുറപ്പെട്ടപ്പോൾ വേർപിരിയുകയല്ലാതെ മറ്റു നിവൃത്തി ചേപ്പാട്ടുമെത്രാപ്പോലീത്തായിക്കു ഇല്ലായിരുന്നു. മലങ്കരപള്ളിക്കാർ മാവേലിക്കരപള്ളിയിൽ കൂടിയ ഒരു പൊതുയോഗത്തിന്റെ നിശ്ചയപ്രകാരമല്ലാതെ അദ്ദേഹം സ്വയമായി ഈ വേർപിരിവിനെ അനുവദിച്ചുമില്ല.

മിഷ്യനറിമാരുടെ ദൃഷ്ടിയിൽ അവിവേകിയെന്നോ ദോഷിയെന്നോ തോന്നുവാൻ ആവശ്യപ്പെട്ടാലും തന്റെ സ്ഥാനത്തിന്റെയും അഭിഷേകത്തിന്റെയും സത്യത്തിന്റെയും താൻ ഭക്ഷിച്ച ഉപ്പിന്റെയും മഹത്വം കാണിക്കുന്നതു ഉത്തമമെന്നു ആ ഭക്തൻ അന്നു വിചാരിച്ചിരുന്നില്ലെങ്കിൽ ഇന്നു സുറിയാനിസഭയെന്നോർമ്മതം പഴയ ഗ്രന്ഥങ്ങളാൽ അല്ലാതെ ദൃഷ്ടിയിൽ കാണ്മാൻ ഉണ്ടായിരിക്കയില്ലായിരുന്നു. പുന്നത്ര മാർ ദീവന്നാസ്യോസിന്റെ കാലത്തു കല്ക്കത്താബിഷോപ്പിന്റെ ആലോചന പുറപ്പെട്ടിരുന്നു എങ്കിൽ ഈ പിരിവിനു ആ ദേഹംതന്നെ കാരണഭൂതനാകുവാനും തന്റെ പിൻവാഴിയെക്കുറിച്ചു മിഷ്യനറിമാർ പറയുന്ന ദുരഭിപ്രായം ആ ദേഹത്തിന്മേൽതന്നെ തട്ടുവാനും ഇടയായേനെ എന്നു തീർച്ചയായി പറയാം. അതിനാൽ ചേപ്പാട്ടു മാർദീവന്നാസ്യോസിനെക്കുറിച്ചു ആംഗ്ലിയാമിഷ്യനറിമാരാൽ എന്തെല്ലാം ദുരഭിപ്രായങ്ങൾ പറഞ്ഞാലും സുറിയാനിസഭയെ അസ്വാധീനപ്പെടുത്തുവാനും ഒററികൊടുപ്പാനും അനുവദിക്കാഞ്ഞതിനാൽ ഈ മാതൃസഭയ്ക്കു ആ മഹാൻ ഒരു വലിയരക്ഷകൻ ആയിരുന്നു. ഈ രണ്ടുമെത്രാന്മാരുടെ ഭരണത്തെ താരതമ്യപ്പെടുത്തിയപ്പോൾ ഈ വാസ്തവംകൂടി നമ്മുടെ മാന്യപ്രസംഗി സൂചിപ്പിക്കാഞ്ഞതു വളരെ വ്യസനകരമാകുന്നു.

മൂന്നുലക്ഷം ജനവും പത്തിരുനൂറുപള്ളികളും ഉള്ള സുറിയാനിസഭയെ സ്ഥലത്തു ചുരുങ്ങിയ ജനവും കുറച്ചുപള്ളികളുംമാത്രമുള്ള ആംഗ്ലിയാസഭയോടു പ്രസംഗി താരതമ്യപ്പെടുത്തുകയും സുറിയാനിസഭയുടെ വിദ്യയെ ആക്ഷേപമായും മറേറതിന്റെ ഉയർച്ചയെ പ്രശംസയായും വ്യവഹരിക്കയും ചെയ്തുവത്രെ. ഇതും അത്ര ശരിയായില്ലെന്നാണു ഞങ്ങൾക്കു തോന്നുന്നതു. മൂന്നുലക്ഷം ജനവും ഇരുനൂറു പള്ളികളും മാത്രമുള്ള ചുരുങ്ങിയ സുറിയാനിസഭയെ ഒരു ഭാഗമായും സൂര്യൻ ഒരിക്കലും അസ്തമിക്കാത്ത ഒരു വലിയമഹാരാജ്യത്തെ ഭരിച്ചുവരുന്ന ഗവർമ്മെണ്ടിന്റെ സംരക്ഷണയിലും സഹസ്രകോടി ജനങ്ങൾ ഉൾപ്പെട്ടും ലക്ഷോപലക്ഷം പ്രഭുക്കളാൽ പുലർത്തപ്പെട്ടും ഇരിക്കുന്ന ആംഗ്ലിയാസഭയെ മറ്റുഭാഗമായും കാണിച്ചു താരതമ്യപ്പെടുത്തിയിരുന്നു എങ്കിൽ ഒട്ടു നീതിയായിരുന്നേനെ എന്തെന്നാൽ ചുരുങ്ങിയ ജനമെന്നു വാദിച്ചുകൊള്ളുന്ന സ്ഥലത്തുള്ള ഇംഗ്ലീഷുസഭക്കാരുടെയൊ മിഷ്യനറിമാരുടെയോ സാമർത്ഥ്യംകൊണ്ടു ആ സഭ വർദ്ധിച്ചുവരുന്നു എന്നർത്ഥം ധരിപ്പാൻ തക്കവണ്ണം പറഞ്ഞതു. അവർക്കു ബിലാത്തിയിൽനിന്നും കൊടുത്തുവരുന്ന ചോ

റിനെ നിന്ദിക്കയാകുന്നു. സുറിയാനിസഭ ബലഹീനതയിൽ എങ്കിലും തന്നത്താൻ പുലൎന്നുവരുന്നതും മറ്റേതു യൂറോപ്യന്മാരുടെ സ്വന്തസഹായത്തിൽ ആശ്രയിച്ചിരിക്കുന്നതുംകൂടി കൂട്ടിനോക്കിയാൽ സുറിയാനിസഭയെക്കുറിച്ചു വല്ലതും പറവാനുണ്ടെങ്കിൽ പ്രശംസിപ്പാനെ വകയുള്ളൂ. മരണസമയത്തോളം മിഷ്യൻ ശമ്പളം വാങ്ങി ഭക്ഷിക്കയും മരണം അടുക്കുമ്പോൾ സുറിയാനിപ്പട്ടക്കാരെ വരുത്തി പൂൎണ്ണമായ ഒരു കുമ്പസാരം കഴിച്ചു "സ്തുതിചൊവ്വാകപ്പെട്ട ബാവാമാരാൽ കല്പിക്കപ്പെട്ട ക്രമങ്ങളെക്കൊണ്ടു നല്ലവഴിക്കു നടത്തുകയും" ചെയ്യുന്ന അനേകരാൽ അലങ്കരിക്കപ്പെട്ടതെന്നു "ജ്ഞാനനിക്ഷേപ" പത്രം ഒരിക്കൽ പ്രസ്ഥാപിച്ചിരുന്ന മാതൃകയിൽ ഉള്ള സഭക്കാക്കു ബ്രിട്ടീഷുഗവൎമ്മെണ്ടിനും ബിലാത്തിയിലെ വലിയ സമൂഹങ്ങൾക്കും കൊടുക്കേണ്ട ബഹുമതി പ്രസംഗികൊടുത്തതു ഒരു വിധത്തിൽ അവിവേകവും ആലോചനക്കുറവും അല്ലയോ എന്നു സംശയിക്കേണ്ടിയിരിക്കുന്നു.

തിരുവിതാംകൂറിലെ റാണിപാൎവ്വതിബായി തിരുമനസ്സിനാൽ സുറിയാനിക്കാൎക്കായി ദാനംചെയ്യ കല്ലട മണ്ട്രൊത്തുരുത്തിന്റെ ആദായംകൊണ്ടു പുലൎന്നുവരുന്ന ഇംഗ്ലീഷു സിമ്മനാരിയുടെ ഓജസ്സും സഭയുടെ ഒരു പ്രശംസയായി പ്രസംഗത്തിൽ പ്രസ്താവിച്ചതും തിരുവിതാംകൂർ ഗവൎമ്മെണ്ടിനോടു നന്ദികേടാണെന്നു തോന്നുവാൻ ഇടയുണ്ടായെക്കാം.

അതിനാൽ ആകപ്പാടെ വേനാബൾ ആൎച്ച്ഡീക്കൻ അവൎകൾ തനിക്കു നല്കപ്പെട്ട മാന്യസ്ഥാനത്തിന്റെ ചിഹ്നങ്ങളെ ധരിച്ചിട്ടു ആദ്യം പറഞ്ഞ പ്രകാരം പ്രസംഗം നിഷ്പക്ഷവാദമായിരിക്കുന്നില്ലെന്നും താൻ ഉൾപ്പെട്ട സഭയുടെ കാൎയ്യ വശത്തെ ആലോചിക്കാതെ തൻകാൎയ്യമായി പറഞ്ഞതെന്നും പലരാലും അഭിപ്രായപ്പെടുവാൻ തക്കസ്ഥിതിയിൽ ആയതിൽ ഞങ്ങൾ വ്യസനിക്കുന്നു.

## സുറിയാനി ഭാഷ.

ഇപ്പോൾ ഉള്ള പ്രധാന ഭാഷകളെ ആൎയ്യഭാഷയെന്നും സെമെററിക ഭാഷയെന്നും രണ്ടു തരങ്ങളായി വിഭാഗിക്കാവുന്നതാണ. ഇതിൽ ഒന്നാമത്തെ ഇനത്തിൽ യൂറൊപ്പിലെ മിക്ക ഭാഷകളും സംസ്കൃതം മുതലായ ഹിന്ദുഭാഷകളും രണ്ടാമതായി പറഞ്ഞ കൂട്ടത്തിൽ മലങ്കര സുറിയാനി സമുദായത്തിന്റെ വൈദികഭാഷയാകുന്ന സുറിയാനിയും എബ്രായ അറബി എന്നവയും ഉൾപ്പെട്ടിരിക്കുന്നു.

ജലപ്രളയശേഷം ഉണ്ടായ ബാബെൽ കൊട്ടപണിവരെ ഭൂമിയിൽ ഏകഭാഷയെ ഉണ്ടായിരുന്നുള്ളു. ആയ്യു അന്നത്തെ സ്ഥിതിയിൽ ഇന്നു എങ്ങും നടപ്പുണ്ടായിരിക്കയില്ല, നദികളുടെ ഉള്ളിൽ വച്ചു കല്ലുകൾ അന്യോന്യ സ്പൎശനത്താൽ ഉരഞ്ഞു രൂപഭേദവും മിനുസവും പ്രാപിക്കുന്നതുപോലെ കാലവിളംബന നദിയിൽ ഏതു ഭാഷയും പലപ്രകാരേണ രൂപാന്തരപ്പെടുന്നതു സഹജമാകുന്നു.

ജലപ്രളയത്തിനു മുമ്പുണ്ടായിരുന്ന ഏക ഭാഷയുടെ പ്രകൃതം എന്തായിരുന്നാലും, അതു ഏറക്കുറെ സെമെററിക്കു ഭാഷകളോടും പ്രത്യേകം സുറിയാനി ഭാഷയോടും അനുരൂപപ്പെട്ടിരിക്കുമെന്നു മഹാന്മാർ അഭിപ്രായപ്പെടുന്നുണ്ടു. ഇതു അടിസ്ഥാനമില്ലാത്ത ഒരു അഭിപ്രായം അല്ല. ഇവയിൽ അറബി ഭാഷ സുറിയാനി എബ്രായ എന്നവയെക്കാൾ പ്രായം കുറഞ്ഞതെന്നു സൎവ്വസമ്മതമാകുന്നു- പ്രായാധിക്യമുണ്ടെന്നു സമ്മതിക്കപ്പെട്ടിരിക്കുന്ന എബ്രായയൊ സുറിയാനിയൊ തമ്മിൽ പ്രാചീനൻ എന്നു സൂക്ഷ്മമായി പരിശോധിക്കുന്നതായാൽ എബ്രായ സുറിയാനിയും കനാൻ ദേശഭാഷകളും തമ്മിൽ സമ്മിശ്രപ്പെട്ടുണ്ടായ ഒരു രൂപഭേദമാണെന്നു തീൎച്ചപ്പെടും. എന്തെന്നാൽ ഒരു ഭാഷയുടെ പ്രാ

ർ തന്നെയും വെറൊരു ഭാഷയിലെ സാമാന്യ പദങ്ങളിൽ ഒന്നായിരുന്നാൽ ആ ഭാഷ മറെറതിന്റെ ഒരു ശിശുവെന്നു വിചാരിക്കാവുന്നതാണല്ലൊ. എബ്രായ എന്ന പദം തന്നെയും സുറിയാനി ഭാഷയിലെ ലിംഗ വചന വിഭക്തി ഭേദങ്ങളെ പൂൎണ്ണമായി അവലംബിക്കുന്ന ഒരു പച്ചസുറിയാനി പദം ആകുന്നു. ദൃഷ്ടാന്തമായി ഈ പദത്തെ പെതിച്ചെരിച്ചാൽ ܥܒܪܐ (എബ്രാ: മറുകര) ܥܒܪܝܐ (എബ്രായൊ: മറുകരക്കാരൻ) എന്നുവരും. തീഗ്രീസ എവുപ്രാത്തെസ എന്ന നദികൾക്കിടയിൽ കിടക്കുന്ന മെസൊപ്പൊത്തൊമിയായിൽ നിന്നു അബ്രഹാം പുറപ്പെട്ടു ദൈവം കാണിച്ചുകൊടുത്ത ദേശത്തു വന്നപ്പോൾ താൻ ഇന്നദേശക്കാരൻ എന്നു തദ്ദെശികളെ ഗ്രഹിപ്പിച്ചതു നദിക്കു മറുകരക്കാരൻ എന്നൎത്ഥമുള്ള എബ്രായ എന്ന സുറിയാനി പദത്താൽ ആയിരുന്നതിനാൽ അന്നുമുതല്ക്കു അവനെ എബ്രായക്കാരൻ (മറുകരക്കാരൻ) എന്നു വിളിച്ചുവന്നു, അബ്രഹാമിന്റെ സ്വഭാഷ നാട്ടുഭാഷയുമായി സങ്കലനം ചെയ്യപ്പൊൾ ആ ഭാഷക്കും എബ്രായഭാഷയെന്നു പേർ വന്നു. എബ്രായ എന്നപദം സാക്ഷാൽ സുറിയാനിവാക്കായിരിക്കുന്നതിനാൽ അബ്രഹാം സംസാരിച്ചതു സുറിയാനിയായിരുന്നു എന്നു വരുന്നു.

അബ്രഹാമിന്റെ കാലത്തു ഏഴു കിണറുകൾ കുഴിച്ചതിനാൽ എന്നതൊന്നന്നു ഏഴാം കിണറിനു ബീറൊശ്ശബാ ܒܐܪܫܒܥ ഏഴുകിണർ, അല്ലെങ്കിൽ ഏഴാം കിണർ എന്നുവിളിച്ചു. (൧ മോശ ൨൧. ൩൧) ഇസഹാക്ക ഈ സ്ഥലത്തിനു ܥܣܩ ܒܐܪܐ (പ്രയാസപ്പെട്ട കിണർ) എന്നു വിളിച്ചു (൨൬. ൨൦) ഇനി ബാബെൽ മുതലായ അനെക പദങ്ങളെക്കുറിച്ചു വ്യവഹരിച്ചാൽ ഇവയെല്ലാം സുറിയാനി പദങ്ങൾ ആണെന്നു തീൎച്ചപ്പെടും. അതിനാൽ ബാബെൽ കൊട്ടയിലെ പിശകുമുതൽ ശേമിന്റെ സന്തതികൾ സംസാരിച്ച ഭാഷ സുറിയാനി ഭാഷയായിരുന്നു എന്നു വരുന്നു.

ഇനി ബാദബലിന്റെ പണിക്കുമുമ്പുള്ള സംഗതികൂടെ പരിശോധിക്കാം. ആദാം എന്ന പദത്തിന്റെ അൎത്ഥം കളിമണ്ണെന്നു സാധാരണ വിശ്വസിച്ചു വരുന്നുണ്ടല്ലൊ. ഒരംഅൎത്ഥം വരുന്ന (ആദാംസാ) ܐܕܡܬܐ എന്ന സുറിയാനിപദത്തെ ചെരുക്കുമ്പൊൾ ആദാം എന്നവാക്കുകിട്ടുന്നു. ഈ പേർ വേറൊരൎത്ഥത്തിൽകൂടി വ്യാഖ്യാനിക്കാവുന്നതാണു. ദൈവം തന്റെ സാദൃശ്യത്തിൽ മനുഷ്യനെസൃഷ്ടിച്ചു എന്നല്ലൊ എഴുതപ്പെട്ടിരിക്കുന്നതു. സാദൃശ്യം എന്നൎത്ഥമുള്ള സുറിയാനിവാക്കു ܕܡܘܬܐ (ദ്മൂസൊ) എന്നാകുന്നു. ܩܪܐ (ക്രൊ) എന്ന സുറിയാനി പദത്തെ പരിചെരദിച്ചാൽ ܩܪܝ (കാറി) ܐܩܪܝ (അക്രി) ܐܘܩܪܐ (ഓകൊറൊ) ܐܩܪܐ (ഒക്‌റൊ) എന്നുവരുന്നതുപോലൊ, സാദൃശ്യം എന്നൎത്ഥമായ ܕܡܘܬܐ (ദ്മൂസൊ) എന്നപദം പരിചെരദത്താൽ ܕܡܐ (ദ്മൊ) ܕܡܝ (ദാമ്മി) ܐܕܡܝ (അദമി) ܐܘܕܡܐ (ഓദൊമ്മൊ) ܐܕܡ (ഓദം അല്ലെങ്കിൽ ആദം) എന്നുവരും അതിനാൽ ഏതൎത്ഥത്തിൽ എടുത്താലും ഇതുഒരു സുറിയാനി പദമാണെന്നുവരുന്നു.

ദൈവം ആദാമ്മിനെ ഉറക്കി അവന്റെ അസ്ഥിയിൽ നിന്നു സ്ത്രീയെസൃഷ്ടിച്ചു അനന്തരം അവനെഉണൎത്തി ܚܘܐ (ഹാവൊ- സൃഷ്ടിച്ചു

നോക്കുക) എന്നുകല്പിച്ചു. അതിനാൽ കാണുകം എന്നൎത്ഥമായ ഹാവൊ എ
ന്ന സ്ത്രീക്കുപെർ ഉണ്ടായി. ഇതും ഒരു പച്ചസുറിയാനി വാക്കാണു.

മററുഭാഷകളിൽ എന്നപൊലെ സുറിയാനിയിലും അന്യഭാഷാസം
കലനം ഉണ്ടായിട്ടുണ്ടു. കെംബ്രിഡ്ജ പാഠകശാലയിലെ ഒരു സുറിയാനി
പണ്ഡിതന്റെ അഭിപ്രായപ്രകാരം അന്യഭാഷകളിൽനിന്നു പ്രവെശി
ച്ച പദങ്ങൾ പ്രായെണസാക്ഷാൽ സുറിയാനി പദങ്ങളെപൊലെ ലിം
ഗവചന വിഭക്തിഭേദങ്ങൾക്കു സുറിയാനിഭാഷ ആവശ്യപ്പെടുന്ന അ
സാമാന്യരൂപഭെദങ്ങളെ വഹിക്കുന്നില്ലാത്തതിനാൽ, ഈ രൂപഭേദം
പദങ്ങളുടെ ഉല്പത്തിയെ നിൎണ്ണയിക്കുവാൻ ഒരു ഉരകല്ലായി വിചാരിക്ക
പ്പെടാം. ഈ അഭിപ്രായത്തെ പ്രമാണമാക്കുന്ന പക്ഷം ആദാം ഹാവാ
എന്ന നാമങ്ങൾ സുറിയാനിഭാഷയിലെ ലിംഗവചന വിഭക്തി ഭേദങ്ങ
ളെ പൂൎണ്ണമായി അനുകരിക്കുന്ന പദങ്ങളാകയാൽ ഇവ സാക്ഷാൽ സുറി
യാനി പദങ്ങൾ എന്നും അതിനാൽ ഏദൻ തോട്ടത്തിൽ സംസാരിച്ച ഭാ
ഷ സുറിയാനിയായിരുന്നു എന്നും ഒരുവിധം അനുമാനിക്കുവാൻ അവ
കാശം ഉണ്ടു.

കാലദൈൎഘ്യവും വ്യാപാരസംസൎഗ്ഗവും അന്യജാതികളുടെ സഹ
വാസവുംകൊണ്ടു എല്ലാഭാഷകളിലും രൂപഭേദം വരുന്നതുപതിവാണ.
നൂറുവൎഷംമുമ്പു മലയാളത്തിൽ സാധാരണ എഴുതിവന്ന വാചകരീതിഇ
പ്പൊൾ തിരെ ഭേദപ്പെട്ടിരിക്കുന്നു. പത്തു നാനൂറുവൎഷം മുമ്പു എഴുതപ്പെ
ട്ട ഒരു ഇംഗ്ലീഷ പ്രബന്ധത്തെ വായിച്ചു മനസ്സിലാക്കുവാൻ രീതിഭേദം
കൊണ്ടു ഇന്നത്തെ ബി എ ക്കാൎക്കുപോലും പ്രയാസമാണ. ഭാഷാപരി
ഷ്കാരം ഭാഷകളെ അജഗജാന്തരം ഭേദപ്പെടുത്തിവരുന്നു. എന്നാൽ സുറി
യാനിഭാഷ സംസാരിച്ച ജാതികളിൽ വലിയ പരിഷ്കൃതന്മാർ ഇല്ലായിരു
ന്നതുകൊണ്ടു അജഗജാന്തര വ്യത്യാസം വരുവാൻ ഇടയായിട്ടില്ല. ക്രി
സ്താബ്ദത്തിന്റെ ഒന്നും രണ്ടും ശതാബ്ദങ്ങളിൽ എഴുതപ്പെട്ട സുറിയാനി
ഗ്രന്ഥങ്ങൾ ഇന്നത്തെ ഭാഷയൊടു ഒട്ടു ചേൎച്ചയായി തന്നെയിരിക്കുന്ന
തിനാൽ സാധാരണ കണ്ടുവരുന്ന രൂപഭേദം സുറിയാനിയിൽ അത്രക
ലശലായി വന്നിട്ടുണ്ടെന്നു വിചാരിച്ചുകൂടാ. ഭാഷാപരിഷ്കാരന്യൂനം സുറി
യാനി ഭാഷയെ മിക്കവാറും പ്രാചീനസ്ഥിതിയിൽ നിൎത്തിയിരിക്കുന്നു എ
ന്നാണ വിചാരിക്കേണ്ടതു. ഇങ്ങിനെ അഭിപ്രായപ്പെടുന്നതുകൊണ്ടു ഏദ
ൻതോട്ടത്തിൽ സംസാരിച്ചരീതിയെ ഇന്നത്തെ പ്രകൃതത്തൊടുതുല്യപ്പെ
ടുത്തുന്നതു അസംബന്ധമാകുന്നു. ബാബെലിലെ പിശകും സുറിയാരാജ്യം
പല കൊയ്മകൾക്കും പലഭാഷകൾ സംസാരിക്കുന്ന രാജാക്കന്മാൎക്കും കീ
ഴ്പെടേണ്ടി വന്നതും ഭാഷയിൽ ചിലമാററങ്ങളെ നിസ്സംശയം വരു
ത്തിയിരിക്കണം. എന്നാലും ആദ്യമാതാപിതാക്കന്മാരായ ആദാം ഹാവാ
എന്നവർ സംസാരിച്ചിരുന്നതും ബാബെലിലെ പിശകുവരെ സ്വജാ
തികളും സംസാരിച്ചുവന്നതും അനന്തരം ശേമിന്റെ കുഡുംബക്കാർ ഗോ
ത്രപിതാക്കന്മാരായ അബ്രാഹം ഇസഹാക്കു യാക്കോബു എന്നവരുടെകാ
ലംവരെ സംസാരിച്ചുവന്നതും ഇന്നത്തെ സുറിയാനിഭാഷയുടെ മാതാ
വായപ്രാചീന സുറിയാനിയായിരുന്നു എന്നും വല്ലഭാഷക്കും ഏദൻതോ

ട്ടത്തോടു അടുത്തസംബന്ധമുണ്ടെങ്കിൽ അതു സുറിയാനിക്കു മാത്രമാണെന്നും അഭിപ്രായപ്പെടേണ്ടിയിരിക്കുന്നു.

സുറിയാനിഭാഷയുടെ രീതിയെക്കുറിച്ചും പദങ്ങളുടെ പരിഛേദത്തെക്കുറിച്ചും മറ്റും മേൽപ്രസ്താവിച്ചിട്ടുള്ള ഭാഗം ചില ഗ്രന്ഥകർത്താക്കന്മാരുടെ അഭിപ്രായങ്ങളാൽ സ്ഥിരീകരിക്കപ്പെട്ടന്നതിനാൽ ഇവിടെ പ്രസ്താവിക്കാമെന്നു വിചാരിച്ചതല്ലാതെ സുറിയാനിഭാഷയുടെ പാണ്ഡിത്യം എന്നെ ഉത്സാഹിപ്പിച്ചിട്ടു എഴുതുന്നതല്ലാ. അതിനാൽ ബ- സുറിയാനി മല്പാന്മാർക്കൊ മറ്റൊ ഇതിനെപ്പറ്റി വല്ല അഭിപ്രായഭേദമുണ്ടെന്നു തോന്നുകയൊ തിരുത്തുവാൻ തക്ക വല്ല പിഴയും ഇതിൽ ഉണ്ടെന്നു കാണുകയൊ ചെയ്യുന്നപക്ഷം അവരുടെ അഭിപ്രായങ്ങളെ ദയവായി പ്രസ്താവിക്കണമെന്നു കൂടെ അപേക്ഷിക്കുന്നു. ഇ- എം- പി.

## പെരുനാൾആഘോഷം.

കഴിഞ്ഞ മേടം ൧൯-ാം പുണ്യപ്പെട്ട പിതാവായ മാർ ഈവാനിയോസ ബാവായുടെ ചാത്തമടിയന്തിരത്തിനു ഞാനും പോയിരുന്നു. നീതിമാന്റെ ഓൎമ്മ അനുഗ്രഹത്തിനാകുമെന്നുള്ള ദൈവവചനത്തിൽ ആശ്രയിച്ചും ക്രിസ്തുസഭയുടെ ആദികാലംതുടങ്ങി പൂർവികപിതാക്കന്മാർ സന്തോഷം ഭക്തിയോടെ കൊണ്ടാടിവന്നതിനെ ദൃഷ്ടാന്തമാക്കി കീഴനടപ്പനുസരിച്ചും ഈ ഓൎമ്മയും കൊണ്ടാടി. അനേകവൈദികരെ ജനങ്ങളും പലക്കാരും പള്ളിയിൽ കൂടിയിരുന്നു. അന്നത്തെ ശുശ്രൂഷ മുഴുവനും പട്ടക്കാരിൽ ഗീവറുഗീസ മല്പാൻ അവർകൾ ആദരവോടും ഭക്തിയോടും നടത്തിയതു കൂടാതെ കുർബ്ബാനമധ്യേ എബ്രായ ൧൩- ൭- ഈ വാക്യത്തെ കുറിച്ചു ഏത്രയൊ സാരമുള്ളതും ഉപകാരമായ ഒരു പ്രസംഗവും നടത്തി. കൂടിയിരുന്ന ജനക്കൂട്ടമെല്ലാം ഈ പരിശുദ്ധന്റെ നാമത്തിൽ ദൈവത്തിനു മുമ്പാകെ നേർച്ചകളും വഴിപാടുകളും ഉള്ള വകയില്ലാത്ത പ്രകാരം കൊടി സ്ലീബാ മുതലായതു എടുത്തു ആഘോഷയാത്ര ചെയ്യുതിന്റെ ശേഷം അവസാനത്തിൽ പ്രാർത്ഥിച്ച അനുഗ്രഹത്തോടുകൂടെ പിരികയും ചെയ്തു. ഇതുഒരു നൂതനമായ നടത്തയും വിശേഷസംഭവവും എന്നപോലെ യേശുദാസൻ എന്നൊരുവിദ്വാൻ മലയാള മിത്രത്തിൽ പ്രസ്താവിച്ചിരിക്കുന്നതിനെ കണ്ടു അതിശയിക്കുന്നു. ഈ അപകടമായ സംഗതിയെ രണ്ടരമാസ ശേഷവും വെളിപ്പെടുത്താതെ വച്ചിരുന്നിട്ടു ആരംഭിച്ച സമയിൽ ഇതു കൊണ്ടു പുറപ്പെടുത്തിന്റെ ഉദ്ദേശം എന്തെന്നു അറിയുന്നില്ല. വിദ്വാന്മാരിലും മറ്റും എഴുത്തുകളിൽ ഉപയോഗിക്കുന്ന പേരു യേശുദാസൻ എന്നായിരുന്നു. സത്യത്തെ നീതികേടിലും തന്നിഷ്ടത്തിലും അഹങ്കാരത്തോടെ അടക്കിവെക്കുന്ന സന്യാസികൾക്കു ഈ മഹത്തായ പേരു പെട്ടുന്നതിനു അവകാശം അശേഷം ഇല്ലാ. യേശുവിന്റെ ശിഷ്യന്മാരെ ബഹുമാനിക്കുന്നതും തന്നെ ബഹുമാനിക്കുന്നതുപോലെ ആണെന്നുള്ള സത്യത്തെ പാടെ മറിച്ചു കളയുന്ന പ്രകാശകന്മാർ ഈ വിശേഷനാമം ബലമായി എടുത്തുകൊള്ളുന്നതിനു ലജ്ജയില്ലാതെ തീർന്നതും അതിശയംതന്നെ. ഗുരുവിനെ വിറ്റതും മല്പാനെ ഒറ്റുകയും തന്തയെ ചതിക്കയും സഹോദരന്മാരെ പട്ടിണിയാക്കുകയും ചെയ്ത പിശാചുദാസൻ വിഗ്രഹാരാധന മുതലായ സംഗതിയെക്കുറിച്ചു കോട്ടം കൂടാതെ സാതത്തെ മാച്ചു പ്രസ്താവിക്കുന്നതിൽ മേൽപറഞ്ഞ നീതിമാന്റെ ഓൎമ്മക്കും ബഹുമാനത്തിനും പിന്നും സംഗതി ആയതിൽവച്ചു ഈ ദുശീലൻ പരിതപിക്കയാണെന്നു ഉത്തമഭക്തന്മാർ ഉണ്ടെങ്കിൽ അവർക്കു നല്ലപോലെ അറിയാം. ഇന്നാരുടെ ശ്രാദ്ധം എന്നുംമറ്റും പേരു പറയാതെ എഴുതുന്നതിന്റെ ഉദ്ദേശ്യവും മഹാവഞ്ചനതന്നെ. പരദേശത്തുനിന്നും ഈ പുണ്യപ്പെട്ട പിതാവു മലങ്കരനാട്ടിൽ സഞ്ചരിച്ചതിനെയും ഈ പള്ളിയിൽ കാലം ചെയ്തതിനെയും കൈപ്പുള്ള പിത്തത്താൽ അശുദ്ധപ്പെട്ടിരിക്കുന്ന നാവുകൊണ്ടു വിവരിച്ചു കൂടാത്തതു കൊണ്ടാകുന്നു. പള്ളനിറച്ചു കള്ളു കുടിച്ചു വഴിമേൽവച്ചു പ്രാണൻ പോയ പിതാവിന്റെയും പരദ്രവ്യത്തിലുള്ള കാംക്ഷനിമിത്തം ഏറിയ അന്യായം ചെയ്തവരെയും കുടുക്കിലാക്കി പരന്മാരുടെതു മാത്രമല്ലാ, ദൈവത്തെയും കൂടി കവച്ചുചെയ്ത വലമഹാന്മാരാലും നീതികെട്ടവരിൽ അഗ്രഗണ്യന

എന്നു സങ്കല്പിക്കൊററ് കിളികൾക്കും ദീൎഘകാലം കഷ്ടപ്പെട്ടു ചക്രശ്വാസം വലിച്ചു മരിച്ച അപ്പച്ചന്റെയും ഓൎമ്മ കൊണ്ടാടത്തക്കതല്ലെങ്കിലും ക്രിസ്ത്യാനിമിത്തം സ്വദേശവുംവിട്ടു തനിക്കുള്ള സൎവ്വവും ഉപേക്ഷിച്ചു മലങ്കരനാട്ടിൽ വന്നു പല പള്ളികളിലും മെത്രസ്ഥാനത്തിന്റെ പൂൎണ്ണമായ യോഗ്യതയോടെ സഞ്ചരിച്ചു ജീവകാലേക്കുള്ള നേൎവഴി പലൎക്കും കാണിച്ചുകൊടുത്തു സമുദായത്തെ സത്യവിശ്വാസത്തിൽ നിലനിറുത്തി ഉറപ്പിക്കയും ഉപദേശിക്കും ഇടവകക്കാൎക്കും പള്ളിച്ചാൻ കടലാസും സമയവും പോരാതവണ്ണം ഏറിയ ഗുണങ്ങൾ ഈ നീതിമാനാൽ ഉളവായിട്ടുള്ള മഹാന്റെയും ഇതുപോലെയുള്ള പുണ്യപ്പെട്ടവരുടെയും ഓൎമ്മ ഇങ്ങിനെയുള്ള അല്പന്മാരുടെ പേരോടുകൂടി ചേൎച്ചുകൊണ്ടു മായപ്പെടുന്നതല്ലാ. തലമുറ തലമുറയായിരിക്കും. ഏതദൎത്ഥത്തോടും ഭക്തിയോടും ഇവകളെ ആചരിക്കുന്നവൎക്കു അനുഗ്രഹമായിരിക്കയും ചെയ്യും. ഇനിയും രണ്ടു മൂന്നു ക്രമം സംഗതിയെ കുറിച്ചു പ്രത്യേകം പറവാനുണ്ടു. പത്രസ്ഥലം അതിക്രമിക്കുന്നതിനാൽ അടുത്ത പത്രത്തിൽ പ്രസ്താവിച്ചു കൊള്ളാം.

മലയാള മിത്രത്തെ ഞങ്ങളുടെ ഒരു ബന്ധുവായി വിചാരിച്ചുവരുന്ന സ്ഥിതിക്കു ഗുരുത്വമില്ലാത്തവൎക്കും, പാണങ്ങും പടയിങ്ങും ആയിനാടകക്കാൎക്കും ഇതിനകത്തു ഇട കൊടുക്കുന്നതു എത്രയും സങ്കടമെന്നു അപേക്ഷിക്കുന്നു.

പുണ്യവാള ഭക്തൻ.

## വൎത്തമാനങ്ങൾ.

ഒരു പള്ളിക്കൂടം—നിരണത്തു പള്ളിവകയായി നടത്തിവരുന്ന ഇംഗ്ലീഷുപള്ളിക്കൂടത്തെപ്പററി ഇതിനുമുമ്പിൽ ഒരു പംക്തികളിൽ പ്രസ്താവിച്ചിരുന്നതു ഓൎത്തിരിക്കുമെല്ലൊ. ഇപ്പോൾ പള്ളിക്കൂടം ഭംഗിയായിനടത്തിവരുന്നതുകൂടാതെ സൎക്കാർ ഇംഗ്ലീഷുപള്ളിക്കൂടങ്ങളിൽക്ലിപ്തപ്പെടുത്തിയിട്ടുള്ളഫീസ്സിൽ പകുതിമാത്രം നിശ്ചയിച്ചിരിക്കുന്നതിനാൽ കുട്ടികൾ ഒരു ആദായത്തെ ഉപേക്ഷിച്ചുകളയാതെ പള്ളിക്കൂടത്തിൽ ചേൎന്നു പഠിക്കുമെന്നു വിശ്വസിക്കുന്നു.

——

തിരിച്ചുവരവു—കൊളമ്പിനു പോയ മലങ്കര മെത്രാപ്പോലീത്തന്മാർ ഇരുവരും സുഖേന അവരുടെ ഇടവകകളിൽ വന്നു ചേൎന്നിരിക്കുന്നു. വഴിമേൽ പല അപകടങ്ങളും റോമ്മാമതക്കാരുടെ ഉപദ്രവങ്ങളും ഇവരെ നേരിട്ടു എങ്കിലും അവയിൽനിന്നു ദൈവം കാത്തുരക്ഷിച്ചതിൽ വളരെ സന്തോഷിക്കുന്നു. മാർ അൽവാറീസ്സ മെത്രാപ്പോലീത്താ അവൎകൾ തന്റെ സിലോൻ ഇടവകയിൽതന്നെ ചുററി സഞ്ചരിച്ചു വരുന്നു. മാർ വിലാത്തി തീമാത്തെയോസ്സ മെത്രാപ്പോലീത്താ അവൎകൾ തന്റെ പുതിയ ഇടവകയുടെ ഭരണം കയ്യേല്ക്കുവാൻ അമേരിക്കായിലേക്കു ഉടനെതന്നെ കപ്പൽ കയറിയിരിക്കുന്നു. അദ്ദേഹം സുഖേനസ്വന്തരാജ്യത്തുഎത്തി ദൈവത്തിന്റെ മഹത്വത്തിനും ആത്മാക്കളുടെ രക്ഷയ്ക്കും സുറിയാനിസഭയുടെ യശസ്സിനും വേണ്ടവേല ചെയ്വാൻ ശക്തനായി തീരെണമെന്നു ഞങ്ങൾ പ്രാൎത്ഥിക്കുന്നു.

——

അഫഗാനിസ്ഥാനിൽ ഒരിടയിടെ കുലഹള ഉണ്ടായിരിക്കുന്നു ഇതിൽ റഷ്യരുടെ പ്രവേശനംകൂടെയുണ്ടെന്നു സംശയപ്പെട്ടിരിക്കുന്നു ലഹളപ്രിയന്മാരെ റഷ്യാ ഉദ്യോഗസ്ഥന്മാർ ഉത്സാഹിപ്പിക്കയും അവൎക്കു ചില സഹായങ്ങൾ ചെയ്തുകൊടുക്കയും ചെയ്യുന്നുണ്ടത്രെ.

——

പ്രാങ്കുപോൎട്ടു പട്ടണത്തിൽ നടന്ന ഒരു എക്സിബിഷനിൽ ൨൦൦൦൦ മെഴുകുതിരിയുടെ ശക്തിയുള്ള ഒരു വിളക്കു കാണിച്ചിരിക്കുന്നു. ഇതു ഗാസുകൊണ്ടു പ്രകാശിപ്പിക്കുന്നതും ൩൦ മൈൽ ദൂരെ കാണാവുന്നതും ആകുന്നു.

——

ഓരോ ഭാഷകളിലെ അക്ഷരമാല നോക്കിയാൽ ൧൨ മുതൽ ൨൦൨ വരെ അക്ഷരങ്ങൾഉള്ള ഭാഷകൾ ഉണ്ടു. സാണ്ടവിച്ചു ദ്വീപിലെ ഭാഷയ്ക്കു ൧൨. ബൎമ്മായിൽ ൧൯. ഇത്താലിയായിൽ ൨൦. ബെങ്കാളിയിൽ ൨൧. സുറിയാനി എബ്രായ ഇവയ്ക്കു ൨൨. ലത്തീനിൽ ൨൩. ഗ്രീക്കിൽ ൨൪. ഇംഗ്ലീഷ ജൎമ്മൻ മുതലായവയ്ക്കു ൨൬. റഷ്യയിൽ ൩൫. സംസ്കൃതത്തിൽ ൫൦. എത്തിയോപ്യഭാഷയിൽ ൨൦൨. അക്ഷരങ്ങൾ വീതം ഉണ്ടത്രെ.

——

ക്രൂൻ വച്ചു— ഇംഗ്ലീഷ പാൎലിയാമെണ്ടിലെ സമാജികന്മാരെ പിരിച്ചിരിക്കുന്നു. പുതിയ സമാജികന്മാരുടെ തിരഞ്ഞെടുപ്പു ആഗസ്തു മാസത്തിൽ ഉണ്ടാകും.

——

ഇത്താലിയാ രാജാവും രാജ്ഞിയും ക്രൂൺ വച്ചു— ജെൎമ്മൻ തലസ്ഥാനമായ ബെൎലിനിൽ സന്ദൎശിച്ചിരിക്കുന്നു.

ചെറിയപള്ളിക്കേസ്സ്. ൧൦൦-ാം വ്യവഹാരത്തിന്റെ വിധി ൧൦-ാം മാസം ൻ൹— രാജകീയക്കോടതിയിൽനിന്ന പ്രസ്താവിച്ചു. പള്ളി പ്രതി ചാണ്ടപ്പിള്ളകത്തനാരുടെ പൂൎവ്വന്മാരാൽ പണിയിക്കപ്പെട്ടതെന്നും അനുകൂലമായ കൈസ്ഥാനവും തനിക്കൈവശവും ഉണ്ടെന്നും ഉള്ള വാദം അശേഷം നിഷേധിച്ചിരിക്കുന്നു. ഇടവകയിൽ ഉൾപ്പെട്ട എല്ലാവൎക്കും പള്ളി പൊതുവും എവൎക്കും ദൈവാരാധനക്കായി തുറക്കപ്പെടേണ്ടതും ആണെന്ന തീരുമാനിക്കയും അന്യഥാ തീരുമാനിച്ച പോലീസു വിധിയെ അസ്ഥിരപ്പെടുത്തുകയും ചെയ്തു. വാദികളായ പട്ടക്കാൎക്കു കൎമ്മങ്ങൾക്കുള്ള അവകാശം ന്യായത്തിൽ പ്രത്യേകമായി അപേക്ഷിച്ചിട്ടുള്ള കാരണത്താലെൽ ഗുണഭാഗം ഒന്നും പറഞ്ഞിട്ടില്ലാ. എങ്കിലും പള്ളിപൊതുവായി തീൎന്നിരിക്കുന്ന സ്ഥിതിക്കും ഇടവകയിൽ ഉൾപ്പെട്ട എല്ലാവൎക്കും ദൈവാരാധനക്കു തുറക്കപ്പെട്ടിരിക്കുന്ന സ്ഥിതിക്കു മലങ്കര ഇടവകയിൽ ഉൾപ്പെട്ടതെന്ന തീൎച്ചപ്പെട്ടിരിക്കുന്ന ഈ പള്ളിമെൽ മലങ്കര മെത്രാപ്പോലീത്തായുടെ അവകാശം സ്ഥാപിച്ചു കിട്ടുവാൻ ഇതു ഒരു തുറന്ന വഴിയായിരിക്കുമെന്ന വിശ്വസിക്കുന്നു.

---

തീവണ്ടിപ്പാത—പട്ടാമ്പിയിൽനിന്ന കുന്നംകുളങ്ങരക്കും, അവിടെനിന്ന ചാവക്കാട്ടെക്കും തീവണ്ടിവെക്കുവാൻ ആലോചിച്ചുവരുന്നതായി അറിയുന്നു. കുന്നംകുളങ്ങരെനിന്ന ഒരു കൈ തൃശിവപേരൂൎക്കും ഉണ്ടെന്ന കേൾക്കുന്നു. കാലക്രമംകൊണ്ടു ചാവക്കാട്ടുനിന്ന പൊന്നാനിക്കും തൃശിവപേരൂരനിന്ന കരുപ്പടനക്കും വെക്കുന്നതാണെന്ന ഒരു ശ്രുതി ഉണ്ടു. കുന്നംകുളങ്ങരെനിന്ന ൧൦൦൦ ഇടെ അയച്ച ഹൎജിക്കു "ഞങ്ങൾ അതിനെക്കുറിച്ചു നന്നായി ആലോചിച്ചുവരുന്നുണ്ടെന്ന റെയിൽവേ മാനേജർ അവൎകളുടെ അടുക്കൽനിന്ന മറുപടി വന്നിരിക്കുന്നു. ഏതായാലും വെക്കുന്നപക്ഷം അവിടത്തുകാർ മിക്കപേരും പണ്ടു കണ്ടിട്ടില്ലാത്ത അത്ഭുതം കാണുവാൻ സംഗതിവരുമല്ലൊ. അവരുടെ ഭാഗ്യം തന്നെ.

---

കഴിഞ്ഞ കാനേഷുമാരിക്കണക്കുപ്രകാരം ഇന്ത്യായിൽ വ൫൯,൩൦൦൦൦൦ ആളുകൾ എഴുത്തു പഠിക്കാത്തവരാണുപോലും.

---

സുറിയാനിസമുദായത്തിൽ ഒരു മാന്യനും കൈപ്പുഴപ്പള്ളിയുടെ പണിക്കു അത്യുത്സാഹിയുമായിരുന്ന യോഗ്യ [illegible]ആയിരുന്നു. കൈപ്പുഴ തെരകുളത്തു കൊച്ചുകോശിമുതലാളി അവൎകൾ [illegible]ത്തിൽ മരിച്ചുപോയിരിക്കുന്നതായി അറിയുന്നതിൽ വ്യസനിക്കുന്നു.

---

പച്ചപ്പനായർ പേഷ്കാർ അവൎകൾ ൧൦൦൦ ഇടെ മദ്രാസിൽവെച്ചു ദേഹവിയോഗം ചെയ്തിരിക്കുന്നതായി അറിയുന്നു.

---

കേരളനന്ദിനി പത്രത്തിന്മേൽ പ്രെസ്സ് ആക്ടിനെ ലംഘിച്ചതായി ഒരു ചാൎജ്ജു വിസ്തരിച്ചുവരുന്നു.

## ☞ ലേഖകന്മാർ ഗ്രഹിപ്പാൻ.

കല്യാണവൎത്തമാനം. വായിച്ചു മനസ്സിലാക്കുവാൻ കഴിയാത്ത എഴുത്താകയാൽ ഉപേക്ഷിച്ചിരിക്കുന്നു

സുറിയാനി വിദ്യാൎത്ഥി. സ്ഥലക്കുറവിനാൽ അടുത്ത ലക്കത്തിലേക്കു മാറ്റിവെച്ചിരിക്കുന്നു.

സുറിയാനിക്കാരൻ, സ്ഥലക്കുറവിനാൽ മാറ്റിവെച്ചിരിക്കുന്നു.

### പിഴതിരുത്തൽ

കഴിഞ്ഞ ഇടവകപ്പത്രികയിൽ പല അക്ഷരവീഴ്ചകൾ വന്നിട്ടുണ്ടെങ്കിലും അൎത്ഥഭേദം വരുത്തുന്ന ഒരു വാചകം താഴെ തിരുത്തിയിരിക്കുന്നപ്രകാരം വായിക്കേണ്ടതാകുന്നു. ൧൦-ാം പുറത്തു അസോസിയെഷ്യൻ കമ്മട്ടിനിശ്ചയത്തിന്റെ ൭-ാം വകുപ്പു.

"മാനേജിംഗ കമ്മട്ടിയിൽ പ്രസിഡണ്ടായ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവൎകളും ശേഷം മെത്രാപ്പോലീത്തന്മാരിൽ രണ്ടുപേരിൽ കുറയാതെയും അത്രകൂടാതെ എട്ടു കത്തനാരന്മാരും പതിനാറു അയ്മേനികൾ ഉള്ളതിൽ പന്ത്രണ്ടുപേർ എങ്കിലും ചുരുങ്ങിയപക്ഷം ഒന്നിച്ചുകൂടിയല്ലാതെയുള്ള നിശ്ചയങ്ങൾ മാനേജിംഗ കമ്മട്ടിയുടെ നിശ്ചയങ്ങളായി വിചാരിച്ചുകൂടാത്തതാകുന്നു"

൭-ാം വകുപ്പിനെ താഴെ എഴുതിയിരിക്കുന്നപ്രകാരം വായിക്കണം.

"മാനേജിംഗകമ്മട്ടിയിൽ പ്രസിഡണ്ടായ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവൎകളും ശേഷം മെത്രാപ്പോലീത്തന്മാരിൽ രണ്ടു പേരിൽകുറയാതെയും അത്രകൂടാതെ എട്ടു കത്തനാരന്മാരും പതിനാറു അയ്മേനികളും ഉള്ളതിൽ പന്ത്രണ്ടുപേരും ചുരുങ്ങിയപക്ഷം ഒന്നിച്ചുകൂടിയല്ലാതെയുള്ള നിശ്ചയങ്ങൾ മാനേജിംഗ കമ്മട്ടിയുടെ നിശ്ചയങ്ങളായി വിചാരിച്ചുകൂടാത്തതാകുന്നു."

# മലങ്കര

# ഇടവകപത്രിക



## മംഗളം.

ഭൂതലത്തിരയടിക്കിയറ്റും ജ്ഞപ്പെരുമലൊളം പീയൂഷം
ശ്രീറൂകൾ പരമേശന്റെ മുഖമുടിത്തൊട്ടിമേറ്റം
ഗുരുക്കൾ ചെഴുതുപോകാതെ കണ്ണുതെറ്റി വ്വമാകെ
ചെറിചൊക്കരൊലിമേൽ ശ്രുതിയുമിനൊ കാക്കണേ.

(പെരുമന ഗോതാക്കച്ചനാശു.)



## ൧൮൭൬-ന്ന കൊല്ലം ൧൦൫൧ാമാണ്ടു മിഥുനമാസം ൨൭ാം൹ പരുമലെ സിമ്മനാരിയിൽ കൂടിയ ക്ലീറിക്ക സംഘത്തിൽ നിശ്ചയിച്ച നിയമങ്ങൾ.

നിരണം, തുമ്പമൺ, കൊല്ലം, എന്നീ മൂന്നിടവകകളിൽ പെട്ട പള്ളികളിൽ ഉൾപ്പെട്ട പട്ടക്കാർ തങ്ങളുടെ ഭാരമെറിയതും വലിപ്പമുള്ളതുമായ പട്ടത്വത്തിന്റെ സാക്ഷാലും സത്യമായുമുള്ള അവസ്ഥയും അതിനടുത്ത പ്രത്യേക ചുമതലയും വാസ്തവത്തിൽ ധരിച്ചും ധരിക്കാതെയും നടക്കയും നടത്തിക്കയും ചെയ്യുന്നതിൽവെച്ചു തല്ക്കാലം നേരിട്ടിട്ടുള്ളതും ഇനി സ്ഥിതിക്ക മേലുണ്ടാകാവുന്നതും ആയ പരിതപിക്കത്തക്ക എല്ലാസ്ഥിതികളെയും നിതാന്തവന്ദ്യദിവ്യശ്രീ നിരണം മുതലായ പള്ളികളുടെ മാർ ഗ്രീഗൊറിയൊസ്സ മെത്രാപ്പോലീത്താ അവർകൾ സൂക്ഷ്മതയുടുത്ത കണ്ണുകൊണ്ടു നോക്കികണ്ടു അവിടുത്തെ ചുമതലപ്രകാരം പലപ്പോഴും ഗുണദോഷിച്ചിട്ടും സംഘത്തെ ഉദ്ദേശിച്ചു അയച്ചിട്ടുള്ള സർക്കുലർ കല്പനയിലെ താല്പര്യപ്രകാരം സത്യമായ ഐക്യതയും ആത്മീകസ്നേഹവും ഇല്ലാത്തവരായിതീർന്നിരിക്കകൊണ്ടു കാലപ്പഴക്കത്തിന്നു സഭമുഴുവനും കെട്ടുനശിച്ചുപോകും എന്നുള്ള അത്യന്തദുഃഖത്തോടും മനോവ്യസനത്തോടും ആരും പരിതപിക്കത്തക്ക സ്ഥിതിയിൽ അയച്ചിട്ടുള്ള ഒന്നാമത്തെകല്പന പട്ടക്കാർ എല്ലാവരും ഈ വകതെറ്റുകളിൽ നിന്നു ഒഴിഞ്ഞു താന്താങ്ങളുടെ ചുമതലയിൽ ഏല്പിക്കപ്പെട്ടിരിക്കുന്ന ആട്ടിൻകൂട്ടത്തെ എവൻഗേലിയൊന്നടുത്ത പുൽമാലികളിൽ യോഗ്യമാകുംവണ്ണം മേയിക്കയും അവരവരുടെ ചുമതലയ്ക്കടുത്ത എല്ലാവകമുറകളിലും കൃത്യമായും സത്യമായും നടന്നുകൊള്ളുകയും ചെയ്യുവാൻതക്കവണ്ണം എല്ലാവരെയും ഇതിലെക്കു ആകർഷിച്ചു ഉണർത്തുകയും ചെയ്ത അയച്ച കല്പനപ്രകാരം പട്ടക്കാരുടെ ഒരു സംഘം ഇന്നേദിവസം വന്നുകൂടുകയും ചെയ്തിരിക്കുന്ന സ്ഥിതിക്ക താഴെ വിവരിക്കുന്ന സംഗതികളെ നടത്തുവാൻതക്കവണ്ണം ആലൊചിച്ചു എല്ലാവരുടെയും സമ്മതത്തൊടുകൂടി സ്ഥിരപ്പെടുത്തിയിരിക്കുന്നു.

൧. മലയാളത്തുള്ള സകല പള്ളിക്കാരും ഉൾപ്പെടുന്നതായി മല

ങ്കരെ യാക്കോബായ സുറിയാനി അസൊസ്സ്യെഷ്യൻ കമ്മട്ടിയെന്ന ഒരു സംഘം നടത്തിവരുന്നു എങ്കിലും അതിന്റെ ഭാരം നിമിത്തം ആയതു ആവശ്യംപോലെ കൂടുന്നതിനു പ്രയാസം ഉള്ളതായി കാണുന്നതുകൊണ്ടു ഇടവകസംഘംകൂടെ ഉണ്ടായിരിക്കെണമെന്നു ആ കമ്മട്ടിയിൽ നിശ്ചയിച്ചിരിക്കുന്നതിനാലും നിരണം, തുമ്പമൺ, കൊല്ലം, എന്നീമൂന്നിടവകകൾ ഒരു ഇടവകപൊലെതന്നെ ഭരിക്കപ്പെട്ടുവരുന്നതിനാലും ഈ മൂന്നിടവകകളിലുമുള്ള പള്ളിക്കാരിൽനിന്നു പട്ടക്കാരും അയമേനികളും ഉൾപ്പെട്ട പ്രതിപുരുഷന്മാരുടെ പൊതുവായ ഒരുഇടവകസംഘം സ്ഥാപിക്കേണ്ടതു ആവശ്യമെങ്കിലും പള്ളിസംബന്ധമായ ക്ഷേമാഭിവൃദ്ധികൾ പ്രത്യേകം പട്ടക്കാരുടെ ആലോചന, ഗുണദോഷം, നടത്തിപ്പുമുതലായവയിൽ ആശ്രയിച്ചിരിക്കുന്നതിനാൽ ആദ്യമെതന്നെ പട്ടക്കാരുടെ ഒരു സംഘം സ്ഥാപിക്കേണ്ടതു ആവശ്യവും ആയതു ഇപ്പോൾ എന്നുമാത്രമല്ലാ പൊതുവായ ഇടവക സംഘസ്ഥാപനയ്ക്കു പിമ്പും പ്രയോജനമുള്ളതും ആകയാൽ ഈ മൂന്നിടവകകളിലുമുള്ള കശീശന്മാരും ശെമ്മാശന്മാരും ഉൾപ്പെട്ട ഒരു സംഘം ഇപ്പൊൾതന്നെ സ്ഥിരപ്പെടുത്തിയിരിക്കുന്നതാകുന്നു.

൨. ഈ സംഘത്തിന്നു അസൊസ്സ്യെഷ്യൻ കമ്മട്ടി പ്രസിഡെണ്ടായ മാർ ദിവന്നാസ്യോസ്സ് മെത്രാപ്പൊലീത്താ അവർകൾ രക്ഷാധികാരിയും നിരണം മുതലായപള്ളികളുടെ മാർ ഗ്രീഗൊറിയൊസ്സ് മെത്രാപ്പൊലീത്താ അവർകൾ അഗ്രാസനാധിപതിയും ആയിരിക്കെണ്ടതും നിരണം, തുമ്പമൺ, കൊല്ലം, എന്നീ മൂന്നിടവകകളിൽ ചേർന്നിട്ടുള്ള എല്ലാ പട്ടക്കാർക്കും ഈ സംഘത്തിൽ അംഗങ്ങളായി ചേരാവുന്നതും ഇതിലെ അംഗങ്ങൾ നമ്മുടെ വിശുദ്ധസഭയുടെ വിശ്വാസ രീതികൾക്കും മതത്തലവനായ അന്ത്യോഖ്യായുടെ മോറാൻമോർ ഇഗ്നാത്യോസ്സ് പാത്രിയക്കീസ്സു ബാവാതിരുമനസ്സിലെ ആജ്ഞെക്കും മലങ്കരെ യാക്കോബായസുറിയാനി അസൊസ്സ്യെഷ്യൻ കമ്മട്ടിയുടെ നിശ്ചയങ്ങൾക്കും അനുസരണമുള്ളവരായിരിക്കേണ്ടതും ആകുന്നു.

൩. പട്ടക്കാരുടെ ഈ പൊതുസംഘത്തിനു മലങ്കരെ സുറിയാനി ക്ലീറിക്ക സംഘമെന്നു പേർ വിളിക്കപ്പെടെണ്ടതും ആയതു ആണ്ടിൽഒരിക്കൽ ഭദ്രാസനമാകുന്ന പരുമലെ സിമ്മനാരിയിലൊ അഗ്രാസനാധിപതിയാൽ നിശ്ചയിക്കപ്പെടുന്ന പള്ളികളിലൊ കൂടി ആലോചിക്കെണ്ടതും ക്ലീറിക്കസംഘത്തിൽ നിന്നു നിശ്ചയിക്കപ്പെടുന്ന സാംഗതികളെ പള്ളികൾതോറും സഞ്ചരിച്ചു നടത്തിക്കുന്നതിനും ക്ലീറിക്കസംഘത്തിൽ ആലോചിക്കെണ്ടുന്ന സംഗതികളെക്കുറിച്ചു മുൻപുകൂട്ടി ആലോചിച്ചു സംഘം കൂടുമ്പൊൾ സംഘത്തിന്നു അറിവു കൊടുക്കെണ്ടതിന്നും സംഘത്തിനു മുൻപായി തല്ക്കാലം ആവശ്യമെന്നു കാണപ്പെടുന്ന സംഗതികളെ ആലോചിച്ചു നടത്തിക്കുന്നതിനും മറ്റുമായി അഗ്രാസനാധിപതിയൊടുകൂടെ ഈ സംഘത്തിൽനിന്നും ൧൨ പേരെതിരിഞ്ഞെടുക്കേണ്ടതും ആ സംഘത്തിന്നു സോമൊസംഘം എന്നുപേർ വിളിക്കപ്പെടെണ്ടതും ആയതു ആണ്ടിൽ രണ്ടു പ്രാവശ്യത്തിൽകുറയാതെ അഗ്രാസനാധിപതിയാൽ നിശ്ച

യിക്കപ്പെടുന്ന സ്ഥലത്തു ഒന്നിച്ചുകൂടി ആലോചന നടത്തെണ്ടതും സോ
റൈ സംഘത്തിന് ആവശ്യംപോലെ ആണ്ടുതോറും അംഗങ്ങളെ മാറി
നിയമിക്കാവുന്നതും ആകുന്നു.

൭. ഈ സംഘത്തിന്നു ഒരു എഴുത്തിത്തൊപ്പാവും (സിക്രട്ടറി) ഗീസ
ബറായും (ഖജാൻജി) വേണ്ടിയിരിക്കുന്നു.

൮. സംഘത്തിൽ ഏതെങ്കിലും സംഗതികളെക്കുറിച്ചു അഭിപ്രായ
ഭേദം ഉണ്ടായാൽ ഭൂരിപക്ഷത്തെ എടുക്കേണ്ടതും അഭിപ്രായം ശരിയിട്ടു
വന്നാൽ അഗ്രാസനാധിപതി ചേരുന്നതിനെ സ്ഥിരപ്പെടുത്തെണ്ടതും
ആകുന്നു.

൯. ക്ലീറിക്കുസംഘത്തിൽ ൫ അംഗങ്ങളിൽ കുറയാതെയും സോ
റൈ സംഘത്തിൽ ൭ അംഗങ്ങളിൽ കുറയാതെയും ഹാജരായാൽ സം
ഘം നടത്താവുന്നതും ആകുന്നു.

൰. പട്ടക്കാർ തമ്മിലും യോഗജനങ്ങൾ തമ്മിലും അതാതു പള്ളി
കളിൽ ഓരോനടത്തിപ്പിനെക്കുറിച്ചും മറ്റും തർക്കങ്ങളും കലഹങ്ങളും അ
വനിമിത്തം മുതൽനാശങ്ങളും കക്ഷിഭേദങ്ങളും ഉണ്ടാകുന്നതുസാധാരണ
യായിരിക്കുന്നതും ആയ്തു പള്ളികാര്യാദികളുടെ നടത്തിപ്പിന്നു ഒരുശരി
യായ ഏർപ്പാടു ഇല്ലാഴികയാൽ ആണെന്ന കാണപ്പെടുന്നതും ആകകൊ
ണ്ടു ഇടവകയോഗം എന്ന നാമധേയത്തിൽ അതാതുപള്ളികളുടെ യോ
ഗ്യതയ്ക്കുതക്കവണ്ണമുള്ള ആളുകളെ തെരഞ്ഞെടുത്തു എല്ലാപള്ളികളിലും പ്ര
ത്യേകം പ്രത്യേകം ഓരോഇടവകസംഘം നടത്തെണ്ടതാകുന്നു.

൰൧. ജനങ്ങൾ വേദഅറിവിലും ദൈവഭക്തിയിലും വളർത്തപ്പെടാ
ഴികയാൽ മിക്കവാറും ആളുകൾ വഷളത്വത്തിൽ മുഴുകിനില്ക്കുന്നതുകൊ
ണ്ടും സത്യവിശ്വാസത്തിന്നു എതിരായിവരുന്ന ഉപദേശങ്ങളോടു എ
തൃത്തുനില്പാൻ അപ്രാപ്തന്മാരായി ഏതുകാററിന്നും ചായത്തക്കസ്ഥിതി
യിൽ ഇരിക്കുന്നതുകൊണ്ടും പള്ളികളിൽഞായറാഴ്ചതോറും പൈതങ്ങ
ളെ വേദപാഠം പഠിപ്പിക്കയും എല്ലാസ്ഥലങ്ങളിലും കൂടിവായനയും നമ
സ്കാരവും നടത്തിക്കയും ചെയ്യുന്നതിന്നു പട്ടക്കാർ പ്രത്യേകം ഉത്സാഹി
ക്കേണ്ടതാകുന്നു.

൰൨. എല്ലാപള്ളികളിലും അവിടവിടെയുള്ള പട്ടക്കാരാൽ ആത്മീക
വേലകൾ നടത്തപ്പെട്ടു വരുന്നു എങ്കിലും ഈ വക ശുശ്രൂഷകളും പ്രസം
ഗങ്ങളും പട്ടക്കാർ മാറി മാറി നടത്തുന്നതു ജനങ്ങളിൽ വിശേഷ ഭക്തി,
ക്കും ആത്മീക ഉണർച്ചയ്ക്കും വിശ്വാസ സ്ഥിരതയ്ക്കും ഏററവും പ്രയോജന
മുള്ളതാകയാൽ ഏതാനും പട്ടക്കാരെ സഞ്ചാര പ്രസംഗത്തിന്നു അയ്ക്കേ
ണ്ടതു ആവശ്യമെങ്കിലും അവക്കു തല്ക്കാലം ശമ്പളം കൊടുക്കുന്നതിന്നു ഒരു
മുതൽ ശേഖരം ഇല്ലാത്തതിനാൽ ഇതിലേക്കു ഒരു മുതൽ ഉണ്ടാകുന്നതു
വരെയും ഈ ദൈവീക വേലയ്ക്കു മനസ്സുള്ളവരെ തെരഞ്ഞെടുത്ത അയ്ക്കേ
ണ്ടതും ആകുന്നു.

൰൩. സത്യവിശ്വാസത്തിൽ ഇരിക്കുന്ന ക്രിസ്ത്യാനികൾ ദൈവത്തെ അറിയാത്ത പൃ
ജാതികളെ മിശിഹായിലെക്കു മനസ്സു തിരിക്കുംപോളു ക്രിസ്ത്യാനിത്വത്തിന്റെ ഒരു പ്ര
ധാന അംശം ആയിരിക്കെ അതിലേക്കു അന്യമതക്കാർ അത്യുത്സാഹം ചെയ്തുണ്ടായിട്ടു
ള്ള അഭിവൃദ്ധിയെകണ്ടിട്ടും ഈ വക കാര്യങ്ങളിൽ നമ്മുടെ സമൂഹം ഉദാസീനതയിൽ

ഇരിക്കുന്നു എത്രയും പരിതപിക്കത്തക്ക സംഗതി ആകയാൽ ഇടവകതോറും പട്ടക്കാർ എല്ലാവരും താന്താങ്ങളുടെ സമീപസ്ഥലങ്ങളിൽ അധിവസിക്കുന്ന അജ്ഞാനികളുടെ ഇടയിൽ സുവിശേഷവേല നടത്തുകയും അതാതു ഇടവക യോഗത്തിന്റെ സഹായത്താലും ആലോചനയാലും ആവശ്യപ്പെടുന്ന പള്ളിക്കൂടങ്ങളും വേണ്ടിവന്നാൽ പള്ളികളും വെപ്പിച്ചു മനസ്സു തിരിയുന്നവരുടെ ആത്മീക ദിഷ്ടതികൾ നടത്തി കൊടുക്കേണ്ടതും ആകുന്നു.

൭൨. നമ്മുടെ സഭയിലെ അധികമായ കഴപ്പങ്ങൾക്കു കാരണം പട്ടക്കാരുടെ അറിവില്ലായ്മ എന്നുള്ളതു മനസ്താപത്തോടുകൂടെ സമ്മതിക്കേണ്ടതും ഇപ്പോൾ ഉള്ള പട്ടക്കാരുടെ പിന്തുടൎച്ചക്കാരും ഈ സ്ഥിതിയെതന്നെ പ്രാപിക്കുന്നപക്ഷം സഭ നശിക്കുമെന്നുള്ളതു വാദമററ സംഗതിയായിരിക്കുന്നതും കോട്ടയത്തു സിമ്മനാരിയും മററും നമുക്കു പൊതുവിൽ ഉണ്ടായിരുന്നാലും വിപരീത ഉപദേശങ്ങളും അതിനൊത്ത നടപടികളും പോരാട്ടങ്ങളും അധികരിച്ചിരിക്കുന്നതു പ്രത്യേകം തെക്കിനടുത്ത ഈ പ്രദേശങ്ങളിൽ ആയിരിക്കുന്നതും ആകയാൽ നമുക്കു ഒരു പഠിത്വവീടും പഠിത്വവും ഇവിടെയും ഉണ്ടാകേണ്ടതു അത്യാവശ്യം എന്നു ഇപ്പോൾമാത്രം നല്ലബോദ്ധ്യം വരികയും ഇക്കാലങ്ങളിൽ ഇവിടെ നടന്നിട്ടുള്ള പഠിത്വം മൂലം ഒരു പ്രിയം അനുഭവിക്കയും ചെയ്യുന്നു എങ്കിലും നമുക്കുള്ള ബാവാ മാര ദിവന്നാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സിലേക്കു ഈ തെക്കേ ദിക്കുകളിൽ ഒരു സ്വാതന്ത്ര്യ സ്ഥലമായി ആദ്യമെ കൈവശപ്പെടുത്തുകയും അന്നുമുതൽ അക്കാലത്തിലെ ഏറിയ പ്രയാസങ്ങളുടെയും ബുദ്ധിമുട്ടുകളുടെയും ഇടയിൽ പൊതുവിലേക്കു ഏററം പ്രയോജനമുള്ളതായ ഒരു പൊതുസ്ഥലമാക്കി ചമച്ചു പഠിത്വം മുതലായ നന്മയ്ക്കുത്ത സകല ഉറവുകളും തുറക്കപ്പെടുകയും പിന്നീടു രണ്ടു തിരുമേനികളുടെ അത്യുത്സാഹത്താലും പരിശ്രമത്താലും ഇന്നെയോളം ആ ഉറവുകൾ അശേഷം വററാതെ ഈ സ്ഥിതിയെ പ്രാപിച്ചിരിക്കുന്നതുമായി പണിക്കുറവു തീരാതെ കിടക്കുന്ന ഈ പഴയ സിമ്മനാരിയുടെ പണിക്കുറ ഉടനെ തീൎക്കയും ഇപ്പോൾ നടന്നു കൊണ്ടിരിക്കുന്ന പഠിത്വത്തെ വീഴ്ചകൂടാതെ നടത്തി അഭിവൃദ്ധി വരുത്തുകയും സുറിയാനി ഇംഗ്ലീഷു മലയാളം മുതലായ ഭാഷകൾ പഠിപ്പിക്കയും ചെയ്യേണ്ടതാകുന്നു.

൭൩. പട്ടക്കാർ സഞ്ചരിച്ചു പ്രസംഗിക്കുക പുറജാതികളിൽ സുവിശേഷവേല നടത്തുക സിമ്മനാരിയുടെ പണിക്കുറവു തീൎക്കുക പഠിത്വം നടത്തുക എന്നീവിഷയങ്ങൾ ഒരു മുതൽശേഖരം ഇല്ലാതെ നിവൃത്തിക്കപ്പെടാവുന്നവ അല്ലായ്കയാൽ ഔദാൎയ്യ തല്പരന്മാരുടെ ദാനങ്ങൾ കൂടാതെ നല്ലമനസ്സുണ്ടെങ്കിൽ ആൎക്കും ഭാരമില്ലാത്തതും മുതൽവൎദ്ധന നല്ല എളുപ്പമുള്ളതുമായ പിടിയരി ധൎമ്മശേഖരം അതാതു ഇടവക യോഗത്തിന്റെ ഉത്സാഹത്താലും താരതമ്യംപോലുള്ള യോഗ്യമായ ചട്ടംകെട്ടുകളാലും വരുന്ന ചിങ്ങംമുതൽ പിരിപ്പിക്കപ്പെടുകയും അങ്ങിനെ പിരിച്ചു സ്വരൂപിച്ചുണ്ടാകുന്ന മുതലിൽ ഒന്നപാതി അതാതു ഇടവകകളിലെ സുവിശേഷവേലക്കും മററുമായി ഇടവകയോഗത്താൽ നിശ്ചയിക്കപ്പെടുന്ന ധൎമ്മശേഖര മുതൽപിടിയിൽ സൂക്ഷിക്കേണ്ടതും ശിഷ്ടം ഒന്നപാതി സിമ്മനാരിയുടെ പണിക്കും മററുമായി ക്ലീറിക്കയോഗത്തിന്റെ മുതൽപിടിയിൽ അതാതു മാസാന്ത്യത്തിൽ എത്തിച്ചു കൊടുക്കേണ്ടതും സിമ്മനാരിയുടെയും ധൎമ്മശേഖരങ്ങളുടെയും വരവു ചിലവുകളുടെ കണക്കു എഴുതിതീൎത്തു ക്ലീറിക്കസംഘത്തെ ഏല്പിക്കേണ്ടതും ആകുന്നു.

൭൪. പട്ടക്കാരുടെ വരുമാനത്തിനു നിശ്ചയമില്ലായ്ക സഭയിലെ അധികമായ കഴപ്പങ്ങൾക്കും വിവരിച്ചുകൂടാതവണ്ണമുള്ള അയോഗ്യതകൾക്കും ഹേതുവായിരിക്കുന്നതു കൊണ്ടു ആയതിനു പ്രധാനമായ പള്ളികളിലെ നടപ്പുരീതി അറിഞ്ഞ ഏകരീതിയിൽ ഒരു ക്ലിപ്തം ഉണ്ടാകേണ്ടതു ആവശ്യമാകയാൽ അതിനെ സൊസൈറ്റി സംഘക്കാർ ആരാഞ്ഞറിഞ്ഞു ഒരു ക്ലിപ്തം എഴുതിഉണ്ടാക്കി അടുത്ത ക്ലീറിക്കസംഘത്തിൽ പ്രസ്താവിച്ചു സ്ഥിരപ്പെടുത്തേണ്ടതും ആകുന്നു.

൭൫. സൊസൈറ്റി യോഗത്തിൽ നിന്നും സഞ്ചാര പ്രസംഗത്തിനും മററുമായി ഇന്നിന്ന പള്ളികൾക്കു ഇന്നാരിന്നാരെന്നു മെത്രാപ്പൊലീത്താ അവൎകൾ കല്പനകൊടുത്തു അയക്കുന്നവരെ എല്ലാപള്ളിക്കാരും സന്തോഷത്തോടു കൈക്കൊണ്ടു അവരുടെ വേലകളിലും ചുമതലകളിലും സഹായികളായിരിക്കേണ്ടതാകുന്നു.

൭൬. സഞ്ചാര പ്രസംഗത്തിനായി അയക്കപ്പെടുന്നവൎക്കു തല്ക്കാലം ആവശ്യമുള്ള വഴിച്ചിലവെങ്കിലും പൊതുമുതലിൽ നിന്നു കൊടുക്കേണ്ടതും ആകുന്നു.

## അഗപ്പി

ഈ പുസ്തകത്തിന ഉത്തരമായി കഴിഞ്ഞലകത്തിൽ പ്രസിദ്ധംചെയ്തിരുന്ന ലേഖനത്തിൽ സുറിയാനി സഭയെ അഭിവൃദ്ധിപ്പെടുത്തുവാനുള്ള മാൎഗ്ഗങ്ങളെ ചൂണ്ടികാണിക്കാമെന്ന ഞാൻ വാഗ്ദത്തം ചെയ്തിരുന്നുവല്ലൊ. അഗപ്പിയുടെ പുസ്തകത്തിൽ ആക്ഷേപിച്ച ഉപദേശസംബന്ധമായ സംഗതികൾക്ക ഒന്നും സമാധാനം പറയാഞ്ഞതിനെ കുറിച്ച ചില സുറിയാനിക്കാർ തെറ്റായി ധരിക്കുന്നതിന്ന ഇടയായിരിക്കുന്നു എന്ന ആവലാധികൾ നാലുഭാഗത്തുനിന്നും വന്നിരിക്കുന്നതിനാൽ എന്റെ വാഗ്ദത്തം നിവൃത്തിക്കുന്നതിന്ന മുമ്പ ആ ഭാഗത്തെക്കുറിച്ചുകൂടി അല്പം പറയാതെ ഇരിപ്പാൻ പാടില്ലാതെ വന്നിരിക്കുന്നു.

അഗപ്പി ആരോപിച്ചിരിക്കുന്ന ആറാമത്തെ അധൊഗതിക്കുള്ള ഹേതു "റോമ്മാ സഭയിൽനിന്നും നുഴഞ്ഞുകേറിയ ദുരുപദേശങ്ങൾ" അതായത "മരിച്ചവൎക്കും പരിശുദ്ധന്മാൎക്കും വേണ്ടിയുള്ള പ്രാൎത്ഥനയും ശ്രാദ്ധംമുതലായതും" ആകുന്നു. റോമ്മാകാർ ആദ്യം മലയാളത്തു വന്നതു പതിനഞ്ചാം ശതാബ്ദാന്ത്യത്തിൽ ആയിരുന്നു അവൎക്ക സുറിയാനിക്കാരോട സംബന്ധം ഉണ്ടായത പതിനാറാംശതാബ്ദാവസാനത്തിലും ആയിരുന്നു. അതിനാൽ അതിന്നുമുമ്പ ൟ "മൂഢതകൾ" മലയാളത്തുഇല്ലായിരുന്നു എന്നും ൟ ഉപദേശങ്ങൾ റോമ്മാകാരാൽ നിൎമ്മിക്കപ്പെട്ടവയാണെന്നും അതുമൂലം ക്രിസ്തുസഭയുടെ ആദ്യകാലത്തു നടപ്പില്ലാഞ്ഞു എന്നും അഗപ്പി ധരിച്ചിരിക്കുന്നതായി അൎത്ഥപ്പെടുന്നു. സഭാചരിത്രത്തിൽ ഒരു വലിയ മൌഢ്യം അഗപ്പി ഇതിൽ പ്രദൎശിപ്പിച്ചിരിക്കുന്നു എന്ന എന്റെ ലഘുവായ അറിവിൽ തോന്നുന്നു. ഞാൻ പറയുന്നതു മൂഢതകൾ എന്ന പറയപ്പെടുന്ന ൟ ഉപദേശങ്ങൾ റോമ്മാകാർ ഉത്ഭവിപ്പിച്ചതല്ലാ, ക്രിസ്ത്യാനിസഭ ഏകസഭയായിരുന്ന ആദ്യകാലത്തെ ഇവ സഭയിൽ ആചരിച്ചുവന്നിരുന്നു അതിനാൽ മലയാളസുറിയാനിക്കാരിലും പ്രവേശിച്ചതാണ എന്നാകുന്നു, അല്ലാതെ ൟ ഉപദേശങ്ങൾ സുറിയാനിക്കാരിൽ പരത്തുവാൻ റോമ്മാകാർ ഒരു ശ്രമവും ചെയ്തിട്ടില്ല.

മരിച്ചവൎക്കവേണ്ടിയുള്ള അപേക്ഷ മുതലായ ഉപദേശങ്ങൾ നീതിയൊ അനീതിയൊ എന്ന വാദിപ്പാൻ ഞാൻ ഇപ്പോൾ പുറപ്പെടുന്നില്ല. പല ശാഖകളായി പിരിഞ്ഞിരിക്കുന്ന ക്രിസ്ത്യാനികൾക്കൊക്കയും വേദപുസ്തകം ഒന്നും അന്യോന്യവിപരീതമായ ഉപദേശങ്ങൾ എല്ലാവരും വേദസാക്ഷിമേൽ സ്ഥാപിച്ചും ഇരിക്കുന്നതിനാൽ അങ്ങിയൊ മുത്തുമാവൊ മൂത്തതു എന്നുള്ള തീരാത്ത തൎക്കത്തിൽ ഞാൻ പ്രവേശിക്കുന്നില്ല. ഒരു കാൎയ്യം തീൎച്ചയായി ഞാൻ ബോധപ്പെടുത്താം, ആയതു അഗപ്പി ധരിച്ചിരിക്കുന്നതുപോലെ ൟ ഉപദേശങ്ങൾ റോമ്മായിൽ ജനിച്ചതല്ല, ക്രിസ്ത്യാനിസഭ ഭിന്നത ഇല്ലാതെ ഏകവിശ്വാസത്തിൽ ഇരുന്നകാലത്തുഇവ അംഗീകരിക്കപ്പെട്ട ഉപദേശങ്ങൾ ആയിരുന്നു. എന്റെ വാദം സ്ഥാപിപ്പാൻ "മൂഢതകളെ" ആചരിക്കുന്ന സുറിയാനിക്കാരെയൊ റോമ്മാകാരെയൊ ഞാൻ സാക്ഷിയാക്കുന്നില്ലാ. മൂഢതയില്ലാത്തവരും വേ

ദ പുസ്തകംമാത്രം പ്രമാണമെന്ന നടിച്ചു കൊള്ളുന്നവരും ഠരാളുപദേശങ്ങളെ തെററെന്ന വിചാരിക്കുന്നവരുമായ പ്രൊത്തസ്താന്തു സഭയിലെ ചില പ്രസിദ്ധപ്പെട്ട മഹാന്മാരെതന്നെ എൻെറ സാക്ഷികളായി ഇതാ സമൻ നടത്തുന്നു.

ഒന്നാം സാക്ഷിയായി ജെർമ്മൻ മിഷ്യൻ പാദ്രിസായ്പന്മാരു ഹാജരായിരിക്കുന്നു. ഇവർ ൧൮൭൫ൽ മംഗലപുരത്തു അച്ചടിപ്പിച്ച ക്രിസ്തുസഭാചരിത്രം ൨൭-ാം പുറത്തു പറയുന്നതു ക്രിസ്താബ്ദം ൧൫൦-ാമാണ്ടിടയ്ക്കു ക്രിസ്ത്യാനിസഭയിലെ നടപടികളെ ആക്ഷേപിച്ച പുറജാതികളൊടു അന്നത്തെ ക്രിസ്ത്യാനികൾ പറഞ്ഞ സമാധാനങ്ങളിൽ ഇപ്രകാരം എഴുതികാണുന്നു. "ബന്ധുജനങ്ങളും മററും മരിച്ചുപോയാൽ ഞങ്ങൾ പ്രതീക്ഷയില്ലാത്തവരെ പൊലെ വിലാപിക്കുന്നില്ല. മരണദിനം ഓത്തു വഷംതോറും അവരുടെ ആത്മാകൾക്കായിട്ടു പ്രാത്ഥിച്ചു അവരോടു സംബന്ധം അററുപൊകാത്ത പ്രകാരം കത്തൃഭോജനം (കുബ്ബാന) കൊണ്ടാടും."

ഹെ അഗപ്പി അവർകളെ യൊഹന്നാൻ ശ്ലീഹാ ക്രിസ്താബ്ദം ൧൦൦ ാമാണ്ടുവരെ ജീവിച്ചിരുന്നു എന്നു താങ്കളും സമ്മതിക്കുമായിരിക്കുമെല്ലൊ. അപ്പൊസ്തൊല കാലത്തോടു ഇത്രഅടുത്തും അപ്പൊസ്തൊലരിൽ നിന്നു പഠിച്ചു പട്ടമേററ അദ്ധ്യക്ഷന്മാരുടെ ഭരണകാലത്തും മരിച്ചവരുടെ ആത്മാകൾക്കു വേണ്ടി പ്രാത്ഥിക്കയും കുബ്ബാന അണയ്ക്കയും പതിവുണ്ടായിരുന്നാൽ അതുവളരെ പിൻകാലത്തുണ്ടായ പിരിഞ്ഞ റോമ്മാമതത്തിൻെറ തന്നിഷ്ടമായകൃതിയാകുവാൻ എങ്ങനെകഴിയും? പുലകുളിയെന്നൊ ശ്രാദ്ധമെന്നൊ ഉള്ള പുറജാതി പദങ്ങളിൽ കുററമുണ്ടെങ്കിൽ അതുഭാഷയാണ. പ്രവൃത്തി അപ്പൊസ്തൊല കാലത്തെതല്ലന്ന വരുമൊ?

ഒരു സാക്ഷിക്കാരൻെറ മൊഴിയാൽ ഒന്നും തീച്ചപ്പെടുത്തുവാൻ പാടില്ലാത്തതുകൊണ്ടു രണ്ടാം സാക്ഷിയായി അംഗ്ലിയാ സഭയെ ഹാജരാക്കുന്നു. റെലിജസ ട്രാക്ടസൊസയിററിയാൽ (Religions Tract Society) വിരുതുകൊടുത്തു എഴുതിച്ച ഒരു പ്രകരണം( The Gospel and the great Apostacy by Alexander Leitch. ) ൪൫.ാം പുറം കൂടെ വായിക്ക അതിൽ പറയുന്നതു എന്തന്നാൽ; "മരിച്ചവക്കുവെണ്ടിയുള്ള പ്രാത്ഥനയും ഉപവാസം മുതലായതും പ്രയൊജനകരമാണന്നുള്ള വിശ്വാസവും, കത്താവിൻെറ അത്താഴത്തിലെ അപ്പവും വീഞ്ഞും സാക്ഷാൽ ശരീര രക്തങ്ങൾ ആണെന്നു ബുദ്ധികൾ ധരിപ്പാൻ തക്ക അഭിപ്രായവും എതിർവാദം കൂടാതെ പൊതുവിലുള്ള നിഖ്യാസഭ കൈകൊണ്ടിരുന്നു. ആ കാലത്തു പരിശുദ്ധന്മാരൊടും പ്രത്യേകം കന്യകമറിയത്തോടും ഉള്ള പ്രാത്ഥനയും വെദത്തിൽ സാരമായതും ദൈവ പ്രസാദമുള്ളതും ആണെന്നു വിചാരിച്ചുവന്നു."

നിഖ്യാ സൂന്നഹദോസ ൩൨൫ ൽ ആയിരുന്നു. അന്നുലോകത്തിൽ ഏകസഭയെ ഉണ്ടായിരുന്നുള്ളു. റോമ്മാഎന്നൊ സുറിയാനിയെന്നൊ അംഗ്ലിയാഎന്നൊ ഉള്ള വ്യത്യാസങ്ങൾ അന്നുജനിച്ചിട്ടില്ല സഭപൊതുവായും വിശ്വാസം ഏകമായും ഇരുന്ന ആകാലത്തു ലോകത്തിലുള്ള സകലസഭയുടെ പ്രതിനിധികൾ ചെന്നു ആസഭ എതൃവാദം കൂടാതെ ഉറ

ഉപദേശങ്ങളെ വിശ്വസിച്ചിരുന്നാൽ, അവ റോമ്മാക്കാരുടെ നിൎമ്മിതങ്ങൾ ആകുന്നതു എങ്ങിനെ? മലങ്കര സഭെക്കു അടിസ്ഥാനക്കാരൻ തോമ്മാശ്ലീഹായും അതിൽ ആദ്യം കുടിയെറിയ പരദെശികൾ ക്നാൻതോമ്മാ മുതൽപെരും ആയിരുന്നു. ൟ കുടിയെററം നിഖ്യാസുന്നഹദൊസിനു മുമ്പായിരുന്നു. ൟ ഉപദേശങ്ങൾ മലങ്കരെ ശ്ലീഹായിൽ നിന്നു കൈകൊണ്ടതല്ലന്നു അഗപ്പി വിചാരിക്കുന്നപക്ഷം പൊതുസഭ അംഗീകരിച്ചിരുന്ന സ്ഥിതിക്കു ആദ്യകുടിയെററത്തിൽ നിന്നെങ്കിലും മലങ്കര വന്നു കൂടിയതല്ലന്നു എങ്ങിനെ പറയാം.

എന്റെ വാദത്തെ തെളിയിപ്പാൻ അനെകം യോഗ്യന്മാരായ സാക്ഷികളെ പട്ടികയിൽ ബോധിപ്പിക്കുവാനുണ്ടു. എല്ലാവരെയും വിസ്തരിക്കുവാൻ ന്യായാധിപതിയായ പത്രാധിപർ അനുവദിക്കുമെന്നു തോന്നുന്നില്ലാത്തതിനാൽ മൂന്നാംസാക്ഷിയായി അംഗ്ലിയാ സഭയിലെ ഒരു മെത്രാച്ചനെ കൂടെ വിസ്തരിച്ചു തീൎച്ചക്കുവിട്ടേക്കാം.

മൂന്നാം സാക്ഷി ഇംഗ്ലാന്തിൽ ൟംലായി എന്ന സ്ഥലത്തെ ഇംഗ്ലിഷു ബിഷൊപ്പാകുന്നു. ൧൮൭൦ ഫിബ്രുവരി ൨൨-ാംനു- ൟംബിഷൊപ്പും ഒരു ഗ്രീക്കു ആൎച്ചു ബിഷൊപ്പും തമ്മിലുണ്ടായ സംഭാഷണത്തിൽ അംഗ്ലിയാ ബിഷൊപ്പു പറഞ്ഞതു എന്തെന്നാൽ- "വിശ്വാസികളായ മരിച്ചവൎക്കവേണ്ടി പ്രാൎത്ഥിക്കുന്നതിനെ ഞങ്ങൾ വിരോധിക്കുന്നില്ലാ. നിൎബ്ബന്ധിച്ചു നടത്തിക്കുന്നില്ലന്നെ ഉള്ളു." (Report of the Russo-Greek committee for 1871 New York p. 6.) ൟ ഉപദേശം ഇംഗ്ലിഷുസഭയ്ക്കു ആക്ഷെപമില്ലെങ്കിൽ അതു മൂഢതയാണെന്നു പറയാമൊ? മൂഢതയല്ലെങ്കിൽ അതുകൊണ്ടു അഗപ്പി പറയുന്നതുപൊലെ സുറിയാനിസഭ നശിച്ചുപൊകുവാൻ പാടുണ്ടൊ?

ഇനിഎന്റെസാക്ഷി പട്ടികയിൽ കാന്റർബ്ബുരിയിലെ ഒരു ആൎച്ചബിഷൊപ്പു മുതലായ മഹാന്മാരെക്കൂടെ ചെൎക്കാൻഅവകാശമുണ്ടു ഇത്രവലിയ മഹാന്മാരെഒരു നിസ്സാരകാൎയ്യത്തിനുവേണ്ടി സാക്ഷിക്കൂട്ടിൽകേററിബുദ്ധിമുട്ടിക്കേണ്ടാ എന്നുവച്ചുതല്ലാലം സാക്ഷിവിസ്താരം നിൎത്തിവയ്ക്കുന്നു.

ഇനി ഞാൻ ഒന്നു ചോദിച്ചു കൊള്ളട്ടെ. ൟ വിശ്വാസയോഗ്യമായ തെളിവുകൾ ഇരിക്കുമ്പോൾ മരിച്ചവൎക്കു വേണ്ടിയുള്ള അപേക്ഷ മുതലായ ഉപദേശങ്ങൾ റോമ്മാക്കാർ സത്യസഭയിൽ നിന്നു തെററിമാറിയശേഷം നിൎമ്മിച്ചവയാണെന്നുള്ള അഗപ്പിയുടെ യുക്തിതാങ്ങി നിൎത്തുവാൻ കാലുണ്ടൊ? ഇവ ഇടകാലത്തുണ്ടായ മൂഢതകളൊ അപ്പൊസ്തോലകാലം മുതൽ നടത്തിവരുന്ന ഉപദെശങ്ങളൊ?

കച്ചേരി പിരിവാൻ സമയമായിപ്പൊയ്യുകൊണ്ടു കഴിഞ്ഞ പ്രാവശ്യം ഞാൻ വാഗ്ദത്തം ചെയ്ത നിവാരണൊപായങ്ങൾ ഉറക്കുന്ന കൊട്ടിലെക്കു മാററിവച്ചിരിക്കുന്നു.

മലങ്കര ഇടവക പത്രാധിപരവർകൾക്കു

പ്രിയപത്രാധിപരെ,

കഴിഞ്ഞലക്കത്തിൽ പ. ഇ. അവകളുടെ ചോദ്യത്തിന്റെ ഒന്നാം ഭാ

ഗത്തിനു ഞാൻ മറുപടി പറഞ്ഞിരുന്നതിന്റെ ഒടുവിൽ രണ്ടാംഭാഗത്തിന്റെ സമാധാനം പിന്നാലെ എഴുതി അയക്കാമെന്നു പ്രസ്താവിച്ചിരുന്നല്ലൊ അതിനാൽ പ. ഇ. അവകളുടെ രണ്ടാംഭാഗത്തിനും എന്റെ സ്വല്പ അറിവിൽനിന്നും അയക്കുന്ന ഈ ലെഖനത്തെ താങ്കളുടെ പത്രികയിൽ പ്രസിദ്ധംചെയ്തു കാണുന്നതിനു വിനയപൂൎവ്വം അപേക്ഷിച്ചുകൊള്ളുന്നു. പ. ഇ.-യുടെ ചോദ്യത്തിന്റെ രണ്ടാംഭാഗം സുറിയാനി സമുദായം അതിനുള്ള കുറവുകളെ തീൎക്കുവാൻ എന്തു യത്നങ്ങൾ ചെയ്യുന്നു എന്നാണല്ലൊ.

൧ ഒന്നാമത്തെ കുറവു ഞാൻ പ്രസ്താവിച്ചിരുന്നതു വിദ്യാഭ്യാസമില്ലായ്മ ആയിരുന്നല്ലൊ. ഇതിനെ തീൎക്കുന്നതിനായി ഈ സമുദായം വലിയ യത്നങ്ങൾ ഒന്നും ചെയ്യുന്നില്ലാ എങ്കിലും നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്താ തിരുമനസ്സിലെ അത്യുത്സാഹത്തിന്മേൽ കോട്ടയത്തു ഒരു ഹൈസ്കൂൾ നടത്തണമെന്നു വിചാരിച്ചു ഒരുകെട്ടിടം പണികഴിപ്പിച്ചിട്ടുണ്ടു ഇതിൽ ഇപ്പൊൾ പഠിത്വം നടക്കുന്നില്ലാ എപ്പൊൾ തുടങ്ങുമെന്നും ഇനിക്കറിവില്ലാ. ഇന്നെന്നും നാളെഎന്നും വിചാരിച്ചു ആശിച്ചു അനേകർ കാത്തിരിക്കുന്നു.

൨ അറിവില്ലാത്ത കുട്ടികൾക്കു പട്ടംകൊടുക്കുക ഇതിനെ തീൎക്കുന്നതിനായി ഒരുഏൎപ്പാടും ഇതുവരെ ഉള്ളതായി ഇനിക്കു തൊന്നുന്നില്ലാ. ഇപ്പൊഴത്തെ ഏൎപ്പാടിൻ പ്രകാരം ഒരു തിരഞ്ഞെടുപ്പില്ലാതെ എല്ലാവൎക്കും പട്ടം കൊടുത്തുവരുന്നു. ജനങ്ങൾ അറിവിൽ വൎദ്ധിച്ചുവരുന്ന ഈ കാലത്തു പട്ടക്കാർ അറിവില്ലാത്തവരായിരുന്നാൽ എത്ര നന്നായിരിക്കും എന്തുചെയ്യാം ഒരുകക്ഷിയിൽ ഒരുകുട്ടിക്കു പട്ടം കൊടുത്തില്ലെങ്കിൽ മറ്റെ കക്ഷിയിൽ പോകും. എന്നാൽ ഇതിനു സഭാദ്ധ്യക്ഷന്മാർ അനുസരണമില്ലാത്തതും കൊള്ളരുതാത്തതുമായ നൂറിനെക്കാൾ കൊള്ളാവുന്ന ഒന്നാണ നല്ലതുഎന്നു വിചാരിച്ചാൽ മതിയായിരുന്നു. വല്ലാത്ത ബാലപ്രഭവത്തിനെക്കാൾ ഇല്ലാത്ത ബാലപ്രഭവം സുഖം പോൽ.

൩. പട്ടക്കാൎക്കു ശമ്പളം കൊടുക്കാതിരിക്ക ഇതിനും ഇതുവരെ ഒരു നിശ്ചയമുണ്ടായതായി ഇനിക്കറിവില്ലാ ഇതുഒരു വലിയ കഷ്ടം തന്നെ.

൪ പള്ളിമുതലുകളെ ശരിയായി കണക്കെഴുതി എടുത്തന്യായമായ വിധത്തിൽ ചിലവുചെയ്യായ്ക ഇതിനെ പരിഹരിക്കുന്നതിനും നിബന്ധമായ ഏൎപ്പാടൊന്നുമില്ലാ. ഈകാലത്തു സുറിയാനി പള്ളികളിലെ കൈക്കാരന്മാരിൽ ശരിയായ വരവു ചിലവുകൾക്കു ഒരു റിപ്പോൎട്ടു പ്രസിദ്ധപ്പെടുത്താമെന്നുള്ളവർ കാണുമൊ എന്നു തൊന്നുന്നില്ലാ. എന്നാൽ ഇവരിൽ മിക്കവരും കണ്ണടച്ചുകൊണ്ടു പൂച്ചപാലു കുടിക്കുന്നതു പോലെ പള്ളിമുതലുകളെ അപഹരിക്കുന്നവരാണെന്നു പറയുന്നതിനു ഞാൻഒട്ടും മടിക്കുന്നില്ലാ. ഈസംഗതിയിൽ ഓമല്ലൂർ പള്ളി കൈക്കാരനായ വടക്കേടത്തു ഗീവറുഗീസു അവൎകളെ എല്ലാവരും കണ്ടുപഠിച്ചാൽ കൊള്ളായിരുന്നു.

൫ സുവിശേഷ പ്രചാരമില്ലായ്മ. ഇതിനെ തീൎക്കുന്നതിനായി ഈ സമുദായം കുറഞ്ഞൊന്നു പ്രയാസപ്പെടുന്നതായി ഇനിക്കറിവുണ്ടു. മുൻകാ

ലങ്ങളിൽ ഇവർ ഇതിൽ നന്നാ ഉദാസീനത കാണിച്ചിരുന്നതു ശരിത ന്നെ ഇപ്പോൾ കോട്ടയത്തു മലങ്കര യാക്കോബായ സുവിശേഷ സമൂഹ മെന്ന ഒരു സംഘം നടക്കുന്നുണ്ട ൩൦൦ സംഘക്കാരുടെ വകയായി മൂന്നനാ ല്പ പുതുക്രിസ്ത്യാനി പള്ളിക്കൂടങ്ങളും വെറെ സൻഡെസ്ക്കൂളുകളും ഉള്ള തായി ഞാൻ അറിഞ്ഞിട്ടുണ്ട. ഇതുകൂടാതെ ൩൦൦ ഉദ്ദെശ്യത്തൊടു കൂടി അ നേകസ്ഥലങ്ങളിലും സംഘങ്ങൾ നടത്തിവരുന്നതായി കേട്ടിട്ടുണ്ട. എ ന്നാൽ ൩൦൦ സംഘക്കാർ എല്ലാവരും കൂടിയോജിച്ചു ഒരു പൊതുയോഗ മാക്കി ഒരു ദ്രവ്യശെഖരവുമായിരുന്നാൽ ഇതിലും അധികം വെടിപ്പായി രുന്നെനെ. ഒത്തൊരുമ ഇല്ലല്ലൊ.

൩ ആവശ്യമുള്ള പുസ്തകങ്ങളുടെ ന്യൂനത തീക്കുന്നതിനു ഈ സമു ദായം പ്രയത്നിക്കുന്നില്ലെന്നില്ലാ. ഇതിലേക്കായി കൊട്ടയത്തു വിശുദ്ധ വെദപുസ്തക സമൂഹമെന്ന പേരൊടുകൂടി ഒരു സംഘം ഏപ്പെട്ടുത്തിയി ട്ടുള്ളതായി ഞാൻ അറിഞ്ഞിട്ടുണ്ട. ഇതുകൂടാതെ ദി. ശ്രീ വട്ടശ്ശെരിൽ ഗീ വറുഗീസു മല്പാനവർകൾ ൩൦൦ ഇട ചില പുതിയ പുസ്തകങ്ങൾ അച്ചടി പ്പിച്ചിട്ടുണ്ട. വെറെ ചിലർ പ്രസിദ്ധപ്പെടുത്താൻ പണച്ചുരുക്കംകൊ ണ്ടു താമസിപ്പിക്കുന്നതുമുണ്ട. എന്നാൽ ഇങ്ങിനെയുള്ളവരെ സമുദായം സഹായിച്ചാൽ കൊള്ളായിരുന്നു.

൭ എല്ലാപള്ളികളിലും ഏകരീതിയായി നടത്താഴ്ക ഒരെസ്ഥലത്തു ള്ള പള്ളികളിൽ തന്നെയും വളരെ വ്യത്യാസമായി നടത്തിവരുന്നതാ യി ഇനിക്കറിവുണ്ട. ഇതിനെ പരിഹരിക്കാനായി നി വ ദി ശ്രീ നിര ണം ഇടവകയുടെ മാർ ഗ്രീഗോറിയൊസു മെത്രാപ്പൊലീത്താ തിരുമന സ്സുകൊണ്ടു പട്ടക്കാക്കുകൂടി ആലോചിപ്പാനും മററുമായി യോഗങ്ങൾ വെണമെന്നു തീച്ചപ്പെട്ടുത്തിയിരിക്കുന്നതായി കേട്ടതിൽ അത്യന്തം സ ന്തോഷിക്കുന്നു. ഇങ്ങനെ എല്ലാഇടവകകളിലും നടത്തിയാൽ കൊള്ളാം

വ ദ്രവ്യശേഖരമില്ലായ്മ. ഇതിന്റെ പരിഹാരാത്ഥം എല്ലാപള്ളി കളെയും ആളുകളെയും ക്ലാസു തിരിച്ചു അസൊസ്സ്യെഷ്യൻ ഖജാൻജിയു ടെ പേക്കു പ്രമാണം എഴുതിച്ചുവരുന്നതായി ൩൦൦ പത്രികമുഖാന്തിരം ത ന്നെ അറിഞ്ഞിരിക്കുമല്ലൊ ഇതിനെ ന്യായമായി പിരിച്ചെടുത്തു ഉപ യോഗിച്ചാൽ മുമ്പു പ്രസ്താപിച്ച മികകുഴപ്പങ്ങളെയും തിക്കുന്നതിനു ഒ രു പ്രയാസവുമില്ലാ. വ്യവഹാരത്തിനും മററും പണം ചിലവിട്ടു കുഴഞ്ഞി രിക്കുന്ന കൈകളെ സുറിയാനിക്കാർ ഇതിനു നീട്ടുന്നതിനു ഒട്ടും മടിവിചാ രിക്കാതിരുന്നാൽ ഭാഗ്യം

൯ ഒത്തൊരുമ ഇല്ലായ്മ ഇതിനെ കുറയ്ക്കണമെങ്കിൽ സുറിയാനിക്കാ ക്കു സഹജമായിരിക്കുന്ന അസൂയഎന്ന വൃക്ഷത്തെ വേരൊടെ പറിച്ചു കളയണം ഇതിനു ഓരോരുത്തരും പ്രത്യേകം പ്രത്യേകം വിചാരിക്കേ ണ്ട ഒരു സംഗതിയാണ.

പ്രിയപത്രാധിപരെ ൩൦൦ വിദ്യാത്ഥിയായ ഞാൻ പ- ഇ- അവർ കളുടെ ചൊദ്യത്തിന്റെ രണ്ടുഭാഗങ്ങൾക്കും എന്റെ അറിവിനു തക്കവ ണ്ണം മറുപടി പറഞ്ഞു കഴിഞ്ഞിരിക്കുന്നു. എന്നാൽ എന്റെ ഉത്തരങ്ങൾ കൊണ്ടു അദ്ദേഹം സമാധാനപ്പെട്ടൊ എന്തൊ എന്നറിവാൻ ഇനിക്കു

വളരെ ആഗ്രഹമുണ്ട. അതുകൂടാതെ മാന്യന്മാരായ വായനക്കാരോടു ഇനിക്കു ഒരപെക്ഷയുണ്ട അതായതു ൦രം ന്യൂനതകളെ എല്ലാം പരിഹരിക്കുന്നതിനു ൦രംസമുദായം ഇപ്പൊൾ ചെയ്തിട്ടുള്ളതുകൂടാതെ എന്തെല്ലാം ചെയ്യാനുണ്ടെന്നു അറിയിച്ചു തരണമെന്നാത്രെ.

എന്നു ഒരു സുറിയാനി വിദ്യാൎത്ഥി.

മലങ്കര ഇടവകപ്പത്രിക പത്രാധിപരവർകൾക്കു

പ്രിയപത്രാധിപരെ ഇടവകപ്പത്രിക ൧-ാം പുസ്തകം ൭-ാം ലക്കം കിട്ടി വായിച്ചതിൽ പരിഷ്കാര വൎദ്ധനവുകാലത്തു ഇതരജാതികളിലും കൂട്ടങ്ങളിലും നടക്കുന്നതുപൊലെ സുറിയാനി സമുദായ അസൊസിയെഷ്യെൻ കമ്മട്ടി നിശ്ചയങ്ങളിൽ ചിലതു ൯൭ മീനമാസം ൧൯൨൩-ലെ സുന്നഹദൊസിൽ ഭേദപ്പെടുത്തിയതിനെ എല്ലാവരും അറിയുന്നതിനായി പ്രസിദ്ധപ്പെടുത്തുന്നതിനു പ്രസിഡെണ്ടുമെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു അനുവദിച്ചു ഇടവകപ്പത്രികയിൽ ചേൎത്തിട്ടുള്ളതിനാൽ ആവകക്കു നന്ദിപൂൎവ്വം വന്ദനം പറയുന്നു. ആ പത്രത്തിന്റെ ഏഴപതാം (൭൦) ഭാഗം (൩) ആറാം വകുപ്പിൽ മാനെജിംഗ കമ്മട്ടിക്കാരുടെ അധികാരം മുളന്തുരുത്തി നിശ്ചയപ്രകാരം ഇരിക്കുന്നതാകുന്നു എന്നു പ്രസ്ഥാപിച്ചു കാണുന്നു. എന്നാൽ ആ നിശ്ചയം എന്താണെന്നു അറിവാൻ എടയില്ലാതെ ഇരിക്കുന്നതും അടുത്തപള്ളികളിലുള്ള പ്രധാനികളൊടും വികാരിമാരൊടും പകൎപ്പു കാണുന്നതിനായി അന്വെഷിച്ചതിൽ അവക്കാൎക്കും അതിന്റെപകൎപ്പു കിട്ടിയില്ലെന്നു പറകയാലും മാനേജിംഗ കമ്മട്ടിയുടെ അധികാരം എന്തെല്ലാമെന്നു അറിയുന്നതിനു ഇടവരാതെഇരിക്കുന്നു. അതിനാൽ താങ്കൾദയവുചെയ്തു മുളന്തുരുത്തി നിശ്ചയം മുഴുവനുമൊ അല്ലെങ്കിൽ മാനെജിംഗകമ്മട്ടിയുടെ അധികാരം വിവരിക്കുന്നതായ ആ ഭാഗം മുഴുവനുമൊ പരജനൊപകാരാൎത്ഥമായി താങ്കളുടെ പത്രത്തിൽ ചേൎത്തു കാണുന്നതിനു അപേക്ഷിക്കുന്നു.

ആ പത്രത്തിന്റെ ൯-ാം ഭാഗത്തു കമ്മട്ടിക്കു ഒരുധനശേഖരം ഉണ്ടാകുന്നതായി കാണുന്നു. ആധനശേഖരം ആരിൽനിന്നു പിരിക്കുന്നു എന്നും, സുറിയാനി സമുദായത്തിലുള്ള എല്ലാവരും അതിൽ ചേരണമെന്നു സിദ്ധാന്തംഉണ്ടൊ? എന്നും, അല്ലങ്കിൽ ഇന്നസ്ഥിതിയിൽ ഉള്ളവർ ചേരേണ്ടതെന്നും ക്ലിപ്തപ്പെടുത്തിട്ടുണ്ടൊ എന്നും, ആ സാംഘത്തിൽ ചേരുന്നതിനാൽ ചേരുന്നവൎക്കു വിശേഷാൽ വല്ലഅഭിമാനവും ഉണ്ടൊ? എന്നും ഉണ്ടെങ്കിൽ ആ അഭിമാനം എന്തു? എന്നും, ൨-ാം ക്ലാസിൽ ചേരുന്നവൎക്കു ൩-ാം ക്ലാസിൽ ചേരുന്നവരെക്കാൾ എന്തുവിശേഷം ഉണ്ടു? എന്നും, ഏതെല്ലാം സംഗതികളിൽ ആകുന്നു അസൊസെഷ്യനിൽ ചേൎന്ന എല്ലാവരെയും വിളിച്ചുകൂട്ടപ്പെടുന്നതെന്നും ഇത്രകൊല്ലത്തിനകംഅസൊസെഷ്യനിൽ ചേൎന്ന എല്ലാവരെയും വിളിച്ചുകൂട്ടണമെന്നു കെട്ടപ്പെടുത്തിട്ടുണ്ടൊ? എന്നും, ഈ അസൊസെഷ്യൻ ഉണ്ടായിട്ടഇപ്പൊൾ ൧൩ വൎഷമായിരിക്കുന്ന ഇതുവരെ എത്രപേർ അസൊസെഷ്യനിൽ ചെൎന്നു എന്നും, ഇതുവരെ എത്രപണം പിരിഞ്ഞു? എന്നും, പിരിഞ്ഞിട്ടുള്ളപണം

എങ്ങിനെ ഉപയോഗപ്പെടുത്തീട്ടുണ്ടെന്നും, അസോസെഷ്യനിൽ ആൾക്രുട്ടുന്നതിനു ഏജെണ്ടന്മാരെ ആക്കീട്ടുണ്ടോ, എന്നും, ഉണ്ടെങ്കിൽ ആരെല്ലാം ഏതേതു സ്ഥലങ്ങളിൽ എന്നും, മറ്റും ഉള്ള സംഗതികൾ അറിവാൻ ആഗ്രഹമുള്ളതിനാൽ അതിനെക്കുറിച്ചു ഒരുമറുപടി താങ്കളൊ മാനെജിംഗകമ്മട്ടിക്കാരിൽ ആരെങ്കിലുമൊ അസോസെഷ്യനിൽ ചേൎന്നവല്ലവരുമൊ താങ്കളുടെ പത്രംമൂലം അറിയിച്ചുതന്നാൽകൊള്ളാം.

എന്നു ഒരു സുറിയാനിക്കാരൻ.

മുളന്തുരുത്തി സുന്നഹദോസിലെ നിശ്ചയങ്ങളുടെ അസ്സൽ കൊച്ചിയിൽ ഇരിക്കുന്നു. കൈവശമുള്ള ഒരു പകൎപ്പ് ശരിപകൎപ്പ് തന്നെയൊ എന്നു സംശയിക്കുന്നതിനാൽ ഒത്തുനോക്കി നിജപ്പെടുത്തിയശേഷം പ്രസിദ്ധം ചെയ്യാമെന്നു വിചാരിക്കുന്നു. മറ്റുള്ള സംശയങ്ങൾക്കു റിക്കാൎട്ടുകൾ എല്ലാം കൈവശംകിട്ടിയശേഷം മറുപടി പറയേണ്ടതാണ.

മ. ഇ. പ. പ.

## സുറിയാനിഭാഷ

സുറിയാനിഭാഷ ഏദൻതോട്ടത്തിൽവച്ചു ആദാം ഹാവാ എന്ന ആദ്യമാതാപിതാക്കന്മാരും അനന്തരം പ്രളയകാലംവരെ സൎവ്വമനുഷ്യരും ബാബേലിലെ പിശകുമുതൽ ശേമിന്റെസന്തതികളും സംസാരിച്ചുവന്നു എന്നും, അബ്രാഹം കനാൻദേശത്തു കുടിയെറിയശേഷം തന്റെ സ്വന്തഭാഷ നാട്ടുഭാഷയുമായികലൎന്നു എബ്രായജനിച്ചുഎന്നും കഴിഞ്ഞലക്കത്തിൽ പ്രസ്താവിച്ചിരുന്നുവല്ലൊ. ഇസ്രായെൽവംശം പിന്നീടു ബാബെലിലെഅടിമവരെ എബ്രായഭാഷതന്നെ ഉപയോഗിച്ചുവന്നു. സുറിയാനിയൊ, സൂറിയായിലും മെസൊപ്പൊത്തൊമിയായിലും നാട്ടുഭാഷയായിരുന്നു.

യെഹൂദന്മാർ ബാബെലിൽ അടിമകളായി കൊണ്ടുപൊകപ്പെടുകയും എഴുപതുവൎഷത്തോളം അവിടെ സ്വാതന്ത്ര്യമില്ലാത്ത സ്ഥിതിയിൽ പാൎക്കയും ചെയ്കപ്പൊൾ അവരും സുറിയാനി തങ്ങളുടെ സംസാരഭാഷയാക്കിതീൎക്കേണ്ടിവന്നു, അടിമഒഴിഞ്ഞു സ്വദേശത്തു ആഗമിച്ചശേഷം സംസാരഭാഷ സുറിയാനിയും വൈദികഭാഷ എബ്രായയുമായിരുന്നു. അടിമയുടെകാലത്തു എഴുതപ്പെട്ട പഴയനിയമത്തിലെ ചില ദീൎഘദൎശനപുസ്തകങ്ങളുടെമൂലം കൽദായ (സുറിയാനി) ആയിരുന്നു എന്നു വ്യാഖ്യാനക്കാർ അഭിപ്രായപ്പെട്ടിരിക്കുന്നു. നമ്മുടെകൎത്താവിന്റെ ഭൂമിവാസനാളിൽ താൻ സംസാരിച്ചതു സുറിയാനിയായിരുന്നു എന്നുവിദ്വാന്മാർ ഏകാഭിപ്രായമായി സമ്മതിക്കുന്നുണ്ടു. യായിറൊസിന്റെമകളെ ഉയൎപ്പിച്ചപ്പൊൾ കല്പിച്ച ട്ലീസൊ ക്രും (ܛܠܝܬܐ ܩܘܡܝ) എന്നതും കുരിശുമെൽവച്ചു കല്പിച്ച ഈൽ ഈൽ ല്മൊനൊ ശ്ബക്താൻ (ܐܝܠ ܐܝܠ ܠܡܢܐ ܫܒܩܬܢܝ) എന്നവചനങ്ങളും മറ്റും ഈ അഭിപ്രായത്തെ സ്ഥിരപ്പെടുത്തുന്ന ദൃഷ്ടാന്തങ്ങൾ ആകുന്നു.

ഇന്നു നമ്മുടെ ദേശത്തു സുറിയാനി, മലയാളം, സംസ്കൃതം ഇംഗ്ലീഷ ഈ നാലുഭാഷകൾ എതുസ്ഥിതിയിൽ പ്രയോഗിക്കപ്പെടുന്നുവൊ മിക്കവാറും ആരീതിയിൽ ആകാലത്തു എബ്രായ, സുറിയാനി, ഗ്രീക്ക, ലത്തീൻ ഈ നാലുഭാഷകളും പലസ്തീൻനാട്ടിൽ നടപ്പുണ്ടായിരുന്നു ഇന്നു വൈദീകമായ ആവശ്യത്തിനു സുറിയാനിക്കാർ സുറിയാനിഭാഷ ഉപ

യോഗിക്കുന്നതുപോലെ യഹൂദന്മാർ എബ്രായ ഉപയോഗിച്ചുവന്ന മലയാളം നാട്ടുഭാഷയായിരിക്കുന്നതുപോലെ സുറിയാനി അന്നു നാട്ടുഭാഷയായിരുന്നു. സംസ്കൃതം ശാസ്ത്രസംബന്ധമായി പ്രയോഗിക്കുന്നതുപോലെ ആകാലത്തെ ശാസ്ത്രജ്ഞന്മാർ ഗ്രീക്ക (യൌനായ) ഉപയോഗിച്ചുവന്നു ഇന്നു ഇംഗ്ലീഷഭാഷ ഗവമ്മെണ്ടിൽ പെരുമാറിവരുന്നതുപോലെ അന്നത്തെ റോമാചക്രവത്തികളുടെ അധികാരത്തിൻകീഴിരുന്ന സക്കാർ ഉദ്യോഗസ്ഥന്മാർ ലത്തീൻഭാഷ തത്സംബന്ധമായ ആവശ്യങ്ങൾക്ക പെരുമാറിവന്നു.

ഇങ്ങനെ പലഭാഷ നടപ്പുണ്ടായിരുന്നു എങ്കിലും ബഹുജനങ്ങളുടെ സംസാരഭാഷ സുറിയാനിയായിരുന്നു എന്നുള്ളതിന്നു തക്കമില്ലാ. ഈ ഭാഷയെക്കുറിച്ചു ഒരു യൂറോപ്യൻ ഗ്രന്ഥകത്താവു പറയുന്നതു എന്തെന്നാൽ "കണ്ടാലും നമ്മുടെകത്താവു തന്റെമാതാവിന്റെ മുലപ്പാലിൽനിന്നു അഭ്യസിച്ചഭാഷഇതല്ലയൊ? ഇവൻഎന്റെ ഇഷ്ടപുത്രനാകുന്നു ഇവനിൽ ഇനിക്കവളരെ പ്രിയം ഉണ്ട എന്നുപിതാവായദൈവം യോർദാൻനദിയിൽവച്ചു സ്വൎഗ്ഗത്തിൽനിന്നു സംസാരിച്ചഭാഷ ഇതല്ലയൊ? കുരുടന്മാരൊടും മുടന്തന്മാരൊടും മരിച്ചവരോടും കുഷ്ഠരോഗികളൊടും കത്താവു സംസാരിച്ചു അവരെസ്വഖപ്പെടുത്തിയ്തു ഈ ഭാഷയിൽ അല്ലയൊ? രാത്രിഭക്ഷണത്തിന്റെ സമയത്തു അപ്പത്തെയും വീഞ്ഞിനെയും എടുത്തു അനുഗ്രഹിച്ചു എന്നെക്കു ഒൎമ്മയ്ക്കായി സ്ഥാപിച്ചതു ഈ ഭാഷയിൽഅല്ലയൊ? എന്റെദൈവമെ എന്റെദൈവമെ എന്നെകൈവിട്ടതെന്തിനെന്നും മറ്റും കുരിശിന്മെൽ കിടന്നു സംസാരിച്ച ഭാഷ ഇതല്ലയൊ?"

മതസംബന്ധമായി വിചാരിക്കപ്പെട്ടമ്പോൾ ഇത്രശ്രേഷ്ഠയായിരിക്കുന്ന സുറിയാനിഭാഷ പ്രാചീനകാലത്തു മറ്റുപ്രകാരത്തിലും ഉൽകൃഷ്ടം വഹിച്ചിരുന്നു. ഒരുഭാഷയുടെ ഉൽകൃഷ്ടത അതിലെഗ്രന്ഥങ്ങളുടെ ആധിക്യത്തെയും യൊഗ്യതയെയും അനുസരിച്ചിരിക്കും. ആഭാഗം നൊക്കിയാലും സുറിയാനിഭാഷക്കു മുൻകാലത്തു ഇതരഭാഷകളെ അപെക്ഷിച്ചു ന്യൂനതയില്ലായിരുന്നു. ചെയിംബെർസ എൻസൈക്ലൊപീഡിയാ എന്നശാസ്ത്രവലയം വായിച്ചാൽ മതസംബന്ധമായും ശാസ്ത്രസംബന്ധമായും സുറിയാനിയിലുള്ള ഗ്രന്ഥങ്ങളുടെ വിവരണം അറിയാം. ആഭാഷയിൽ പാണ്ഡിത്യമുള്ള മഹായോഗ്യന്മാരും കണ്ടിട്ടും കേട്ടിട്ടുമില്ലാത്ത പുസ്തകങ്ങളുടെപെർആലീസ്സിൽഉൾപ്പെട്ടിരിക്കുന്നു. കണക്കശാസ്ത്രംനക്ഷത്രശാസ്ത്രം, ഭൂമിശാസ്ത്രം, രസായനശാസ്ത്രം, തത്വജ്ഞാനം, തക്കശാസ്ത്രം വൈദ്യശാസ്ത്രം. വ്യാകരണം, ചരിത്രങ്ങൾ, നൊവലുകൾ, സൊക്രെറ്റീസ മുതലായ ഗ്രീക്കഗ്രന്ഥങ്ങളുടെതജ്ജമ, പഞ്ചതന്ത്രം മുതലായ സംസ്കൃത ഗ്രന്ഥങ്ങളുടെതജ്ജമ എന്നുവെണ്ടാ എല്ലാവക പ്രമെയങ്ങളെയും ആകാലത്തെഅറിവിന്നുതക്കവാറു പ്രതിപാദിക്കുന്ന ഗ്രന്ഥങ്ങൾ ഈഭാഷയിൽ ഉണ്ടായിട്ടുണ്ട. അവ കയ്യെഴുത്തായി ചിലമൂലകളിലും മുക്കകളിലും ചിലപഴയ മെയറാകളിലും മറഞ്ഞുകിടക്കുന്നു എന്നെയുള്ളു. സുറിയാനി ഭാഷയുടെ ഉടമസ്ഥന്മാർ എന്നുഭാവിക്കുന്ന പരദേശത്തെ സുറിയാനി

കാരാലൊ മലയാളത്തെസുറിയാനി പണ്ഡിതന്മാരാലൊ കൃട്ടിച്ചെപ്പാൻ കഴിഞ്ഞിട്ടില്ലാത്ത ഗ്രന്ഥങ്ങൾ യൂറൊപ്പിലെപല പുസ്തകശാലകളിൽ ശേഖരിച്ചു നിക്ഷെപിച്ചിട്ടുണ്ടു.

ഇങ്ങിനെ അനെക പ്രകാരേണ ഉൽകൃഷ്ടയായിരിക്കുന്ന സുറിയാനിഭാഷയുടെ ഇദാനീന്തനാവസ്ഥ വളരെ ശോചനീയമാകുന്നു. മേല്പറഞ്ഞ വിലയെറിയ ഗ്രന്ഥങ്ങളെ കാലോചിതം പരിഷ്കരിച്ചു വർദ്ധിപ്പിക്കുവാൻതക്ക അനന്തിരവർ ഉണ്ടായിട്ടില്ല. സൂക്ഷം പറഞ്ഞാൽ ഗ്രന്ഥകർത്താവു എന്നു പെരുപറവാൻ തക്ക ഒരാൾ ൧൮-ാം ശതാബ്ദത്തിനു പിമ്പു ജനിച്ചിട്ടില്ലാ. പഴയപുസ്തകങ്ങളെ പെരുമാറി അവയുടെ പൊടി തുടച്ചുകളവാൻ യോഗ്യന്മാർ ഇപ്പൊൾ ഇല്ലാത്തതിനാൽ ഗ്രന്ഥങ്ങളും കാണ്മാനില്ലാതെയായി. "ഏബാ" എന്നും, "ശൈനാ", എന്നും" ആരംഭിക്കുന്നരണ്ടു കുർബ്ബാനക്രമങ്ങൾ അടങ്ങിയ ഒരുതക്സായും, പെൺകെട്ടു, മാമ്മൂദീസാ, ശ്ഹീമ്മാനമസ്കാരം മുതലായവയുടെ ഏതാനും കീറുകടലാസുകളും കൈവശം കിട്ടുമ്പോൾ സുറിയാനി പുസ്തകങ്ങളുടെ ഒരു ലൈബ്രേറി (പുസ്തകശാല) കൈവശമുള്ളതുപൊലെയാണ ഇപ്പോൾ സുറിയാനി വിദ്യാർത്ഥികളുടെ വിചാരം. പട്ടത്തിനായിപഠിക്കുന്ന കുട്ടികളെ ഭാഷ അഭ്യസിപ്പിക്കുവാൻ തക്കപുസ്തകങ്ങൾ ഇല്ലാ. അക്ഷരമാല പഠിച്ചു കഴിഞ്ഞാൽ ഉടൻ കാവ്യം വായിപ്പിക്കുന്നതുപൊലെയാണ ഇപ്പഴത്തെ പഠിപ്പിക്കലിന്റെ സ്വഭാവം. ഗ്രന്ഥദാരിദ്ര്യം നീക്കുവാൻ "ഔസർറൊസെ" "മ്നാറസ്കുദ്ശാ" "എുലദസ്കാൽ" മുതലായവലിയ ശാസ്ത്രപുസ്തകങ്ങളെ അച്ചടിപ്പിക്കണമെന്നും മറ്റും സംഘങ്ങളിൽ ചിലപ്രസംഗങ്ങളും അതിനായിചില താല്പര്യങ്ങളും കണ്ടിട്ടുണ്ടു. കുട്ടികളെ ഭാഷ അഭ്യസിപ്പിക്കുവാൻ തക്കതായി ഇംഗ്ലീഷപാഠപുസ്തകങ്ങളുടെ സൂത്രം അനുസരിച്ചു ഒന്നുമുതൽ നാലുവരെ ഓരൊപാഠപുസ്തകങ്ങൾ ഉണ്ടായാൽ തല്കാലാവശ്യത്തിനു മതിയാകുമെന്നു തൊന്നുന്നു. വിചാരിച്ചാൽ അതു അത്രഅസാദ്ധ്യവുമല്ലാ. ബ. മല്പാനച്ചന്മാർ അവരുടെവിലയെറിയ സമയവും അറിവും ഇതിനായിവ്യയംചെയ്തു ആദ്യമായി മേല്പറഞ്ഞ സമ്പ്രദായത്തിൽ ചില പാഠപുസ്തകങ്ങളെ ഉണ്ടാക്കി പ്രസിദ്ധപ്പെടുത്തി കാണ്മാൻ ആഗ്രഹിക്കുന്നു.

സുറിയാനിഭാഷയെ പൂർവസ്ഥിതിയിൽ ഉൽകൃഷ്ടാവസ്ഥയിൽ വരുത്തുവാൻ വേറൊരുമാർഗ്ഗം കൂടെ ഉണ്ടു. അതുഅടുത്തകാലത്തു സാധിക്കാവുന്നതല്ലാ. പട്ടത്തിനുചേരുന്നവർ ഇംഗ്ലീഷപഠിച്ചു ചുരുങ്ങിയപക്ഷം മട്രിക്കുലെഷ്യൻ പരീക്ഷ കഴിച്ചവർ ആയിരിക്കെണമെന്നു നിർബ്ബന്ധിക്കണമെന്നു മേലദ്ധ്യക്ഷന്മാരിലും സമൂഹത്തിലും ഒരു ആലോചന നടപ്പുണ്ടെന്നു അറിയുന്നു. ഇതു ഉത്തേജിതപ്പെടുത്തട്ടെ.

ഇപ്പൊൾ മട്രിക്കുലെഷ്യൻ മുതലായ പരിക്ഷകൾക്കു ഇംഗ്ലീഷഭാഷയ്ക്കു പുറമെ ഏതെങ്കിലും ഒരുഭാഷ വേറിട്ടു വേണമെന്നു നിർബ്ബന്ധമുണ്ടു അതുഇന്നതെ ആകാവുഎന്നില്ലാ. മലയാളം സംസ്കൃതം തമിഴ മുതലായ ദക്ഷിണ ഇന്ത്യായിൽ നടപ്പുള്ള ഭാഷകളെക്കൂടാതെ ഗ്രീക്ക, ലത്തീൻ, അറബി, എബ്രായ, ഹിന്തുസ്ഥാനി മുതലായ പ്രാചീനഭാഷകളെയും സർവക

ലാശാല അംഗീകരിച്ചിട്ടുണ്ട്. അപേക്ഷയുണ്ടായാൽ എബ്രായ അറബി മുതലായവയെ അംഗീകരിച്ച സൎവ്വകലാശാല സുറിയാനിഭാഷയെയും പരീക്ഷയ്ക്കു അംഗീകരിപ്പാൻ സമ്മതിക്കുമെന്നു പൂൎണ്ണമായി വിശ്വസിക്കാവുന്നതാണ്. സൎവ്വകലാശാല പരീക്ഷകളുടെ ഉപഭാഷകളിൽ ഒന്നായി സുറിയാനിക്കൂടെ അംഗീകരിപ്പിക്കയും അനന്തരം പട്ടത്തിനു ചേരുന്നവർ മട്രിക്കുലെഷ്യൻപരീക്ഷയ്ക്കു ഇംഗ്ലീഷിനുപുറമെ സുറിയാനിക്കൂടെ എടുക്കയും ചെയ്യുന്നതായാൽ ഈ ഭാഷയ്ക്കു കുറെക്കൂടെ ഉൽകൎഷം ഉണ്ടാകുന്നതാണ്. സുറിയാനിസഭയിലെ മേലദ്ധ്യക്ഷന്മാരും മല്പാന്മാരും ഈ സംഗതി ദയവായി ആലോചിച്ചു അതിന്റെ സാദ്ധ്യത്തിനായി ശ്രമിച്ചാൽ ഉടനെ അല്ലെങ്കിലും ഏറെത്താമസിയാതെ സുറിയാനിഭാഷയെ ഉന്നതാവസ്ഥയിൽ കാണ്മാൻ കഴിയുന്നതാണെന്നു തോന്നുന്നു.

ഇ. എം. പി.

## നിലയ്ക്കൽപള്ളി.

ഒരു പള്ളി ബാവാകക്ഷിക്കും മെത്രാകക്ഷിക്കും ഒന്നുപോലെ സ്വാതന്ത്ര്യപ്പെടുത്തിക്കൊടുക്കുന്നതിനെ കണ്ടുപഠിക്കണമെന്നു ഒരു സഹജീവി അഭിപ്രായപ്പെട്ടതിനെക്കുറിച്ചു ഞങ്ങൾ കൊടുത്തിരുന്ന സൂചകത്തെ ഒരു ലേഖകൻ മലയാളമിത്രത്തിൽ ആക്ഷേപിച്ചിരിക്കുന്നു. വിശ്വാസവിപരീതമുള്ള രണ്ടുകക്ഷികൾക്കു ഒരു പള്ളി മനസ്സോടെ സ്വാതന്ത്ര്യപ്പെടുത്തികൊടുപ്പാൻ ഒരു വിശ്വാസത്തിലും സ്ഥിരമില്ലാത്തവൎക്കെ പാടുള്ളു എന്നും അതു കണ്ടുപഠിപ്പാൻ തക്കതല്ലെന്നുമാണ ഞങ്ങൾ പറഞ്ഞതിന്റെ താല്പൎയ്യം. ഈ ലേഖകൻ മനസ്സിലാക്കിയിട്ടില്ല. സുറിയാനിസഭ വിശ്വാസവിപരീതികളോടുകൂടി യോജിച്ചുനടത്തുവാൻ അനുവദിച്ചിട്ടുണ്ടെന്നു കാണിപ്പാൻ ലേഖകൻ കുറെ ശ്രമം ചെയ്തിട്ടുണ്ട്. "ക്രിസ്ത്യാനികളുടെ ഐക്യത" പ്രതിപാദിക്കുന്ന ഒരു മഹാൻ കോട്ടയം ഇംഗ്ലീഷു പള്ളിയിൽ ഒരു ഞായറാഴ്ച കുൎബ്ബാന ചൊല്ലുവാൻ ഒരു സുറിയാനി പട്ടക്കാരനെ അനുവദിപ്പിച്ചു തരാമെങ്കിൽ സമ്മതിക്കാമായിരുന്നു. ഐക്യത അപ്രകാരം വേണ്ടതാണല്ലൊ. "കക്ഷികൾ തമ്മിൽ ആൾഭേദമില്ലാ വിശ്വാസഭേദവും ആചാരഭേദവുമെ ഉള്ളു" എന്നുള്ള ലേഖകന്റെ യുക്തികൊണ്ടു വിശ്വാസഭേദം സാരമില്ലെന്നും ആൾഭേദം സാരമാണെന്നും വിചാരിക്കുന്നതായി തോന്നുന്നു. ഹിന്തുക്കളും ക്രിസ്ത്യാനികളും തമ്മിൽ ആൾഭേദമില്ല വിശ്വാസഭേദമെ ഉള്ളു. അതിനാൽ നിലക്കൽ പള്ളി ഹിന്തുക്കൾക്കും കൂടി സ്വാതന്ത്ര്യപ്പെടുത്താമൊ? സമീപെ ഒരു റോമ്മാപട്ടക്കാരൻ ഒരിക്കൽ ഉണ്ടായിട്ടുണ്ടല്ലൊ. ഐക്യത അദ്ദേഹത്തോടു വേണ്ടന്നുവച്ചതു എന്ത്യേ?

കഴിഞ്ഞുപോയ മാർ ക്രൂറിലോസും മാർ അത്താനാസ്യോസും ഒന്നുപോലെ ഒരു പള്ളിയിൽ ശുശ്രൂഷ നടത്തിയെന്നു പറയുന്നു. ലേഖകൻ മാർ ക്രൂറിലോസു മെത്രാന്റെ ഒരു പട്ടക്കാരൻ ചൊല്ലിയ കുൎബ്ബാന തള്ളിമറിച്ചതു കേട്ടിട്ടുണ്ടൊ? ഒരു സ്ഥലത്തുതന്നെ യോജിച്ചു കൎമ്മം നടത്താമെന്നു സ്ഥാപിപ്പാൻ കോട്ടയത്തു വലിയപള്ളിയിൽ യോജിക്കാതെ പ്രത്യേകം പ്രത്യേകം കെട്ടിടങ്ങളിൽ കൎമ്മം നടത്തിയ ദൃഷ്ടാന്തമാക്കിയ യുക്തിയും ബഹുവിശേഷംതന്നെ. നിരണം ആത്താറ മുതലായ പല പള്ളികളിലും ഇരുകക്ഷികൾ ശരിയായ സ്വാതന്ത്ര്യത്തിൽ നടക്കുവാൻ ഉണ്ടായ കോടതിബന്ധന പൂൎണ്ണമനസ്സോടെ നടത്തുന്ന നിലയ്ക്കൽപള്ളിക്കാൎക്കു ലക്ഷ്യമായും ആശ്ചൎയ്യം. നിരണത്തുവച്ചു കബറസമയത്തു ഒരു മെത്രാൻ മദ്ബഹായിലും ഒരാൾ മുറിത്തട്ടിലും നില്ക്കേണ്ടിവന്നതു എന്തുകൊണ്ടു? സിമ്മനാരിയുടെ തട്ടിൽ സുറിയാനി മേലദ്ധ്യക്ഷന്മാരും ആൎച്ചുഡീക്കനും ഒരുമിച്ചു ആരാധന കഴിച്ചെന്നു പറയുന്ന സമയത്തു പ്രാൎത്ഥിച്ചതു സുറിയാനിക്കാർ ആയിരുന്നു അപ്പോൾ കൂടെ ഉണ്ടായിരുന്ന ആൎച്ചുഡീക്കനും ചില ഹിന്തുക്കളും ആമ്മീൻ പറഞ്ഞൊ വെറുതെനിന്നൊ എന്നു ചെവികിടെ ഓൎത്തുകേട്ടില്ലാ. ഇംഗ്ലീഷസിമ്മനാരിയിൽ വിരുന്നുകൊടുക്കു പ്രാൎത്ഥനാസമയം പേഷ്കാർസ്വാമി മുതൽപേർ ആചാരപൂൎവ്വം നില്ക്കുന്നതു കണ്ടിട്ടുണ്ടു അതുകൊണ്ടു, സായ്പുന്മാരും സ്വാമിയും യോജിച്ചു ശുശ്രൂഷ നടത്തിയെന്നു വിചാരിക്കുന്നപക്ഷം നിലയ്ക്കൽപള്ളിയിൽ ഭദ്രകാളിയെയൊ ശിവലിംഗത്തെയൊ കൂടെ പ്രതിഷ്ഠിക്കുവാൻ താമസം ഉണ്ടാകയില്ലെന്നു വിചാരിക്കേണ്ടിവ

രുന്നു. എന്തെന്നാൽ ആൾഭേദമില്ലല്ലൊ. വിശ്വാസഭേദമെല്ലൊ ഉള്ളു. ഓർശ്ലേമിൽ യോജിച്ചു ആരാധന കഴിക്കുന്നവർ തമ്മിൽ വിശ്വാസഭേദം ഒന്നുമില്ലാ പാത്രിയർക്കീസുബാവായും ആർച്ചുബിഷോപ്പും യോജിച്ചു നടത്തിയ ശുശ്രൂഷ ഹോഡ്ജസ ബിഷോപ്പും പേഷ്ടാർസ്വാമിയും യോജിച്ചു നടത്തിയതുപോലെയാണെന്നു കക്ഷികൾ തമ്മിൽ പന്തിഭോജനം കൂടെ ബാവാ വിരോധിച്ചതുകൊണ്ടു അനുമാനിക്കാവുന്നതാണ.

വിപരീതവിശ്വാസമുള്ള രണ്ടുകക്ഷികൾ ഒരു സ്ഥലത്തു ഒരു കർമ്മം നടത്തുവാൻ ഹൈക്കോടതി അനുവദിച്ചതു ആശ്ചര്യമാണെന്നു ചെറിയപള്ളി റോയൽവിധിയിൽ ഒരു ക്രിസ്ത്യാനിജഡ്ജി എഴുതിയിട്ടുണ്ടു. നമ്മുടെ ലേഖകൻ അത്രടം ചെന്നു ക്രിസ്ത്യാനികളുടെ "ഐക്യത" മനസ്സിലാക്കിയാൽ ഉടനെ ആ ഭാഗം തിരുത്തിക്കാം. ഐക്യതവഴി പറഞ്ഞുംകൊണ്ടു സുറിയാനിക്കാരെ നന്നാക്കുവാൻ വരുന്ന ആംഗ്ലിയാക്കാര ലണ്ടൻമിഷ്യനുമായി എത്ര ഐക്യതപ്പെട്ടിട്ടുണ്ടെന്നു ലേഖകൻ അന്വേഷിക്കട്ടെ. ഒരു ലണ്ടൻമിഷ്യൻ പാദ്രി കഴിച്ച വിവാഹകൂദാശ ചാപ്ലേൻ മോൽഡൻ സായ്പ അസ്ഥിരപ്പെടുത്തി പുനരായി കർമ്മം നടത്തിയതു തിരുവനന്തപുരം ഇംഗ്ലീഷ്പള്ളിയിൽവെച്ചു കാല്ക്കാലം മുമ്പു മാത്രം ആയിരുന്നു. മിത്രലേഖകന്റെ അറിവിനുവേണ്ടി ഇത്രയുംമാത്രം ഇപ്പോൾ പറഞ്ഞു നിർത്തുന്നു.

## ഒരു അപേക്ഷ.

ഇടവകപ്പത്രികയുടെ ൯-ാം ലക്കത്തിൽ "മതോപദേശസാരം" എന്ന പുസ്തകത്തെക്കുറിച്ചു കൊടുത്തിട്ടുള്ള പരിശോധനാഭിപ്രായത്തിൽ സഭയിൽ ഇതുപോലെയുള്ള വേറെയും പുസ്തകങ്ങൾ ഉണ്ടായിക്കാണ്മാൻ ആഗ്രഹിക്കുന്നതായി പറഞ്ഞിട്ടുള്ളതു ഞാൻ കണ്ടു.

മുളന്തുരുത്തിപള്ളിയിൽ ൧൮൧-ാമാണ്ടു കൂടിയ സുന്നഹദോസിൽ സുറിയാനിസഭയുടെ ഒരു നടപടിയായി ഒരു പുസ്തകം കാനോനിൽനിന്നു തർജ്ജമ ചെയ്തുണ്ടാക്കണമെന്നു തീർച്ചപ്പെടുത്തിയിരുന്നു. അതനുസരിച്ചു മേലദ്ധ്യക്ഷന്മാരുടെ അനുവാദത്തോടുകൂടി ഒരു പുസ്തകം ഞാൻ തയ്യാറാക്കിയിട്ടു വളരെ കാലമായിരിക്കുന്നു സുറിയാനിപള്ളികളിലെ വികാരിമാരും പട്ടക്കാരും കൈക്കാരന്മാരും യോഗജനങ്ങളും അവരവരെ ചുമതലപ്പെട്ട ഭാരങ്ങൾ അറിഞ്ഞു നടത്തുവാൻ ആവശ്യപ്പെട്ട ഒരു റിഗ്ലേഷ്യന്റെ സമ്പ്രദായത്തിൽ സുറിയാനി കാനോനിൽ നിന്നും കീഴ്നടപ്പിൽനിന്നും കൂട്ടിച്ചേർത്തുണ്ടാക്കിയ ഒരു നടപടിക്രമം ആകുന്നു മേൽപറഞ്ഞതു.

മലങ്കരെ ഇപ്പോൾ ഉള്ളവരും അടുത്തകാലത്തു കാലംചെയ്തവരുമായ മേലദ്ധ്യക്ഷന്മാർ ഇതിനെ പരിശോധനക്കായി ഞാൻ അയച്ചുകൊടുത്തതിൽ ചിലർ പൂർണ്ണമായി സമ്മതിച്ചും ചിലർ അല്പമല്പമായ ഭേദങ്ങളെ ചൂണ്ടികാണിച്ചും ചിലർ അവസരക്കുറവിനാൽ പരിശോധിക്കാതെയും മടക്കി കിട്ടിയിട്ടുള്ളതല്ലാതെ ഇതുവരെ പൂർണ്ണതപ്പെട്ടു എന്നു പറയാറായിട്ടില്ലാ പുസ്തകം പാതി പഴക്കംചെന്നിരിക്കുന്നു.

നമ്മുടെ സഭയുടെ ചട്ടങ്ങൾ അടങ്ങിയിരിക്കുന്ന കാനോൻ സുറിയാനിഭാഷയിൽ മൂടികിടക്കുന്നതും അറിയാവുന്നവർ ചുരുക്കവും യഥാസ്ഥിതിയിൽ തർജ്ജമചെയ്താൽ പല സംഗതികളും ഇടയ്ക്കിടെ കലർന്നിരിക്കുന്നതുകൊണ്ടു താല്പര്യം മനസ്സിലാക്കുവാൻ സാമാന്യക്കാരാൽ പ്രയാസവും ആകുന്നതുകൊണ്ടു, കാനോൻ അനുസരിച്ചു ഓരോ സംഗതികളിലെ നടത്തയെ പ്രത്യേകം പ്രത്യേകം വിവരിക്കുന്ന ഒരു നിയമം മലയാളത്തിൽ ആവശ്യപ്പെട്ടിരിക്കുന്നു. ഞാൻ എഴുതിവച്ചിരിക്കുന്ന പുസ്തകം ഈ ആവശ്യത്തിനു ഉതകുന്നതാണ. റിഗ്ലേഷൻപോലെ സഭയിൽ ഊർജ്ജിതപ്പെടുത്തേണ്ടതാകയാൽ, മേലദ്ധ്യക്ഷന്മാരും അസോസിയേഷ്യൻകമ്മറ്റിയും അംഗീകരിച്ചു നടപ്പാക്കിയെങ്കിൽ മാത്രമെ അതുകൊണ്ടുള്ള ഉദ്ദേശ്യം സാദ്ധ്യമാകു.

അതിനാൽ സഭയിൽ ഓരോ സ്ഥലത്തു ഓരോ പ്രകാരമായി നടക്കുന്ന നടപടികളെ ഏകരീതിയാക്കുന്നതിനും പിഴകളെ ശാസിപ്പാൻ സഭാഭരണക്കാർക്കു ആധാരമാകുന്നതിനും ഉപയോഗപ്പെടുന്ന ഈ നടപടി പുസ്തകം, വല്ലതിരുത്തലും ആവശ്യപ്പെട്ടാൽ തിരുത്തി സഭയിൽ അംഗീകരിച്ചു പ്രസിദ്ധപ്പെടുത്തി ഊർജ്ജിതപ്പെടുത്തുന്നതിനു ബഹു കമ്മറ്റിക്കാരെയും മേലദ്ധ്യക്ഷന്മാരെയും ഉത്സാഹിപ്പിക്കേണ്ടതിനു ഈ ലേഖനം പ്രസിദ്ധപ്പെടുത്തുകയും പത്രാധിപരവർകൾ ദയവായി ശുപാർശിചെയ്യുകയും ചെയ്യേണമെന്നു അപേക്ഷിക്കുന്നു.

മാലിത്ര എലിയാസ കത്തനാർ.

മേല്പറഞ്ഞ കയ്യെഴുത്തു പുസ്തകം ഞങ്ങൾ വായിച്ചിട്ടുണ്ടു. ലേഖനത്തിൽ പ്രസ്താവിച്ചി

തിക്കുന്ന ആവശ്യങ്ങൾക്കു ഉപയോഗപ്പെടുന്നതാണു. ബുക്കുകമ്മട്ടിയിൽ പരിശോധിച്ചിട്ടില്ലെങ്കിൽ അവക്കു അയച്ചുകൊടുക്കയും അവരുടെ അഭിപ്രായത്തോടുകൂടി അസോസിയേഷനിൽ പാസാക്കി സ്ഥിരപ്പെടുത്തുകയും ചെയ്യേണ്ടതാണെന്നു തോന്നുന്നു.

മ. ഇ. പ. വ.

## വൎത്തമാനങ്ങൾ.

താഴത്തങ്ങാടി ഇംഗ്ലീഷ് പള്ളിക്കൂടം—ഇതു ഒരു സുറിയാനി ക്രിസ്ത്യാനിയാൽ പഞ്ചഞ്ഞൂറുരൂപയിൽ അധികം ചിലവു ചെയ്തു സുറിയാനി കുട്ടികളുടെ ആവശ്യത്തിനുവേണ്ടി പണിയിക്കപ്പെട്ടതാണു. താല്ക്കാലികമായി പഠിത്വം നടത്തുവാൻ ആൎച്ച്ഡീക്കൻ കോശി അവർകൾക്കു കൂലിക്കു കൊടുത്തു നടത്തിവന്നിരുന്നു. പഠിത്വം വൎദ്ധിച്ചപ്പോൾ സ്ഥലത്തിനു വിസ്താരം പോരെന്നുകണ്ടു കെട്ടിടം വലിയതാക്കി പണിവാൻ ആവശ്യപ്പെടുകയും ആ ഭാരം ഉടമസ്ഥൻതന്നെ വഹിക്കയും ചെയ്തപ്പോൾ അതെപ്പറ്റിയുണ്ടായ അല്പരസക്ഷയം നിമിത്തം കെട്ടിടം ആൎച്ച്ഡീക്കൻ ഒഴിഞ്ഞുകൊടുത്തു വേറെസ്ഥലം അന്വേഷിച്ചു വരുമ്പോൾ എ. പെ ബ. മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകൾ ഏറ്റു വാങ്ങി തന്റെ വകയായി ഒരു ഇംഗ്ലീഷ സ്കൂൾ അവിടെ നടത്തിവരുന്നു. ഇതുകൽ ആൎച്ച്ഡീക്കൻ അവർകൾ തന്റെ പ്രതിപുരുഷന്മാരെ പിണയാൾനിൎത്തി മെത്രാപ്പോലീത്തായുടെ പ്രതിപുരുഷന്മാരെയും ഉടമസ്ഥനേയും കക്ഷിചേൎത്തു ഒരുപോലിസു വ്യവഹാരം കൊടുത്തു. മജിസ്ത്രേട്ടിൽ ഉടമസ്ഥനും വാദ്ധ്യന്മാരിൽ ഒരുവനും ഏഴുരൂപാ പിഴ വിഴനിശ്ചയിച്ചു അപ്പീലിൽ ഡിസ്ത്രിക്ടു മജിസ്ത്രേട്ടു ഉടമസ്ഥന്റെ പിഴയെ അസ്ഥിരപ്പെടുത്തുകയും കെട്ടിടത്തുമ്മേൽ ആൎച്ച്ഡീക്കനുണ്ടെന്നു വാദിച്ച ബാദ്ധ്യതയെ റദ്ദാക്കുകയും വാദ്ധ്യാരുടെ പിഴ സ്ഥിരപ്പെടുത്തുകയും ചെയ്തു. എന്നാൽ ഹൈക്കോടതി കലണ്ടർ പരിശോധനയിൽ മജിസ്ത്രേട്ടുവിധി അനീതിയെന്നുകണ്ടു പ്രതിയെ ബഹുമതിപൂൎവ്വം വിടുകയും പിഴ ഒടുക്കിയിരുന്നാൽ മടക്കികൊടുപ്പാൻ തീരുമാനിക്കയും ചെയ്തിരിക്കുന്നു. ഇപ്പോൾ മെത്രാപ്പോലീത്തായുടെ വകയായി പഠിത്വം ക്രമമായിനടത്തിവരുന്നു നൂറു കുട്ടികളിൽ കുറയാതെ ഹാജരുണ്ടു. ഗവൎമ്മെണ്ടിൽനിന്നു ഗ്രാൻറുകൊടുക്കാമെന്നു വാഗ്ദത്തം ചെയ്തിട്ടുമുണ്ടു. മെത്രാപ്പോലീത്താ അവർകളാൽ തിരുനക്കരെ പണിയിച്ചിരിക്കുന്ന കെട്ടിടത്തിൽ ഉയൎന്നതരം പഠിത്വം ആരംഭിക്കുമ്പോൾ അതിന്റെ ഒരു ശാഖയായി ഈ പള്ളിക്കൂടം ഉപയോഗപ്പെടുമെന്നു വിശ്വസിക്കുന്നു, പൊതുജനോപകാരാൎത്ഥം കെട്ടിലവുമ്മേൽ ഇങ്ങിനെയുള്ള ഒരു കെട്ടിടം ഉണ്ടാക്കിയ കരിശുമൂട്ടിൽ ചെറിയാൻ അവർകളുടെ പ്രവൃത്തിയെ കണ്ടുപഠിപ്പാൻ സുറിയാനിക്കാരിൽ വേറെയും ധനികന്മാർ ഉണ്ടായാൽ എത്ര നന്നു.

---

അഗപ്പി—കഴിഞ്ഞ ലക്കത്തിൽ അഗപ്പിയുടെ പുസ്തകത്തിനു ഉത്തരമായി ചേൎത്തിരുന്ന ലേഖനം "ഏറ്റവും രസകരമായും യുക്തിയുക്തമമായും ഇരിക്കുന്നു" എന്നു ൨ം നാട്ടിൽ ഇരുപതിൽ പരം വൎഷത്തെ പഴമ പരിചയമുള്ള ഒരു യൂറോപ്യൻപാദ്രിസായ്പ അഭിപ്രായപ്പെട്ടു ഞങ്ങൾക്കു എഴുതി അയച്ചിരിക്കുന്നു

---

യൂബിലി പ്രസംഗം— കഴിഞ്ഞ ലക്കത്തിൽ പരിശോധനചെയ്തിരുന്ന ഡാക്ടർ കൊശി ആൎച്ച്ഡീക്കൻ അവർകളുടെ യൂബിലി പ്രസംഗത്തിന്റെ "ചുരുക്കം" കഴിഞ്ഞ മലയാളമിത്രത്തിൽ പ്രസിദ്ധം ചെയ്തുംകൊണ്ടു "ഇടവകപ്പത്രികക്കാരൻ" കണ്ണുതുറന്നു മനസ്സിരുത്തി വായിപ്പാൻ മിത്രപത്രാധിപർ ആജ്ഞാപിച്ചിരിക്കുന്നു. ആൎച്ച്ഡീക്കന്റെ വാചാപ്രസംഗം കാറ്റുകൊണ്ടുപോകയും ആക്ഷേപം പുറപ്പെടുകയും ചെയ്തശേഷം മിത്രാധിപർ സ്വന്തവാക്കിൽ എഴുതിയിട്ടുള്ള "ചുരുക്കം" കണ്ണുതുറന്നല്ല മിഴിച്ചുതന്നെ വായിച്ചാലും പ്രസംഗത്തിന്റെ ശരിയായ വാക്കുകൾ കിട്ടുവാനും ഞങ്ങൾക്കു പ്രസംഗത്തെക്കുറിച്ചു അറിവുതന്ന കേൾവിക്കാരനെ" അവിശ്വസിപ്പാനും കഴിയുന്നതല്ലെന്നു മിത്രക്കാരൻ കണ്ണടച്ചുംകൊണ്ടു വിചാരിച്ചിരുന്നെങ്കിൽ ശരിയാമായിരുന്നു.

കഴിക്കാണം—സുറിയാനി പള്ളികളിലെ കഴിക്കാണത്തെക്കുറിച്ചു മലയാളമിത്രം പറഞ്ഞിരിക്കുന്ന അഭിപ്രായംകണ്ടിട്ടു "സുറിയാനിക്കാരുടെ ശവങ്ങൾ ഉപ്പിട്ടുഉണക്കി വയ്ക്കയാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു,, എന്നു ഒരു ലേഖകൻ എഴുതിയിരിക്കുന്നു ഇങ്ങിനെ വിചാരിപ്പാൻതക്ക അഭിപ്രായം മിത്രത്തിൽ ഇല്ലെന്നു നമ്മുടെ ലേഖകനോടു അറിയിക്കുന്നു.

## ☞ ലേഖകന്മാർ ഗ്രഹിപ്പാൻ.

ഒരു വിശ്വാസി. ഒരു സംശയൻ. എഴുത്തുകാരൻ കയ്യൊപ്പിട്ടിട്ടില്ലാത്തതിനാൽ വിശ്വസിപ്പാൻ പാടില്ല.

പുസ്തകം ൧ ലക്കം ൮

൧൦൬൮-ാം ൧൮൯൨ ചിങ്ങം ൩൦ ൹

## മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശി

ങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരം.

## മലങ്കര സുറിയാനി സുവിശേഷ സമൂഹത്തിൽ നിന്നും പരസ്യം ചെയ്യുന്നതു.

പത്തിൽ കുറയാതെ കുട്ടികളെ നാലാഴ്ച പഠിപ്പിച്ചതിന്മേൽ സംഘത്തിൽനിന്നും പ്രസിദ്ധപ്പെടുത്തീട്ടുള്ള റൂൾസ്സിനോടുകൂടിയുള്ള അപേക്ഷപ്പത്രം വിശ്വാസയോഗ്യന്മാരായ ആളുകളാൽ സാക്ഷിപ്പെടുത്തി കാര്യവിചാരകമ്മട്ടിക്കു എത്തിച്ചുകൊടുത്താൽ താഴെപറയുന്ന നിരക്കനുസരിച്ചുള്ള ഗ്രാൻറു ആണ്ടിൽ രണ്ടു ഗഡുകളിലായി കിട്ടുന്നതാകുന്നു.

ഗ്രാൻറു കൂടാതെ പഠിപ്പിക്കുന്നതിനു മനസ്സുള്ളവരും അപേക്ഷിച്ചാൽ സംഘത്തിൽനിന്നും റജിസ്റ്റർബുക്കും പാഠവിവരവും പഠിപ്പിക്കേണ്ട പുസ്തകങ്ങളും അയച്ചുകൊടുക്കുന്നതിനു കമ്മട്ടിക്കാർ തയ്യാറായിരിക്കുന്നു.

### ഗ്രാൻറിൻെറ നിരക്കു.

ക്രിസ്ത്യാനിക്കുട്ടികളായിരുന്നാൽ

| | | | |
|---|---|---|---|
| ൨൫ മുതൽ ൩൫ വരെയുള്ളതിനു | ആണ്ടിൽ | ൯ | രൂപായും |
| ഇതിലുമധികമായിരുന്നാൽ | ടി. | ൧൨ | ടി. |

ഹിന്തുക്കുട്ടികളായിരുന്നാൽ.

| | | | |
|---|---|---|---|
| ൧൦ മുതൽ ൧൫ വരെയുള്ളതിനു | ആണ്ടിൽ | ൮ | രൂപായും |
| ൧൫ ടി. ൨൫ ടി. | ടി. | ൯ | ടി. |
| ൨൫ ടി. ൩൫ ടി. | ടി. | ൧൨ | ടി. |
| ഇതിലുമധികമായിരുന്നാൽ | ടി. | ൧൫ | ടി. |

അദ്ധ്യാപകൻ ൬-ാം മാസത്തിൽ പള്ളിക്കൂടത്തിൻെറ ഒരു റിപ്പോർട്ടു മേൽപ്രകാരം കമ്മട്ടിക്കാർക്കു എത്തിച്ചുകൊടുക്കേണ്ടതാകുന്നു.

സഭാംഗങ്ങൾക്കു പഠിപ്പിക്കുന്നതിനു സൌകര്യമുള്ള സ്ഥലങ്ങളിൽ കുട്ടികളെ ശേഖരിച്ചുകൊടുക്കുന്നവർക്കും മുൻ പറഞ്ഞിട്ടുള്ളനിരക്കിൽ പകുതി വീതമുള്ള ഗ്രാൻറു കൊടുക്കുന്നതാകുന്നു.

ഇങ്ങിനെയുള്ള പള്ളിക്കൂടങ്ങളെ ആണ്ടിൽ ഒന്നൊ രണ്ടൊ തവണ പരിക്ഷിച്ചു അഭിവൃദ്ധിക്കു തക്കപോലെ കുട്ടികൾക്കു സമ്മാനങ്ങൾ കൊടുക്കുന്നതും അദ്ധ്യാപകന്മാർക്കു ഗ്രാൻറു കൂടുതൽ കുറവു ചെയ്യുന്നതുമാകുന്നു.

ഈ വക റൂൾസും അപേക്ഷപ്പത്രവും ആവശ്യപ്പെട്ടാൽ സിക്രട്ടറിയോടു അപേക്ഷിക്കേണ്ടതാകുന്നു.

എന്നു ആജ്ഞാപ്രകാരം സിക്രട്ടറി
കുററികാട്ടു പൌലൊസു ശെമ്മാശു
സുറിയാനി സിമ്മനാരി കോട്ടയം

# മലങ്കര

# ഇടവകപത്രിക



നിതാന്ത വന്ദ്യ ദിവ്യശ്രീ
കോട്ടയം ഇടവകയുടെ
മാർ അത്താനാസ്യോസ് മെത്രാപ്പൊലീത്താ തിരുമനസ്സിലെക്കും
നിരണം ഇടവകയുടെ
മാർ ഗ്രീഗൊറിയൊസ് മെത്രാപ്പൊലീത്താ തിരുമനസ്സിലെക്കും

നിതാന്ത വന്ദ്യന്മാരായ പ്രിയ പിതാക്കന്മാരെ,

ലോക രക്ഷിതാവായ യെശുക്രിസ്തുവിന്റെ കല്പനപ്രകാരം തന്റെ ശിഷ്യനായ വിശുദ്ധ മാർ തോമ്മാശ്ലീഹാ മലങ്കരവന്നു സഭ സ്ഥാപിച്ചിട്ടു ൧൮൦൦൯ ചില്വാനം സംവത്സരങ്ങളായിട്ടും ഇതുവരെ മതപ്രചാര വിഷയങ്ങളായി അന്യദെശങ്ങളിലെക്കു ആരുംതന്നെ സഞ്ചരിച്ചിട്ടുള്ളതായി കെട്ടുകേൾവിപോലും ഇല്ലാതിരിക്കെ അമെരിക്കായുടെ ഐക്യനാട്ടുകളിലെ പൌരസ്ത്യ കാതൊലിക്കാ സഭയിലെ റെവറന്ത റെനിവിലാത്തി പാദ്രി അവർകളുടെയും അദ്ദെഹത്തിന്റെ കീഴവരുതിയിലുള്ള സഭക്കാരുടെയും അപെക്ഷപ്രകാരം നമ്മുടെ വിശുദ്ധപിതാവായ അന്ത്യോക്യായുടെ സിംഹാസനത്തിൽ വാഴുന്ന മാറാന്മാർ ഇഗ്നാത്യൊസു പാത്രിയക്കീസു ബാവാ തിരുമനസ്സിലെ ആജ്ഞയിൻ കീഴും നമ്മുടെ സഭയിലെ വിശ്വാസ രീതി അനുസരിച്ചും അദ്ദെഹത്തെ മെത്രാനായി വാഴിക്കുന്നതിലെക്കുവെണ്ടി തിരുമേനികൾ കുളമ്പിലെക്കു പുറപ്പെട്ടു തിരിച്ചുവന്ന ഈ സന്ദർഭത്തിൽ അടിയങ്ങൾക്കുണ്ടായിട്ടുള്ള അതി സന്തൊഷ ചിഹ്നങ്ങളെ തിരുമെനികളുടെ മുമ്പാകെ പ്രകാശിപ്പിച്ചുകൊള്ളുന്നതിനു അടിയങ്ങൾ സവിനയം അനുവാദത്തെ അപെക്ഷിച്ചുകൊള്ളുന്നു.

ആകയാൽ തിരുമെനികളുടെ ഈ പ്രവൃത്തികൊണ്ടു കൃതാർത്ഥ ചിത്തന്മാരായിരിക്കുന്ന അനെകായിരങ്ങളുടെ കൂട്ടത്തിൽ തിരുവിതാംകൂറി

ന്റെ തലസ്ഥാനമാകുന്ന തിരുവനന്തപുരത്തു താമസിക്കുന്നവരായ ഈ കുഞ്ഞുങ്ങളായവരുടെയും സന്തോഷാധിക്യത്തെ പ്രദൎശിപ്പിക്കുന്നതിനു ഇവിടെ അടുത്തുവന്നിട്ടുള്ളതാകുന്നു.

പ്രാചീനത്വംകൊണ്ടുതന്നെ പവിത്രമായിരിക്കുന്ന നമ്മുടെ സഭക്കു അന്യന്മാരാലുണ്ടായിട്ടുള്ള പീഡകളാലും സഭയിൽ തന്നെ ഉണ്ടായിട്ടുള്ള അന്തഃഛിദ്രങ്ങളാലും ഈ സത്യവിശ്വാസത്തെ അന്യദേശങ്ങളിൽ പരത്തുന്നതിനു ഇതുവരെ കഴിഞ്ഞില്ലാ എങ്കിലും ഇപ്പോൾ നമ്മുടെ വിശുദ്ധ പിതാവായ മാറാൻമാർ ഇഗ്നാത്യോസു പാത്രിയക്കീസു ബാവാതിരുമനസ്സിലെയും മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസു മെത്രാപ്പൊലീത്താ തിരുമനസ്സിലെയും തിരുമേനികളുടെയും കാലത്തു അതിലെക്കു സ്വല്പമായ സന്ദർഭമുണ്ടാകുന്നതിൽവച്ചു തിരുമേനികൾ സന്തോഷപൂർവ്വം കൊളമ്പിലെക്കു എഴുന്നെള്ളിയ ഏക സംഗതിയെ ആലോചിക്കുമ്പോൾ മതപ്രചാര വിഷയത്തിൽ ഈ സഭക്കാർ തീരുമാനം മടിയുള്ളവരല്ലാ എന്നു ബോദ്ധ്യപ്പെടുന്നതാകുന്നു.

നമ്മുടെ വിശുദ്ധ പിതാക്കന്മാരെയും നമ്മുടെ സഭയെയും വളരെ ഉപദ്രവിച്ച പോർട്ടുഗീസുകാരുടെ മതത്തിൽ ഉൾപ്പെട്ടിരുന്ന മാർ യൂലിയോസു മെത്രാപ്പൊലീത്താ അവർകളെ "പ്രതിക്രിയ യഹോവായ്ക്കുള്ളതാകുന്നു" എന്ന വാക്യത്തിന്റെ നിവൃത്തിക്കായി എന്നതൊന്നുമാറു നമുക്കുവെണ്ടി യുദ്ധത്തിനായി ദൈവം തിരഞ്ഞെടുത്തു വിശുദ്ധ സിംഹാസനത്തിലെ കല്പനപ്രകാരം ഇവിടെനിന്നും സ്ഥാനംകൊടുത്തു പൊയ കാരണംകൊണ്ടാകുന്നു തന്നെ ബന്ധമായ അമ്മതികാ യുടെ ഐക്യനാടുകളിൽ കൂടി നമ്മുടെ സഭയുണ്ടാകുവാൻ ഇടയായിട്ടുള്ളത എന്ന സംഗതി തക്കമറന്താനല്ലൊ.

ഇതിലെക്കു റെവറന്റെനിവിലാത്തി അവർകൾക്കു സ്ഥാനം കൊടുക്കുന്നതിനായി കടലിലും കപ്പലിലും സഞ്ചരിച്ചിട്ടില്ലാത്ത തിരുമേനികൾ വളരെപ്രയാസങ്ങളും കഷ്ടതകളും സഹിച്ചു എഴുന്നെള്ളിയതിനെപ്പറ്റി അടിയങ്ങൾ വളരെ അതിശയിക്കയും തിരുമെനികളെ വളരെ അഭിനന്ദിക്കയും ചെയ്യുന്നു.

അത്രയുമല്ലാ ഇപ്പൊൾ മലങ്കര ഇടവകയുടെ ശാഖകളായി ഏല്പെട്ടുത്തപ്പെട്ടിരിക്കുന്ന രണ്ടു ഉപസഭകളെയും ഭരിപ്പാൻ വാഴിച്ചിട്ടുള്ള നമ്മു പിതാക്കന്മാരക്കും ഇവിടെനിന്നും സ്ഥാനം കൊടുപ്പാൻ ഏത്രയും ദയവായി അനുവദിച്ച നമ്മുടെ മാസ്സികതലവനായ വിശുദ്ധപത്രൊസിന്റെ സിംഹാസനത്തിൽ വാഴുന്ന വിശുദ്ധപിതാവായ മാറാൻമാർ ഇഗ്നാത്യോസു പാത്രിയക്കീസു ബാവാ തിരുമനസ്സിലെയും, തന്റെ അനെക ഭാരമെറിയ ചുമതലകൾ മൂലം കുളമ്പിലെക്കു എഴുന്നെള്ളിയില്ലാ എങ്കിലും തന്റെ സഹൊദരന്മാരെ ഇതിലെക്കു പ്രൊത്സാഹിപ്പിച്ചു അയച്ചു അവരുടെ തിരിച്ചുവരവിൽ സന്തൊഷ ചിത്തനായിരിക്കുന്ന നി-വ- ദി- ശ്രീ- മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസു മെത്രാപ്പൊലീത്താ തിരുമനസ്സിലെയും നാമങ്ങൾ ഈ സംഗതിയിൽ അടിയങ്ങൾ മുഖ്യമായി ആദരിച്ചുകൊള്ളുന്നു.

ഇതു കൂടാതെയും ഇതിനുമുമ്പ് ഒരു മെത്രാപ്പോലീത്തായുടെ കാലത്തും ഇങ്ങനെ മതപ്രചാര വിഷയമായ ഒരു യാത്ര സംഭവിച്ചിട്ടില്ലാത്തതിനാലും തിരുമേനികളുടെ കാലത്തു ഉണ്ടായതിനാലും ഈ സംഗതിയും ഇതെ സംബന്ധിച്ചു തിരുമേനികളുടെ പ്രയത്നവും ഭാവികാലത്തു സുറിയാനിസഭാ ചരിത്രത്തിന്റെ ഒരു മുഖ്യഭാഗമായിരിക്കുമെന്നു അടിയങ്ങൾ ഉറപ്പായി വിശ്വസിക്കുന്നു.

ഈ യാത്രയിൽ തിരുമേനികളെ സഹായിച്ചിട്ടുള്ള എല്ലാവൎക്കും പ്രത്യേകം മാർ അൽവാറീസു യൂലിയൊസു തിരുമനസ്സിലെക്കും അടിയങ്ങൾ വന്ദനം പറഞ്ഞുകൊള്ളുന്നു.

തിരുമേനികളെ സകലവിധ സുഖങ്ങളോടും കാത്തുകൊണ്ടു കാരുണ്യവാനും സൎവ്വശക്തനുമാകുന്ന ദൈവം ആയുരാരോഗ്യ സുഖങ്ങൾതന്നു ഈ സത്യവിശ്വാസത്തെ ഇനിയും മറ്റുള്ള രാജ്യങ്ങളിലും പരത്തുന്നതിനു തിരുമേനികളെയും മാർ അൽവാറീസു യൂലിയൊസു തിരുമനസ്സിലെയും ഇപ്പോൾ വാഴിക്കപ്പെട്ട മാർ തീമൊത്തിയൊസു തിരുമനസ്സിലെയും മറ്റും ശക്തന്മാരാക്കി തീൎക്കണമെന്നുള്ള പ്രാൎത്ഥനയോടുകൂടി ഈ മംഗളപത്രത്തെ സമൎപ്പിച്ചുകൊള്ളുന്ന അവിടുത്തെ ഭയഭക്തി വിശ്വാസാദികളോടു കൂടിയ ഇഷ്ടപുത്രന്മാർ.

തിരുവനന്തപുരം ൧൮൭൯ മിഥുനം ൨ ൹

## മറുപടി.

ദൈവകാരുണ്യത്താൽ മിശിഹായുടെ ദാസന്മാരായ മാർ അത്താനാസ്യൊസ മെത്രാപ്പൊലീത്തായിൽ നിന്നും മാർ ഗ്രീഗോറിയോസു മെത്രാപ്പൊലീത്തായിൽനിന്നും,

(മുദ്ര) (മുദ്ര)

യാക്കോബായ സുറിയാനികാരായി തിരുവനന്തപുരത്തു താമസിച്ചുവരുന്ന ഞങ്ങളുടെ വാത്സല്യപുത്രന്മാൎക്കു. സൎവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും സദാ വസിച്ചിരിക്കുമാറാകട്ടെ.

റെവറണ്ടു റെനിവിലാത്തി പാദ്രിഅവൎകളെ മെത്രാപ്പൊലീത്താ ആയി വാഴിക്കുന്നതിനു വേണ്ടി ഞങ്ങൾ കൊളമ്പിലെക്കു പൊകയും ക്ഷേമത്തോടെ തിരിച്ചു വരികയും ചെയ്യുതിങ്കൽ നിങ്ങൾക്കുണ്ടായിട്ടുള്ള സന്തോഷത്തെ പ്രദൎശിപ്പിക്കുന്നതിനു നിങ്ങളാൽ ഇപ്പോൾ സമൎപ്പിക്കപ്പെട്ട ഈ മംഗള പത്രത്തെ സന്തോഷപൂൎവ്വം കൈക്കൊള്ളുകയും ഞങ്ങളുടെ ഈ ചുമതലയെ സഫലമാക്കിയ ദൈവതിരുനാമത്തെ സ്തുതിക്കയും ചെയ്യുന്നു.

പ്രിയമുള്ളവരെ ഈ പ്രവൃത്തി ഞങ്ങൾക്കു ചുമതലപ്പെട്ട മഹത്തായ അനേകജോലികൾ ഒന്നെന്നല്ലാതെ വിശേഷ വിധമായി ഞങ്ങൾ ഗണിക്കുന്നില്ല.

൬ ഈ ലഘുവായ കാൎയ്യം നിങ്ങളുടെ സ്നേഹകണ്ണുകളിൽ ഘനമുള്ളതായിതൊന്നി ദൃഢീകരിച്ചിരിക്കുന്നതിനെ കുറിച്ചു വിചാരിച്ചാൽ നിങ്ങൾ

സൽക്രിയകളിൽ പൂൎണ്ണമനസ്സുള്ളവരും താല്പൎയ്യമുള്ളവരുമെന്ന ഇതിനാൽ വെളിപ്പെടുകയും നിങ്ങളുടെ ഭക്തികരുത്ത ഈ പ്രവൃത്തിയിൽ ഞങ്ങൾ അത്യന്തം സന്തോഷിക്കയും ചെയ്യുന്നു എന്നല്ലാ. ഇതുമുഖാന്തരം ഇതിലും പ്രയാസമായ കാൎയ്യങ്ങളെ നിൎവ്വഹിക്കുന്നതിനു ധൈൎയ്യപൂൎവ്വം ഞങ്ങളെ ഉത്സാഹിപ്പിക്കുന്നതിനും സംഗതിയാകി തീൎന്നിരിക്കുന്നു.

ആകയാൽ പ്രിയമുള്ളവരെ നമ്മുടെ സമുദായത്തിന്റെ ക്ഷേമാഭിവൃദ്ധിക്കു വേണ്ടി തന്റെ വാൎദ്ധക്യത്തിൽ ഇവിടെ എഴുന്നെള്ളി സഭയെ യഥാസ്ഥാനപ്പെടുത്തുകയും ഈ മെല്പട്ടസ്ഥാന പ്രതിഷ്ഠക്കു മദ്ധ്യവൎത്തിയായി അനുവദിക്കയും ചെയ്ത നമ്മുടെ വിശുദ്ധപിതാവായ മാറാൻ മാർ ഇഗ്നാത്യോസ്സ പാത്രിയർക്കീസ്സ ബാവാ അവർകളെയും സിലോൻ, ഗോവ, അമ്മെറിക്ക മുതലായ പരദേശങ്ങളിലെ ഇതര സഭക്കാരെ നമ്മുടെ സഭാംഗങ്ങളാക്കി തീൎക്കുന്നതിനു മുഖ്യമായി പരിശ്രമിച്ചിട്ടുള്ള ഞങ്ങളുടെ ബഹുമാനപ്പെട്ട സഹോദരൻ മാർ ദീവന്നാസ്യോസ്സ മെത്രാപ്പൊലീത്താ അവർകളെയും ഈ സൽക്രിയക്കു ഞങ്ങളൊട്ടുകൂടി ബുദ്ധിമുട്ടുകയും പ്രയത്നപ്പെടുകയും ചെയ്തിട്ടുള്ള മാർ യൂലിയോസ്സ മെത്രാപ്പൊലീത്താ അവർകളെയും നമ്മുടെ സത്യവിശ്വാസമാകുന്ന വിലയേറിയ മാണിക്കത്തെ അന്വെഷിച്ചു പുതിയ ലോകമാകുന്ന അമ്മെറിക്കായിൽ നിന്നു ദൂരയാത്രചെയ്തു വരികയും ആ വിശേഷ നൽവരത്തെ പ്രാപിക്കയും ചെയ്ത മാർ തീമൊത്തെയൂസ് മെത്രാപ്പൊലീത്താ അവർകളെയും ഈ സന്ദൎഭത്തിൽ നാം അഭിനന്ദിക്കേണ്ടിയിരിക്കുന്നു.

ദൈവമായ കൎത്താവു നിങ്ങൾ എല്ലാവരെയും അനുഗ്രഹിച്ചു സഭ ഇടപെട്ട സകല കാൎയ്യങ്ങളിലും ഭക്തിവൈരാഗ്യമുള്ളവരും ദൈവമഹത്വത്തെ പ്രകാശിപ്പിക്കുന്നവരും വിദ്യയിൽ നിപുണന്മാരും നിത്യജീവനെ പിന്തുടരുന്നവരും ആയി തീരുന്നതിനു ഞങ്ങൾ സൎവ്വശക്തനായ ദൈവത്തോടു പ്രാൎത്ഥിക്കുന്നു.

ദൈവമായ കൎത്താവിന്റെ കൃപയും അനുഗ്രഹങ്ങളും സദാ നിങ്ങളുടെമേൽ ഉണ്ടായിരിക്കട്ടെ.

തിരുവനന്തപുരം

൧൮൯൨ മിഥുനം ൨൩-

മാർ പൗലൂസ അത്താനാസ്യോസ്സ മെത്രാപ്പൊലീത്താ (ഒപ്പ)

മാർ ഗ്രീഗോറിയോസ മെത്രാപ്പൊലീത്താ (ഒപ്പ)

ശരിപകൎപ്പു

---

വൎത്തമാനങ്ങൾ.

ഇംഗ്ലണ്ടിൽ ലിങ്കൻബിഷോപ്പു മതസംബന്ധമായകാൎയ്യങ്ങളിൽ ചില ആചാരങ്ങളെ നടത്തിച്ചതിനാൽ കാന്റർബറിയിലെ ആൎച്ചുബിഷോപ്പും വേറെ ചില ബിഷോപ്പന്മാരും കൂടി വിസ്തരിച്ചു ബിഷോപ്പിന്റെ പ്രവൃത്തിയെ മിക്കവാറും നീതീകരിച്ചു ഒരു വിധി കല്പിച്ചിരിക്കുന്നു. ആ വിധിമേൽ എതൃകക്ഷികൾ പ്രീവികൌൺസലിൽ അപ്പീൽ ചെയ്തതിൽ അപ്പീൽകാരന്മാരെ തള്ളിയിരിക്കുന്നു.

---

അമ്മെറിക്കായിൽ ഓഹിയൊ എന്നസ്ഥലത്തു ഒരു വ്യവഹാരത്തിലെ പ്രതി രോഗിയായിരുന്നതിനാൽ ടെലഫോൻ എന്ന യന്ത്രംമൂലം മൊഴി വാങ്ങിയിരിക്കുന്നതു നീതീകരിക്കപ്പെടാമൊ എന്നു സംശയിച്ചു വിധം പുറപ്പെട്ടിരിക്കുന്നു.

## അഗപ്പി.

-- ൧-ാമതു അന്ത്യോഖ്യായുമായുള്ള സംബന്ധം സ്ഥിരപ്പെടുത്തുക.

൨-ാമതു അന്യമതക്കാരുമായുള്ള ചേച്ചയും സഹവാസവും അശേഷം ത്യജിക്ക ഇവയാകുന്നു.

൧. അന്ത്യോഖ്യാസംബന്ധം. സഭയിൽ അകമെ ഉണ്ടായിട്ടുള്ളതായി ചരിത്രത്താൽ നാം കാണുന്ന കലഹങ്ങൾ ഒക്കെയും മേല്പട്ടത്വത്തിന്റെ കൈവെപ്പിന്റെ വാസ്തവത്തെക്കുറിച്ചാകുന്നു. ചരിത്രങ്ങളെ ശരിയായി വായിച്ചുനോക്കിയാൽ മുൻകാലങ്ങളിൽ ഉണ്ടായിട്ടുള്ള അകമെയുള്ള തക്കങ്ങൾ ഒന്നൊഴിയാതെ കൈവെപ്പിനെ സംബന്ധിച്ചാകുന്നു എന്നുബോധപ്പെടും. വഴിദൂരംകൊണ്ടും എഴുത്തുകുത്തുകൾക്കും സഞ്ചാരത്തിനുമുള്ള പ്രയാസംകൊണ്ടും പരദേശത്തുനിന്നു തുടരെ തുടരെ മെത്രാന്മാർ വന്നുകൊണ്ടിരിക്കയില്ല മെത്രാന്മാർ ഇല്ലാതെ വരുമ്പോൾ പൊതുപൊരുത്തത്തിനുവേണ്ടി ചത്തകൈവച്ചോ ചിഞ്ഞകൈവച്ചോ ഒരുത്തനെ ചുവപ്പുള്ളോഹ ധരിപ്പിക്കും. അയാൾ ചക്രവത്തിയാകാൻ ഭാവിക്കുമ്പോൾ പത്തോ പന്ത്രണ്ടോ വഷം മുമ്പ അയച്ച ഒരു കത്തു അങ്ങനെയിങ്ങനെ പരദേശത്തു എത്തിയിട്ടു അവിടെനിന്നു ഒരു മെത്രാനെ അയക്കും ആ ദേഹം വരുമ്പോൾ സ്ഥലത്തുള്ള ആൾ വികടിക്കും. കലഹവും ജനിക്കും ഈ അകമെയുണ്ടായിട്ടുള്ള കലഹങ്ങളുടെ ജനനം ഇങ്ങിനെയായിരുന്നു. ഇപ്പോൾ കാലം മാറിയിരിക്കുന്നു കടൽസഞ്ചാരവും എഴുത്തുകുത്തുകളും എളുപ്പമായിരിക്കുന്നു. അതിനാൽ മേൽ ഈ വക തക്കങ്ങൾ ഉണ്ടാകുവാൻ ഇടയില്ലാ. മുൻകാലത്തുണ്ടായ തുല്യതക്കങ്ങളുടെ ശിഷ്ടങ്ങൾ ഒന്നുരണ്ടുള്ളതു യോജിച്ചുപോയാൽ അകമെ നിന്നുള്ള കലഹം മാഞ്ഞുപോകുന്നതാണ. അതിനാൽ കഴിയുംമട്ടു സുറിയാനിസഭയിലെ കക്ഷിഭേദങ്ങൾ തമ്മിൽ രാജിപ്പെട്ടു ഏകനായകഭരണം നടപ്പാക്കുന്നതിനു ശ്രമിക്കുന്നതു ഒന്നാമത്തെ ആവശ്യമാകുന്നു.

൨. അന്യമതക്കാരുമായുള്ള ചേച്ച. സഭാചരിത്രത്താൽ സ്ഥിരമായും തുടച്ചയായുമുള്ള അറിവു നമുക്കുള്ളതു പോത്തുഗീസുകാരുടെ വരവുമുതൽ ആകുന്നു റോമ്മാമതക്കാരായ ഇവർ ചെന്നായ എന്നപോലെ വന്നപ്പോൾ മുമ്പിൽ കാട്ടുമൃഗങ്ങളെ കണ്ടു പരിചയമില്ലാഞ്ഞതുകൊണ്ടു അപ്പനാണെന്നു ചില സുറിയാനിക്കാർ ആദ്യം ഓത്തു ചിററപ്പനാണെന്നു മനസിലായപ്പോൾ പിൻമാറ്റം തുടങ്ങി അപ്പോൾ അവർ ബലം പ്രവൃത്തിച്ചു പത്തുനൂറുവഷത്തോളം സമാധാനഭംഗം നേരിടുവിച്ചു. സഹോദരന്മാരിൽ ഒരു വലിയ അംശത്തെ ഇവക്കുവേണ്ടി ബലികഴിച്ചുംവച്ചു സമാധാനമായിരിക്കാമെന്നു സുറിയാനിക്കാർ വിചാരിച്ചപ്പോൾ സുറിയാനിക്കാരെ ഗുണപ്പെടുത്തുവാനുള്ള ഭാവത്തിൽ ഇംഗ്ലീഷപാദ്രിമാർ വന്നിറങ്ങി. ഇവർ അകമെ ചെന്നായും പുറമെ കുഞ്ഞാടിന്റെ വേഷം ധരിച്ചും ഇരുന്നതിനാൽ പരമാത്ഥികളായ നമ്മുടെ പിതാക്കന്മാർ അവരെ കൈകൊണ്ടു കാക്കക്കു ഇരിപ്പാൻ സ്ഥലം കൊടുത്തതുപോലെ കൂട്ടത്തിൽ ചേത്തു. പ്രത്യക്ഷത്തിൽ വെളിപ്പെടുന്ന വാളും തീ

ക്കും പോർത്തുഗീസുകാരെപ്പോലെ ഇവർ എടുകാതെ അവരുടെ വേഷത്തിനുതകവണ്ണം നഞ്ചുചേർത്ത പലഹാരം കൊടുത്തുതുടങ്ങി കടശി കല്ക്കത്തായിൽനിന്നു ൧൮൩൫ മാണ്ട ദാനിയേൽ വിത്സൻബിഷോപ്പ അവർകൾ കോട്ടയത്തു വന്ന സുറിയാനിസഭയും സഭവക സ്വത്തുകളും സ്ത്രീധനം കിട്ടിയവകയാണെന്നൊ മറ്റൊ തെറ്റായി ധരിച്ചുംകൊണ്ടു പള്ളികളുടെ കംബ്രക്കുകൾ സായ്പന്മാരെ കേൾപ്പിക്കണമെന്നും അവരുടെ സമ്മതം കൂടാതെ പട്ടം കൊടുക്കരുതെന്നുംമറ്റും ആറുകൂട്ടം സംഗതികൾ സുറിയാനികാരുടെമേൽ ആദേഹം ഹേമിച്ചു. ഇവർ കോഴികുഞ്ഞിനെ റാഞ്ചാൻ വന്ന കഴുകനാണെന്നു അപ്പോൾ മനസിലായതിനാൽ സുറിയാനികാർ പിന്നോക്കം ഒന്നു മാറേണ്ടിവന്നു. ഉദ്ദേശ്യം തെറ്റിയെന്നുകണ്ടപ്പോൾ സുറിയാനികാരിൽ ശാബതഭക്തി പുലത്തുവാൻ വന്ന ഒരു പാദ്രിസായ്പ ശാബത ദിവസത്തിൽ മെത്രാപ്പൊലീത്താ പള്ളിയിൽ ദൈവാരാധന കഴിക്കുന്ന ഗദ്ധുവിൽ സിമ്മനാരിയുടെ താഴുതല്ലി സർവ്വസ്വത്തുകളും അപഹരിച്ചുകൊണ്ടുപോയി അന്നുമുതൽ ഇന്നേവരെ സുറിയാനി സഭയിൽ വല്ല കലഹവും ഉണ്ടായാൽ കക്ഷിചേൎന്നു വദ്ധിപ്പിക്കുവാനും ഉണ്ടാകുന്ന മുറിവുകളെ കീച്ചു നാറിക്കുവാനും കരണ്ടുകരണ്ടു സുറിയാനികാരിൽനിന്നു ആളുകളെ അപഹരിക്കുവാനും ശ്രമം ചെയ്തുകൊണ്ടിരിക്കുന്നു. ആ ശ്രമത്തിന്റെ ഒന്നാണു അഗപ്പിയുടെ ചെറിയ പുസ്തകം.

അന്യമതകാരായ രണ്ടു ജാതികൾ നമ്മോടു ചെയ്തിരിക്കുന്ന ജന്മാന്തരം പ്രത്യക്ഷമാണ. അതിനാൽ ഇനി സുറിയാനികാർ ചെയ്യേണ്ടതു തങ്ങൾക്കു ആരുടെയും സഹായം വേണ്ടാ എന്നു വയ്ക്കയാണ. ഇംഗ്ലീഷുകാരും റോമ്മാകാരും പുളിശ്ശേരിയുംകൂട്ടി ഉണ്ണുന്നുണ്ടെന്നുവച്ചു നാം ഭ്രമിക്കേണ്ടാ. നമുക്കുള്ള കഞ്ഞിതന്നെ കുശാലു കുടിക. ഉള്ള വകകൊണ്ടു വദ്ധിപ്പിച്ചാൽ അന്യസഹായം കൂടാതെ നമുക്കും ചോറുണ്ണാൻ വകയുണ്ടാകും അതിമോഹം കൊണ്ടു അന്യസഹായത്തിൽ ആശ്രയിച്ചാൽ നമുക്കുള്ള കഞ്ഞിയില്പം പാററാവീഴും എന്നു ഓക്കണം. റോമ്മാകാരുടെയും ഇംഗ്ലീഷുകാരുടെയും സഹവാസം നമ്മിൽ നിന്നു എത്രത്തോളം ഒഴികുവാൻ നാം ശക്തരാകുമൊ അത്രത്തോളം ഉയച്ച നമുക്കുണ്ടാകും ഇവർ നമ്മെ സഹായിക്കാനെന്നുള്ള ഭാവത്തിൽ ചെയ്യുന്ന പ്രവൃത്തികളെ നിത്തൽ ചെയ്യട്ടെ. സുറിയാനിസഭക്കു ഉയച്ച ഉണ്ടാകണമെന്നു അഗപ്പിക്കൊ മറ്റൊ താല്പയ്യമുണ്ടെങ്കിൽ ഇംഗ്ലീഷമതകാരുടെ ദൃഷ്ടി ഇവരിൽനിന്നു പിൻവലിപ്പിക്കട്ടെ. അപ്പോൾ സുറിയാനിസഭ താനെ ഉയരുന്നതു കാണാറാകും.

ഇനി അഗപ്പിയോടു ഒരു വാക്കു കൂടെ പറഞ്ഞുകൊള്ളട്ടെ സുറിയാനിസഭയുടെ ഉപദേശങ്ങളെക്കുറിച്ചു താങ്കൾ ആക്ഷേപിച്ചിരിക്കുന്നതുകൊണ്ടു താങ്കൾ ഇംഗ്ലീഷുകാരൻ തന്നെന്നു വിചാരിക്കേണ്ടിയിരിക്കുന്നു "നിന്റെ രാജ്യം വരേണമെ" എന്നു താങ്കൾ ദിവസേന പ്രാൎത്ഥിക്കുന്നുണ്ടല്ലൊ. ദൈവരാജ്യം സുറിയാനിസഭയിൽ മാത്രം വന്നാൽ മതിയെന്നൊ താങ്കളുടെ ഭാവം. താങ്കൾ ആക്ഷേപിച്ചിരിക്കുന്ന "മൂഢതകൾ" ഓ

സിമ്മനാരി ബഹുമാനിക്കപ്പെടുകയും പഠിത്വവും ദൈവഭക്തിയും ഉള്ളപ്രകാരം മിഷ്യനറിസായ്പന്മാരിൽനിന്നും എഴുത്തു ലഭിക്കുന്നവൎക്കല്ലാതെ ആൎക്കുംപട്ടംകൊടുക്കാതെ ഇരിക്കണമെന്നും,

൨. "പള്ളിവകമുതൽ കാൎയ്യങ്ങളുടെയും വസ്തുക്കളുടെയും കണക്ക ആണ്ടുതോറും ബഹുമാനപ്പെട്ട റസിഡെണ്ടുസായ്പ അവൎകളെയും സായ്പ അവൎകൾ നിശ്ചയിക്കുന്ന ആളുകളെയും ബോധിപ്പിക്കണമെന്നും"

൩. "പട്ടക്കാരുടെ ഉപജീവനം മരിച്ചവൎക്കുവേണ്ടിയുള്ള നമസ്കാരമാകുന്ന ക്രമക്കേടുള്ളവഴിയിൽനിന്നുണ്ടാകാതെ സ്ഥിരമായുള്ള വകയിൽനിന്നുണ്ടാകണമെന്നും ,,

൪. "ഇപ്പോൾ ജനങ്ങൾക്കായി ഒട്ടൊക്കെ പൊരുൾതിരിച്ചുചൊല്ലിവരുന്നപ്രകാരം നമസ്കാരങ്ങളെ അശേഷവും ജനങ്ങൾ അറിയുന്നഭാഷയിൽ ചൊല്ലുകയും ഇതിന്നായിട്ടു നിങ്ങൾ ഇപ്പോൾ നടത്തിവരുന്ന അനേകം പള്ളിക്രമങ്ങളിൽനിന്ന ഒരുക്രമം മെത്രാന്റെയും കത്തങ്ങളുടെയും അധികാരത്താൽ നിശ്ചയിച്ചുവേണ്ടുന്ന മാറ്റങ്ങളുംവ്യത്യാസങ്ങളും വരുത്തിമലയാഴ്മയിൽ ഭാഷപ്പെടുത്തുകയും ചെയ്യേണമെന്നും ആകുന്നു"

അല്ലയൊ മിത്രാധിപർ അവൎകളെ മിഷ്യനറിമാരുടെ സൎട്ടിഫിക്കെറ്റു കൂടാതെ പട്ടംകൊടുക്കരുതെന്നും പള്ളിക്കണക്ക റസിഡെണ്ടുസായ്പിനെയും ആദ്ദേഹത്താൽ നിശ്ചയിക്കപ്പെടുന്ന ആളുകളെയും (ഇതു അന്നത്തെ സ്ഥിതിക്ക മിഷ്യനറിസായ്പന്മാരെ അല്ലാതെ ആകയാന്ന പാടില്ല) ബോധിപ്പിക്കെണമെന്നും മരിച്ചവൎക്കുവേണ്ടിയുള്ള കുൎബ്ബാന ക്രമക്കേടു നീക്കപ്പെടെണ്ടതും ആണെന്നും കുൎബ്ബാനക്രമത്തിൽ മാറ്റങ്ങളും വ്യത്യാസങ്ങളും വരുത്തണമെന്നും ഉള്ള ഡിത്സൻബിഷൊപ്പിന്റെ അഭിപ്രായത്തെ താങ്കൾ തന്നെ വ്യാഖ്യാനിച്ചുകേട്ടാൽകൊള്ളാം ഇവ സുറിയാനിസഭയുടെ വിശ്വാസരീതിയെയും പ്രാചീന നടപടിയെയും ഭേദപ്പെടുത്തുന്നതും അവരുടെസ്വാതന്ത്ര്യം വെള്ളക്കാൎക്ക അസ്വാധീനപ്പെടുത്തുന്നതും ആണെന്നുഞങ്ങൾ മുൻപറഞ്ഞ അഭിപ്രായത്തെ നീതികരിക്കമൊ ഇല്ലയൊ എന്നുവായനക്കാർ വിധിക്കട്ടെ. ചന്തിയെകാണിച്ചു വീലിയെകെട്ടിക്കുന്നസമ്പ്രദായത്തിൽ സാരമായഭാഗങ്ങളും മറച്ചു ഒന്നിനൊന്നായി വ്യവഹരിച്ചു പത്രവായനക്കാരെ തെറ്റായ ധരിപ്പിക്കയും ഞങ്ങൾക്ക അനാവശ്യ ദൂഷിമുട്ട നെറിവുപിക്കയും ചെയ്യാതിരിക്കണമെന്ന മിത്രാധിപർ അവൎകളൊടുവിനയപൂൎവ്വം അപേക്ഷിക്കുന്നു.

ഡിത്സൻബിഷൊപ്പുഅവൎകൾ മലയാളത്തുവന്നപ്പോൾ റൊമ്മാസഭയും സുറിയാനിസഭയും ഉണ്ടായിരുന്ന രണ്ടും ആദ്ദെഹത്തിന്റെ ദൃഷ്ടിയിൽ മൂഢതകൾ ആയിരിക്കണം ബിഷൊപ്പിനു വല്ലദ്രവ്യസംബന്ധമൊ രക്തസംബന്ധമൊ വെറെസംബന്ധമൊ ഉണ്ടെങ്കിൽ അതുറോമാക്കാരോടു മാത്രമെ വരുവാൻപാടുള്ളു. സുറിയാനിസഭ വെള്ളക്കാരുടെ കാൎയ്യക്കാരാൽ ദ്രവ്യച്ചിലവുചെയ്തു സമ്പാദിച്ചതൊ സ്ത്രീധനാവകാശമായി കിട്ടിയതൊ അല്ലാതിരിക്കുമ്പോൾ അതിന്റെ കണക്ക ബോധപ്പെടുത്തണമെന്നും പട്ടത്തിനു അവിടുത്തെ സൎട്ടിഫിക്കെറ്റുവെണമെന്നും ആവശ്യപ്പെടുവാനുള്ള അവകാശം ഉണ്ടെന്ന ഊഹിപ്പാൻ സുറിയാനിക്കാൎക്കും അന്നത്തെമദ്രാസ്പ്പൊലീസിനും പാടില്ലായിരുന്നു. സുറിയാനിസഭയോടു ഡിത്സൻബിഷൊപ്പും മിഷ്യനറിമാരും ചെയ്യാൻഭാവിച്ചപാതകം എന്തെന്നറിവാൻ വായനക്കാൎക്ക താല്പൎയ്യമുണ്ടായെക്കാം. എന്നുമിത്രം പറഞ്ഞിരിക്കുന്ന അഭിപ്രായംശരിയാണ. ഈപാതകം മിത്രം യഥാൎത്ഥമായി വെളിപ്പെടുത്താതിരിക്കുന്നതിന്റെ കേട്ടഉത്തുകൊണ്ടുതീരുമെന്ന വിശ്വസിക്കുന്നു.

## നവീകരണ സുറിയാനിക്കാരോടു ഒരപേക്ഷ.

പ്രിയസഹോദരന്മാരെ ഞങ്ങളും നിങ്ങളും സുറിയാനിസഭയെന്ന ഒരുമാതാവിന്റെ ഗൎഭപാത്രത്തിൽ നിന്നുജനിച്ചു ഒരുആത്മക്കൂട്ടവും ഐകമത്യമായി നടന്നവരായിരുന്നുവല്ലൊ ഇപ്പോൾ മാതൃസഭയിൽനിന്ന പിൻമാറി ഒരുപ്രത്യേക സമുദായമായി തീരുവാൻ നിങ്ങൾ ആഗ്രഹിക്കുന്ന തിരുസഭയായ മശിഹായുടെ മണവാട്ടിയുടെ ദെഹത്തിൽ ഇതുമൂലം ഒരുവലിയ മുറിവു ഉണ്ടായിരിക്കുന്നതിൽ ഞങ്ങൾക്ക എന്നപൊലെ നിങ്ങൾക്കും മനസ്താപം ഉണ്ടെന്ന ഞാൻവിചാരിക്കുന്നു. സുറിയാനിസഭയുടെഉപദേശങ്ങൾ മൂഢതയും വെദവിപരീതവുമെന്ന ഒരുഭ്രമം നിങ്ങളെയും സത്യവിശ്വാസത്തിൽനിന്ന നിങ്ങൾ പിൻമാറുന്നല്ലൊ എന്നൊരുഭ്രമം ഞങ്ങളെയും ബാധിച്ചിരിക്കുന്നുള്ളു ഇരുഭാഗക്കാരും ഉത്തമവിശ്വാസമായി പ്രവൎത്തിക്കുന്ന എന്നുതന്നെ വിചാരിക്കാം. ഒന്നാമതു സഭയോടു ഐക്യതപ്പെട്ട ഒരുആത്മക്കൂട്ടമായി നടക്കുന്നതിനു നിങ്ങൾ ആദരിക്കുന്ന തടസ്സം മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന പരിശുദ്ധ ബാവാമാരോടുള്ള അപേക്ഷ മുതലാ

യ ചില ഉപദേശങ്ങളിലും നടപടികളിലുമുള്ള അഭിപ്രായഭേദം മാത്രമല്ലാതെ രക്ഷയുടെ കാതലായ ത്രിത്വത്തിലെ വിശ്വാസത്തിൽ നാം തമ്മിൽ ഒരുഭേദവും ഉള്ളതായികാണുന്നില്ല.

നിങ്ങളുടെ സംഘം അംഗീകരിച്ചു നടപ്പാക്കിയിരിക്കുന്ന കുർബ്ബാനക്രമത്തിൽ "നിഖ്യായിലും കുസ്തന്തിനോപ്പോലീസിലും എപ്പെസൂസിലും ഉണ്ടായ ശുദ്ധമുള്ള മൂന്നു സുന്നഹദോസുകളെയും അതിലെ പിതാക്കന്മാരെയും ഞങ്ങൾ ഓർക്കുന്നു. അവരുടെ പിന്നടിയിൽ നടപ്പാൻ ഞങ്ങളെ യോഗ്യന്മാരാക്കണമെ" എന്നൊരു പ്രാർത്ഥന കാണുന്നു. ഇതിനാൽ ഈ മൂന്നു സുന്നഹദോസുകളെ ശുദ്ധമുള്ളതായിട്ടും അവയുടെ നിശ്ചയങ്ങളെ അംഗീകരിക്കുന്നതായിട്ടും അവയിൽ ചേർന്ന വിശുദ്ധപിതാക്കന്മാരെ കണ്ടുപഠിപ്പാൻ തക്കവരായിട്ടും നിങ്ങൾ സമ്മതിക്കയും അവരുടെ പ്രവൃത്തിയെയും ഉപദേശങ്ങളെയും പിൻഗമിക്കണമെന്നു നിങ്ങൾ ആഗ്രഹിക്കയും ചെയ്യുന്നതായി കാണപ്പെടുന്നു.

പ്രിയസഹോദരന്മാരെ ഇത്രയും ഇമ്പകരമായ ഒരാഗ്രഹം! മിശിഹായുടെ സഭയിൽ നിങ്ങളാൽ വരുത്തുന്ന ഭിന്നതകളെ നീക്കി ഐക്യതയും സമാധാനവും പുനഃസ്ഥാപനം ചെയ്യിപ്പാൻ ഇത്രയും ഉപയോഗകരമായ പ്രാർത്ഥന ശുദ്ധമുള്ള സുന്നഹദോസുകളുടെയും അവയിലെ പിതാക്കന്മാരുടെയും പിന്നടിയിൽ നടക്കണമെന്നുള്ള നിങ്ങളുടെ ആഗ്രഹവും പ്രാർത്ഥനയും വചനത്തിൽ എന്നപോലെ പ്രവൃത്തിയിലും സാധിച്ചാൽ മേൽ നാം ഇരുസംഘമല്ല ഒരു യോജിച്ച സഭയായി തീരുന്നതാണ. എന്തെന്നാൽ നാം തമ്മിൽ തർക്കപ്പെട്ടിരിക്കുന്ന ഉപദേശങ്ങളിൽ ഇരുപാട്ടുകാരും അംഗീകരിക്കുന്നതും പിൻഗമിക്കാൻ ആഗ്രഹിക്കുന്നതുമായ വിശുദ്ധ സുന്നഹദോസിന്റെയും വിശുദ്ധപിതാക്കന്മാരുടെയും വിശ്വാസം എന്തായിരുന്നു എന്നു തീർച്ചപ്പെടുത്തിയാൽ കലഹം ഒഴിഞ്ഞു നീങ്ങുമല്ലൊ. കഴിഞ്ഞ ഇടവകപത്രികയിൽ, ആഗസ്റ്റിയുടെ ഉത്തരത്തിൽ, ഇംഗ്ലീഷസഭയാൽ അംഗീകരിക്കപ്പെട്ടും അതിലെ സ്തുതി ചൊല്ലാകപ്പെട്ട വൈദീകസംഘത്താൽ സ്ഥിരീകരിക്കപ്പെട്ടും ഇരിക്കുന്ന ചില പുസ്തകങ്ങളിൽനിന്നു വിവാദ ഉപദേശങ്ങളെ സംബന്ധിച്ച ചിലരേഖകൾ എടുത്തുചേർത്തിരുന്നതു നിങ്ങൾ കണ്ടിരിക്കുമെല്ലൊ. വേണമെങ്കിൽ അതിൽ ഒരുഭാഗം ഇവിടെ കൂടെ താഴെ ചേർക്കാം. "മരിച്ചവർക്കു വേണ്ടിയുള്ള പ്രാർത്ഥനയും ഉപവാസം മുതലായതും പ്രയോജനകരമാണെന്നുള്ള വിശ്വാസവും കർത്താവിന്റെ അത്താഴത്തിലെ അപ്പവും വീഞ്ഞും സാക്ഷാൽ ശരീരരക്തങ്ങൾ ആണെന്നു ഏല്ലാവരും ധരിക്കതക്ക അഭിപ്രായവും എതിർവാദം കൂടാതെ പൊതുവിലുള്ള നിയമങ്ങളായി കൈക്കൊണ്ടിരുന്നു. ആകാലത്തു പരിശുദ്ധന്മാരോടും പ്രത്യേകം കന്യകമറിയത്തോടും ഉള്ള പ്രാർത്ഥനയും വേദത്തിൽ സമ്മതമായതും ദൈവപ്രസാദമുള്ളതും ആണെന്നു വിചാരിച്ചുവന്നു." (അംഗ്ലിയാ സഭയിലെ റെലീജസ് ട്രാക്ട സൊസയിററി എന്നസമൂഹത്താൽ പ്രസിദ്ധപ്പെടുത്തുഎഴുതിച്ച ആർച്ചഡീക്കൺ സിൻക്ലീവ് എന്നാളിന്റെ ഗോസ്പൽ അക്കോർഡിംഗ്ടു അപ്പൊസ്തൊലസി എന്നപുസ്തകം ..൦ പുറം)

പ്രിയരെ, നിഖ്യാസുന്നഹദോസിന്റെയും അതിലെ പിതാക്കന്മാരുടെയും അന്നത്തെ പൊതുസഭയുടെയും വിശ്വാസം എന്തായിരുന്നു എന്നു ഇതിൽനിന്നു കാണുന്നില്ലയൊ? ഇതു ഞങ്ങൾ ആരും എഴുതിവിച്ചതല്ല, ഈ ഉപദേശങ്ങൾ പിൻകാലത്തു സഭയിൽ നുഴഞ്ഞുകയറിയ വേദവിരോധങ്ങൾ ആണെന്നുവാദിക്കയും ആ അഭിപ്രായം സ്ഥിരപ്പെടുത്തുവാൻ ശ്രമിക്കയും ചെയ്യുന്ന ഒരു എതിരുസഭ വിരുതുകൊടുത്തു എഴുതിച്ചു അംഗീകരിച്ചു പ്രകരണമാണ ഇങ്ങിനെ പറയുന്നതു. ഈ പുസ്തകം ഈ ഉപദേശങ്ങളെ ഇല്ലാതാക്കുവാൻ ചെയ്യുശ്രമത്തിന്റെ ഫലമാണ. അതു എതിരുകക്ഷിയിൽ ഒരാളിൽനിന്നു പുറപ്പെട്ടതെന്നു മാത്രമല്ല എതിരുസമൂഹത്താൽ അംഗീകരിക്കപ്പെട്ടും നിഷേധഫലം വരുത്തുവാൻ ചെയ്യുശ്രമത്തിന്റെ അവസാനഫലമായും ഇരിക്കുന്നതിനെ ഓർക്കുമ്പോൾ വാദമററ ബലവും സമ്മതവും ഇതിനു നാം അനുവദിക്കണം,

പ്രിയസഹോദരന്മാരെ യേശുവിന്റെ മണവാട്ടിയിൽ ഏല്പിച്ചിരിക്കുന്ന അറിവിനെ സുഖപ്പെടുത്തുവാൻ ഈ മരുന്നു ഒന്നു പ്രയോഗിക്കുവിൻ. നിഖ്യാമുതലായ സുന്നഹദോസുകളെയും അതിലെ നിശ്ചയങ്ങളെയും നിങ്ങൾ അംഗീകരിക്കയും അതിലെപിതാക്കന്മാരുടെ പിന്നടിയിൽ നടപ്പാൻ നിങ്ങൾ ആഗ്രഹിക്കയും ചെയ്യുന്നല്ലൊ ഇപ്പോൾ നിങ്ങൾ അവരുടെ പിന്നടിക്കാരോ അവരെ നിഷേധിക്കുന്നവരോ എന്നാലോചിപ്പിൻ. അവരുടെ പിന്നടിക്കാരാകണമെന്നുള്ള നിങ്ങളുടെ പ്രാർത്ഥന ഉത്തമവിശ്വാസത്തോടെ എങ്കിൽ, പിന്നടിയിൽനിന്നു നിങ്ങൾ തെററിയെന്നു കാണുമ്പോൾ മനസ്സുതിരിയേണ്ടതു ഉത്തമവിശ്വാസത്തിനും മനോസാക്ഷിക്കും ആവശ്യമല്ലയൊ? അതിനാൽ നിങ്ങൾ മനസ്സുതിരിഞ്ഞു സുറിയാനിസഭയോടു യോജിച്ചു ഏകസഭയായിരിപ്പാൻ ഇ

റിയും നിങ്ങൾ പിൻമാറുന്നെങ്കിൽ ഒരുകല്പടകൂടെ നിങ്ങൾ തെറ്റെറണ്ടി വരുന്നു. നിഖ്യായിലും കസ്തന്തീനൊപൊലിസിലും എഫെസൂസിലും ഉണ്ടായ മൂന്നുസൂനാദൊസുകളെയും അതിലെ പിതാക്കന്മാരെയും ഞങ്ങൾ തൃജിക്കുന്നു അവരുടെ ദുരുപദേശങ്ങളിൽനിന്നു പിൻമാറുവാൻ ഞങ്ങളെ യോഗ്യന്മാരാക്കണമെ; എന്നുള്ളടത്തൊളം നിങ്ങളുടെ പ്രാൎത്ഥനയെ തിരുമേനിയിരുന്ന ആത്മനൊസാക്ഷിക്കു ചെരുമൊ? സൂനാദൊസുകളുടെയും പിതാക്കന്മാരുടെയും ഉപദേശങ്ങൾ ഇന്നവയെന്നു അറിഞ്ഞുംകൊണ്ടു അവയൊടു എതൃത്തു യുദ്ധംചെയ്യും അവരുടെ പിന്നടിക്കാരാകുവാൻ പ്രാൎത്ഥിക്കയും ചെയ്യുന്നതു ഒരെപൊലെയൊത്തു യുക്തമാകുമൊ?

അതിനാൽ പ്രിയസഹൊദരന്മാരെ കൎത്താവിന്റെ സഭയിൽ നിങ്ങളാൽ വരുത്തിയിരിക്കുന്ന കലഹം ശമിപ്പാൻ ഇതാസമയം വന്നിരിക്കുന്നു നിങ്ങളുടെ മാതാവിന്റെ മടിയിലെക്കു മുടിയനായ പുത്രനെപൊലെ വന്നുചെരുന്നതിനു ഇനിയും താമസിക്കരുതു. സത്യം അറിഞ്ഞുംകൊണ്ടു അതിനൊടു മല്ലിടുന്നതു വിഷമമാകുന്ന മുള്ളിനൊടു എതൃക്കുന്നതു നിനക്കു വിഷമമാകുന്നു.”

എന്നു നിങ്ങളുടെ സഹൊദരനായ ഒരു സുറിയാനി പട്ടക്കാരൻ

## സുറിയാനി സഭയിലെ സുവിശെഷ വേലക്കാർ ദൃഷ്ടിവെപ്പാൻ

പ്രിയപത്രാധിപരെ താങ്കളുടെ വിലയേറിയ പത്രത്തിൽ സുറിയാനിസഭയിലെ സുവിശെഷ വേലക്കാരൊടുള്ള എന്റെ ഈ താഴെ ചെൎത്തിരിക്കുന്ന അപേക്ഷയെ പ്രസിദ്ധപ്പെടുത്തി അവൎക്കിതിലുള്ള അഭിപ്രായത്തെ അറിയിച്ചു തരണമെന്നപെക്ഷിക്കുന്നു.

നിങ്ങളുടെ കഴിഞ്ഞ ഒരു ലക്കത്തിൽ സുറിയാനി സഭയിലുള്ള കുറവുകൾ എന്തെല്ലാമെന്ന പ. ഇ. യുടെ ചൊദ്യത്തിനുത്തരമായി ഒരു സുറിയാനി വിദ്യാൎത്ഥിയെഴുതിയിരുന്ന കൂട്ടത്തിൽ ഒന്നുസുവിശെഷ പ്രചാരമില്ലായ്മയായിരുന്നല്ലൊ ഈകുറവിനെ തീൎക്കേണ്ടതിനു ഇപ്പൊഴത്തെ യുവജനങ്ങൾ ശ്രമിക്കുന്നുണ്ടെന്നും വിദ്യാൎത്ഥി പറഞ്ഞിട്ടുള്ളതു ശരിതന്നെ.

ഈകുറവിനെ ഏറെക്കുറെ പരിഹരിപ്പാൻ വെണ്ടി കൊട്ടയത്തും കുന്നംകുളങ്ങരയും, മുളന്തുരുത്തിലും, തിരുവല്ലായിലും ചെങ്ങന്നൂരും, നിരണത്തും, തുമ്പമണ്ണും, മാവെലിക്കരയും വെണ്മണിക്കുളത്തുമായി എട്ടൊമ്പതു സംഘങ്ങൾ എന്റെ അറിവിൽപെട്ടതായി ശ്രമിച്ചുവരുന്നുണ്ടു. എന്നാൽ ഇവകൾ ഒക്കയും വെവ്വെറായി നടന്നാൽ എന്തുമാത്രം ഉദ്ദെശ്യനിവൃത്തി വരുമെന്നുള്ളതു കണ്ടതിനുമെലെ അറിഞ്ഞുകൂട ഇപ്പൊഴത്തെസ്ഥിതിക്കു കൊട്ടയത്തു നടത്തുന്ന “മലങ്കര സുറിയാനി സുവിശെഷ സമൂഹ”ത്തെക്കാൾ പ്രായവുംശക്തിയുമുള്ള സംഘങ്ങൾ വെറെയുണ്ടെന്നിരുന്നാലും ഇത്രയും ഫലസിദ്ധിയുള്ളതു വെറെയുണ്ടെന്നിനിക്കു തൊന്നുന്നില്ല. അവർ ഇപ്പൊൾ ഞായറാഴ്ച പള്ളിക്കൂടങ്ങൾക്കു ഗ്രാന്റു കൊടുക്കാമെന്നു പ്രസിദ്ധപ്പെടുത്തിയ റൂൾസിന്റെ ഒരു പകൎപ്പിനിക്കുംകിട്ടി. അതിൽ പറയുംപൊലെ, ഗ്രാന്റാഗ്രഹിച്ചിട്ടെങ്കിലും ഒരു പള്ളിക്കൂടം നടത്തിയാൽ കൊള്ളാമെന്നിനിക്കാഗ്രഹമുണ്ടു. പക്ഷെ ഞങ്ങളുടെ വികാരിയച്ചനും കൊച്ചച്ചന്മാരും കൊള്ളാവുന്നവരുമെല്ലാം കൂടിയിവിടെ സംഘം നടത്തുമ്പൊൾ ഞാൻ ആ ഗ്രാന്റു വാങ്ങിയാൽഅവർ ദെഷ്യപ്പെട്ടെക്കുമൊ എന്നു ശങ്കിക്കുന്നു. കൊട്ടയം സംഘക്കാരും ഇതെത്രത്തൊളം

നിറവെററുമെന്നറിവാൻ പാടില്ല. എന്നാൽ വിദ്ദ്യാൎത്ഥിയുടെ അഭിപ്രായംപൊലെ "ഒരുമമബലം" എന്നപ്രമാണത്തെ അടിസ്ഥാനമാക്കികൊണ്ടു ഠഠംസംഘങ്ങൾ എല്ലാംകൂടി ഒന്നായി നടന്നാൽ ഈപ്രകാരം ഗ്രാന്റുകൊടുക്കുന്നതിനു മാത്രമല്ല നമ്മുടെ ക്ഷീണിച്ചിരിക്കുന്ന മാതൃസഭകൾതൊരു യൌവനയുക്തനായ പുത്രനെ പൊലെയായി തീൎന്ന സുവിശെഷപ്രചാരമില്ലായികഎന്നുള്ള കറവിനെ തീൎക്കുന്നതു കൂടാതെ ഠംവാൎദ്ധക്യകാലത്തു പലവിധത്തിലും സഹായിക്കുന്നതിനുമിടയായിതീരും അതുകൊണ്ടു മാന്യന്മാരും സഭയെക്കുറിച്ചു സ്നെഹവും വൈരാഗ്യവുമുള്ളവരുമായ മുൻപറഞ്ഞ സംഘങ്ങളിലെ ഓരൊ സഹോദരന്മാരോടും ഇതിലെക്കുററു ശ്രമിക്കെണമെന്നു ഞാൻ അപെക്ഷിക്കുന്നു.

സംഘങ്ങൾ എല്ലാംകൂടി യൊജിപ്പിക്കുന്നപക്ഷം ഇപ്പൊഴുള്ള സംഘങ്ങളിലെ അംഗങ്ങൾ മുഴുവനൊ അല്ലെങ്കിൽ ഓരൊന്നിന്റെ പ്രതിപുരുഷന്മാരായി സൌകൎയ്യമുള്ളടത്തൊളമാളുകളെ ചെന്നതിന്റെ എല്ലാററിന്റെയും മെൽ ഒരുസംഘമായിരിക്കയും അതിനു സഭാപിതാക്കന്മാരിൽ ഒരാളെ അദ്ധ്യക്ഷനായും ശെഷംപെരെ രക്ഷാധികാരികളായും സംഘത്തിൽനിന്നും ഒരാളെ സിക്രട്ടരിയായും ഒരാളെ ഖജാൻജിയായും നിശ്ചയിക്കയും ആസംഘം ആണ്ടിൽ രണ്ടൊമൂന്നൊ പ്രാവശ്യം ഇതിന്റെയൊക്കയും മദ്ധ്യമായിരിക്കുന്ന സ്ഥലത്തുകൂടുകയും, ഇപ്പൊഴുള്ള സംഘങ്ങൾ എല്ലാം ഇതിന്റെ ഉപസംഘങ്ങളായിരിക്കയും അതിന്റെ ഒക്കയും റിപ്പൊൎട്ടും പണവും വലിയസംഘത്തിലെക്കയക്കയും അവിടെനിന്നും ഠംറിപ്പൊൎട്ടെല്ലാം ഒന്നായി പ്രസിദ്ധപ്പെടുത്തുകയും പണംത്തെ ശരിയായ മാൎഗ്ഗത്തിൽ ചിലവഴിക്കയും വെണം.

ഇങ്ങനെ ഒരു യൊജിപ്പുണ്ടായി അതിൽനിന്നും നല്ലഫലത്തെകാണിച്ചുകൊടുത്താൽ നി- വ- ദി- ശ്രീ- മാർ ഗ്രീഗോറിയൊസു മെത്രാപൊലീത്താ തിരുമനസ്സുകൊണ്ടീവിഷയത്തിലെക്കു ചിലവഴിപ്പാൻ നിശ്ചയിച്ചിരിക്കുന്ന പിടിയരിയുടെ മുതൽ നിശ്ചയമായിട്ടുമിതിലെക്കു കിട്ടുന്നതുകൂടാതെ പൊതുസഭയിൽനിന്നും എന്തെങ്കിലും സഹായമുണ്ടാകുന്നതാകുന്നു. അതുകൊണ്ടു ക്രിസ്തുവിനെ സ്നെഹിക്കുന്നവരായ സുവിശെഷവെലകാരെ നിങ്ങൾ ഞാൻ, ഞാൻ, എന്നുള്ള ഭാവത്തെവിട്ടിട്ടു "തമ്മിൽ തമ്മിൽ സ്നെഹിപ്പിൻ" എന്നതിന്റെ പുതിയകല്പനയെ ഓൎത്തിതിനെ എളുപ്പം സാധിക്കേണ്ടതിനു നിങ്ങളുടെ അഭിപ്രായത്തെ അടുത്ത പത്രത്തിൽതന്നെ അറിയിക്കണമെന്നു അപെക്ഷിക്കുന്നു.

എന്നൊരൈകമത്ത്യസ്നേഹിതൻ.

മരിച്ചുപോയ മഴുവഞ്ചേരി പറമ്പത്ത യാക്കോബു കത്തനാർ

മററെല്ലാ ജാതിക്കാരുടെ ഇടയിലും മരിച്ചുപോകുന്ന വൈദികന്മാർ, ഉദ്യൊഗസ്ഥന്മാർ വിദ്വാന്മാർ മുതലായവരുടെ ജീവചരിത്രത്തെ കുറിച്ചുള്ളതൊ ചില സംഗതികൾ എല്ലാവരുടെയും അറിവിന്നും പിൻതുടൎച്ചക്കും വെണ്ടി ഓരൊ വൎത്തമാന പത്രങ്ങളിലൊ, പുസ്തകമായിട്ടൊ പരസ്യം ചെയ്യുന്നുള്ളത പതിവായിരിക്കുന്നു എങ്കിലും പുത്തൻകൂററുകാരായ നമ്മുടെ ഇടയിൽ ഇതിലെക്കായും നടപ്പില്ലാത്ത ഒരുകാൎയ്യമായി കാണപ്പെടുന്നത അത്യന്തം വ്യസനകരമായിരിക്കുന്നു. നമ്മുടെ പഴയചരിത്രത്തിനും, നടപ

ടികൾക്കും അന്യരുടെ ആക്ഷേപത്തിന്നായി ഭീണിരിക്കുന്ന മൂടുപടം മൂഢതപ്പെട്ടവ ന്നുള്ള ഹേതുവും ഇതിന്നെ ആലോചിക്കുന്നവക്ക ഏറിയാകുന്നതാകുന്നു എന്തുകൊണ്ടെന്നാൽ ആദ്യകാലം മുതൽക്കെ നമ്മുടെ ഇടയിൽ ഉണ്ടായിട്ടുള്ള മഹാന്മാരുടെ ഒക്കെ വിശ്വാസികളുടെ ജീവചരിത്രഗ്രന്ഥങ്ങൾ ഉണ്ടായിരുന്നെങ്കിൽ ഇപ്പോൾ ധീരപ്രവരനായ അശോകൻ ഒളിവിൽ ഇരുന്നുകൊണ്ടു വെടിവെക്കുന്നതിന്നാകട്ടെ ലോകശാസ്ത്രജ്ഞനായ റെസാല്ലുവർകൾക്ക തന്നിഷ്ടം പ്രകടിപ്പിക്കുന്നതിന്നാകട്ടെ ഇടവരികയില്ലായിരുന്ന.

പക്ഷെ ഇതിനൊക്കെ അനേകഹേതുക്കളുള്ളതിൽ മുഖ്യമായതിൽ ഒന്നനമുക്ക ഒരു നാകില്ലായ്മയായിരുന്ന. ഇപ്പോൾ ഒരു നാക ചില മഹാന്മാരുടെ ശ്ലാഘനീയമേറിയ യത്നത്താൽ സിദ്ധിതമായിരിക്കകൊണ്ട മേലാൽ പത്രവായനക്കാർ ജാതിതലവരുടെയും, മൂപ്പന്മാരുടെയും പട്ടക്കാരുടെയും ജീവചരിത്രങ്ങൾ എഴുതിസ്സൂക്ഷിക്കേണ്ടതു സമുഹബഹുമതിക്കും, പുകഴ്ചക്കും ഭൈര്യാതിക്കും അത്യാവശ്യമെന്ന ഓൎമ്മവെക്കുവാനപേക്ഷ. എന്നാൽ പത്രത്തിന്റെ ഇപ്പഴത്തെ സ്ഥലച്ചുരുക്കത്താൽ മുഖ്യമായ ചിലസംഗതികളെ മാത്രം അലങ്കാരങ്ങളും പൊരുൾപ്പുഷ്ടിയും കൂടാതെ പ്രസ്താവിപ്പാൻ മാത്രമെ മാൎഗ്ഗം കാണപ്പെടുന്നുള്ളു അല്ലാത്തപക്ഷം കഷണംകഷണമായി പല ലക്കങ്ങളിൽ ഇടുവേണ്ടിവരും.

ചരിത്രം എഴുതുന്നതിന്റെ സ്വഭാവ നിശ്ചയക്കുറവിനാലും, വൈദഗ്ധ്യ കുറവിനാലും ഇതോടുകൂടി താഴെ ചെയ്യുന്ന(                                   )മരണപിമ്പര കുറിപ്പിൽ ഉള്ളവായിരിക്കുന്ന എല്ലാ താഴ്മക്കുറവുകളെയും വായനക്കാർ ക്ഷമിപ്പാൻ യാചിക്കുന്ന.

സുറിയാനിക്കാരുടെ ഇടയിൽ സാമാന്യം പ്രസിദ്ധിയുള്ള അയ്യമ്പിള്ളി മഴുവഞ്ചേരി തറവാട്ടിൽ അവരാച്ചാക്കൊ എന്നപേരോടുകൂടി കീൎത്തിമാനായ ഒരുനാട്ടുവൈദ്യൻ ഉണ്ടായിരുന്നു. ഇദ്ദേഹം പുതുപ്പള്ളിയിൽനിന്ന വിവാഹംകഴിച്ചു. തനിക്ക ൧൦൧൬- കക്കിടകത്തിൽ തന്റെ ആദ്യജാതൻ ജനിച്ചു. കുട്ടിക്ക യാക്കോബെ എന്നപേരും വിളിച്ചു. സ്വഭാവം അറിയാറായപ്പോൾ തന്നെ കുട്ടിസന്മാൎഗ്ഗ സേവകനായി കാണപ്പെട്ടു. ക്രമേണ കുട്ടിക്ക അഞ്ചു വയസ്സുള്ളപ്പോഴക്ക എഴുത്തിനിരുത്തി. കുറെകാലത്തേക്ക അന്നാനടക്കാരൻ രാവുണ്ണിക്കുറുപ്പിന്റെ അടുക്കൽ മലയാളം വായിച്ചു. പതിന്നാല വയസ്സിൽ മാതാപിതാക്കന്മാർ വിവാഹം കഴിപ്പിക്കണമെന്നാശിച്ചു കല്യാണം നിശ്ചയിച്ചു. തനിക്ക ഇഷ്ടപ്പെട്ട താൻ തിരിഞ്ഞെടുത്ത ഒരുപാത്രത്തെ ലോകത്തിന്ന കൊടുക്കരുതെന്ന മഹോന്നതൻ നിശ്ചയിച്ചു യുവാവിന്ന ഒരുരോഗത്തെ കല്പിച്ചു. അനേകചികിത്സകൾ ചെയ്തിട്ടും ഒരാശ്വാസവും കാണായ്കകൊണ്ടു, മാതാപിതാക്കന്മാർ വ്യസനപരവശരായിതീൎന്നു. ഇങ്ങിനെ ഇരിക്കെ യാക്കോബെ തന്റെ അച്ചന്റെ അടുക്കൽചെന്ന ഒരെല്ലാം ലോകചികിത്സകൊണ്ട എന്റെ ദീനം മാറുന്നതല്ല. എന്നെപട്ടം ഏല്പിക്കുന്നതിന്നായി ദൈവത്തിന്ന ഒരുബലിയായികൊടുക്ക. എന്നാൽ ആ മഹാവൈദ്യൻ എന്നെസുഖപ്പെടുത്തും. കുട്ടിയുടെ ധൈൎയ്യവും, വിശ്വാസവും കണ്ടിട്ട ജ്ഞാനിയായ പിതാവ തന്റെമനസ്സു കേടിനെ അടക്കി. മകൻ ആഗ്രഹിച്ചതുപൊലെ ഒരുനിശ്ചയംചെയ്തു. അന്നമുതൽ സുഖകേടുകുറഞ്ഞു തുടങ്ങി. ഒരുസംവത്സരത്തിന്നകം തിരെ ആശ്വാസപ്പെടുകയും ചെയ്തു. ഒ, കൎത്താവെ നിന്റെ വഴിയെ ആരാൽ കണ്ടുപിടിപ്പാൻ കഴിയും.

൧൦൩൨-ൽ രാരാളിൽ ഇട്ടിയച്ചൻ കത്തനാരച്ചന്റെ അടുക്കൽ സുറിയാനി പഠിപ്പാൻ ആരംഭിച്ചു. ആറുമാസം പഠിച്ചതിന്റെ ശേഷം വിദ്വാനായ തൈക്കൂട്ടത്തിൽ ഗീവറുഗീസ കത്തനാരച്ചന്റെ അടുക്കൽ ഒരുസംവത്സരം പഠിച്ചു. ഇദ്ദേഹത്തിന്റെ അടുക്കൽ പഠിച്ചുകൊണ്ടിരിക്കെ ൧൦൩൩-ൽ കുറിലോസ്സ യൂയാക്കിം മെത്രാപ്പോലീത്താ തിരുമനസ്സോടെ ശെമ്മാശപട്ടം ഏററു. ൧൦൩൫ മുതൽ അങ്കമാലിക്കൽ ഇട്ടിമാത്തു കത്തനാരച്ചന്റെ അടുക്കൽ പഠിച്ചു. ൧൦൩൬-ൽ പാലക്കുന്നത്ത വലിയ അത്താനാസിയോസ്സ മെത്രാപ്പോലീത്താ തിരുമനസ്സോട കത്തനാരപട്ടം ഏററു.

പട്ടം ഏററതിന്റെ ശേഷം തന്റെ ഇടവകയായ ത്രായിപള്ളിയിൽ പുത്തൻകുറുബാന ചൊല്ലുന്നതിനായി വന്നപ്പോൾ ത്രായിവികാരിയുടെയും യോഗത്തിൽ ചില പ്രമാണികളുടെയും വിരോധം ഉണ്ടായെങ്കിലും, ൧൦൩൭- മകരം ൧൯൹ വലിയ പള്ളിപ്പുട്ടിയിട്ടുംവെച്ചു ഇരുകക്ഷികളും ഓരൊ ശുദ്ധീകരിക്കപ്പെട്ട സ്ഥലം കെട്ടിയുണ്ടാക്കിയതിൽ ഒന്നിൽവെച്ചു പുത്തൻകുൎബാനചൊല്ലി. ഇതുമുതൽ പള്ളിതക്കം വൎദ്ധിച്ചു ൧൦൪൯ കന്നി ൨൹- അവരാച്ചാക്കൊ വൈദ്യന്റെയും കൂട്ടുകാരുടെയും ആവശ്യപ്രകാരം പറവൂർ കുരൻപൌലൂസ മല്പാനച്ചൻ ത്രായിചെറിയ പള്ളിക്ക കല്ലിടുകയും കളങ്ങര തിത്തോസ കത്തനാരച്ചൻ അന്ന കുൎബാനചൊല്ലുകയും ചെയ്തു. ഈപള്ളിവികാരിയായി യാക്കോബെ കത്തനാരച്ചൻ ഇരുന്ന.

ഇദ്ദേഹം സ്ഥാനഭ്രഷ്ടനായ ഒരു മേല്പട്ടക്കാരനിൽനിന്ന പട്ടംഏററതുകൊണ്ടു ആ

യു ശരിയായിട്ടില്ലന്നു വിശുദ്ധപിതാവായ പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു കല്പിക്കയാൽ ൧൦൬൮-ൽ കരിങ്ങാച്ചിറപള്ളിയിൽവെച്ചു വിശുദ്ധപിതാവിൽ നിന്നുതന്നെ വീണ്ടുംപട്ടം ഏറ്റു.

ഇതിന്റെശേഷം തന്റെ ചെറിയഇടവകയെ പലപ്രകാരത്തിലും പാലിക്കുന്നതിന്നും സൽഉപദേശങ്ങളാൽ ആത്മാക്കളെപാലിക്കുന്നതിന്നും ദ്രവ്യംകൊണ്ടും ശുശ്രൂഷകൊണ്ടും പള്ളിയെസ്ഥിരപ്പെടുത്തുന്നതിന്നും ഇദ്ദേഹം സദായത്നിച്ചുകൊണ്ടിരുന്നു ഇദ്ദേഹം വളരെധനമുള്ള ഒരുവീട്ടിലെ ഒരവകാശിയാകകൊണ്ടും ദൈവകാൎയ്യത്തിൽ വളരെ വൈരാഗ്യമുള്ളവനാകകൊണ്ടും ഇദ്ദേഹത്തിന്റെ പരിപാലനംകൊണ്ടു പള്ളിക്കുതക്ക ഗുണംസിദ്ധിച്ചിട്ടുണ്ടു.

പട്ടക്കാരുടെവേലയെപറ്റി ഞാൻഇദ്ദേഹത്തോടു ഒരുദിവസം സംസാരിച്ചപ്പോൾ അദ്ദേഹം ൧. പത്രോസ ൫-ാം അദ്ധ്യായം ഒന്നുമുതൽ മൂന്നുവരെ വാക്യങ്ങളെ എടുത്തുകാണിച്ചുംവെച്ചു പറഞ്ഞതാവിതു. "ഞാൻപത്രോസ്സ്ശ്ലീഹായുടെ സിംഹാസനത്തിൻകീഴിൽ ഒരു എളിയവേലക്കാരനാകുന്നു അതുകൊണ്ടുആശ്ലീഹായുടെ ഒരു കല്പനഎന്നെകൊണ്ടുകഴിയുന്നിടത്തോളം പിൻതുടരുവാൻ ആഗ്രഹിച്ചുപ്രാൎത്ഥനയോടെ ശ്രമിക്കുന്നു ആ വാക്യങ്ങളെ ഓൎക്കുപ്പിൻ.— നിങ്ങളുടെപട്ടക്കാരോടു ഒരുസഹപട്ടക്കാരനും, ക്രിസ്തുവിന്റെ കഷ്ടാനുഭവങ്ങൾക്കുസാക്ഷിയും പ്രകാശപ്പെടുവാനുള്ള മഹത്വത്തിന്റെ ഓഹരിക്കാരനുമായഞാൻ ബുദ്ധിയുപദേശിക്കുന്നു നിങ്ങളുടെഇടയിലുള്ള ദൈവത്തിൻ ആട്ടിൻകൂട്ടത്തെ മേയിച്ചുവിചാരിപ്പിൻ, നിൎബന്ധത്തോടെഅല്ല, മനസ്സോടെഅത്രെ, ദുർല്ലാഭത്തിന്നായിട്ടല്ല, ജാഗ്രതയുള്ള മനസ്സോടെഅത്രെ, ദൈവത്തിന്റെ അവകാശത്തെ കൎത്തൃത്വപ്പെടുന്നവരായിട്ടുമല്ല, എന്നാൽ ആട്ടിൻകൂട്ടത്തിന്നു ദൃഷ്ടാന്തക്കാരായിട്ടുതന്നെ"

൧൦൭൦ കുംഭത്തിൽ അച്ചന ഒരു വായുരോഗംതുടങ്ങി താൻമുൻഒരിക്കൽ ഉറങ്ങുമ്പോൾ ൧൦൭൧-ൽ നീമരിക്കും ൧൦൭൧-ൽ നീ മരിക്കും നിശ്ചയം എന്നൊരുശരീരശബ്ദം സ്വപ്നത്തിൽകണ്ടത ശരിയെന്ന കൎത്താവിൽ സങ്കേതപ്പെട്ടുംകൊണ്ടു തന്റെസ്വകാൎയ്യവകയായു, പള്ളിവകയായുമുള്ള എല്ലാഏൎപ്പാടുകളെയും ക്രമപ്പെടുത്തുവാൻ ആരംഭിച്ചുതീൎത്തു തന്റെ ഏകജ്യേഷ്ഠൻ പീലിപ്പോസവൈദ്യൻഅവൎകൾ രണ്ടുമൂന്നുസംവത്സരങ്ങളായി ഒരുസംമിശ്രമായ വായുരോഗത്താൽ കിടന്നപൊഴുതുകൊണ്ടു സകലഗൃഹഭാരവുംതന്റെ ചുമതലയിൽതന്നെ ആയിരുന്നു.

൧൦൭൧ മലയാംകണക്കിൽ കൎക്കിടകം ൨൫നു വെള്ളിയാഴ്ച സുഖക്കേട അല്പംവൎദ്ധിക്കയാൽ ഞാൻഅദ്ദേഹത്തെ കാണ്മാൻപോയിട്ടുണ്ടായിരുന്നു അപ്പോൾ പറയുന്നതിന്നുതന്നെ നല്ലസൌകൎയ്യമില്ലെങ്കിലും, എന്നിൽകുറെ താല്പൎയ്യമുണ്ടായിരുന്നതുകൊണ്ടു ഏകദേശം ഒരുമണിക്കൂറോളം തമ്മിൽസംഭാഷണം ഉണ്ടായി. ഒടുവിൽഎന്നോട പറഞ്ഞത — എന്റെ — എന്തിനായിട്ടാകുന്നു നിങ്ങൾ വൈദ്യന്റെകാൎയ്യത്തിൽ എന്നെനിൎബന്ധിക്കുന്നത. ഞാൻഅറിയാതെ പഠിക്കാൻതുടങ്ങിയു, അനുതാപത്തിലും എരിയുന്നഭക്തിയിലും ആയിരുന്നു. എന്നാൽലൌകീകം എന്നിൽപ്രവേശിച്ചു പള്ളിതക്കത്തിലുംമററും എന്നെ കോപിയും, ക്ഷമയില്ലാത്തവനും, വശീകാരനുമാക്കിതീൎത്തു. ഞാൻമഹാപാപി- മറെറല്ലാവരെക്കാളിലും അധികംകൃപ എന്നോടു എന്റെജീവനത്തിൽ പ്രത്യക്ഷമായി ദൈവംകാണിച്ചതുകൊണ്ടു ഞാൻഅധികം നന്ദിയുള്ളവനായിരിക്കേണ്ടതിന്നു പകരം അതിദോഷിയായിരുന്നു. എങ്കിലുംദൈവത്തിന്റെ അളവററകരുണയിൽ താൻഎന്നെഇപ്പോൾ ഉണൎത്തി ഓൎമ്മപ്പെടുത്തി അനുതപിച്ചൊരുങ്ങുവാൻ കല്പിച്ചിരിക്കുന്നു. ഞാൻ ആ കല്പന അനുസരിച്ചു ഒരുങ്ങിയിരിക്കുന്നു. വൈദ്യം ഇനിക്കാവശ്യമില്ല നാം തമ്മിൽ സംസാരിപ്പാൻ ഇനിഇടകിട്ടുമൊ എന്നുഞാൻ സംശയിക്കുന്നു അപ്പോഴെക്കും എന്റെഉള്ളിൽ വളരെ ഒരു വിറച്ചിൽഉണ്ടായി. എന്റെവിശ്വാസക്കുറവിനാൽ കുറെനേരംകഴിഞ്ഞു വീട്ടിൽ എത്തിയപ്പോൾ അച്ചന്റെ ഭയംഎന്നു വിചാരിച്ചാശ്വസിച്ചു. ൧൦൭൧ കൎക്കടകം ൩൦നു ഏകദേശം പത്തുമണിക്കുവീണ്ടും അച്ചനെകാണ്മാൻ ചെന്നപ്പോൾ വിയൎപ്പുകൊണ്ടും വളരെപകൎന്നുകണ്ടു പാറവൂർ ശിവപുരീസകത്തനാരച്ചനും ശ്രായിമ്പിക്കാരി കൊരതകത്തനാരച്ചനുംകൂടി കൎമ്മങ്ങൾകഴിച്ചുനടത്തി. യാക്കോബുകത്തനാരച്ചനും നല്ലഓൎമ്മയുണ്ടായിരുന്നു എന്നുമാത്രമല്ല കൎമ്മത്തിൽകൂടിചൊല്ലുകയുംചെയ്തു. കൎമ്മം കഴിഞ്ഞു അരനാഴികക്കകം "ഹെമരണമെ, നിന്റെമുള്ളുഎവിടെ? ഹെപാതാളമെ, നിന്റെജയംഎവിടെ? മരണത്തിന്റെ മുള്ളു പാപം ആകുന്നു. പാപത്തിന്റെബലം ന്യായപ്രമാണമാകുന്നു എന്നാൽ നമ്മുടെകൎത്താവായ യേശുക്രിസ്തുമൂലം നമുക്കു ജയത്തെനല്കുന്ന ദൈവത്തിന്നു സ്തോത്രംഉണ്ടാകട്ടെ;" എന്നുപറയുമ്പോലെ ജയപ്രസാദമുള്ള മുഖഭാവത്തോടുകൂടി താൻ ചുംബിച്ച കൎത്താവിൽ ഉറങ്ങി. തന്റെആത്മാവെ ഉത്തമനും വിശ്വാസിയുമായ ഭൃത്യ, നീ

കുറെ കാര്യങ്ങളിൽ വിശ്വാസമുള്ളവനായിരുന്നു ഞാൻ അനേക കാര്യങ്ങളിന്മേൽ നിന്നെ അധികാരിയാക്കും. നിന്റെ കർത്താവിന്റെ സന്തോഷത്തിലേക്കു പ്രവേശിച്ചുകൊൾക; എന്നുള്ള തന്റെ രക്ഷകന്റെ ജീവമായ വചനത്തോടുകൂടെ പറുദീസായിലേക്കു ഉയറിയിരിക്കുന്നു.

പ്രിയവായനക്കാരെ! നിങ്ങളും ഞാനും ഈ കശീശായെപ്പോലെ ക്രിസ്തുവിൻ മക്കളായി ജീവിച്ചു ഉത്തമമരണപ്രസാദത്തിനു യോഗ്യന്മാരായിതീരുവാൻ നമുക്കു എല്ലാം ശ്രമിച്ചു പ്രാർത്ഥിക്കാം.

എ. ജി. പി.

## ഒരു സംഘം

ചെറായി- അയ്യമ്പിള്ളി- പറവൂർ- ഈ ദിക്കുവാസികളായ ഏതാനും യാക്കൊബായ സുറിയാനി ക്രിസ്ത്യാനി യുവാക്കൾ ചെറായിൽ തെക്കെ പാഠകശാലയിൽ ഈ കർക്കടകം ൧൦ ാം നു- ഒരു സംഘം കൂടുകയുണ്ടായി.

ഈ സംഘത്തിന്റെ നാമവും റൂൾസും പ്രസ്താവിച്ചിട്ടില്ലെങ്കിലും അതിന്റെ ഉദ്ദേശം വെദപുസ്തകത്തെ അതിന്റെ യഥാർത്ഥമായ വ്യാഖ്യാനങ്ങളൊടുകൂടി പഠിപ്പാനും ശാബതിനെ ക്രമമായി ആചരിപ്പാനും അതുകളെകുറിച്ച പ്രസംഗംമുതലായ ഉപദെശങ്ങളും മറ്റും ചെയ്യാനാകുന്നു എന്നറിയുന്നു.

ഈ സംഘം മെലിൽ ഞായറാഴ്ചതോറും ടി- പാഠകശാലയിൽ കൂടത്തക്കവണ്ണം നിശ്ചയിച്ചിരിക്കുന്നു.

ഈ സ്ഥലത്തെ ഒന്നാമതായി നടന്ന ഈ കൂട്ടത്തിലെ സംഭവങ്ങളുടെ സൂചകനാവസ്ഥ ഇനിക്കറിവില്ലാത്തതിനാൽ അതൊടടുത്ത ൧൭ നു- രണ്ടാമതായി കൂടിയ സംഘത്തിലെ സംഭവങ്ങളെ പത്രസ്ഥലം ഭയന്നു സംക്ഷെപമായി പ്രസ്താവിച്ചുകൊള്ളുന്നു.

അന്നു പകൽ ൧൧- മണിക്കു സംഘംകൂടി. അഗ്രാസനാധിപത്യം വഹിച്ചത ആലുമ്മൂട്ടിൽ ജോർജ്ജുപൌലൂസ, ബി- എ- അവർകളാണ എല്ലാവരും സർവ്വശക്തനെ പ്രാർത്ഥിച്ചശെഷം അഗ്രാസനാനുജ്ഞയൊടുകൂടി സഭാംഗങ്ങളിൽ ചിലരെല്ലാമൊരുമിച്ചു ഒന്നൊ രണ്ടൊകീർത്തനങ്ങൾ പാടുകയും. പഴമ, പുതുമ, സങ്കീർത്തനം ഈ വിശുദ്ധ പുസ്തകങ്ങളിൽ നിന്നു ഓരൊഅദ്ധ്യായം വീതം ഓരൊരുത്തർ വായിക്കയും അനന്തരം അഗ്രാസനാധിപതി അവർകൾ ഒരു പ്രസംഗം വായിക്കയുംചെയ്തു.

### ആ പ്രസംഗത്തിന്റെ സാരസംക്ഷേപം.

൧- വെദപുസ്തകം നിഷ്കളങ്കവും നിർവിവാദവുമായിട്ടുള്ളതാണ.

൨- ഈ വെദാന്തസാരികൾ ആ വിശുദ്ധ പുസ്തകത്തെ സൂക്ഷ്മതയൊടെ പഠിച്ച എല്ലാഭാഗങ്ങളും എല്ലാകാലങ്ങളിലും എല്ലാവരാലും അതിനെക്കുറിച്ചു പറവാൻ തക്ക ജ്ഞാനികളായിരിക്കണം.

൩- ഈ വിശുദ്ധ പുസ്തകത്തെ അതിന്റെ അർത്ഥഗൌരവം നിമിത്തം ഓരൊരൊപ്രകാരം വ്യാഖ്യാനിച്ചുപഠിച്ചു അവരവരുടെ മതം ശരിഎന്ന സപ്രമാണം വാദിക്കുന്ന അനേകം സഭക്കാർ ഇപ്പൊൾ ലോകത്തിലുണ്ട.

൪- രക്ഷിതാവായക്രിസ്തു, ഈ പാറമെലെന്റെ പള്ളിയെ പണിയുമെന്നു, ആരെക്കുറിച്ചു കല്പിച്ചുവൊ ആ വിശുദ്ധശ്ലീഹായാൽ സ്ഥാപിക്ക

പെട്ടിട്ടുള്ളതും അപ്പൊസ്തൊലകൈവല്ലൊടു കൂടിയ ആളാൽ ഭരിക്കപ്പെട്ടു ന്നതുമായ സഭയുടെ വെദവാക്യവ്യാഖ്യാനങ്ങളും ചട്ടങ്ങളും ജനങ്ങൾ അംഗീകരിക്കുന്നത പ്രത്യെകം യൊഗ്യതയും യൊജ്യതയും ആകുന്നു.

൫. ഈ സഭയുടെ വിശ്വാസം മുഴുവനും വെദപുസ്തകപ്രകാരം ജ നങ്ങൾക്ക വിവെകമുണ്ടായിരുന്നെങ്കിൽ ഇണ്ട്യാരാജ്യംമുഴുവനും ഇപ്പൊ ൾ ക്രിസ്തുവിൽ വിശ്വസിക്കുമായിരുന്നു എന്നുമാത്രമല്ലാ ഇംഗ്ലീഷുമിഷ്യൻ കാർ ഇവിടെവന്ന വെലചെയ്യുന്നതിന്ന പകരം ഈ സഭാംഗങ്ങൾ അ വരുടെനാട്ടിൽ ചെന്ന അവരുടെ വിശ്വാസത്തെ ശുദ്ധീകരിപ്പാൻ വെ ല ചെയ്യുമായിരുന്നു.

൬. ഈ കുറവുകളെ പ്രത്യെകം പരിഹരിപ്പാൻ വെണ്ടി നാനാ പ്രകാരെണയുമുള്ള പരിശ്രമം ഈ സംഘൊദ്ദെശത്തിന്റെ പ്രധാനാം ശമായിരിക്കെണ്ടതാണ.

൭. ഒരുവനെ ക്രിസ്ത്യാനി എന്നവിളിപ്പാൻ അവനിലുണ്ടാകെണ്ടു ന്ന ലക്ഷണങ്ങളെന്തെല്ലാമായിരിക്കണം.

൮. ദൈവത്തെയും മനുഷ്യരെയും പൂൎണ്ണമായി സ്നെഹിക്കുന്നതു ത ന്നെ ക്രിസ്ത്യാനിയുടെ ലക്ഷണം.

൯. നിങ്ങൾപോയി പിതാവിന്റെയും പുത്രന്റെയും പരിശു ദ്ധാത്മാവിന്റെയും നാമത്തിൽ സ്നാനപ്പെടുത്തിയും ഞാൻ നിങ്ങളൊടു കല്പിച്ചുവയൊക്കയും പ്രമാണിപ്പാൻ തക്കവണ്ണം ഉപദെശിച്ചും സകല ജാതികളെയും ശിഷ്യരാക്കികൊൾവിൻ എന്നുള്ള കൎത്താവിന്റെ അവ സാന കല്പന അപ്പൊസ്തൊലന്മാരെ മാത്രമല്ലാ സകല ക്രിസ്ത്യാനികളെ യും ഒരുപൊലെ ബാധിച്ചിരിക്കുന്നു.

൧൦ സകല ദുൎമ്മാൎഗ്ഗങ്ങളെയും ഭയത്തൊടെ വെടിഞ്ഞ ഭക്തിവൈ രാഗ്യങ്ങളൊടുകൂടെ നൽവഴിയെ അനുഗമിക്കുന്നതുതന്നെ ദൈവത്തെ യും മനുഷ്യരെയും സ്നെഹിപ്പാനുള്ള പ്രധാന ഭാഗം.

മെൽവിവരിച്ച ൧. മുതൽ ൬. വരെ സംഗതികൾ സൂചകങ്ങളാ യിട്ടും ൭.ാമത്തെതു പ്രധാനവിഷയമായിട്ടും ൮. ാമത്തെതു ൭. ന്റെ താ ല്പൎയ്യസാധകമായിട്ടും ൯. ൧൦. അനുബന്ധങ്ങളായിട്ടും അനെകം വെദ വാക്യങ്ങളെകൊണ്ടും ഉദാഹരണങ്ങളെകൊണ്ടും ദൃഷ്ടാന്തങ്ങളെകൊണ്ടും യുക്തിയുക്തങ്ങളാലും ആ പ്രസംഗം തെളിവായും മധുരതരമായും മ നൊഹരമാകുംവണ്ണം ൨. മണിക്കൂറുനെരംവരെ ഉണ്ടായിരുന്നു.

ഈ പ്രസംഗത്തെക്കുറിച്ച സഭാവാസികളെല്ലാം ഒരുപൊലെ മ ഹാ സന്തൊഷസൂചകങ്ങളെ പ്രദൎശിപ്പിക്കയും അടുത്ത ആഴ്ചമുതൽ സം ഘത്തിന്റെ മെൽ നടത്തയെക്കുറിച്ചുള്ള റൂൾസും മറ്റും ക്ലിപ്തപ്പെടുത്തു വാനാരംഭിക്കെണമെന്ന പ്രസ്താവിക്കയും എല്ലാവരും യഥായൊഗ്യം മം ഗളവാക്കുകളെ പറകയും ൨൪ മണിയൊടുകൂടെ പിരികയും ചെയ്തു.

ഏനൊരു ക്രിസ്ത്യാനി.

## വൎത്തമാനങ്ങൾ.

ഏ- പെ- ബ- മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ തിരുമനസ്സുകൊണ്ടു ഈ മാസം ൧൭- ൨൩- തിരുവനന്തപുരത്തുനിന്ന പുറപ്പെട്ടു ഇപ്പോൾ കായംകുളത്തു പള്ളിയുടെ കണക്കുകൾ പത്തൊമ്പതു വൎഷമായി തീരാതെ കുഴപ്പത്തിൽ കിടക്കുന്നതിനാൽ ഇപ്പോൾ കണക്കുതീൎപ്പിച്ചു വരികയാണ. എല്ലാപള്ളികളുടെയും കണക്കുകൾ ഇതുപോലെ ഒത്തുതീൎത്തുവച്ചാൽ നന്ന.

---

മുളന്തുരുത്തി— ഈ സുറിയാനിപള്ളിയിൽ അപ്പർഫൊറം ക്ലാസുവരെ പഠിപ്പിക്കുന്ന ഒരു ഇംഗ്ലീഷു പള്ളിക്കൂടം കുറെ നാളായി നടന്നുവരുന്നുണ്ടു കൊച്ചിയിൽ ഗവൎമ്മെണ്ടിൽനിന്ന മാസം ൨൫ രൂപാ ഗ്രാൻറു കൊടുത്തുവരുന്നുണ്ടു. പള്ളിക്കൂടം തൃക്കല്പാടെ ഉൽകൃതിയായി നടന്നുവരുന്ന ഈയിടെ ഹെഡമാസ്റ്ററായി ഇടവകപ്പത്രിക പത്രാധിപരായിരുന്ന മെസ്റ്റർ റ്റി- എം- ചാക്കൊ അവർകളെ നിയമിച്ചിരിക്കുന്നു. പുതിയ ഹെഡമാസ്റ്റർ പള്ളിക്കൂടത്തിന ഒരു അലങ്കാരമായിരിക്കുമെന്ന വിശ്വസിക്കുന്നു.

---

ഏത്തുവാദം— സുറിയാനി മതസംഗതികൾ എന്നപുസ്തകത്തെ സംബന്ധിച്ചു മലയാളമിത്രം പ്രസ്താവിച്ചിരിക്കുന്ന ആക്ഷേപങ്ങളുടെ ഒരു ഏത്തുവാദം കൈപ്പററിയിരിക്കുന്നതു സ്ഥലക്കുറവിനാൽ നിൎത്തിവച്ചിരിക്കുന്നു.

---

അമേരിക്കാ മെത്രാപ്പോലിത്താ— അമേരിക്കായുടെ സുറിയാനി മെത്രാപ്പോലിത്തായായ ഏ- പെ- ബ- മാർ വിലാത്തി തീമാത്തെയൊസ അവർകൾ യൂറൊപ്പിൽ ചെന്നശേഷം സ്വദേശത്തെക്കു പൊകണമെന്നപല അപേക്ഷകൾ ഉണ്ടായിരുന്നതിനാൽ കൊളമ്പിൽനിന്ന പുറപ്പെട്ടു നേരെ യൂറൊപ്പിലേക്കാണപോയതു. മദ്ധ്യ തരണിയാകടൽ വളരെ ഉഗ്രമായിരുന്നതുകൊണ്ടു മനസ്സില്ലാതെ ഇത്താലിയായിൽ ഇറങ്ങുകയും അവിടെനിന്ന തീവണ്ടിമാൎഗ്ഗം സ്വിത്സർലാണ്ടിൽ എത്തുകയും അവിടെയുള്ള പഴയ കത്തോലിക്കാക്കാർ ആദ്ദേഹത്തെ വളരെ ബഹുമാനപൂൎവ്വം കൈക്കൊൾകയും ചെയ്തു എന്നും ഉടനെ ജൎമ്മനി ഹൊലാണ്ടു മുതലായ രാജ്യങ്ങളിൽ സഞ്ചരിക്കുമെന്നും ദൈവാനുഗ്രഹത്താൽ മെൽപ്പറഞ്ഞ പ്രദേശങ്ങളിൽ സുറിയാനി സഭയുടെ ശാഖകൾ സ്ഥാപിക്കുവാൻ ഇടവരുമെന്നും എഴുത്തുമൂലം അറിവു കിട്ടിയിരിക്കുന്നു. താമസിയാതെ യൂറൊപ്പിലെക്കും ചില സുറിയാനി മെത്രാന്മാരെ വാഴിക്കുവാൻ അന്ത്യോഖ്യാപാത്രിയക്കീസുബാവാ തിരുമനസ്സിലെ ആവശ്യപ്പെട്ടേക്കാമെന്ന തോന്നുന്നു.

---

ഹൈദ്രാബാദ രാജ്യത്തു സ്വൎണ്ണം കിട്ടുമാറുന്ന ഒരു ഖനി ഈയിടെ കണ്ടുപിടിച്ചിരിക്കുന്നു.

---

തീവണ്ടി— തിരുവനന്തപുരത്തുനിന്നും ആരുവാമൊഴിവരെ തീവണ്ടിപ്പാത തുറക്കുന്നതിനു പ്രത്യേകിച്ചു ഒരു എഞ്ചിനീയരിനെ വരുത്തി സൎവ്വെ തുടങ്ങിയിരിക്കുന്നു.

---

മലബാറിൽ ഒരു നമ്പൂതിരി ഈയിടെ ഒരു വിധവയെ വേളികഴിച്ചതായി വെസ്ററൻ സ്റ്റാർ പറയുന്നു. ഇതു കേരളീയരിൽ അല്പം ഇളക്കം ഉണ്ടാക്കുന്ന ഒരു സംഗതിയാകുന്നു.

---

അഗ്നിപൎവ്വതം— എററനാ എന്നപേരിൽ യൂറോപ്പിൽ ഒരു അഗ്നിപൎവ്വതം ഉണ്ടു ഇതു കുറെകാലം കൂടുമ്പോൾ പൊട്ടുക പതിവുണ്ടു. ചില സമയം പൊട്ടിയാൽ ഭയങ്കരമായ നാശങ്ങൾ ഉണ്ടാകുകയും ചിലപ്പോൾ കഠോരമല്ലാതിരിക്കയുമാണ പതിവു ഈയിടെ ഈ പൎവ്വതം പൊട്ടുവാൻ തക്ക സ്ഥിതിയിൽ ആയിരിക്കുന്നു. കാഴ്ചക്കു ഈ പ്രാവശ്യത്തെ നാശം കഠിനമായിരിക്കുമെന്ന തോന്നുന്നു.

---

ബറോഡാ മഹാരാജാവു മഹാരാജ്ഞിക്കു ഒരു കാളവണ്ടിയും രണ്ടു കാളകളും സമ്മാനം ചെയ്തിരിക്കുന്നു.

---

ശരീരസുഖത്തിൽ ഇരിക്കുന്ന ആൾക്കു എട്ടു മണിക്കൂറുനേരത്തെ നിദ്ര മതിയാകുമെന്ന ബിസ്മാൎക്ക പ്രഭു അഭിപ്രായപ്പെട്ടിരിക്കുന്നു.

---

ഇംഗ്ലാണ്ടിലുള്ള സന്യാസിമഠങ്ങളുടെ സ്ഥിതിയെക്കുറിച്ചു ഒരു വിചാരണ നടത്തണമെന്ന രണ്ടുലക്ഷം ജനങ്ങൾകൂടി പാൎലിയാമെണ്ടിൽ ഹൎജികൊടുത്തിരിക്കുന്നു. സ്ത്രീകൾക്കും പുരുഷന്മാൎക്കും കൂടി ബിലാത്തിയിൽ ൩൪൨ മഠങ്ങൾ ഉണ്ടു.

## ലേഖകന്മാർ ഗ്രഹിപ്പാൻ.

സുറിയാനിക്കാരൻ. സ്ഥലക്കുറവിനാൽ അടുത്ത ലക്കത്തിലേക്കു മാററിവച്ചിരിക്കുന്നു.

പുസ്തകം ൧ ലക്കം ൯

൧൦൬൮-ന്ന ൧൮൯൨ കന്നി ൩൦ നു

# മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശി
ലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

## സംഗതിവിവരം.

## മലങ്കര സുറിയാനി സുവിശേഷ സമൂഹത്തിൽ നിന്നും പരസ്യം ചെയ്യുന്നതു.

പത്തിൽ കുറയാതെ കുട്ടികളെ നാലാഴ്ച പഠിപ്പിച്ചതിന്റെമേൽ സംഘത്തിൽനിന്നും പ്രസിദ്ധപ്പെടുത്തീട്ടുള്ള റൂൾസിനോടുകൂടിയുള്ള അപേക്ഷാപത്രം വിശ്വാസയോഗ്യന്മാരായ ആളുകളാൽ സാക്ഷിപ്പെടുത്തി കാര്യവിചാരകമ്മട്ടിക്കു എത്തിച്ചുകൊടുത്താൽ താഴെപറയുന്ന നിരക്കനുസരിച്ചുള്ള ഗ്രാന്റു ആണ്ടിൽ രണ്ടു ഗഡുക്കളിലായി കിട്ടുന്നതാകുന്നു.

ഗ്രാന്റുകൂടാതെ പഠിപ്പിക്കുന്നതിന മനസ്സുള്ളവരും അപേക്ഷിച്ചാൽ സംഘത്തിൽനിന്നും രജിസ്തർബുക്കും പാഠവിവരവും പഠിപ്പിക്കേണ്ട പുസ്തകങ്ങളും അയച്ചുകൊടുക്കുന്നതിന കമ്മട്ടിക്കാർ തയ്യാറായിരിക്കുന്നു.

### ഗ്രാന്റിന്റെ നിരക്കു.

ക്രിസ്ത്യാനികുട്ടികളായിരുന്നാൽ

| | | |
|---|---|---|
| ൨൫ മുതൽ ൩൫ വരെയുള്ളതിന | ആണ്ടിൽ ൰ | രൂപായും |
| ഇതിലുമധികമായിരുന്നാൽ | ടി. ൧൨ | ടി. |

ഹിന്തുക്കുട്ടികളായിരുന്നാൽ.

| | | |
|---|---|---|
| ൧൦ മുതൽ ൧൫ വരെയുള്ളതിന | ആണ്ടിൽ ൮ | രൂപായും |
| ൧൫ ടി. ൨൫ ടി. | ടി. ൰ | ടി. |
| ൨൫ ടി. ൩൫ ടി. | ടി. ൧൨ | ടി. |
| ഇതിലുമധികമായിരുന്നാൽ | ടി. ൧൫ | ടി. |

അദ്ധ്യാപകൻ ൩-ാം മാസത്തിൽ പള്ളിക്കൂടത്തിന്റെ ഒരു റിപ്പോ മെരപ്രകാരം കമ്മട്ടിക്കാർക്കു എത്തിച്ചുകൊടുക്കേണ്ടതാകുന്നു.

സഭാംഗങ്ങൾക്കു പഠിപ്പിക്കുന്നതിന സൌകര്യമുള്ള സ്ഥലങ്ങളിൽ കുട്ടികളെ ശേഖരിച്ചുകൊടുക്കുന്നവക്കും മുൻ പറഞ്ഞിട്ടുള്ളനിരക്കിൽ പകുതി വീതമുള്ള ഗ്രാന്റു കൊടുക്കുന്നതാകുന്നു.

ഇങ്ങിനെയുള്ള പള്ളിക്കൂടങ്ങളെ ആണ്ടിൽ ഒന്നോ രണ്ടോ തവണ പരിക്ഷിച്ചു അഭിവൃദ്ധിക്കു തക്കപോലെ കുട്ടികൾക്കു സമ്മാനങ്ങൾ കൊടുക്കുന്നതും അദ്ധ്യാപകന്മാർക്കു ഗ്രാന്റു കൂടുതൽ കുറവു ചെയ്യുന്നതുമാകുന്നു.

ഈ വക റൂൾസും അപേക്ഷപ്പത്രവും ആവശ്യപ്പെട്ടാൽ സിക്രട്ടറിയോടു അപേക്ഷിക്കേണ്ടതാകുന്നു.

എന്ന ആജ്ഞാപ്രകാരം സിക്രട്ടറി,
കുറിക്കാട്ടു പൌലൊസു ശെമ്മാശ്ശു.
സുറിയാനി സിമ്മനാരി കോട്ടയം.

# മലങ്കര

# ഇടവകപത്രിക



## സുറിയാനി സഭയിലെ മതസംഗതികൾ.

ഇടവകപ്പത്രിക പത്രാധിപരവർകൾക്കു,

സുറിയാനിസഭയിലെ മതസംഗതികളിൽ ചിലതു ശരിയല്ലെന്നും അതിലെക്കുള്ള വെദസാക്ഷികൾ അവക്കു ചെരുന്നവയല്ലെന്നും കാണിച്ചു സുറിയാനിസഭയെക്കുറിച്ചു സാമാന്യക്കാൎക്കു ദുരഭിപ്രായംകൊടുപ്പാൻവെണ്ടി മലയാളമിത്രംവഴിയായി ഒരു തിരക്കകാരൻ ഇപ്പൊൾ ഒരു ഇംഗ്ലീഷക്ഷരം പെർ ധരിച്ചുംകൊണ്ടു പുറപ്പെട്ടിരിക്കുന്നു. അദ്ദെഹത്തിന്റെ അഭിപ്രായത്തെക്കുറിച്ചു ഇനിക്കു ഏതാണ്ടു പറവാനുള്ളതിനാൽ അദ്ദെഹത്തിന്റെയും ബഹുജനങ്ങളുടെയും അറിവിനായി താങ്കളുടെ പത്രത്തിൽ ഇതു പ്രസിദ്ധം ചെയ്തുകാണ്മാൻ ആഗ്രഹിക്കുന്നു.

പുത്രനെക്കുറിച്ചുള്ള സംഗതിയിൽ തന്റെ ദൈവസ്വഭാവവും മനുഷ്യസ്വഭാവവും ഒരികലും വെറുതിരിയപ്പെടാത്തപ്രകാരം യോജിക്കപ്പെട്ടിരിക്കുന്നയെന്നു പറഞ്ഞിരിക്കുന്നതു ശരിയെന്നു തിരക്കകാരൻ സമ്മതിക്കുന്നുവെങ്കിലും യോജിപ്പിന്റെശെഷം ഏകസ്വഭാവമെന്നും ഏകഇഷ്ടമെന്നും ഉള്ളതു സമ്മതിക്കുന്നില്ല, രണ്ടായിരുന്നതു ഒന്നായിയോജിക്കപ്പെട്ടതിന്റെശെഷം ഒന്നെന്നുപറയുന്നതു അന്യോന്യവിരോധംഎന്നും ദൈവസ്വഭാവവും മനുഷ്യസ്വഭാവവും ഒന്നായി യോജിക്കപ്പെട്ടു എന്നു പറഞ്ഞതിന്റെശെഷം ആസ്വഭാവത്തെ ഏകസ്വഭാവമെന്നു പറഞ്ഞാൽ ദൈവസ്വഭാവവും മനുഷ്യസ്വഭാവവും കൂടി ഒരുസ്വഭാവമെന്നു വെളിപ്പെടുകയില്ലെന്നുംകൂടെ അഭിപ്രായപ്പെടുന്നു. ഇവക്കുള്ള വെദസാക്ഷികളെ നിഷെധിക്കയും ചെയ്യുന്നു. എന്നാൽ മിശിഹായിൽ രണ്ടുസ്വഭാവവും രണ്ടുഇഷ്ടവും ഉണ്ടെന്നു സുറിയാനിസഭ വിശ്വസിക്കുന്നയെന്നു മതസംഗതിയിൽ പറകയും "ആദിയിൽ ദൈവം ആകാശത്തെയും ഭൂമിയെയും സൃഷ്ടിച്ചു" എന്നൊമറ്റൊ ഒരു സാക്ഷി അതിനുപറകയും ചെയ്തിരുന്നയെങ്കിൽ തിരക്കകാരനു സന്തോഷമായിരുന്നെനെഎന്നു ഞാൻ ഊഹിക്കുന്നു. ഹെ! തിരക്കകാരാ- രണ്ടുസ്വഭാവങ്ങൾ വെറുതിരിയാത്തപ്രകാരം ഒന്നായി യോജിക്കപ്പെട്ടു എന്നു പറഞ്ഞതിന്റെശെഷം രണ്ടെന്നു പറയുന്നതല്ലയൊ അന്യോന്യവിരോധം.

ഒന്നിപ്പിന്റെശെഷം രണ്ടെന്നു പറയുന്നയെങ്കിൽ ഒന്നിച്ചുഎന്നൊ യോജിച്ചുഎന്നൊ പറയുന്നതിൽ എന്തുഅൎത്ഥംഉള്ളു? അൎത്ഥംഇല്ലാതെ വരുന്നില്ലയൊ. താങ്കളും സമ്മതിക്കുന്നപ്രകാരം ആളുകൾതമ്മിൽ യോജിച്ചു

തിനാൽ ഏക ആളായെങ്കിൽ സ്വഭാവങ്ങൾ തമ്മിൽ യോജിച്ചാൽ ഏക സ്വഭാവം ആയിരിക്കേണ്ടയൊ? സ്വഭാവംകൂടാതെ ആൾ ഉണ്ടൊ? സ്വഭാവംകൂടാതെ ആളുകൾ തമ്മിൽ യോജിച്ചു എന്നു പറയുന്നതു ഇല്ലായ്മ തമ്മിൽ യോജിച്ചു എന്നാകുന്നല്ലൊ, ഇല്ലായ്മ തമ്മിൽ യോജിച്ചാൽ ഇല്ലായ്മയല്ലാതെ ഒരു ആളായിതീരുന്നതു എങ്ങിനെ? താങ്കളുടെ സാക്ഷിയിൽ പറയുന്ന പശി, ദാഹം. മുതലായ ലക്ഷണങ്ങൾ തന്റെ മനുഷ്യസ്വഭാവത്തിന്നു തനിച്ചു ചേർത്തു പറഞ്ഞിരിക്കുന്നതു രണ്ടു സ്വഭാവങ്ങൾ ഒരിക്കലും വേറുതിരിയപ്പെടാത്ത പ്രകാരം യോജിച്ചിരിക്കുന്നുവെന്നുള്ളതിനെ നിരർത്ഥമാക്കിതീർക്കുന്നില്ലയൊ? അതൊ, പ്രവൃത്തി ഇല്ലാതിരിക്കുമ്പോൾ മാത്രം സ്വഭാവങ്ങൾ തമ്മിൽ വേറുതിരിയുമെന്നൊ താങ്കളുടെ അഭിപ്രായം. മശിഹായുടെ കഷ്ടത, മരണം, മുതലായവയ്ക്കു തന്റെ ദൈവത്വത്തിന്നു യാതൊരു സംബന്ധവും ഇല്ലാത്ത പ്രകാരം താങ്കൾ സ്വഭാവങ്ങളെ തമ്മിൽ വേറുതിരിക്കുന്നതിനാൽ താങ്കൾ ദൈവപുത്രന്റെ മനുഷ്യാവതാരത്തെ നിഷ്പ്രയോജനവും അനാവശ്യവും ആക്കിത്തീർക്കയല്ലയൊ. എപ്പേസി. ൪. ൫. ൽ "ഒരു കർത്താവു" എന്നതിനെ ഏകസ്വഭാവത്തിന്നു സാക്ഷി പറഞ്ഞിരിക്കുന്നതു. വാകൊണ്ടു ഏക കർത്താവു എന്നു ചിലപ്പോൾ പറകയും ഹൃദയംകൊണ്ടു രണ്ടൊ നാലൊ കർത്താക്കന്മാർ എന്നു വിശ്വസിക്കയും ആ വിശ്വാസപ്രകാരം വ്യാഖ്യാനിക്കയും ചെയ്യുന്നവർക്കു ചേർച്ചയായി കാണപ്പെടുന്നതല്ല. എന്നാൽ ത്രിത്വത്തിൽ മൂന്നു ആളുകളെങ്കിലും മൂന്നു ആളുകൾക്കും ഏകസ്വഭാവമാകയാൽ മൂന്നുകർത്താക്കന്മാർ എന്നു പറയാതെ ഏക കർത്താവെന്നു വിശ്വസിക്കുന്നവർ ഏക കർത്താവിൽ രണ്ടു സ്വഭാവങ്ങൾ ഉണ്ടെന്നു വിചാരിക്കാത്തതിനാൽ അവർക്കു അതു ചേർച്ചയായിരിക്കും. രണ്ടു സ്വഭാവങ്ങളെങ്കിൽ രണ്ടു കർത്താക്കന്മാർ എന്നുകൂടെ പറയേണ്ടതല്ലയൊ. മശിഹായിൽ രണ്ടു സ്വഭാവങ്ങൾ ഉണ്ടെന്നു കാണിപ്പാനായി- വളർച്ച, ക്ഷീണം, പശി, ദാഹം, സന്തോഷം, സന്താപം, മുതലായി എത്രാനും മനുഷ്യലക്ഷണങ്ങൾ മശിഹായ്ക്കുണ്ടായിരുന്നുവെന്നു താങ്കൾ സാക്ഷിച്ചിരിക്കുന്നു. മശിഹാ പൂർണ്ണദൈവവും പൂർണ്ണമനുഷ്യനും ആകുന്നുവെന്നും ദൈവത്വത്തിന്റെയും മനുഷ്യത്വത്തിന്റെയും ഒന്നിപ്പിൽ ദൈവലക്ഷണങ്ങളൊ മനുഷ്യലക്ഷണങ്ങളൊ നശിച്ചുപൊയില്ലെന്നും വിശ്വസിക്കുന്നവർക്കു ഈ സാക്ഷികൾ ഉതകുമെന്നു വിചാരിപ്പാൻ വഴികാണുന്നില്ല. ൧. കോറി. ൨. ൮. "മഹത്വത്തിന്റെ ഉടയവനെ അവർ കുരിശിൽ തറെക്കുമായിരുന്നില്ല" മഹത്വത്തിന്റെ ഉടയവൻ ആർ? ദൈവസ്വഭാവമൊ മനുഷ്യസ്വഭാവമൊ മനുഷ്യസ്വഭാവം മഹത്വത്തിന്റെ ഉടയവൻ അല്ലയൊ ദൈവസ്വഭാവമെങ്കിൽ ദൈവസ്വഭാവത്തെ കുരിശിൽ തറെക്കുന്നതു എങ്ങിനെ? ഗലാ. ൪. ൪. "ദൈവം തന്റെ പുത്രനെ പറഞ്ഞയച്ചു താൻ സ്ത്രീയിൽനിന്നു ഉത്ഭവിക്കയും ന്യായപ്രമാണത്തിൻ കീഴായിതീരുകയും ചെയ്തു." ദൈവപുത്രന്നു ന്യായപ്രമാണയടിമ ഉണ്ടൊ? ഇല്ലെങ്കിൽ താൻ അടിമപ്പെട്ടതായി പറഞ്ഞിരിക്കുന്നതു എങ്ങിനെ? തീത്തൊ. ൨. ൧൩, ൧൪. "നമുക്കുവേണ്ടി തന്റെ ജീവനെകൊടുത്ത മഹാദൈവവും നമ്മുടെ രക്ഷിതാവുമായ യേശു

മശിഹാ". എബ്രാ. ൨. ൯. ദൈവം തന്റെ കൃപയാൽ എല്ലാവൎക്കുംവേണ്ടി മരണം ആസ്വദിച്ചു, ദൈവത്തിന്നു മരണം ഉണ്ടൊ? ഈ വാക്യങ്ങളിൽ പറഞ്ഞിരിക്കുന്ന മനുഷ്യലക്ഷണങ്ങൾ ദൈവത്വത്തിന്നു ചേരാത്തവയായിരിക്കുമ്പോൾ അവയെ ദൈവം പ്രവൃത്തിച്ചു ലക്ഷണപ്രവൃത്തികളായി പറഞ്ഞിരിക്കുന്നതിനാൽ തന്റെ സ്വഭാവം സമ്മിശ്രപ്പെടാത്തതെങ്കിലും ഒരിക്കലും വേൎത്തിരിച്ചു പറയപ്പെടാവതല്ലാത്ത ഏകസ്വഭാവമെന്നു വെളിപ്പെടുന്നതെയുള്ളു. അതല്ല തന്നിൽ ദൈവത്വം, ദേഹം, ദേഹി, ആത്മാവു, ഇവനാലും ഉണ്ടായിരുന്നവെന്നും അതാതിന്റെ ലക്ഷണപ്രകാരമുള്ള പ്രവൃത്തികൾ ഉണ്ടായിരുന്നതിനാൽ ലക്ഷണങ്ങളുടെ സംഖ്യപ്രകാരം സ്വഭാവങ്ങൾ കണക്കാക്കപ്പെടെണമെന്നും ആലോചിക്കുന്നപക്ഷം തന്നിൽ നാലുസ്വഭാവങ്ങൾ എന്നു പറയെണ്ടിയിരിക്കുന്നു. ശരീരത്തിന്റെ ഓരൊ അവയവങ്ങൾക്ക ഓരൊപ്രത്യേക ലക്ഷണങ്ങളും പ്രവൃത്തികളും ഉള്ളതിനാൽ അവയുടെ സംഖ്യപ്രകാരം സ്വഭാവം കണക്കാക്കുന്നുവെങ്കിൽ നാലിൽ അധികം ഉള്ളതായും വരുന്നു ഇവയൊന്നും ആലൊചിക്കാതെ ഞാൻ പിടിച്ച മുയലിന്നു കാലു നാൽ എന്നു പറയുന്നതു തല്ക്കാലം ഭക്ഷിക്കുന്ന വെള്ളത്തപ്പിന്റെ രുചിയെന്നല്ലാതെ മറ്റൊന്നും പറവാൻ കാണുന്നില്ല.

ഇനി ഇഷ്ടത്തെക്കുറിച്ചുകൂടെ അല്പം പറഞ്ഞുകൊള്ളുന്നു. ഇഷ്ടമെന്നതു മനസ്സിന്റെ വാഞ്ഛയെക്കുറിച്ചു പറയുന്നതും ഏകഇഷ്ടമെന്നാൽ എതിരില്ലാത്ത ഇഷ്ടമെന്നും രണ്ടു ഇഷ്ടമെന്നാൽ എതിരിഷ്ടം എന്നും ആകുന്നല്ലൊ.

മശിഹായിൽ രണ്ടിഷ്ടം ഉണ്ടായിരുന്നുവെന്നും തന്റെ മനുഷ്യഇഷ്ടംതന്റെ ദൈവെഷ്ടത്തിന്നു കീഴ്പ്പെട്ടു അനുസരണപ്പെട്ടിരുന്നുവെന്നും താങ്കൾ പറഞ്ഞിരിക്കുന്നസ്ഥിതിക്കു മശിഹായിലുള്ള മനുഷ്യഇഷ്ടം തന്നിലുള്ള ദൈവെഷ്ടത്തിന്നു എതിരായിരുന്നുവെന്നും മനുഷ്യഇഷ്ടത്തിന്നു ദൈവെഷ്ടത്തൊടു എതിൎപ്പാൻ ശക്തിയില്ലാഞ്ഞതിനാൽ ദൈവെഷ്ടത്തിന്നുകീഴ്പ്പെട്ടു അനുസരണപ്പെട്ടിരുന്നുവെന്നും വരുന്നില്ലയൊ. ദൈവെഷ്ടത്തിന്നു എതിരായുള്ളസകലവും പാപമെന്നും പാപംഎന്നതു പ്രവൃത്തിയിൽ മാത്രംഅല്ല. മനസ്സിന്റെ വാഞ്ഛയിലുംകൂടെ ഇരിക്കുന്നുവെന്നും ക്രിസ്ത്യാനിമാൎഗ്ഗം പൊതുവെ പഠിപ്പിക്കുമ്പോൾ മശിഹായുടെമനുഷ്യത്വം പ്രവൃത്തിയിൽ ഇല്ലെങ്കിലും മനസ്സിന്റെ വാഞ്ഛയിൽ പാപം ചെയ്തുഎന്നു പറയുന്നതിനു താങ്കൾ ഭയപ്പെടുന്നില്ലയൊ? മശിഹായെ പാപിയാക്കിയാലും വായിപ്പട ജയിക്കണമെന്നു വിചാരിക്കുന്നതു മഹാപാതകമെന്നു അറിഞ്ഞുകൊൾക.

എന്നാൽ "എന്റെഇഷ്ടം അല്ല എന്നെഅയച്ചവന്റെ ഇഷ്ടം അത്രെ ചെയ്യാൻ ഞാൻസ്വൎഗ്ഗത്തിൽനിന്നു ഇറങ്ങിവന്നു" എന്നിപ്രകാരമുള്ള വേദവാക്യങ്ങളെക്കുറിച്ചു ചിലർ തങ്ങളുടെ സ്വന്തശക്തിയാൽ പ്രത്യുക്തിയായിനിൎമ്മിച്ചവയും പൊൻതുരാലിപ്പു മുതലായവയാൽ അലങ്കരിച്ചവയുമായ ചിലപുതിയ ഇംഗ്ലിഷുവ്യാഖ്യാനങ്ങളാൽ ഇപ്രകാരമുള്ള സംശയത്തിന്നു ഇടയായിരുന്നെങ്കിൽ കാൎയ്യക്ക ഭംഗിയില്ലാത്തവയും പുതി

യസഭകൾ ഉണ്ടാകുന്നതിനുമുമ്പ ഉണ്ടായവയും ആണെന്നിരുന്നാലും മെ വാൎമയുള്ളവരാൽ എഴുതപ്പെട്ട ചില പഴയ സുറിയാനിഗ്രന്ഥങ്ങൾ പരിശോധിച്ചാൽ ഇപ്രകാരമുള്ളതെററിന ഇടവരുന്നതല്ല. മശിഹായെ പാപിയാക്കിതീൎപ്പാനുള്ള യാതൊരുവ്യാഖ്യാനവും യുക്തിയും അവയിൽ കാണുന്നതുമല്ല. "എന്റെ ഇഷ്ടമല്ല എന്നെ അയച്ചവന്റെ ഇഷ്ടം" എന്ന പറഞ്ഞിരിക്കുന്നതു തന്നിൽ രണ്ടിഷ്ടം ഉണ്ടായിരുന്നുയെന്നും അവ തമ്മിൽ എതിരായിരുന്നുയെന്നും കാണിപ്പാൻ അല്ല. താൻ മനുഷ്യകുലത്തിന്റെ ഒരു പ്രതിപുരുഷനാകയാൽ ആകപ്പാടെയുള്ള മനുഷ്യവൎഗ്ഗത്തിന്റെ ഇഷ്ടത്തെ അത്രെ എന്റെ ഇഷ്ടം എന്നപറഞ്ഞിരിക്കുന്നതു. "എന്റെ ഇഷ്ടം അല്ല എന്നെ അയച്ചവന്റെ ഇഷ്ടം അത്രെ ചെയ്വാൻ ഞാൻ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്നു"യെന്ന താങ്കൾ എടുത്തുപറഞ്ഞിരിക്കുന്നതു തന്റെമനുഷ്യത്വത്തിന്റെ ഇഷ്ടത്തെക്കുറിച്ചല്ലെന്ന വെളിപ്പെടുന്നു. എന്തെന്നാൽ സ്വൎഗ്ഗത്തിൽനിന്ന ഇറങ്ങിവന്നവന്റെ ഇഷ്ടമായിട്ടത്രെ ഇവിടെപറഞ്ഞിരിക്കുന്നതു. സ്വൎഗ്ഗത്തിനിന്നു ഇറങ്ങിവന്നതു ദൈവത്വം അല്ലാതെ മനുഷ്യത്വംഅല്ലല്ലൊ അങ്ങിനെതന്നെ. ൧. കൊറി. ൧. ൧൩. ൽ "മശിഹാ ഭാഗിക്കപ്പെട്ടിരിക്കുന്നുവൊ" എന്നപറഞ്ഞിരിക്കുന്നതു പാപം ചെയ്യെണമെന്നും പാപം ചെയ്യരുതെന്നും മനുഷ്യരെ രക്ഷിക്കെണമെന്നും രക്ഷിക്കരുതെന്നും മറെറുമുള്ള എതിരിഷ്ടങ്ങളൊ അഭിപ്രായവ്യത്യാസങ്ങളൊ മശിഹായിൽ ഇല്ലാതിരുന്ന പ്രകാരം കക്ഷിഭേദങ്ങളൊ അഭിപ്രായവ്യത്യാസങ്ങളൊ എതിർവാദങ്ങളൊ കൊറിന്തു സഭയിൽ ഉണ്ടാകുവാൻ അൎഹതയില്ലെന്നുകാണിപ്പാൻ ആകുന്നുയെന്ന സഹൃദയന്മാർ എവരും സമ്മതിക്കാതിരിക്കയില്ല. പൂൎവ്വകാലങ്ങളിൽ സഭകൾതമ്മിൽതൎക്കിച്ച പിരിവാനുള്ള കാരണങ്ങൾ ഏകസ്വഭാവം രണ്ടു സ്വഭാവം ഏകഇഷ്ടം രണ്ടിഷ്ടം എന്നിപ്രകാരമുള്ള വിഷയങ്ങളിൽ ആയിരുന്നുയെന്ന താങ്കൾ അറിഞ്ഞിട്ടില്ലയൊ. ഈ വിഷയങ്ങളെക്കുറിച്ച ചിലസഭക്കാർ തമ്മിൽ പോരാടിയതു സാരാംശത്തിൽ ഇല്ലാതെ ഒന്നെന്നും രണ്ടെന്നും സംഖ്യയെക്കുറിച്ചുള്ള വായ്പടമാത്രം ആയിരുന്നുയെന്നചില വിശ്രുതന്മാരുടെ പുസ്തകങ്ങളാൽ അറിയുന്നു. രണ്ടെന്നുള്ളസംഖ്യയെ സ്ഥാപിപ്പാനായിട്ടു താങ്കൾ ഇപ്പൊൾ ഒരുപുതിയ പട ആരംഭിച്ചതിൽ അത്ഭുതപ്പെടുന്നു വായ്പടമാത്രമൊ സാരാംശത്തിലും കൂടെയൊ എന്ന അറിയുന്നില്ല. തുടരുമെങ്കിൽ തുടരും.

൧൬ാം ഇടവത്തിൽ എഴുതീട്ടുള്ള അസോസിയേഷ്യൻ
കടച്ചീട്ടുകൾക്കു വിവരം.

| | | | |
|---|---|---|---|
| ൧. | അയ്യമ്പനാട്ടു പാലാൽ വൎക്കി ഇട്ടൻ. | രൂപാ | ൫൦ |
| ൨. | ചെങ്ങന്നൂർ കരുവേലിൽ മാത്തൻകോശി | ടി. | ൫൦ |
| ൩. | കരുവാററാ മണച്ചിറക്കൽ ഗീവറുഗീസുകത്തനാർ | ടി. | ൨൫ |
| ൪. | മാവേലിക്കര പനച്ചമൂട്ടിൽ ഗീവറുഗീസു അലക്സാണ്ടർ | ടി. | ൨൫ |
| ൫. | കല്ലൂപ്പാറെ ഉമ്മറെപ്പടിക്കൽ ഉമ്മൻ അവിരാ | ടി. | ൨൫ |



## മലങ്കര സുറിയാനി സഭ.

ഈ പൂർവിക സഭയുടെ ചരിത്രം എഴുതുന്നഭാവത്തിൽ ആരംഭിച്ചിട്ടു നവീകരണ കർത്താക്കളെ മുഖസ്തുതിചെയ്യുന്ന ലേഖനങ്ങൾ മലയാളമിത്രത്തിൽ തുടർച്ചയായി പ്രസിദ്ധപ്പെടുത്തികാണുന്നു. അതിന്റെ എഴുത്തുകാരനായി പേർ വച്ചിരിക്കുന്ന എം. ജെ. സി. എന്നാൾ ആരായിരുന്നാലും കേവലം വ്യാജം പറഞ്ഞു മുഖസ്തുതി ചെയ്യുന്നതിനു വിരുതനാണെന്നു പറവാൻ പല ലക്ഷ്യങ്ങൾ അദ്ദേഹത്തിന്റെ ലിഖിതത്തിൽ ഉണ്ടെന്നു പറവാൻ ഞാൻ സംശയിക്കുന്നില്ലാ. മലങ്കര സുറിയാനിക്കാരിൽ പഴമ പരിചയമുള്ള വൃദ്ധന്മാരുടെ അറിവിൽപെട്ടിട്ടുള്ള ചില സംഗതികളെ ഒന്നിനൊന്നായി വ്യവഹരിച്ചിട്ടുണ്ടെങ്കിലും അവയെക്കുറിച്ചും ഖണ്ഡിച്ചു പറവാൻ പുറപ്പെട്ടാൽ വൃഥാ തർക്കങ്ങൾക്കു ഇടവരുന്നതാകകൊണ്ടു എന്റെ സൂചകം ഒന്നുരണ്ടു സംഗതികളെ മാത്രമെ സംബന്ധിപ്പിക്കുന്നുള്ളു.

നവീകരണകർത്താവായ അബ്രഹാം മല്പാന്റെ അനന്തിരവൻ മത്യൂസശെമ്മാശിനും സതീർത്ഥ്യൻ ഗാത്തൻശെമ്മാശിനും മദ്രാസിലെ പഠിത്തത്തിൽവച്ചു "അവരുടെ ദൈവഭക്തിക്കു മാറ്റു കൂടിവന്നിരുന്നു" എന്നും മത്യൂസശെമ്മാശു "സുറിയാനി സഭയിലെ കളകളെയൊക്കെ വേരോടെ പറിച്ചു അതിന്റെ പൂർവിക ശുദ്ധതയിലേക്കും കൂട്ടുകെട്ടില്ലാത്ത വിശ്വാസത്തിലേക്കും കൊണ്ടുവരുന്നതിനു പരദേശത്തെക്കുപോയി" എന്നും മിത്രത്തിൽ എഴുതിയിരിക്കുന്നു.

രണ്ടു ശെമ്മാശന്മാരുടെയും ചരിത്രം പറവാൻ ഇനിക്കു നിശ്ചയമില്ലെങ്കിലും മത്യൂസശെമ്മാശിന്റെ ഉള്ളിൽ മദ്രാസു പാഠകശാലയിലെ പഠിത്തത്തിൽവച്ചു വർദ്ധിച്ചതും നവീകരണത്തെ സ്ഥാപിക്കുവാൻ അദ്ദേഹത്തെ ഉത്സാഹിപ്പിച്ചതുമായ "ദൈവഭക്തി"യുടെ വിവരങ്ങളും വായനക്കാരെ ധരിപ്പിക്കുവാൻ ഞാൻ പ്രയാസപ്പെടാം.

ഈ മത്യൂസശെമ്മാശിന്റെ വിദ്യാഭ്യാസഫലത്തെക്കുറിച്ചു കഴിഞ്ഞുപോയ റെവറന്തു ഹെൻറിബെക്കർ (ജൂനിയർ) സായ്പവർകൾ ൧൮൫൮ ഏപ്രിൽ ൧൯-ാം മെയി ൧-ാം നു-കളിൽ ഉട്ടക്കമണ്ടിൽ ഉണ്ടായ ദക്ഷിണ ഇന്ത്യാമിഷ്യനരി കൊൺഫറൻസ എന്ന സംഘത്തിൽ ഇപ്രകാരം പ്രസംഗിച്ചു: "ഇപ്പഴത്തെ ബിഷൊപ്പന്മാരിൽ ഒരുവൻ (മത്യൂസശെമ്മാശായിരുന്ന മാർ അത്താനാസ്യോസ) നമ്മുടെ പാഠകശാലയിൽ വെടിപ്പായി ഇംഗ്ലീഷുപഠിച്ചു എങ്കിലും ദൈവശുശ്രൂഷക്കു അയോഗ്യനെന്നു കണ്ടു നമ്മാൽതള്ളപ്പെട്ടു. (ടി. സംഘത്തിന്റെ പ്രൊസിഡിങ്ങസ ൩൮-ാം പുറം)

ഹെൻറിബെക്കർ സായ്പു പറഞ്ഞതു യഥാർത്ഥമാണെങ്കിൽ പഠിച്ചു ദൈവഭക്തിവർദ്ധിക്കുന്നവരെ "ദൈവശുശ്രൂഷക്കു അയോഗ്യരെന്നു" നിശ്ചയിച്ചുതള്ളുന്നതു ചർച്ചമിഷ്യൻസമൂഹത്തിന്റെ മര്യാദയായിരിക്കണം അതല്ലെങ്കിൽ ഒരു ശെമ്മാശു മദ്രാസിൽവച്ചു ദൈവഭക്തനായിതീർന്നു എന്നുള്ള എം. ജെ. സിയുടെ വാക്കു വെറും മുഖസ്തുതിയും വ്യാജവും ആയി

തിക്കണം. ഇതിൽഏതാണ വരുവാൻ എളുപ്പമെന്ന വായനക്കാരെ എം. ജെ. സിയൊ പറഞ്ഞുതന്നാൽകൊള്ളാം.

ഒരുവേള ബേക്കർസായ്പു പറഞ്ഞതു വിവരക്കേടാണെന്ന പറയുമെങ്കിൽ, വേറൊരു മിശ്ശ്യനരിസായ്പിന്റെ മദാമ്മയാൽ എഴുതപ്പെട്ടതും ൧൮൭൦ൽ കോട്ടയം ചർച്ചമിഷ്യൻ അച്ചുക്കൂട്ടത്തിൽ അച്ചടിക്കപ്പെട്ടതുമായ "ഡെഡൊൺ,, എന്ന ഇംഗ്ലീഷപുസ്തകം ൬൩ാം പുറംക്കൂടെ വായിക്കട്ടെ- അവിടെപറയുന്നതു: "ഈ പള്ളികൾക്കു (സുറിയാനി പള്ളികൾക്കു) ഇപ്പൊൾ മൂന്ന മെത്രാന്മാർ ഉണ്ട . . . . . . അവരിൽ ഒരുവന്റെ പഴയ ചരിത്രം പലൎക്കും അറിവുള്ളതാണ. അയാൾ ഈ നാട്ടുകാരനാണ തന്റെ സമക്ലാസ്സുകാരനായ വേറൊരു യുവാവിനൊടുക്കൂടെ മദ്രാസിൽ പഠിപ്പാൻ അയക്കപ്പെട്ടു കുറെകാലംപഠിക്കയും തന്റെമനസ്സിനെ അറിവുകൊണ്ടു നിറക്കയും ചെയ്തശേഷം, അയാൾ പിശാചിന്റെ കണിയിൽ വീണു. അതിനാൽ അയാൾ പഠിച്ചിരുന്ന പാഠകശാലയിൽ നിന്നുതള്ളപ്പെട്ടു- അനന്തരം അയാൾ അന്ത്യോഖ്യായ്ക്കുപുറപ്പെട്ടു പല പ്രകാരത്തിലും മാൎഗ്ഗത്തിലും പാത്രിയൎക്കീസു താമസിച്ചിരുന്ന മഠത്തിൽ എത്തി. തിരുവിതാംകൂറിലെ സുറിയാനിപള്ളികളിൽ അന്നൊരു മെത്രാപ്പൊലീത്താ ഉണ്ടായിരുന്നു എന്നു അയാൾ അറിഞ്ഞിരുന്നു എങ്കിലും സ്ഥാനം പ്രാപിക്കുവാൻതക്ക മാൎഗ്ഗത്തിൽ കാൎയ്യങ്ങൾബോധിപ്പിച്ചു ഈ നാട്ടിലെക്കു മടങ്ങിവന്നു,,

ഈപുസ്തകം വിശ്വസിക്കപ്പെടാവുന്നപക്ഷം എം. ജെ. സി. "ദൈവഭക്തി" എന്ന വാക്കിന്റെ അൎത്ഥം മനസ്സിലാക്കിയിരിക്കുന്നതു "പിശാചിന്റെകണിയിൽ വീഴുന്ന" തിനൊടു തുല്യമായിട്ടാണെന്നുതോന്നുന്നു. മദ്രാസിലെ ദൈവഭക്തിയ്ക്കും ഈ ദൃഷ്ടാന്തങ്ങൾ മതിയാകും- ഇനി വഴിയാത്രയിലെ ദൈവഭക്തിക്കുക്കൂടെ ഒരു ദൃഷ്ടാന്തം പറഞ്ഞേക്കാം. ഇവിടെനിന്നു മറ്റീനു പോയപ്പൊൾ മത്ത്യൂസ ഒരു ശെമ്മാശ്ശനായിരുന്നു എന്നു എം. ജെ. സി. സമ്മതിക്കുന്ന ആശ്ശെമ്മാശ്ശു മൂസലിൽ ചെന്നപ്പൊൾ അന്നു അവിടെ മിഷ്യനരിയായിരുന്ന സി. പി. ബാഡ്ജർ എന്നസായ്പു പറയുന്നതുക്കൂടെ കേട്ടുകൊൾവിൻ. ആ സന്ദൎഭത്തിൽ മൂസലിലെ സുറിയാനിക്കാർ എന്നൊടു പറഞ്ഞതിനെ ഞാൻ വെടിപ്പായി ഓൎക്കുന്നു. അതു എന്തെന്നാൽ കറുത്തപട്ടക്കാരനായ (ശെമ്മാശല്ല) മത്ത്യൂസ മൂസലിൽ വന്നപ്പൊൾ അയാൾവളരെ ബുദ്ധിശാലിയും ലത്തീൻകാരൊടു തൎക്കിപ്പാൻ വിദ്വാനുമെന്നു കണ്ടപ്പൊൾ മൂസലിലെ യാക്കൊബ്യർ അയാളുടെ വാക്കുചാതുൎയ്യത്തിൽ മയങ്ങി അവരുടെപള്ളിയിൽ കുറുബാന ചൊല്ലുവാൻ അയാളൊടു അപേക്ഷിച്ചു- ഒരുപത്തമെത്രാന്റെ കയ്യു തന്റെ തലയിൽ വച്ചു കൈവെപ്പു കിട്ടിയതാണെന്നു കാരണംപറഞ്ഞു കുറെനാളെക്കു അയാൾമടിച്ചു, തന്റെ സമജാതിക്കാരുടെ ഭക്തിപൂൎവ്വമായ അപേക്ഷകൊണ്ടു അയാൾഒടുവിൽ മൂസലിൽ കുൎബ്ബാനചൊല്ലി,, (കൊലൊനിയാൽ ചൎച്ചക്രൊനിക്കൾസ- ൧൮൪൯- ഡിസംബർ- പുറം ൪൭൬)

ദൈവഭക്തിവൎദ്ധിക്കുമ്പൊൾ ശെമ്മാശ്ശസ്ഥാനം താനെകത്തനാരുസ്ഥാനമാകുമെന്നും ചെമ്മാശ്ശു തനിക്കുഅധികാരമില്ലാത്ത കുൎബ്ബാനചൊ

ല്ലുവാൻ അധികാരം പ്രാപിക്കുമെന്നും കൂടെ എം. ജെ. സി. വിചാരിക്കുന്നുണ്ടായിരിക്കുമൊ?

ഇതുപോലെ ഒന്നല്ല അമ്പതു അബദ്ധങ്ങൾ എം. ജെ. സിയുടെ ലേഖനങ്ങളിൽ കാണിപ്പാനുണ്ട. മരിച്ചുപോയ ആളുകളെ ആക്ഷേപിക്കുവാൻ ഇനിക്കു വല്ലരെ വ്യസനവും ഉണ്ട. പുലികിടന്നേടത്തു പുലിയും പട്ടുകിടന്നേടത്തു പട്ടും കിടന്നൊട്ടെ എന്നു കരുതി എം. ജെ. സി. മൌനമായിരുന്നുകൊണ്ടാൽ ആരുടെയും ദ്രോഹങ്ങൾ വെളിപ്പെടുന്നതല്ലന്നു മാത്രാന്തരകാലം പറഞ്ഞുനിറുത്തുന്നു.

എന്നു സി. ജെ. എം.

## മിഷ്യനരിമാരും സുറിയാനി സഭയുടെ ഉയൎച്ചയും

സുറിയാനി സഭയുടെ ഉയൎച്ചയ്ക്കു ഞാൻകഴിഞ്ഞ പത്രികയിൽ ചില മാൎഗ്ഗങ്ങൾ ചൂണ്ടികാണിച്ചിരുന്നതിനെ സംബന്ധിച്ചു, അതുഎന്റെ തനതഭിപ്രായം എന്നല്ലാതെ ഒരുസമുദായം ഒട്ടുക്കുള്ള വിചാരം അല്ലന്നും, "ഇംഗ്ലീഷപാദ്രിമാർ സുറിയാനിസഭയുടെ സാക്ഷാൽ സ്നേഹിതന്മാരും അതിന്റെ ഉയൎച്ചയ്ക്കും എഴുന്നെല്പിനുമായി അദ്ധ്വാനിക്കയും പ്രാൎത്ഥിക്കയും ചെയ്യുന്നവരുമാകുന്നു"എന്നും മലയാളമിത്രം പ്രസ്താവിക്കുന്നു.

പാദ്രിമാരെക്കുറിച്ചു ഞാൻപറഞ്ഞതു എന്റെതനതു അഭിപ്രായമാണന്നു വായനക്കാർ വിചാരിച്ചു പൊകരുത. ൧൮൭൬-ൽ മാവേലിക്കരപള്ളിയിൽ കൂടിയ സുറിയാനി സമുദായ സംഘത്തിന്റെ നിശ്ചയം വായിച്ചാൽ ഇതുമലങ്കര ഇടവകയുടെ അഭിപ്രായമാണന്നു ബോധപ്പെടും. മലങ്കരഇടവകയുടെ പൊതുവായ അഭിപ്രായം ഞാൻ പ്രസ്താവിച്ചതുകൊണ്ട എന്നൊടു രുഷിയെന്താ

ഇംഗ്ലീഷ പാദ്രിമാർ സുറിയാനിസഭയുടെ ഉയൎച്ചയ്ക്കു അദ്ധ്വാനിക്കുന്നവരാകുന്നു എന്നുള്ള മിത്രത്തിന്റെ അഭിപ്രായം, " ഉയൎച്ച " എന്നപദത്തിന്റെ അൎത്ഥത്തിൽ സുറിയാനിക്കാരെ ഇംഗ്ലീഷാക്കി ഉയൎത്തുക എന്നുകൂടി കരുതിയിട്ടുണ്ടെങ്കിൽ, പരമാൎത്ഥമാണന്നു ഞാനും സമ്മതിക്കുന്നു. "പുത്തൻകൂറ്റുകാരും എടത്തുട്ടുകാരും തിരുസഭയിൽ ചെരുവാൻ " വൎഷംതൊറും ദൈവാരാധന നടത്തിവരുന്ന റൊമ്മാമെത്രാന്മാരും പാദ്രിമാരും ഈഅൎത്ഥത്തിൽ സുറിയാനിക്കാരുടെ സ്നേഹിതന്മാരും അവരുടെ ഉയൎച്ചക്കും എഴുന്നെല്പിനുംവേണ്ടി അദ്ധ്വാനിക്കയും പ്രാൎത്ഥിക്കയും ചെയ്യുന്നവരും ആകുന്നു. അതിനാൽ റൊമ്മാക്കാരൊടു എത്രനന്ദിക്കു സുറിയാനിക്കാർ കടപ്പെട്ടിരിക്കുന്നുവൊ അത്രത്തൊളം ചൎച്ചമിഷ്യനരിമാരൊടും കടപ്പെട്ടിരിക്കുന്നു പക്ഷെ‌ൽ അല്പം ഭേദം ഉണ്ടായെക്കും റൊമ്മാക്കാർ സുറിയാനി സഭയെ ഉപദ്രവിക്കയും ദ്രോഹിക്കയും ചെയ്തുഎങ്കിലും അവർ കൊഴകൂട്ടയിൽ തങ്കകാശും മറ്റുമായി പലദ്രവ്യസഹായങ്ങൾ സുറിയാനിക്കാൎക്കു ചെയ്തുകൊടുത്തു. മിഷ്യനരിമാരൊ പൂൎവ്വസ്വത്തും വല്യവരും കൊടുത്തസ്വത്തും അടങ്ങിയ സിമ്മനാരിമെമ്പൂട്ടിനു കൊടാലി പ്രയൊഗിച്ചു സകലവും എടുത്തുകൊണ്ടു പൊകയാണ ചെ

യുള്ളൂ. ഈ വലിയ ഉപകാരത്തിനു മിഷ്യനറിമാരോടു വല്ലപ്രത്യക്ഷകൃതജ്ഞതയ്ക്കു അവകാശമുണ്ടെങ്കിൽ അതിനുംകൂടെ സുറിയാനിക്കാർ കടപ്പെട്ടിരിക്കുന്നു.

ഈ വക ചരിത്രസംഭവങ്ങളെ ചൂണ്ടികാണിച്ചു പാദ്രിമാർ സുറിയാനിസഭയ്ക്കു ദ്രോഹികളാകുന്നു എന്നു ഞാൻ കാണിച്ച ന്യായങ്ങൾക്കു മിത്രം ഒരു സമാധാനവും പറയാതെ, പാദ്രിമാർ സ്നേഹിതന്മാരാകുന്നു എന്നു കണ്ണുമടച്ചു വിശ്വസിച്ചു കൊള്ളണമെന്നു മാത്രം പറഞ്ഞിരിക്കുന്നതിനെ സമ്മതിപ്പാൻ ഞാൻ തല്ക്കാലം തയ്യാറല്ല. "നിങ്ങൾക്കെന്നാ അറികയുണ്ടോ, വിഗാരിയച്ചൻ പറയുന്നതു കേട്ടാൽ മതി" എന്നു റോമ്മാക്കാർ ഉപദേശിക്കുന്നതുപൊലെ അല്ലാതെ മിത്രത്തിന്റെ ഈ വാക്കിനു ഒരു ബലവുമില്ല.

സാക്ഷാൽ സുറിയാനിക്കാരൻ

## സുറിയാനി സഭയിലെ മതസംഗതികൾ ൯-ാം സംഗതി

പ്രിയപത്രാധിപരെ!

മേലെഴുതിയ തലവാചകത്തോടുകൂടി തങ്ങളുടെ സഹജീവിയായ "മലയാളമിത്രം" എന്നപത്രത്തിന്റെ ൮-ാം പുസ്തകം ൮-ാം ലക്കത്തിൽ കെ. എന്നൊരുവനാൽ എഴുതപ്പെട്ട ലേഖനം ഞാൻ വായിച്ചു. അതിൽ "നിങ്ങൾ സൌഖ്യപ്പെടുവാനായിട്ടു തമ്മിൽ തമ്മിൽ പിഴകളെ ഏറ്റുപറവിൻ എന്ന യാക്കൊ- ൫: ൧൬-ാം വാക്യം കുമ്പസാരത്തിനു ഒരാധാരമായി വരുന്നതെങ്ങിനെ- ആ വാക്കുകളിൽ നിന്നു കുമ്പസാരം ഒരു കൂദാശയെന്നൊ പട്ടക്കാരോടു പാപം ഏറ്റുപറയെണ്ടതെന്നൊ സങ്കല്പിച്ചത ഏതു ന്യായത്തിലെന്നു മനസ്സിലാകുന്നില്ല. തമ്മിൽ തമ്മിൽ ഏറ്റുപറയണമെന്നുള്ളതിൽ നിന്നു പട്ടക്കാരൊടു കുമ്പസാരിക്കുന്ന മര്യാദ എത്രമെൽ ഞെക്കിപിഴിഞ്ഞാലും വരുമൊ" എന്നിപ്രകാരം പറഞ്ഞിരിക്കുന്നതിനാൽ ലെഖകൻ സുറിയാനിസഭയുടെ അംഗമല്ലെന്നും "മാമോദീസ്സായും കുറുബാനയും രക്ഷയ്ക്കു ആവശ്യമുള്ളതെന്നു വേദപുസ്തകം കൊണ്ടു ഏവനും അറിഞ്ഞുകൊള്ളാവുന്നതാണ്" എന്നു അദ്ദേഹം സമ്മതിക്കുന്നതിനാലും അവരണ്ടും മാത്രം കൂദാശകളായി വിചാരിപ്പാൻ പാടൊള്ളു എന്നു അംഗ്ലിയാസഭ ഒഴികെ മറ്റൊരുസഭക്കാരും നിശ്ചയിച്ചിട്ടില്ലാത്തതുകൊണ്ടും അംഗ്ലീയാസഭയുടെ വിശ്വാസത്തിനും ആചാരങ്ങൾക്കും വിപരീതങ്ങളായവ പ്രസിദ്ധീകരിക്കുന്നതിനു അനുവദിക്കപ്പെടാത്ത "മലയാളമിത്ര"ത്തിൽ ആ ലേഖനം പ്രസിദ്ധീകരിച്ചു കാണുന്നതിനാലും കെ. എന്ന ലേഖകൻ അംഗ്ലിയാസഭയുടെ ഒരു അംഗമാണെന്നും സ്പഷ്ടമാകുന്നു.

അദ്ദേഹത്തിന്റെ ലേഖനത്തിൽ സൂചിപ്പിച്ചിരിക്കുന്നതായി ഞാൻ ഗ്രഹിച്ചിരിക്കുന്നത, സുറിയാനിക്കാർ പട്ടക്കാരോടു കുമ്പസാരിക്കുന്നതും കുമ്പസാരത്തെ കൂദാശയായി എണ്ണുന്നതും തെറ്റാണെന്നും യാക്കൊ ൫: ൧൬-ാം വാക്യം അതിലേക്കു തെളിവായി വരികയില്ലെന്നും ആ വാക്യത്തിന്റെ അർത്ഥം "തൊമ്മനും ചാണ്ടിയും തമ്മിൽ പിഴച്ചാൽ താന്താ

ങ്ങളുടെ തെറ്റിനെ അന്യോന്യം ഏറ്റുപറഞ്ഞു മാപ്പു ചോദിക്കേണ്ടുന്നതിനെ കുറിച്ചാകുന്നു എന്നാണ.” ഇതിൽ വാക്യത്തിന്റെ അൎത്ഥത്തെ സംബന്ധിച്ചു ലേഖകനാകട്ടെ “സുറിയാനി മതസംഗതികൾ” ചമച്ച മല്പാനാകട്ടെ ഉള്ള അഭിപ്രായങ്ങളെപ്പറ്റി ഒന്നുംതന്നെ ഇപ്പോൾ പറയുന്നതിനു ഞാൻ തുനിയുന്നില്ല. കുമ്പസാരം ക്രിസ്ത്യാനികൾക്കു ആവശ്യമുള്ളതെന്നും അതൊരു ക്രൂദാശയായി അംഗീകരിക്കണമെന്നും ഉള്ളവയെ കുറിച്ചുമാത്രം പറയുവാൻ ഞാൻ വിചാരിക്കുന്നു. മാമോദീസായും കുറബാനായും രക്ഷയ്ക്കു ആവശ്യമുള്ളവയെന്നു വേദപുസ്തകം കൊണ്ടറിയാം എന്നു ലേഖകൻ പ്രസ്താവിച്ചിരിക്കുന്നു. അവരണ്ടും മാത്രമെ ക്രൂദാശകളായിട്ടുള്ളു എന്നു അദ്ദേഹം ഉൾപ്പെട്ട അംഗ്ലിയാസഭ വിചാരിക്കയും ചെയ്യുന്നു. അതിനാൽ രക്ഷയ്ക്കു ആവശ്യമായതിനെ ക്രൂദാശകളായി എണ്ണണമെന്നു അദ്ദേഹം സമ്മതിക്കുന്നതായി വിചാരിക്കേണ്ടിയിരിക്കുന്നു. പാപം മോചിക്കപ്പെടുന്നു എങ്കിൽ രക്ഷയുണ്ടെന്നുള്ളതു നിസ്സംശയമാണല്ലോ. അതിനാൽ പട്ടക്കാരോടു കുമ്പസാരിച്ചു അവർ പാപങ്ങളെ മോചിച്ചാൽ മോചനം ലഭിക്കുമെന്നു സുറിയാനിക്കാർ വിശ്വസിക്കുന്നേടത്തോളം കുമ്പസാരത്തിൽനിന്നു—എന്നുവച്ചാൽ പാപം ഏറ്റുപറഞ്ഞ പട്ടക്കാർ പാപമോചനം കൊടുക്കുന്ന ആ കൎമ്മത്തിൽനിന്നു—രക്ഷയുണ്ടെന്നു മാത്രമെ സുറിയാനി സഭക്കാകട്ടെ അതുപോലെ വിശ്വസിക്കുന്ന മറ്റേതൊരുസഭക്കാകട്ടെ പറയുവാൻ പാടൊള്ളൂ. മോചനം ലഭിക്കുന്നില്ലായെങ്കിൽ പട്ടക്കാർ പാപങ്ങളെ മോചിക്കണമെന്നുള്ളതും അവരോടു പാപങ്ങളെ പറയണമെന്നുള്ളതും വളരെ അനാവശ്യമായിട്ടുള്ള സംഗതികൾ ആണെന്നു ഏവനും സമ്മതിക്കേണ്ടിയിരിക്കുന്നു. നേരെമറിച്ചു മോചനം ഉണ്ടെങ്കിൽ അതുമൂലം രക്ഷയുണ്ടെന്നും രക്ഷയുണ്ടെങ്കിൽ കുമ്പസാരം ഒരുക്രൂദാശയായി അംഗീകരിക്കേണ്ടതാണെന്നും ലേഖകൻസമ്മതിക്കയും ചെയ്യുന്നു. ആസ്ഥിതിക്കു അംഗ്ലിയാസഭയിൽ ഉൾപ്പെട്ട അദ്ദേഹം സുറിയാനിക്കാർ അപ്രകാരം ചെയ്കയും വിചാരിക്കയും ചെയ്യുന്നതു തെറ്റാണെന്നു സൂചിപ്പിച്ചതിന്റെ കാരണം എന്തെന്നാലോചിക്കുന്നതിൽ പട്ടക്കാർ മോചിച്ചാൽ മോചനം ലഭിക്കുമെന്നു അംഗ്ലിയാസഭ വിശ്വസിക്കുന്നില്ലാത്തതിനാലാണെന്നു പ്രത്യക്ഷപ്പെടുന്നു. എന്നാൽ അപ്രകാരം അംഗ്ലിയാസഭ വിശ്വസിക്കുന്നതായിരുന്നാൽ സുറിയാനിസഭയെക്കുറിച്ചു പറയുംപോലെ അംഗ്ലിയാസഭയും തെറ്റിയിരിക്കുന്നു. അങ്ങിനെ വിശ്വസിക്കുന്നതിൽ അംഗ്ലിയാസഭ തെറ്റിയിട്ടില്ലെങ്കിൽ സുറിയാനിസഭയും തെറ്റിയിട്ടില്ലെന്നു ലേഖകൻ സമ്മതിക്കാതെ നിവൃത്തിയില്ല. അതിലേക്കു ഞാൻ രണ്ടുതെളിവുകളെ മാത്രം ഹാജരാക്കുവാൻ വിചാരിക്കുന്നൊള്ളു. ആതെളിവുകളെ പരിശോധിച്ചു കുമ്പസാരം ഒരുക്രൂദാശയായി എണ്ണുന്നതുകൊണ്ടും പട്ടക്കാരോടു കുമ്പസാരിക്കുന്നതുകൊണ്ടും സുറിയാനിസഭയോ അപ്രകാരം എണ്ണാത്തതിൽ അംഗ്ലിയാ സഭയോ തെറ്റിയിരിക്കുന്നതെന്നു വായനക്കാർ വിധിക്കട്ടെ.

൧. അംഗ്ലിയാസഭയെ ഭരിപ്പാനായി പട്ടക്കാർ പട്ടംകൊടുക്കുന്ന

അവസരത്തിൽ മെല്പട്ടക്കാരനും കൂടിവന്നിരിക്കുന്ന പട്ടക്കാരും പട്ടക്കാരന്റെസ്ഥാനം ഏൽക്കുന്ന ഓരോരുത്തന്റെ തലയിന്മെല വെവ്വെറെ കൈകളെ വെക്കയും സ്ഥാനംഏൽക്കുന്നവർ വിനയത്തോടെ മുട്ടുകുത്തി നില്ക്കുമ്പോൾ മെല്പട്ടക്കാരൻ "ഞങ്ങളുടെ കൈവെപ്പിനാൽ ഇപ്പൊൾ നിനക്ക ഏല്പിക്കപ്പെട്ടതായുള്ള ദൈവത്തിന്റെ സഭയിൽ പട്ടക്കാരന്റെ സ്ഥാനത്തിനും പ്രവൃത്തിക്കും പരിശുദ്ധാവിനെ കൈക്കൊൾക. നീ ആരുടെ പാപങ്ങളെ മോചിക്കുന്നുവൊ അവ മോചിക്കപ്പെടുന്നു. നീ ആരുടെ പാപങ്ങളെ പിടിക്കുന്നുവൊ അവ പിടിക്കപ്പെടുന്നു - - - - -" എന്നിപ്രകാരം പറയണമെന്നു അംഗ്ലിയാസഭയിൽ നിത്യം ഉപയൊഗിച്ചുവരുന്ന കൊമൻപ്രെയ്യാർ എന്ന പള്ളിക്രമപുസ്തകത്തിൽ പറയപ്പെട്ടിരിക്കുന്നു. ഇതിൽ മെല്പട്ടക്കാരൻ പട്ടക്കാർക്ക പരിശുദ്ധാത്മാവിനെ കൂടെയും നല്കുന്നതായികാണുന്നു. പരിശുദ്ധാത്മാവിനെ കൈക്കൊണ്ട മേൽപ്രകാരം അധികാരം കിട്ടിയിരിക്കുന്ന പട്ടക്കാർ പാപങ്ങളെ "മോചിക്കാതെയും" പിടിക്കാതെയും ഇരിക്കയൊ അപ്രകാരം മോചിക്കയും പിടിക്കയും ചെയ്യുന്നതായിരുന്നാൽ അതിൽനിന്ന മോചനവും പിടുത്തവും ഇല്ലന്നുവരികയൊ ചെയ്യുന്നെങ്കിൽ ഇപ്രകാരം ഒരുകാര്യ്യം വെണമെന്നു അംഗ്ലിയാസഭ നിശ്ചയിച്ചിരിക്കുന്നത ഒരുമഹാവലിയ തെറ്റിപ്പെന്ന വിചാരിപ്പാനാണ അധികം ന്യായം.

൨- മെല്പറഞ്ഞ പുസ്തകത്തിൽതന്നെ പട്ടക്കാർ രോഗികളെ ചെന്നു കാണുന്ന വിഷയത്തിൽ രോഗി തന്റെമനസ്സാക്ഷി യാതൊരു വലിയ കാര്യ്യംകൊണ്ടു ചഞ്ചലപ്പെടുന്നു എന്നറിഞ്ഞാൽ "അവൻചെയ്തപാപങ്ങളെ പ്രത്യേകംഅറിയിക്കെണമെന്നു" ബുദ്ധിപറകയും അവൻഅങ്ങിനെ "പാപത്തെ അറിയിച്ചശേഷം" (വിനയത്തൊടും നല്ലമനസ്സൊടും അവൻ അറിയിച്ചാൽ) പട്ടക്കാരൻ അവനു പാപമോചനത്തെ അറിയിക്കുന്നതിൽ "ഇനിക്ക നമ്മുടെ കർത്താവായ യെശുമശിഹായാൽ ന

ൻ. പട്ട അവന്റെ അധികാരംകൊണ്ട പിതാവിന്റെയും പുത്ര

ല്ലു. വും പരിശുദ്ധാത്മാവിന്റെയും നാമത്തിൽ ഞാൻനിനക്ക നി

ന്റെ. പാപങ്ങളെ ഒക്കയും മോചിക്കുന്നു- ആമെൻ" എന്നുചൊല്ല

ന്റെ പറഞ്ഞിരിക്കുന്നു- ഇതിൽനിന്ന രോഗിതന്റെ പാപങ്ങളെ

ണമെന്നു . ി പട്ടക്കാരനൊടു പറയണമെന്നും പട്ടക്കാരൻ അവന്റെ

പ്രത്യേകമാ മോചിക്കണമെന്നും അംഗ്ലിയാസഭ നിശ്ചയിച്ചിട്ടുണ്ടെന്നു

പാപങ്ങളെ ൿ. ും ഉണ്ടൊ? ഇതും സുറിയാനിസഭ പട്ടക്കാരൊടു കുമ്പ

ള്ളതിനു വല്ല തക്ക. സാരിക്കണമെന്നു നിശ്ചയിച്ചിട്ടുള്ളതും തമ്മിൽ വ്യത്യാസമെന്തെന്നു എന്റെ നോട്ടത്തിൽ ഏ. ത്തുന്നില്ല- സുറിയാനിസഭയിൽ "പട്ടക്കാരൊടുകുമ്പസാരിക്കുന്ന മര്യ്യാദ" സ്വാകൊ- ൫. ന്നാം വാക്യം എത്രമെൽ തെറ്റിപിഴിഞ്ഞാലും വരുമൊ എന്നുചൊദിച്ചിരിക്കുന്ന ലെഖകൻ, അംഗ്ലിയാസഭയിൽ ആ മര്യ്യാദ തെറ്റിപിഴിയാതെ വരുത്തിയ്യു ഏതുവാക്യത്തെലാണെന്നും കാണിച്ചുതരെണ്ടതാണ- ആ പാസൊക്കാതനൊ സുറിയാനിസഭയ്ക്കും ഉപയൊഗിതമല്ലെന്നു ലെഖകൻ വിചാരിക്കുമൊ-

മെല്പറഞ്ഞ രണ്ടു തെളിവുകളാൽതന്നെ പട്ടക്കാരൊടു കുമ്പസാരിക്ക

ണമെന്നും പട്ടക്കാർ പാപങ്ങളെ മോചിക്കണമെന്നും അവർ മോചിച്ചാൽ മോചനം ലഭിക്കുമെന്നും അതുമൂലം രക്ഷയുണ്ടാകുമെന്നും അംഗ്ലിയാസഭ വിശ്വസിച്ച അപ്രകാരം ആ സഭ തന്റെ നടപടിക്രമങ്ങളെ സ്ഥിരപ്പെടുത്തിയിരിക്കുന്നു എന്ന തെളിവാകുന്നു. അതിനാൽ കുമ്പസാരംകൊണ്ടു രക്ഷയുണ്ടെന്നു വിശ്വസിക്കുന്നടത്തോളം സുറിയാനിസഭ തെറ്റിയിട്ടില്ലെന്നു ലേഖകനു പറയുവാനെ മാർഗ്ഗമുള്ളു. രക്ഷക്കു ആവശ്യമുള്ളതിനെ ഒരു ക്രദാശയായി അംഗീകരിക്കണമെന്നു അദ്ദേഹം സമ്മതിക്കുന്നതായും ഞാൻ കാണിച്ചല്ലൊ. ആയതുകൊണ്ടു കുമ്പസാരത്താൽ രക്ഷയുണ്ടെന്നു വിശ്വസിച്ചിട്ടും കുമ്പസാരത്തെ ഒരുക്രദാശയായി എണ്ണാത്തതിൽ അംഗ്ലിയാസഭ തെറ്റിയിരിക്കുന്നു എന്നു സമ്മതിച്ചപാകയൊ, അതല്ലെങ്കിൽ അരച്ചിടിച്ചാൽ മുഖത്തുതെറിക്കുമെന്നു വിചാരിച്ചുമിണ്ടാതെ ഗ്രഹിക്കയൊ ചെയ്യാതെ പട്ടക്കാരൊടു കുമ്പസാരിക്കയും പട്ടക്കാർപാപങ്ങളെ മോചിക്കയും അതിൽനിന്നു രക്ഷയുണ്ടെന്നു വിശ്വസിക്കയും കുമ്പസാരത്തെ ഒരു ക്രദാശയായി എണ്ണുകയും ചെയ്യുന്നതിൽ സുറിയാനിസഭ തെറ്റിയിരിക്കുന്നു എന്നുപറയുവാൻ കെ. എന്ന ലേഖകൻ പുറപ്പെട്ടതും ഒരുവക ധീരതതന്നെ, അദ്ദേഹം അംഗ്ലിയാസഭയിൽ ഉൾപ്പെട്ടവനാണെങ്കിലും ആ സഭയുടെ വിശ്വാസക്രമങ്ങളെയും നടപടിക്രമങ്ങളെയും മുഴുവനായി ഗ്രഹിക്കാതെ മറ്റു സഭകളിൽ ഉള്ളവയെക്കുറിച്ചു ആക്ഷെപിപ്പാൻ പത്രംമൂലം പുറപ്പെട്ടത ഒട്ടും ബുദ്ധിയായില്ലെന്നും അപ്രകാരമുള്ള അദ്ദേഹത്തിന്റെ ലേഖനം അംഗ്ലിയാസഭയിൽ ഉൾപ്പെട്ട ചർച്ചമിഷ്യൻ സമൂഹത്തിന്റെ വകയായ മലയാളമിത്രത്തിൽ പ്രസിദ്ധം ചെയ്യാൻ അനുവദിച്ചത മിത്രാധിപരുടെ ഒരു ആലോചനക്കുറവാണെന്നും പറയുവാനെ ഞാൻ വഴികാണുന്നുള്ളു.

കെ. എന്നലേഖകൻ ഞാൻ അഭിപ്രായപ്പെട്ടപ്രകാരം അംഗ്ലിയാസഭയുടെ ഒരംഗമല്ലെങ്കിൽ എന്റെ ഈ ലേഖനം അദ്ദേഹത്തെ ബാധിക്കുന്നതല്ലെന്നുംകൂടി പറഞ്ഞുകൊള്ളുന്നു.

സി. ജെ. സി.

## വിത്സൻബിഷോപ്പും സുറിയാനിസഭയും.

സത്യം വെളിപ്പെട്ടാലും സിദ്ധാന്തം ഒഴിച്ചുകളവാൻ മലയാളമിത്രത്തിനു ഒട്ടും തൃപ്തിയില്ലെന്നു കാണുന്നതിൽ ഞങ്ങൾ വ്യസനിക്കുന്നു. വിത്സൻബിഷോപ്പു അവർകൾ ഫവ്വ്നമൊ_ൽ സുറിയാനിസഭയിൽ വരുത്തുവാൻ ആലോചിച്ച ആറുക്രട്ടം സംഗതികൾ ഇന്നിന്നവയെന്നു മിത്രം ആദ്യം പ്രസ്താവിച്ചിരുന്നവ "ഒക്കെത്തുറു കേട്ടു എഴുതിയതും സാരമായ ഭാഗങ്ങളെ മറച്ചു ഒന്നിനൊന്നായി വ്യവഹരിച്ചു പത്രവായനക്കാരെ തെററായി ധരിപ്പിച്ചതും ആയിരുന്നു" എന്നു ഞങ്ങൾ കഴിഞ്ഞ പത്രികയിൽ പ്രസ്താവിച്ചിരുന്ന അഭിപ്രായത്തെ ആക്ഷേപിക്കുവാൻ മിത്രം വീണ്ടും പുറപ്പെട്ടിരിക്കുന്നു. ബിഷോപ്പിന്റെ ആറുക്രട്ടം ആലോചനകൾ ഹൌവാർഡ സായ്പിന്റെ പുസ്തകത്തിൽനിന്നു ഇംഗ്ലീഷിലും മലയാളത്തിലും മിത്രം പകർത്തിയിരിക്കുന്നു. പരിന്ത്രൈസിലും അറബിയിലുംകൂടെ എഴുതിയാലും ഇതു ബിഷോപ്പിന്റെ സ്വന്തവാചകമാണെന്നു തെളിയുകയില്ല. ബിഷോപ്പിന്റെ ആലോചനകളെ പല എഴുത്തുകാരും അവരുടെ വാക്കിൽ ചുരുക്കം എഴുതിയിട്ടുകാണും. ഹൌവ്വാർഡ എവിടെ നിന്നു പകർത്തി എന്നു പറഞ്ഞിട്ടില്ല. അദ്ദേഹം എഴുതിയിരിക്കുന്നതു ബിഷോപ്പിന്റെ വാക്കിന്റെ ശരിപകർപ്പാണെന്നു വിചാരിക്കുവാൻ മിത്രം യാതൊരു കാരണവും കാണിച്ചിട്ടില്ല. അതു പല എഴുത്തുകാരും എഴുതി

യിട്ട പുസ്തകത്തിന്റെ പകൎപ്പല്ലെന്നു എങ്ങനെ പറയാം.

തൎക്കത്തിൽ പ്രവേശിക്കുന്നതിനുമുമ്പായി ഒരു തൎക്കം തെളിയിക്കേണ്ട സമ്പ്രദായംകൂടെ മിത്രാധിപർ അവരെ പഠിപ്പിക്കേണ്ടിയിരിക്കുന്നു. ഇന്ത്യൻ തെളിവാക്ടാകുന്ന ൧൮൭൨-ലെ ൧-ാം നമ്പ്ര ആക്ടു ൬൨ മുതൽ ൬൫ വരെ വകുപ്പുകളെ മിത്രാധിപർ ആദ്യമായി പഠിച്ചിട്ടു തൎക്കിക്കേണ്ടതായിരുന്നു. എന്തെന്നാൽ നിയമപ്രകാരം തെളിവുകൾ ഒന്നാംതരം തെളിവു (പ്രൈമറി എവിഡൻസ്) എന്നും രണ്ടാംതരം തെളിവു (സെക്കണ്ടറി എവിഡൻസ്) എന്നും രണ്ടുപ്രകാരം ഉണ്ടു. ഒന്നാംതരം തെളിവു ഇല്ലെന്നൊ കിട്ടുവാൻ മാൎഗ്ഗമില്ലെന്നൊ ആദ്യമായി ബോധ്യപ്പെടുത്തിയശേഷം അല്ലാതെ രണ്ടാംതരം തെളിവുകളെ സ്വീകരിക്കുവാൻ നിയമം അനുവദിക്കുകയില്ല. ഇത്രത്തോളം മിത്രാധിപർ ആദ്യമായി ഗ്രഹിച്ചുംകൊണ്ടു താഴെ എഴുതിയിരിക്കുന്നവയെ വായിക്കട്ടെ.

ഞങ്ങളും മിത്രവും തമ്മിലുള്ള തൎക്കം പിതസൻബിഷോപ്പിന്റെ ആലോചനകൾ "സുറിയാനിസഭയുടെ വിശ്വാസത്തെയും പ്രാചീനനടപടിയെയും ഭേദപ്പെടുത്തുന്നതും സഭയുടെ സ്വാതന്ത്ര്യത്തെ പൈങ്കോകു അന്യാധീനപ്പെടുത്തുന്നതും" ആണെന്നും അല്ലെന്നും ആകുന്നു. ആണെന്നുള്ളതിനു ലക്ഷ്യമായി പട്ടത്തിനു ശിഷ്യന്മാരുടെ സൎട്ടിഫിക്കെറ്റുവേണമെന്നും പള്ളികൾക്കു ചില സാല്യസാരെ കേൾപ്പിക്കണമെന്നും മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന ക്രമക്കേടാണെന്നും പള്ളിക്രമങ്ങളിൽ മാറ്റങ്ങളും വ്യത്യാസങ്ങളും വരുത്തണമെന്നും ബിഷോപ്പു തന്റെ ആലോചനകളിൽ സൂക്ഷ്മമായി പ്രസ്താവിച്ചു എന്നു ഞങ്ങൾ കാണിച്ചു. ബിഷോപ്പിന്റെ ആലോചനകളിൽ ൧-ാം അൎത്ഥം വരുത്തുന്നവാചകം ഇല്ലെന്നാണ മിത്രത്തിന്റെ വാദം. ഇതിൽ തീൎച്ചപ്പെടുത്തുവാനുള്ളതു ഞങ്ങൾ പകൎത്തിയ വാചകമൊ മിത്രം പകൎത്തിയ വാചകമൊ ഏതാണ ബിഷോപ്പിന്റെ, സാക്ഷാൽവാക്കു എന്നാകുന്നു.

സുറിയാനിസഭയോടു ബിഷോപ്പു തന്റെ ആലോചനകളെ ആദ്യമായി പ്രസ്താവിച്ചതു പ്രസംഗംമൂലമായിരുന്നു. അതു കോട്ടയത്തും കണ്ടനാട്ടും വെച്ചുണ്ടായി. രണ്ടും പ്രസംഗം ഒന്നുതന്നെ ആയിരുന്നു. ആ പ്രസംഗം വാക്കിനുവാക്കായി ഇന്നു കാണ്മാനുണ്ടൊ ഉണ്ടെങ്കിൽ ൧-ാം സംഗതി എങ്ങിനെ എഴുതിയിരിക്കുന്നു എന്നു നിജപ്പെടുത്തുമ്പോൾ തൎക്കം തീൎന്നുപോകും. ആ പ്രസംഗം മിഷ്യൻ പ്രസ്സിൽ അച്ചടിച്ച പുസ്തകത്തിൽനിന്നു ഞങ്ങൾ പകൎത്തി കാണിച്ചിരിക്കുമ്പോൾ തൎക്കം അറ്റില്ലെന്നു ഇനി ആൎക്കു പറയാം. സംഭവം അടങ്ങിയ അസ്സൽരേഖയാണ ഞങ്ങളുടെ ലക്ഷ്യം. മിത്രം ആശ്രയിച്ചിരിക്കുന്നതൊ സംഭവകാലശേഷം ജനിച്ചവനായ ഒരു ഹൌവ്വാൎഡ എവിടെനിന്നൊ പകൎത്തി എഴുതിയ ഒരു പിൻകാലചരിത്രവുമാണ. ഞങ്ങൾ ഒന്നാംതരം തെളിവും മിത്രം രണ്ടാംതരം തെളിവും ഹാജരാക്കിയിരിക്കുന്നു. ഞങ്ങളുടെ ഒന്നാംതരംതെളിവു വാസ്തവമല്ലെന്നൊ നിൎമ്മിതമാണെന്നൊ കാണിച്ചു ഹൌവ്വാൎഡിനെ അലമാരിയിൽനിന്നു ഇറക്കിയിരുന്നെങ്കിൽ ഞങ്ങൾ സമാധാനം പറയേണ്ടിയിരുന്നെനെ. ഒന്നാംതരം തെളിവിന്റെ വാസ്തവത്തെ നിഷേധിപ്പാൻ മിത്രത്തിനു ത്രാണിയില്ലെങ്കിൽ ഉടൻ നിയമനിൎമ്മാണസഭയ്ക്കു എഴുതി അയച്ചു തെളിവാക്ടിൽനിന്നു മേലെഴുതിയ നാലഞ്ചുവകുപ്പുകൾ റദ്ദുചെയ്യിക്കട്ടെ.

ബിഷോപ്പിന്റെ വാചകം എന്താണെന്നു അറിവാൻ ആ മനുഷ്യന്റെ പ്രസംഗമൊ ഹൌവ്വാൎഡ മുതലായ പിൻകാലചരിത്രക്കാരുടെ വാക്കൊ ഏതാണ വിശ്വസിക്കേണ്ടതു എന്നു നേരെനോക്കിപറയട്ടെ. പറഞ്ഞ ആൾ നേരെ നില്ക്കുമ്പോൾ അയാൾ പറഞ്ഞതു എന്താണെന്നറിവാൻ അയാളോടല്ലാ അയൽപക്കത്തുകാരനോടാണ ചോദിക്കേണ്ടതെന്നുള്ള പൊട്ടയുക്തി ൧-ാം പത്തൊമ്പതാം ശതാബ്ദത്തിൽ പൊതിയഴിക്കേണ്ടതല്ലായിരുന്നു.

ബിഷോപ്പിന്റെ ആലോചനകളെ മറിച്ചു ഇല്ലാത്തതു ചേൎത്തു ആളുകളെ തെറ്റായി ധരിപ്പിക്കുവാൻ ഉത്സാഹിച്ചതു ഞങ്ങളാണെന്നു മിത്രം തീൎച്ചപ്പെടുത്തിയിരിക്കുന്നതു ആലോചിക്കുമ്പോൾ ബിഷോപ്പിന്റെ വചനമായി ഞങ്ങൾ പകൎത്തിയിരുന്ന ഭാഗം ഒന്നുകിൽ ശരിപകൎപ്പല്ലന്നൊ അല്ലെങ്കിൽ ഞങ്ങൾ പറഞ്ഞതുപോലെ ഒരു പുസ്തകം ഉണ്ടായിട്ടില്ലെന്നൊ മിത്രം വിചാരിക്കുന്നതായി കാണുന്നു. കൊള്ളാം ബഹുരസംതന്നെ. ഹെ പത്രാധിപരെ ഓൎത്തുവായിക്ക. ബിഷോപ്പു മരിച്ചുപോയി എങ്കിലും അദ്ദേഹത്തിന്റെ നാവു ഇന്നും ഉള്ളതുകൊണ്ടു ഞങ്ങൾ പകൎത്തിയതു ബിഷോപ്പിന്റെ സ്വന്തവാചകം ആണെന്നു ആ ബിഷോപ്പിനെകൊണ്ടുതന്നെ പറയിക്കുവാൻ ഞങ്ങൾക്കു ഇപ്പോഴും തയ്യാറായിരിക്കുന്നു. നിങ്ങൾക്കു ധൈൎയ്യം ഉണ്ടൊ? ഞങ്ങളുടെ ശക്തിക്കു തക്കവണ്ണം ചുരുങ്ങിയസംഖ്യ ഇതിലേക്കു പന്തയം വെക്കുവാൻകൂടെ ഞങ്ങൾ തയ്യാറുണ്ടു. മി

ക്ക കുറെശ്ശ അറിയാം. അതുരണ്ടുമല്ലാഞ്ഞു. വേറെ ഇവിടെ സാധാരണ നടപ്പുള്ള ഭാഷകളിൽ ഒന്നുമല്ലായിരുന്നു. പ്രൊട്ടസ്റ്റാന്റു പള്ളിയിൽ വളരെ പഴക്കമുള്ള ഒരാൾ എന്റെ അടുക്കൽ ഉണ്ടായിരുന്നു അദ്ദേഹത്തോടു ഞാൻ ചോദിച്ചിട്ടു സാല്ലു പറഞ്ഞതു മലയാള ഭാഷയാണെന്നു അദ്ദേഹം മറുപടി പറഞ്ഞതു കേട്ടുഞാൻ നന്നാ അതിശയിച്ചുപോയി മഴക്കീറിലെ എഴുത്തു ഇനിക്കു അറിവാൻ പാടില്ലെന്നു പറഞ്ഞപോലെ കപ്പലേൽ വന്നമലയാള ഭാഷയായിരിക്കും അതൊഞാൻ സുറിയാനികാരനാകകൊണ്ടു ഇനിക്കു ആഭാഷ മനസ്സിലാകയില്ലായിരിക്കമൊ എന്നുസംശയിച്ചു വെറെ പലരോടും ചോദിച്ചാറെ മേട്ടിമാക്ക ഇംഗ്ലീഷു മനസ്സിലാകുന്നതുപോലെ അത്രത്തോളം തന്നെഇല്ല ചിലതൊക്കെ മനസ്സിലായെയുള്ളു എന്നു അവരും പറഞ്ഞു മറുഭാഷയിൽ ശുശ്രൂഷ നടത്തുന്നുഎന്നുംപറഞ്ഞുസുറിയാനികാരക്കുകുററംപറയുന്നഅശപ്പിട്ടുമിയിൽ കേട്ടിട്ടു പോലുമില്ലാത്ത ഭാഷയിൽ ശുശ്രൂഷ നടത്തുന്ന ഇവരെ കുറിച്ചു എന്താണ ഒന്നുംപറയാത്തതു. പക്ഷെ ചോറുപോകുമെന്നു ഭയന്നായിരിക്കാം അശപ്പിരവർകൾ ഏതുകൂട്ടകാരനെന്നു അദ്ദെഹം പറഞ്ഞിട്ടില്ലാ എങ്കിലും ഈ പാതാളഭാഷയിൽ ശുശ്രൂഷ നടത്തുന്ന കൂട്ടത്തിൽ ഉൾപ്പെട്ടവനാണെങ്കിൽ ഇപ്രകാരം മനുഷ്യരെ ബുദ്ധിമുട്ടിക്കാതെ വല്ല തഴ്ച്ചമകാരെക്കൂടെ കൊണ്ടു പള്ളിയിൽ ശുശ്രൂഷ നടത്തുവാൻ അവരോടു ശിപാർശി ചെയ്യണമെന്നു അശപ്പിഅവർകളൊടു ഇനിക്കു ഒരപെക്ഷയുണ്ടു.

തിരുവനന്തപുരത്തുനിന്നു ഒരുസുറിയാനിക്കാരൻ.

സാരൊപദേശങ്ങൾ

ഒരുവൻ തന്റെ സ്വഭാവത്തെ പരിഷ്ക്കരിക്കണമെങ്കിൽ, തെററിപ്പോകുമ്പൊൾ ആ തെററിനെ ഏററുപറവാൻ ശീലിക്കണം.

അനുതാപം എന്നുപറഞ്ഞാൽ വെറുംദുഃഖം ആകയില്ല. അനുതാപത്തിൽ വളരെദുഃഖം ഉണ്ടാകാവുന്നതും ഉണ്ടാകാത്തതും ഉണ്ടു. ചിലക്കു അനുതാപത്താൽ പരമാത്മമായ ഹൃദയസന്തോഷവും ചിലക്കു അഗാധമായ മനസ്താപവും ഉണ്ടാകാം. രണ്ടിലും ആക്ഷേപമില്ലാ ഒരു ഭാഗത്തുവെറും ദുഖവും ഒരുഭാഗത്തു പൂർണ്ണസന്തോഷവും ഉണ്ടായതുകൊണ്ടു മാത്രം അനുതാപമാകയില്ല എന്നാലൊ പ്രകൃതിയെ ആകപ്പാടെ മാററുവാൻ തക്കവണ്ണം മനസ്സുഭേദപ്പെട്ടാൽ അതിനെ അനുതാപമെന്നു പറയാം എന്നുഒരു ബിഷൊപ്പു പറയുന്നു.

ലോകം എത്ര നിസ്സാരമായി വിചാരിച്ചാലും ആത്മാവിനെ ഭാഗിയായി നടത്തിപ്പാൻ ലൌകീകം ഒഴിച്ചു കൂടാത്തതാകുന്നു. ലോകം ഉപേക്ഷിക്കുന്നതിനായി നിയമിക്കപ്പെടുന്ന ദൈവാലയങ്ങളും യോഗങ്ങളും ലൌകീകാശ്രയം കൂടാതെ ഉണ്ടാകുന്നില്ലാ. സുവിശെഷ പ്രസംഗികൾ തങ്ങളുടെ വെലയുടെ രക്ഷക്കു ധനവാന്മാരെ മുഖസ്തുതി പറയെണ്ടി വരുന്നു. ആത്മികമായ സംഘങ്ങൾക്കു ഉൽകൃഷ്ടതയുണ്ടാകെണമെങ്കിൽ ലോകത്തിൽ ഉന്നതന്മാരും മാന്യന്മാരുമായവരെ സെവിക്കണം. അതുകൊണ്ടു ധനത്തിലും ഐശ്വൎയ്യത്തിലും ഒരു ദിവ്യത്വം അന്തർഭവിച്ചിട്ടുണ്ടു. എങ്കിലുംഒരു

## മലങ്കര ഇടവകപ്പത്രിക.

### പത്രിക വിലവിവരം.

| | | രൂപാ | ചക്രം |
|---|---|---|---|
| ഒരു കൊല്ലത്തേക്കു | | ൧ | ൧൪ |
| ഒററപ്രതിക്കു | | ,, | ൮ |

### പരസ്യക്കൂലി

| | | | |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൨ |
| പിന്നെ എല്ലാം പ്രാവശ്യങ്ങൾക്കും | ടി | ,, | ൧ |

## NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പണം അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചുടിപ്പുര മാനേജർക്കു മെൽവിലാസം വെച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പറ്റുന്നവർ മുൻകൂറായി വരി അടെക്കേണ്ടതാകുന്നു. വരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലും മതിയാവും.

### പരസ്യം.

മലങ്കരസുറിയാനി സുവിശേഷ സമൂഹംവക ഏതെങ്കിലും ദ്രവ്യസഹായം ചെയ്യുന്നതു കൈപ്പറ്റുന്നതിനു സിക്രട്ടറി സസ്നേഹപുരസ്സരം കാത്തിരിക്കുന്നു.

### വിഷപ്പട്ടി കടിക്കുന്നതിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴു ദിവസത്തിനകം ഒരു ഗുളിക ഇഞ്ചിനീരിൽ സേവിച്ചു മൂന്നുദിവസത്തെ പഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പഥ്യത്തിന്റെ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ കോട്ടയത്തു സുറിയാനി സെമ്മനാരിയിൽ വില്പാനുണ്ടു. ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങിക്കൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS
KOTTAYAM

വൻ തന്റെ ആത്മാവിന്റെ കാൎയ്യങ്ങളെ വെടിഞ്ഞു ലൌകികത്തെ ആരാധിക്കയും അതുമൂലം ആത്മാവിനോടും ദൈവത്തോടുമുള്ള കടമയെ മറക്കയും ചെയ്യുമ്പോൾ അവന്റെ വിചാരം തെറ്റി പാപത്തിൽ വീണുപോകും

## വൎത്തമാനങ്ങൾ

ഗവൎണ്ണർ സായ്പു മദ്രാസിലെ ഗവൎണ്ണരായ ലോൎഡ വെൻലോക്ക സായ്പു അവർകൾ പരിവാരങ്ങൾ സമേതം തിരുവിതാംകൂർ രാജ്യം സന്ദൎശിപ്പാൻ നിശ്ചയിച്ചു ഇപ്പോൾ മദ്ധ്യത്തിൽ എത്തിയിരിക്കുന്നു. ഈ ലാ: ഫെ ൨-ാം൹ കോട്ടയത്തു എത്തും ഇവിടെ ഇംഗ്ലീഷ സിമ്മനാരി, ഇൻസ്റ്റിറ്റ്യൂഷൻ, സുറിയാനി സിമ്മനാരി വലിയപള്ളി മുതലായ ഒന്നുരണ്ടു പള്ളികൾ ആദിയായ സ്ഥലങ്ങളെ ദൎശിച്ചു അന്നുതന്നെ കൊച്ചിക്കു പോകുന്നതാണ. കൊച്ചിയിൽ നിന്നും തിരുവനന്തപുരത്തു എത്തി ദക്ഷിണ വഴിയായി മദ്രാസിലേക്കു മടങ്ങിപ്പോകും. കോട്ടയത്തു സായ്പിന്റെ എതിരേല്പിനു വളരെ ഒരുക്കങ്ങൾ ചെയ്തുവരുന്നു.

---

അമേരിക്കാ സുറിയാനി മെത്രാപ്പോലിത്താ മാർ തിമോത്തിയോസ അവർകൾ യൂറോപ്പിൽ നിന്നു തന്റെ പുതിയലോകത്തിലെ ഇടവകയിൽ പ്രവേശിച്ചിരിക്കുന്നു. അമേരിക്കായിൽനിന്നു ഞങ്ങൾക്കു കിട്ടിയിട്ടുള്ള ഒരു ദിന വൎത്തമാന പത്രത്തിൽ ഇദ്ദേഹത്തിന്റെ ചിത്രംകാണ്മാനുള്ളതു കൂടാതെ തന്നെപിന്തുടരുന്ന അഞ്ചു മിഷ്യൻ സ്ഥലങ്ങളും പള്ളികളും പതിനായിരം ജനങ്ങളും ഇപ്പോൾ ഉണ്ടെന്നും വളരെപ്പേർ ആദ്ദേഹത്തെ ചേരുവാൻ താല്പൎയ്യപ്പെട്ടിരിക്കുന്നു എന്നും റോമാമതത്തിലെ ഒരു പ്രധാന കല്ദ്യംപെകാരനായ നൊവൽസ എന്നൊരാൾക്കു മേയമാസത്തിൽ പട്ടംകൊടുത്തു മിഷ്യനറിയായി നിയമിച്ചു അയച്ചിരിക്കുന്നു എന്നും കാണുന്നു.

---

ഒരുമരണം ഇംഗ്ലാണ്ടിലെ പ്രധാന കവിയായിരുന്ന പ്രസിദ്ധപ്പെട്ട ലോൎഡ ടെനിസൻ മരിച്ചുപോയിരിക്കുന്നു.

---

റെസിഡെണ്ട സായ്പ_ മൈസൂർ ഹാനിങ്ങ്ടൻ സായ്പവർകൾ നൊവെംബർ ൧-൹ ഉദ്യോഗം ഒഴികയും മൈസൂർ റിശ സായ്പവർകൾ ചാൎജ്ജ ഏല്ക്കുകയും ചെയ്യുമെന്നറിയുന്നു.

---

മതമത്സരം റഷ്യാഗവൎമ്മെണ്ടു യൂദന്മാരെ ഉപദ്രവിച്ചു വരുന്നു ഇപ്പോൾ റോമാമതക്കാരായ പ്രജകളോടു ചില ഞെരുക്കങ്ങൾ ചെയ്തുവരുന്നു.

---

കന്നംകുളം നിവാസികളായ ജനങ്ങളുടെ വകയായി ആദ്യമെ തന്നെ അവിടത്തെ നാലെക്കാലകൾ ഒരുപിടിക്കു, വൈക്കയും ആ ദിവസേന മുടക്കം കൂടാതെ കത്തിച്ചുവരികയും ചെയ്തിരുന്നു. ഇതിനിടയിൽ അവിടങ്ങളിൽ ചില യോഗ്യന്മാരൊക്കെ അഭിപ്രായപ്പെട്ടിരുന്നത "പെണ്ടു നമ്മുടെ കാൎയ്യക്കാരായിട്ടു പിള്ളകൾ മറ്റും കൂടാതെ നടന്നുവരികയും ഇപ്പോൾ രണ്ടക്ഷരം ഇംഗ്ലീഷ പഠിച്ചു ചില കൂട്ടന്മാരൊക്കെ കൂടി ഈ വക ചില പരിഷ്കാരങ്ങൾ ചെയ്യുന്നതിൽ നമുക്കു ഒരിക്കലും സഹായിക്കേണ്ടാ" എന്നും ആയിരുന്നു. ഭാഗ്യവശാൽ ഈ വകക്കാരിൽ ചിലരൊക്കെ ഈ ഒരു ഏകവിളക്കുകൊണ്ടുള്ള ഉപകാരം കണ്ടറിഞ്ഞു പണസഹായം ചെയ്കയും അറിവുകൊണ്ടു ഇപ്പോൾ ര. ന്യ വിളക്കുകൾ ഏൎപ്പെടുത്തുകയും ചെയ്തിരിക്കുന്നു.

ഇനിയും ധനവാന്മാരും യോഗ്യന്മാരും ആയ ചില ആളുകൾ ഈ വക ഏൎപ്പാടുകളിലേക്കു തിരിഞ്ഞുനോക്കാതെയും ഒരു പൈകൊണ്ടുപോലും സഹായിക്കയില്ല എന്നു തീരെ ഉറച്ചുനില്ക്കുന്നതിനെക്കുറിച്ചു ഏറ്റവും വ്യസനത്തോടുംകൂടെ പറയേണ്ടിയിരിക്കുന്നു. വിശേഷിച്ചു ഈ ൬൮-ാം ആണ്ടിലെങ്കിലും ഇവരുടെ മനസ്സുതിരിയാത്തതിൽവച്ചു എവൎക്കും അതിശയിക്കത്തക്ക ഒരു സംഗതി തന്നെ. സൎവ്വേശ്വരൻ ഈ വക കൂട്ടരുടെ മനസ്സിൽ നല്ലബോധം വരുത്തി കാണിച്ചുതരുമാറാകട്ടെ.

---

പ്രസംഗം രണ്ടാഴ്ചമുമ്പു കോട്ടയം വായനശാലയിൽ വെച്ചു ഡാക്ടർ ഹൊഡ്ജസ ബിഷൊപ്പു അവർകൾ മരണമില്ലായ്മയെപ്പറ്റി ഒരു പാഠകം പറകയുണ്ടായി. വായനശാലയിൽ മാസംതോറും ഓരോ പ്രസംഗം ആദ്യകാലത്തു നടത്തിവന്നതുപോലെ മേലിലും നടത്തിയാൽ നന്നായിരിക്കും.

## ☞ലേഖകന്മാർ ഗ്രഹിപ്പാൻ.

സഹതാപി_ സംഘസമാജികൻ_ നല്ല ചട്ടംകെട്ടൽ, സ്ഥലക്കുറവിനാൽ അടുത്തലക്കത്തിലേക്കു മാറ്റിവച്ചിരിക്കുന്നു.

# ADVERTISEMENTS

## വില്പാനുള്ള പുസ്തകങ്ങൾ.

| | വില ചക്രം |
|---|---|
| ൧ ഷൂക്കകമ്മട്ടി പകെ രണ്ടാംപാഠം. | ൩ |
| ൨ കണക്കുപുസ്തകം | ൨ |
| ൩ മുഴുവൻ നമസ്കാരക്രമം | ൧൬ |
| ൪ നിത്യനമസ്കാരക്രമം | ൮ |
| ൫ നോമ്പിന്റെ നമസ്കാരക്രമം | ൬ |
| ൬ ഒന്നാം ചോദ്യോത്തരം | ൧ |
| ൭ കുർബ്ബാനക്രമം | ൨ |
| ൮ കുട്ടികൾ അഭ്യസിക്കേണ്ട സുശീലങ്ങൾ | ൧ |
| ൯ റോമ്മാ മേലധികാരം The Roman Supremacy | ൭ |
| മതസംഗതികൾ. | ൫ |

മെത്രാച്ചന്മാർ എല്ലാവരുംകൂടി എടുത്തിട്ടുള്ള പടം വില രൂപാ ൧.

### പത്രവരി ദയവായി അയച്ചുതന്നവർ.

ബ: രാമല്ലൂർ പള്ളിയോഗത്തിൽനിന്നും വടക്കെടത്തുഗീവറുഗീസു അവർകൾ വശം രൂപാ ൮

| | | | | |
|---|---|---|---|---|
| രാ_ രാ_ വടക്കെടത്തു ഗീവറുഗീസ | അവർകൾ | രാമല്ലൂര | ,, | ൮ |
| രാ_ രാ_ നെടിയാത്തു പത്രോസ | ,, | തൃപ്പൂണിത്തുറ | ,, | ൮ |

### പിരിപ്പിച്ചുപണം.

| | | | | |
|---|---|---|---|---|
| രാ_ രാ_ എം_ ജി_ അബ്രാഹം സൂപ്രണ്ട | അവർകൾ | എറണാകുളം | ,, | ൮ |
| രാ_ രാ_ സി_ മത്തായി സൂപ്രണ്ട | ,, | ,, | ,, | ൮ |
| രാ_ രാ_ പി_ തൊമ്മൻ വക്കീൽ | ,, | ,, | ,, | ൮ |
| രാ_ രാ_ കെ_ വി_ അബ്രാഹം വാദ്ധ്യാർ | ,, | ,, | ,, | ൮ |
| രാ_ രാ_ പി_ കെ_ തോമ്മാസ വാദ്ധ്യാർ | ,, | മട്ടാഞ്ചേരി | ,, | ൮ |

### സുവിശേഷസമൂഹംവകക്കു ദ്രവ്യസഹായം ചെയ്തിട്ടുള്ളവർ.

| | | | | |
|---|---|---|---|---|
| രാ_ രാ_ കൊച്ചുപാറാട്ട പൌലോസ | അവർകൾ | പുതുപ്പള്ളി | രൂപാ | ൧ |
| രാ_ രാ_ വലിയപാറാട്ട മാത്തു | ,, | ,, | ,, | ൧ |
| രാ_ രാ_ നെടിയാത്തു പത്രോസ | ,, | തൃപ്പൂണിത്തുറ | ,, | ൧ |
| രാ_ രാ_ എ_ ജി_ പോൾ ബി_ എ_ | ,, | ആലുവള്ളി | അണ | ൮ |
| രാ_ രാ_ ഇ_ പി_ പൌലോസ | ,, | ,, | ,, | ൪ |
| രാ_ രാ_ ഐ_ സി_ കോരുത്തു | ,, | ,, | ,, | ൬ |
| രാ_ രാ_ എം_ ടി_ പൌലോസ | ,, | ,, | ,, | ൬ |
| രാ_ രാ_ ഇ_ പി_ [illegible] | ,, | ,, | ,, | ൩ |
| രാ_ രാ_ എം_ സി_ [illegible] | ,, | ,, | ,, | ൨ |
| രാ_ രാ_ കെ_ കെ_ [illegible] | ,, | ,, | ,, | ൨ |
| രാ_ രാ_ പുതുപ്പള്ളിൽ [illegible] ചാക്കോ അവർകൾ | | [illegible] | | [illegible] |

മലങ്കര

# ഇടവകപത്രിക



## മംഗളം.

ലോകത്തിൽ പുകഴും ജനം മുഴവനെൻ ശിഷ്യർക്കളാക്കീടുവാൻ
പോകേണം പുനരെങ്ങുമെ മമഗാദം ചൊന്നീടണം സർവ്വദാ
ഏകാന്തം മടിവന്നിടേണ്ട തവ പിൻ പെത്തുന്ന ചെലഭാഗ്യമെ
നീ യാചിക്കിന്ന മതെതിരിയോന മൊരു പൊൻ സമ്മംഗളം നിത്യവും.

ചെങ്ങന്നൂർ തോമ്മാച്ചെമ്മാശ്ശ



## സുറിയാനി സഭയിലെ മതസംഗതികൾ ൧-ാംസംഗതി

പ്രിയപത്രാധിപരെ, മെലെഴുതിയ തലവാചകത്തോടുകൂടി മലയാളമിത്രം. ൨-ാംപുസ്തകം ൨.ാംലക്കത്തിൽ കെ. എന്ന ഒരുവനാൽ കുമ്പസാരത്തെ കുറിച്ചു എഴുതപ്പെട്ട ആക്ഷേപവും ഇടവകപത്രിക ൯.ാം ലക്കത്തിൽ സി- ജെ- സി എന്ന ഒരുവനാൽ അതിനു പറയപ്പെട്ട പരിഹാരവും ഞാൻകണ്ടു. സുറിയാനിക്കാർ പട്ടക്കാരൊടു കുമ്പസാരിക്കുന്നതു കുമ്പസാരത്തെ ഒരുക്രൂദാശയായി എണ്ണുന്നതും തെററാണന്നും മതസംഗതി പുസ്തകത്തിൽ കുമ്പസാരത്തിനു സാക്ഷിയായി പറഞ്ഞിരിക്കുന്ന യക്കോ. ൫: ൧൬-ാംവാക്യം അതിലേക്കു തെളിവായി വരികയില്ലന്നും കെ അവർകൾ പുറപ്പെടുവിച്ചു വാദമുഖങ്ങളിൽ ആദ്യസംഗതികളെ കുറിച്ചു സി. ജെ. സി. അവർകൾ പറഞ്ഞിട്ടുള്ള യോഗ്യമായ സമാധാനംകൊണ്ടു വായനക്കാരും ചോദ്യക്കാരനും തൃപ്തിപ്പെട്ടിരിക്കുമെന്നു വിശ്വസിക്കുന്നു. എന്നാൽ യാക്കോ. ൫: ൧൬-ാംവാക്യത്തിൻെറ ചേർച്ചയെ കുറിച്ചും ചേർച്ചയില്ലായ്മയെ കുറിച്ചും യാതൊന്നും വിവരിച്ചിട്ടില്ലാത്തതിനാൽ എൻെറ അറിവിൽ പെട്ടതിനെ എഴുതിഅയയ്ക്കുന്നതു താങ്കളുടെ പത്രികയിൽ പ്രസിദ്ധം ചെയ്യുകാണ്മാൻ ആഗ്രഹിക്കുന്നു. യാക്കോ. ൫ ൧൬-ാംവാക്യം ഇവിടെ ചേർക്കുന്നു. "നിങ്ങൾ സൌഖ്യപ്പെടുവാനായി തമ്മിൽ തമ്മിൽ പിഴകളെ ഏററുപറകയും ഒരുത്തനുവേണ്ടി ഒരുത്തൻ പ്രാർത്ഥിക്കയും ചെയ്വിൻ; എന്തുകൊണ്ടെന്നാൽ നീതിമാൻെറ പ്രാർത്ഥനയുടെ ശക്തിവല്യതാകുന്നു." കെ. അവർകൾ ഗുണദോഷിച്ചിരിക്കുന്ന പ്രകാരം വായനക്കാർ പ്രത്യേകം ൧൬ംവാക്യത്തെയും ൧൩-ാംവ ... ൧൮-ാംവാക്യം വരെയുള്ള വാക്യങ്ങളേയും സൂക്ഷിച്ചു വായ

കേണ്ടതാകുന്നു. ഇവകളിൽ രോഗികൾ തൈലാഭിഷേക ക്രമാശുശ്രൂഷയായി പട്ടക്കാരോടു അപേക്ഷിക്ക, സൌഖ്യപ്പെട്ടുവാനായിട്ടു തങ്ങളുടെ പിഴകളെ പട്ടക്കാരോടു ഏറ്റുപറഞ്ഞു അവരുടെ പ്രാൎത്ഥനയ്ക്കായി വാഞ്ഛിക്ക മുതലായി രോഗികൾ ചെയ്യേണ്ടുമുറയേയും പട്ടക്കാർ അവൎക്കുവേണ്ടി പ്രാൎത്ഥിക്ക, തൈലാഭിഷേകത്തിന്റെ ക്രമാശുശ്രൂഷകഴിക്ക, മുതലായി പട്ടക്കാർ ചെയ്യേണ്ടു മുറയേയും, ഇപ്രകാരം പട്ടക്കാർ ചെയ്യാൽ രോഗശാന്തത, പാപമോചനം മുതലായി ഉണ്ടാകുന്ന ഫലങ്ങളെയും ഏലിയാ മുതലായ നീതിമാന്മാരോടു സദൃശപ്പെട്ടുത്തിയിരിക്കുന്ന പട്ടക്കാരുടെ പ്രാൎത്ഥനയുടെ ശക്തിയേയും അതിനുള്ള ദൃഷ്ടാന്തങ്ങളേയും കുറിച്ചു യാക്കോബശ്ലീഹാ പറഞ്ഞിരിക്കുന്നതെന്നത്രെ ഞങ്ങൾ മനസ്സിലാക്കിയിരിക്കുന്നതു. ഇതിൽ ൧൬-ാം വാക്യത്തെ കുറിച്ചു കെ. അവൎകൾ പറഞ്ഞിരിക്കുന്ന വ്യാഖ്യാനം തൊമ്മന്റെ നേരെ ചാണ്ടിയൊ ചാണ്ടിയുടെ നേരെ തൊമ്മനൊ പിഴെച്ചാൽ അവർ അന്യോന്യം തങ്ങളുടെ പിഴകളെ ഏറ്റുപറഞ്ഞു മാപ്പുമേടിക്കയും പ്രാൎത്ഥിക്കയും ചെയ്യണമെന്നുള്ളതിനെ കുറിച്ചു പറഞ്ഞിരിക്കുന്നതെന്നാണല്ലൊ. ചാണ്ടിയും തൊമ്മനും എന്ന രണ്ടു പിഴയാളികളെ കുറിച്ചെന്നല്ലാതെ നീതിമാന്മാരെ കുറിച്ചെന്നല്ല. കെ. അവൎകൾ പറഞ്ഞിരിക്കുന്നതെന്നു വായനക്കാർ ആലോചിക്കേണ്ടതാകുന്നു. "നിങ്ങൾ സൌഖ്യപ്പെട്ടുവാനായിട്ടു തമ്മിൽ തമ്മിൽപിഴകളെ ഏറ്റുപറകയും ഒരുത്തനുവേണ്ടി ഒരുത്തൻ പ്രാൎത്ഥിക്കയും ചെയ്യിൻ; എന്തുകൊണ്ടെന്നാൽ നീതിമാന്റെ പ്രാൎത്ഥനയുടെ ശക്തി വല്യതാകുന്നു." എന്നുള്ളതിൽ "എന്തുകൊണ്ടെന്നാൽ "എന്നുള്ളകാരണപദത്താൽ ഇതിൽ നീതിമാനെന്നു പറഞ്ഞിരിക്കുന്നതു തമ്മിൽ തമ്മിൽ എന്നുള്ള ഇരുവരിൽ ഒരുവനെ കുറിച്ചെന്നു വരുന്നില്ലയൊ. ഇരുവരിൽ ഒരുവൻ നീതിമാനെങ്കിൽ ഏറ്റുപറയേണ്ടതു നീതിമാനോടും പ്രാൎത്ഥിക്കേണ്ടതു നീതിമാനും അല്ലയൊ. എന്നാൽ ൧൭-ാംവാക്യത്തിൽ യാക്കോബുശ്ലീഹാ ഏലിയാ ദീൎഘദൎശിയോടു സദൃശപ്പെട്ടുത്തിയിരിക്കുന്ന നീതിമാനെ കെ. അവൎകൾ പിഴയാളികളായ തൊമ്മനോടും ചാണ്ടിയോടും അത്രെ സദൃശപ്പെട്ടുത്തിയിരിക്കുന്നതു. ഞെക്കി പിഴിഞ്ഞായാലും ഇടിച്ചു പിഴിഞ്ഞായാലും ഇപ്രകാരമുള്ള വ്യാഖ്യാനം പറഞ്ഞുതന്നിട്ടുള്ള കെ. അവൎകൾ വളരെ ശ്ലാഘിക്കപ്പെടേണ്ടവനത്രെ. ൧൪.ം ൧൫.ം വാക്യങ്ങളിൽ പട്ടക്കാർ രോഗിക്കുവേണ്ടി പ്രാൎത്ഥിച്ചു അവനെ എണ്ണപൂശട്ടെ എന്നും വിശ്വാസത്തിന്റെ പ്രാൎത്ഥന രോഗിയെ സൌഖ്യമാക്കുന്നു എന്നും പറഞ്ഞിരിക്കുന്നതിൽ വിശ്വാസത്തിന്റെ പ്രാൎത്ഥനയെന്നുള്ളതു പട്ടക്കാരന്റെ പ്രാൎത്ഥനയെ കുറിച്ചു പറഞ്ഞിരിക്കുന്നതല്ലയൊ അതൊ അതും പിഴയാളികളായ തൊമ്മന്റെയും ചാണ്ടിയുടെയും പ്രാൎത്ഥനയെന്നൊ മറൊറാതൎക്കം ഉണ്ടൊ? വിശ്വാസത്തിന്റെ പ്രാൎത്ഥനയെന്നുള്ളതു പട്ടക്കാരന്റെ പ്രാൎത്ഥനയെ കുറിച്ചു പറഞ്ഞിരിക്കുന്നതെങ്കിൽ ൧൬-ാംവാക്യത്തിൽ പറഞ്ഞിരിക്കുന്ന നീതിമാന്റെ പ്രാൎത്ഥനയെന്നുള്ളതും പട്ടക്കാരന്റെ പ്രാൎത്ഥനയെന്നു പറയുന്നതിനു മടിക്കേണമൊ. സാധാരണയായി നീതിയുള്ളവരെ പട്ടക്കാരായി തിരഞ്ഞെടു

ത്തു വന്നതിനാലും കൈവെപ്പുമൂലം ദൈവത്തിൽനിന്നു അവക്കു നൽവരം ലഭിച്ചിട്ടുള്ളതിനാലും പട്ടക്കാരനെ ഇവിടെ നീതിമാനെന്നു വിളിച്ചിരിക്കുന്നതുകൊണ്ടു യാതൊരു അധികത്വവും വന്നുപോയിട്ടില്ലെന്നത്രെ ഞങ്ങളുടെ അറിവു. മതസംഗതി പുസ്തകത്തിന്റെ ആദ്യത്താളിൽ ഠരാം പുസ്തകം മേലദ്ധ്യക്ഷന്മാർ പരിശോധിച്ചു അനുവദിച്ചതെന്നു പ്രസ്താപിച്ചിരിക്കുന്നതു നിബന്ധനാവു പ്രയോഗിച്ചു അധികോക്തിയെന്നു വിചാരിച്ചു കൊള്ളട്ടൊ എന്നു കെ. അവർകൾ ചോദിക്കുന്നു. സത്യത്തിന്നു കെ. അവർകൾ ഉപയോഗിച്ചു വരുന്ന പദം അധികോക്തിയെന്നു ആയിരിക്കുമൊ. ഇതുഒരു പൂൎവ്വസഭയെയും അതിന്റെ ഉപദേശരീതികളെയും അകാരണമായി ആക്ഷേപിപ്പാൻ പുറപ്പെട്ട കെ. അവർകളുടെ അധിക പ്രസംഗമെന്നു വിചാരിപ്പാനത്രെ അധികന്യായം. .\:

പ്രിയപ്രത്രാധിപരെ! സുറിയാനിസഭയിലെ മതസംഗതികൾ എന്ന പുസ്തകത്തിൽ ഏഴുക്രൂദാശകൾ വിവരിച്ചിരിക്കുന്ന കൂട്ടത്തിൽ മുമ്പിലത്തെ ഉപ്രിശ്മാ എന്നക്രൂദാശ കാണുന്നില്ലെന്നും യാക്കോബായ സുറിയാനിക്കാരുടെ കാനോനായിൽ ഇതുകൂടെ ഏഴുക്രൂദാശകളിൽ ഒന്നായി വിവരിച്ചിട്ടുണ്ടെന്നും മൂറോൻ എന്നതു ഒരു സാധനത്തിന്റെ പേരായിരിക്കുമ്പോൾ അതുഒരു ക്രൂദാശയാകുന്നതു എങ്ങിനെയെന്നു മനസിലാകുന്നില്ലെന്നും മലയാളമിത്രം ൨-ാം പുസ്തകം ൩-ാം ലക്കത്തിൽ കെ. എം. എന്നഒരു ലേഖകൻ ചോദിച്ചിരിക്കുന്നു. ഏഴാംക്രൂദാശയാകുന്ന തൈലാഭിഷേകത്തിന്നു സാധാരണയായി ഉപ്രിശ്മാ എന്നുപേരുപറക പതിവുണ്ടു. ഇതു ഒരുവന്നു ഒരിക്കൽ എന്നുമാത്രമല്ല ആവശ്യപ്പെട്ട അപേക്ഷിക്കുമ്പോൾ ഒക്കയും ചെയ്യാവുന്നതും ചെയ്യുവരുന്നതും ആകുന്നു. ഒരുവന്നു ആദ്യംചെയ്യുന്ന ഉപ്രിശ്മായ്ക്കു മുമ്പിലത്തെ ഉപ്രിശ്മാഎന്നും അവസാനം ചെയ്യുന്നതിനു അവസാനത്തെ ഉപ്രിശ്മാ എന്നും രണ്ടിൽ അധികം ചെയ്യുന്നതിനു ഇടയായാൽ രണ്ടാമത്തെ ഉപ്രിശ്മാഎന്നൊ മൂന്നാമത്തെ ഉപ്രിശ്മാഎന്നൊ ഇങ്ങിനെ സംഖ്യനോക്കിയും പേരുപറയപ്പെടാറുണ്ടു എന്നല്ലാതെ മൂറോൻ മുതലായ ശേഷം ക്രൂദാശകളെ ഒഴിച്ചു ഉപ്രിശ്മായ്ക്കു മുമ്പിലത്തേതും രണ്ടാമത്തേതും അവസാനത്തേതും എന്നിപ്രകാരം പേരുകൊടുത്തു ഉപ്രിശ്മാകൊണ്ടു തന്നെ ക്രൂദാശകളുടെ സംഖ്യതികെക്കുന്നതായി യാക്കോബായ സുറിയാനിക്കാരുടെ കാനോനായിൽ കാണുമെന്നു തോന്നുന്നില്ല. കാനോനായിൽ ഉണ്ടെന്നു അറിയുന്നതായി പറയുന്ന കെ. എം. അവർകൾ അതിന്റെ കേപ്പാലയോനും പാസോകായുംകൂടെ അറിയിച്ചുതന്നാൽകൊള്ളാം. മതസംഗതിപുസ്തകം ചമച്ചആൾ ഒന്നുംഅറിയാതെയും ഒരു ആധാരം കാണാതെയും ഇതൊക്കെ എഴുതിപിടിപ്പിച്ചു എന്നൊ കെ. എം. അവർകൾ വിചാരിക്കുന്നതു. കാനോൻ കെ. എം അവർകളുടെ കൈവശം തന്നെഅല്ലാ വേറെയും സ്ഥലങ്ങളിൽ കണ്ടേക്കാമെന്നു അറിഞ്ഞുകൊണ്ടാൽ കൊള്ളാം. മൂറോൻ എന്നതു ഒരു സാധനത്തിന്റെ

എന്നു കെ. എം. അവർകൾ സംശയിക്കുന്നു. "കർത്താവിന്റെ അത്താഴമാകുന്ന ദിവ്യദ്രവ്യം" ഒരു സാധനത്തിന്റെ പേരായിരിക്കുമ്പോൾ ആയതു സത്യകർമ്മമൊ ക്രുദാശയൊ ആകുമെന്നുള്ളതിനു കെ. എം. അവർകൾക്കു സംശയം തീരെ കാണുന്നതുമില്ല. ഇതു എന്റെ ചരക്കു മറേറതു നിന്റെ ചരക്കു. ഇതു എൻപുള്ള മറേറതു ആരാണ്ടുടെയും പുള്ള എന്നുള്ള വിചാരത്താൽ അല്ലയൊ ഇപ്രകാരം സംഭവിക്കുന്നതു. ക്രുദാശകളിലുള്ള കർമ്മങ്ങളോടു സാധനങ്ങളും സാധനങ്ങളോടു കർമ്മങ്ങളും ചേർന്നിരിക്കുന്നതിനാൽ കർമ്മത്തിന്റെയൊ സാധനത്തിന്റെയൊ പേരു പറഞ്ഞാൽ കർമ്മവും സാധനവും അതിൽ ഉൾപ്പെട്ടിരിക്കയില്ലയൊ. അംശത്തെ മുഴുവനു പകരമായി പാക പതിവുണ്ടെന്നുള്ളതു ലേഖകൻ അറിഞ്ഞിട്ടില്ലയൊ. മുൻവിധിയും ദുഷ്ടണ്ണം നീക്കിവച്ചേച്ചുനോക്കിയാൽ മതസംഗതിപുസ്തകത്തിൽ പറയുന്ന ക്രുദാശപട്ടികയിലു യാതൊരു പിശകും കാണുന്നതല്ലാ. അല്ലാത്തപക്ഷം മതസംഗതിപുസ്തകംമുഴുവനും പിശകെന്നു തോന്നിപ്പോകും. അതു വായനകാർ തീർത്താലു തീരുമെന്നും തോന്നുന്നില്ലാ.

## ഒരു പിഴതിരുത്തൽ.

ഇടവകപ്പത്രിക ൯-ാം ലക്കം ൧൭൪-ാം പുറം ൧൦-ാം വരിയിൽ പ്രവൃത്തി ജ്ഞാതിരിക്കുമ്പോൾമാത്രം സ്വഭാവങ്ങൾതമ്മിൽ വേറുതിരിയുമെന്നൊ" എന്നുള്ളതു "വേറുതിരിയാതിരിക്കുന്നുയെന്നൊ" എന്നും ടി പുറം ൩൭-ാം വരിയിൽ "മനുഷ്യസ്വഭാവം മഹത്വത്തിന്റെ ഉടയവൻ അല്ലയൊ" എന്നുള്ളതു "അല്ലല്ലൊ" എന്നും വായിപ്പാനുണ്ടതാകുന്നു. ഇതു അച്ചുപിഴയിൽ വന്നിട്ടുള്ള തെറ്റാകുന്നു.

## ഒരു സമ്മാനംകൊട.

മലങ്കര സുറിയാനി സുവിശേഷസമൂഹത്തിൽനിന്നും സൺഡെസ്ക്കൂൾനടത്തിവരുന്നതായ താഴത്തങ്ങാടി പള്ളിക്കൂടത്തിലെ കുട്ടികൾക്കു ടി സമൂഹവകയിൽനിന്നും ൧-ാം മാസം ൨൧-നു ശനിയാഴ്ച സമ്മാനം കൊടുകയുണ്ടായി. അന്നേദിവസം അവിടെയുണ്ടായിരുന്ന കെട്ടിഒരുക്കുമുതലായ സംഗതികളിലും മറ്റും ആ അങ്ങാടിയിലുള്ള ചില സഹോദരന്മാരുടെ ഉത്സാഹവും പ്രയത്നവും അല്പമല്ലാഞ്ഞു. അവിടെ ഉദ്ദേശം ൨൦൦ ആളോളം കൂടിയിട്ടുണ്ടായിരുന്നു. നി. വ. ദി. ശ്രീ. മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യൊസു മെത്രാപ്പോലീത്താ തിരുമനസ്സു കൊണ്ടായിരുന്നു സമ്മാനംകൊടുത്തതു. സമ്മാനംകൊടുത്തു കഴിഞ്ഞതിന്റെശേഷം തിരുമേനി, കുട്ടികളെ വേദപാഠം പഠിപ്പിക്കുന്നതിനെപ്പറ്റി ഒരുപ്രസംഗം പറകയുണ്ടായി അതിന്റെശേഷം തിരുമേനിക്കു വന്ദനം പറകയും പ്രാർത്ഥനകഴിഞ്ഞു പിരികയും ചെയ്തു.

## അംഗ്ലിയാസഭക്കു സുറിയാനിക്കാരൊടു ഉണ്ടാകാവുന്ന ഭേദം

മിഷ്യൻ പാദ്രിമാർ സുറിയാനി സഭയൊടെ സ്നെഹിതന്മാരും അതിന്റെ ഉയൎച്ചയ്ക്കു ആഗ്രഹിക്കയും പ്രാൎത്ഥിക്കയും ചെയ്യുന്നവരും ആകുന്നു എന്നു മലയാളമിത്രം ഒരു ലെഖനത്തിൽ പ്രസ്താവിച്ചിരുന്നു. ഇതിൽ സുറിയാനി സഭ എന്നപദം കക്ഷിഭേദം കൂടാതെ പൊതുവിൽ ഉൾപ്പെട്ടിരിക്കുമെന്നാണ ന്യായമായി വിചാരിക്കേണ്ടതു. പാദ്രിമാർ സുറിയാനിസഭയുടെ ഉയൎച്ചയ്ക്കു ആഗ്രഹിക്കുന്നു എന്നുള്ളതു ഉത്തമവിശ്വാസമായിരുന്നാൽ അവര ആസഭയിലെ ഇരുകക്ഷികളെയും ഒന്നുപൊലെ വിചാരിച്ചുവരെണ്ടതാണ. എന്നാൽ പ്രവൃത്തിമറിച്ചാണെന്നു തോന്നുന്നു. അതിന്നുള്ള കാരണങ്ങൾ

൧. നവീകരണക്കാരും അംഗ്ലിയാക്കാരും തമ്മിൽ പരസ്പരം ദെശകുറി അംഗീകരിക്കയും ഒരുവരുടെ വിളിച്ചു ചൊല്ല മറ്റവര വാസ്തവമാക്കുകയും ചെയ്യുന്നു.

൨. യാക്കൊബായ സഭയുടെ പൊതുവായ ആവശ്യങ്ങൾക്കു യാക്കൊബായ കുട്ടികൾ അധികമായി പഠിക്കുന്ന മിഷ്യൻ പാഠകശാലകളിൽ അവധി അനുവദിക്കാതിരിക്കയും ഹാജരാകാത്ത കുട്ടികൾക്കു പ്രായശ്ചിത്തം നിശ്ചയിക്കയും, വടി മുടി സ്ലീബാ മുതലായ സ്ഥാനചിഹ്നങ്ങളെ ഒഴിഞ്ഞുംകൊണ്ടു നവീകരണ തലവൻ ചെയ്യുന്ന ഒരു ചുമ്മായാത്രയെ അരങ്ങെറ്റുവാൻ പള്ളിക്കൂടങ്ങളിൽ മാത്രമല്ല അച്ചുക്കൂട്ടത്തിലും അവധി അനുവദിക്കയും ചെയ്യുന്നു.

൩. യാക്കൊബായ ഉപദേശങ്ങളെയും പുസ്തകങ്ങളെയും മിത്രവും മിഷ്യനറിമാരും ആക്ഷേപിക്കയും നവീകരണ ഉപദേശങ്ങളെ ബഹുമാനിക്കയും ചെയ്യുന്നു.

അതിനാൽ പാദ്രിമാർ രണ്ടുകക്ഷികളെയും തുല്യമായിട്ടല്ല ദാക്ഷിണ്യമായി വിചാരിച്ചുവരുന്നു എന്നുകാണാം.

ഇനി പറവാൻ പൊകുന്നതു മിഷ്യനറിമാൎക്കു സുറിയാനിക്കാരുടെ മെൽ വല്ല സഹതാപവും ഉണ്ടെങ്കിൽ അതിനെ പ്രവൃത്തിക്കേണ്ടതു എങ്ങിനെ എന്നാകുന്നു. അംഗ്ലിയാ സഭയാൽ അംഗീകരിക്കപ്പെട്ട അത്താനാസ്യൊസിന്റെ വിശ്വാസപ്രമാണ പ്രകാരം ത്രിത്വത്തിൽ അല്പമെങ്കിലും പിശകുകൂടാതെ വിശ്വസിച്ചിരിക്കെണ്ടതു രക്ഷയ്ക്കു അത്യാവശ്യമാകുന്നു. അതിനാൽ പാദ്രിമാർ ശമ്പളത്തിനു മാത്രമല്ല, വിശ്വാസത്താൽ കൂടെ സേവിക്കുന്നവര എങ്കിൽ ത്രിത്വത്തിലെ വിശ്വാസത്തിൽ ഇവരുടെ സഭയുടെ ഉപദെശങ്ങളിൽ നിന്നു അല്പമെങ്കിലും തെറ്റിയവര രക്ഷിക്കപ്പെടുകയില്ലെന്നു പഠിപ്പിക്കേണ്ടതാകുന്നു. എന്നാൽ യാക്കൊബായക്കാരും നവീകരണക്കാരും ത്രിത്വത്തിൽ ഒരുവനായ പുത്രൻ ഏകസ്വഭാവമെന്നും റൂഹാ പിതാവിൽനിന്നു പുറപ്പെടുന്നു എന്നും അംഗ്ലിയാക്കാര രണ്ടുസ്വഭാവമെന്നും പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്നു എന്നും വിശ്വസിക്കുന്നു. ഇംഗ്ലീഷ സഭയുടെ ഒരു ഉപദെശം ശരിയായിരുന്നാൽ അതിനെ അല്പമെങ്കിലും ഭെദപ്പെടുത്തിയാൽ രക്ഷ ശൂന്യമാക

മെന്ന പഠിപ്പിക്കുന്ന അവരുടെ വിശ്വാസപ്രമാണ പ്രകാരം സുറിയാനിസഭയിലെ ഇരുകക്ഷികളും എന്നെക്കുമുള്ള നാശത്തിന പാത്രങ്ങളാകുന്നു എന്നു ഉറപ്പായി പറയെണ്ടതു ഇംഗ്ലീഷ സഭയുടെ ചോറു ഉണ്ടുകൃട്ടി തിന്നുന്നവക്ക കടമാകുന്നു. എങ്കിലും വിതസൻബിഷൊപ്പാകട്ടെ മററു ബിഷൊപ്പന്മാരാകട്ടെ, പാദ്രിമാരാകട്ടെ, അക്കദയാക്കൊന്മാരാകട്ടെ, സുറിയാനി സഭക്കു കുററം കണ്ടുപിടിച്ച അംഗപ്പിളച്ചട്ടനാകട്ടെ, മലയാളമിത്രമാകട്ടെ, ആരും ഠരംപിശകിനെ തിരുത്തുവാൻ ഒരുശ്രമവും ചെയ്യുകാണുന്നില്ല- ഇവരുടെ ഒക്കയും ദൃഷ്ടിയിൽ കന്ന്യാസ്ത്രിമറിയവും പരിശുദ്ധന്മാരും മരിച്ചവരും കൂടെ സുറിയാനി സഭയെ നരകത്തിലെക്കു കൊണ്ടുപൊകുമെന്നു മാത്രം ഒരുഭ്രമം കണ്ടിരിക്കുന്നു. വിവാഹസമയം സ്ത്രീയൊടു "ഞാൻ എന്റെ ശരീരംകൊണ്ടു നിന്നെ വന്ദിക്കുന്നു" എന്നുപറയണമെന്നു നിശ്ചയിച്ചു പറയിക്കുന്ന ഇംഗ്ലീഷസഭക്കു "വന്ദന"കൂടാതെ ഒരുവെറും മദ്ധ്യസ്ഥതമാത്രം ചൊദിക്കുന്ന സുറിയാനിസഭയുടെ ഉപദെശത്തൊടു ഇത്രവെറുപ്പു തൊന്നിയതു കന്ന്യാസ്ത്രീ കക്ഷത്തിൽ ഇട്ടു കിശുകിശുക്കുവാൻ തക്ക യൌവ്വന സ്ത്രീയാകാതെ ൧൮൦൦ൽപരം വയസ്സുചെന്ന ഒരുകിളത്തി ആയിപ്പൊയതു കൊണ്ടായിരിക്കുമൊ എന്നുസംശയിക്കെണ്ടിയിരിക്കുന്നു.

ആതിനാൽ മിഷ്യനരിമാർ സുറിയാനിക്കാരുടെ ചെങ്ങാതിമാർ ആണെന്നുള്ള അഭിപ്രായത്തിന ഉത്തരവാദിയായിരിക്കുന്ന മിത്രപത്രാധിപർ താഴെ എഴുതിയിരിക്കുന്ന ചോദ്യങ്ങൾക്കു മറുപടി അറിയിക്കണമെന്നു വിനയപൂർവ്വം അപെക്ഷിക്കുന്നു.

൧. സുറിയാനിസഭയെയും പശ്ചിമസഭയെയും വെർതിരിച്ച കല്ക്കദൊനിയാ (കാതസ്സിദൊൻ) സൂന്നഹദൊസിന്റെ നിശ്ചയങ്ങളെ ഇംഗ്ലീഷസഭ അംഗീകരിക്കയും അവരെ ബന്ധിക്കുന്നതായി വിചാരിക്കയും ചെയ്യുന്നുണ്ടൊ? ഉണ്ടെങ്കിൽ അതുപ്രകാരം മിഷ്യനരിമാക്കു സുറിയാനിക്കാരൊടു എത്രത്തൊളം സംബന്ധമൊ പ്രവെശനമൊ ഉണ്ടാകാം

൨. സുറിയാനിക്കാരെ അഗ്നിനരകത്തിലെക്കു തള്ളിയിടുന്നതായി ഇംഗ്ലീഷസഭയുടെ വിശ്വാസപ്രകാരം വിചാരിക്കെണ്ടിയിരിക്കുന്ന ത്രിത്വത്തിലെ വിശ്വാസഭെദത്തെക്കുറിച്ചു പാദ്രിമാർ മൌനമായിരിപ്പാൻ കാരണം എന്തു.

൩. അവരുടെ മൌനം ഉത്തമവിശ്വാസമെങ്കിൽ അംഗ്ലിയാസഭയിൽ രക്ഷക്കുള്ള മാർഗ്ഗമായി വ്യവസ്ഥപ്പെടുത്തിയിരിക്കുന്ന ഉപദെശങ്ങളിൽ പാദ്രിമാർ വിശ്വസ്ഥന്മാർ തന്നെയൊ

൪. ത്രിത്വത്തിൽ അംഗ്ലിയാമതത്തിന്റെ ഉപദെശങ്ങളെ പരമാർത്ഥമായി വിശ്വസിക്കയും സുറിയാനിസഭയെ സംബന്ധിച്ചടത്തൊളം ആകാര്യത്തിൽ മൌനമായിരിക്കുന്നതു ഉത്തമവിശ്വാസമായിരിക്കയും, ഇങ്ങനെ രണ്ടുംകൂടി വരുവാൻ പാടില്ലാത്തസ്ഥിതിക്കു, ഒന്നുകിൽ സുറിയാനി ഉപദെശത്തെ പരിഷ്കരിപ്പാൻ പാദ്രിമാർ പഠിപ്പിക്കാത്തതു ചോറുവെദക്കാർ എന്നസ്ഥിതിയിൽ മിഷ്യനെ സെവിക്കുന്നതുകൊണ്ടൊ അല്ലെങ്കിൽ സുറിയാനിക്കാർ നശിക്കണമെന്നുള്ള ആഗ്രഹത്തിന്റെ

ഫലമൊ ആയിരിക്കണം. പരമാത്ഥം എന്താണ.

൫. രക്ഷയെ ബാധിക്കുന്ന ത്രിത്വത്തിലെ ഉപദേശത്തിൽ ഭേദമില്ലാഞ്ഞിട്ടും ലണ്ടൻ മിഷ്യൻകാരൊട്ട സഹവാസം ചെയ്കയൊ അവരുടെ ദെശക്കുറികളും വിളിച്ചുചൊല്ലും അംഗികരിക്കയൊ ചെയ്യാതിരിക്കുന്ന അംഗ്ലിയാക്കാർ ത്രിത്വത്തിലെ വിശ്വാസത്തിൽ തെറ്റിയിരിക്കുന്ന നവീകരണക്കാരൊട്ട ചെച്ചയായിരിക്കുന്നതിന്റെ കാരണംഎന്തു? സുറിയാനി സഭയോടുള്ള സ്നേഹമൊ അവരിൽ കലഹം ഉണ്ടാകണമെന്നുള്ള മോഹമൊ?

൬. സുറിയാനിക്കാർ രണ്ടുകക്ഷികളായി പിരിഞ്ഞിരിക്കുന്ന ൟകാലത്തു മിഷ്യനറിമാർ ഒരുകക്ഷിയെ സഹായിക്കേണ്ടതു ആവശ്യമെന്നു കണ്ടാൽ ഏതുകക്ഷിയെവെണം. ഒലപ്പ

## ഒരു നവീകരണ പ്രസംഗം.

ൟ മാസം ൩൧൦- കോട്ടയം ചെറിയപള്ളിയിൽ നവീകരണതലവന്റെ ആഗമനത്തിൽവച്ച ബ: കോപ്പൂർ തോമ്മാകത്തനാർ അവർകൾ ഒരു ചെറിയ പ്രസംഗം പറകയുണ്ടായി. പ്രസംഗത്തിന്റെ താല്പയ്യം.

൧. നവീകരണസംഘത്തെയും അതിന്റെ അദ്ധ്യക്ഷനെയും ദാവീദിനോടും അവരുടെ ഇപ്പോഴത്തെ അധഃപതനത്തെ ശാവുലിന്റെ ഉപദ്രവത്തോടും ഉപമിക്കയും ദാവീദിന്റെ ഉയച്ചപൊലെ ഇവർ ഇപ്പോൾ ഉയൎന്നുവരുന്ന എന്ന പ്രശംസിക്കയും ചെയ്തു.

൨. സുറിയാനിസഭയുടെ ഉപദേശങ്ങൾ കളങ്കമുള്ളവയെന്നു സൂചിപ്പിച്ചുംകൊണ്ടു സുവിശേഷത്തിന്റെ നിഷ്കളങ്ക ഉപദേശത്തെ പാലിക്കുന്നവർ നവീകരണക്കാർ ആണെന്നും പ്രസ്താവിച്ചു.

ൟ രണ്ടു സംഗതികളിലും പ്രസംഗി ആന്തരാത്ഥത്തിൽ തെറ്റിപ്പോയി എന്ന ഞങ്ങൾക്ക തോന്നുന്നു.

൧-ാമതു ദാവീദിനോടുള്ള സാദൃശ്യം- വാസ്തവത്തിൽ അസംബന്ധമായിരുന്നാലും പ്രഥമദൃഷ്ടിയിൽ ഗൌരവമായി കേൾവിക്കാരെ ഭ്രമിപ്പിക്കുന്ന ഉപമകളും സാദൃശ്യങ്ങളും പറവാൻ നമ്മുടെ പ്രസംഗിക്ക വിശേഷവിരുതുണ്ടെന്ന ഞങ്ങൾ മുമ്പെതന്നെ കേട്ടിട്ടുണ്ട. ദാവീദ ശാവലിന്റെ പീഡകൾക്ക പാത്രീഭവിച്ചകാലത്തു രഹസ്യത്തിൽ അഭിഷേകം ചെയ്യപ്പെട്ട ഒരു രാജാവു എന്നല്ലാതെ സിംഹാസനവും രാജ്യഭാരവും പ്രാപിച്ച രാജാവല്ലായിരുന്നു. ദാവീദിന്റെ അന്നത്തെ സ്ഥിതിയോടു തുല്യപ്പെടുത്തിയ നവീകരണതലവന്റെ വൎത്തമാനകാലാവസ്ഥ നാമമാത്രമെങ്കിലും അഭിഷേകം ചെയ്യപ്പെട്ടുകതന്നെയല്ലാ സിംഹാസനമാകുന്ന കോട്ടയംസിമ്മനാരിയും മററും കൈവശം പ്രാപിച്ചു ഭരണത്തിലിരുന്നശേഷം സ്ഥാനഭ്രംശനായിരിക്കയാകുന്നു. രാജ്യഭാരം ചെയ്തിരിക്കുമ്പോൾ ഭ്രഷ്ടാക്കപ്പെട്ട ഒരു രാജാവിന്റെ അവസ്ഥയെ രാജ്യഭാരത്തിൽ പ്രവേശിപ്പാൻ കാത്തിരുന്ന ഒരു രാജാവിന്റെ അവസ്ഥയോടു

ല്യപ്പെടുത്തിയ സാദൃശ്യം അത്ര യുക്തിയുക്തമാണെന്നു എനിക്കു തോന്നുന്നില്ലാ.

നേരെമറിച്ചു ദാവീദിനേയും ഇസ്രായേലിനേയും സുറിയാനിസഭയോടും അതിന്റെ മേധാവികളോടും ഉപമിക്കാമെങ്കിൽ സുറിയാനിസഭയുടെ അംഗീകരിക്കപ്പെട്ട മേല്പട്ടക്കാരനാകുന്ന എ. പെ. പെ. ബ- മാർ ദീവന്നാസ്യോസുമെത്രാപ്പോലീത്താ അവർകളെ ദാവീദായി കല്പിക്കുന്നപക്ഷം ചരിത്രസംഭവങ്ങളോടു യോജിക്കുന്ന ഒരു ഉപമയായിരുന്നേനെ. എങ്ങിനെയെന്നാൽ ഇസ്രായേലിന്മേൽ രാജാവായി ദൈവം ശാവുലിനെ അഭിഷേകംചെയ്തു. ഇവൻ ഭരിച്ചുവരുമ്പോൾ ദൈവകോപത്തിനു പാത്രവാനായിത്തീരുകയാൽ ദൈവം അവനെ ത്യജിച്ചു ദാവീദിനെ രഹസ്യത്തിൽ അഭിഷേകം ചെയ്തു എങ്കിലും ശാവുൽ മരണത്തോളം സിംഹാസനവും രാജ്യഭാരവും ഒഴിഞ്ഞുകൊടുക്കാതെ ദാവീദിനെ ഉപദ്രവിച്ചുവന്നു. കടശി ശാവുൽ മരിച്ചപ്പോൾ അവന്റെ പുത്രനായ ഇശ്‌ബൊശേതു അവന്റെ സിംഹാസനത്തെ പ്രാപിച്ചു ൰൧ ഗോത്രങ്ങളെ ഭരിച്ചു. ദാവീദിനൊ യഹൂദാ ഒരു ഗോത്രംമാത്രം കിട്ടി. എന്നാൽ ഏഴാം വഷത്തിൽ ദൈവം ഇശ്‌ബോശെതിനെ നശിപ്പിച്ചു ദാവീദിനെ ഇസ്രായേലിന്മേൽ രാജാവാക്കി. ദാവീദിന്റെ ചരിത്രസാരം വേദപുസ്തകത്തിൽനിന്നു ഇത്രയും നമുക്കു അറിയാം.

ഇനി ൦രം ചരിത്രത്തെ സുറിയാനിസഭയോടു സാദൃശ്യപ്പെടുത്താം. സുറിയാനിസഭയെ ഭരിക്കുവാൻ ദൈവം കഴിഞ്ഞുപോയ മാർ അത്താനാസ്യോസമെത്രാപ്പോലീത്തായെ തിരഞ്ഞെടുത്തു. ആദേഹം ദൈവകോപത്തിൽ അകപ്പെട്ടപ്പോൾ ദാവീദിനെപ്പോലെ മാർ ദീവന്നാസ്യോസ രഹസ്യത്തിൽ അഭിഷേകം ചെയ്യപ്പെട്ടു എങ്കിലും ശാവുൽ ഏതുപ്രകാരമൊ അപ്രകാരം മാർ അത്താനാസ്യോസ സിംഹാസനവും രാജ്യഭാരവും മരണത്തോളം ഒഴിഞ്ഞുകൊടുക്കാതെ തന്റെ എതിരാളിയെ പീഡിപ്പിച്ചു. കടശ്ശി ൧൦൪൯-ൽ ആദേഹം മരിച്ചു. അപ്പോൾ ഇശ്‌ബൊശെതിന്റെ സാദൃശ്യത്തിൽ ഇപ്പോഴത്തെ നവികരണതലവൻ സിംഹാസനസിമ്മനാരിയും പൊതുമുതൽകാര്യവിചാരവുമാകുന്ന ൰൧ ഗോത്രങ്ങളെയും മാർ ദീവന്നാസ്യോസ ഏതാനും പള്ളികൾ മാത്രം ഉൾപ്പെട്ട യഹൂദാഗോത്രത്തേയും ഭരിപ്പാൻ ഇടയായി. എന്നാൽ ഏഴാംകൊല്ലമായ ൧൦൫൬ മിഥുനമാസം ൧൨-നു- ആലപ്പുഴജില്ലയിലെ വിധിവാൽ ഇശ്‌ബൊശെതിന്റെ നാശവും ദാവീദിന്റെ സർവ്വാധിപത്യവും സ്ഥിരപ്പെട്ടു.

ആകയാൽ ഇസ്രായേലിന്റെയും ദാവീദിന്റെയും ചരിത്രം സുറിയാനിസഭയോടു സാമ്യപ്പെടുത്തുവാൻ ഉത്സാഹിച്ച മാന്യപ്രസംഗി ൦രം ചരിത്രങ്ങളെ ആലോചിച്ചു മാർ ദീവന്നാസ്യോസ മെത്രാപ്പോലീത്തായെ ദാവീദിനോടും നവീകരണതലവനെ ദൈവത്താൽ നിഷേധിക്കപ്പെട്ട ഇശ്‌ബോശെതിനോടും സാദൃശ്യപ്പെടുത്തിയിരുന്നെങ്കിൽ അതു ചരിത്രചേർച്ചയുള്ളതും യുക്തിപൂർവ്വവുമായ ഒരു ഉപമയായിരുന്നേനെ. ആപിശാചിന്റെ കണിയിൽ വീഴുന്നു" തും "ദൈവശുശ്രൂഷയ്ക്കു അയോ

ഗ്യമായി തള്ളുന്നതും'' , ശെമ്മാശ്ശസ്ഥാനത്തിൽ കുർബ്ബാന ചൊല്ലുന്നതും ദൈവഭക്തിയുടെ ഫലങ്ങളായി പ്രസ്താവിക്കുന്ന ''എം. ജെ. സി. മുതലായ ചില മൂഢന്മാരെപ്പോലെയുള്ള ആളുകൾ മാത്രമല്ലാ, കാൎയ്യാകാൎയ്യങ്ങളുടെ വിവേചനം ചെയ്യാൻ തലച്ചോറുള്ളവർകൂടെ കോട്ടയം പട്ടണത്തിലും അന്നത്തെ കേൾവിക്കാരുടെ കൂട്ടത്തിലും ഉണ്ടായിരിക്കാമെന്നാലോചിക്കാതെ അയുക്തവും അസംബന്ധവും ചരിത്രചെച്ച്യില്ലാത്തതുമായ ദൃഷ്ടാന്തങ്ങളെക്കൊണ്ടു കോട്ടയത്തെ സുറിയാനിക്കാരെ ഭോഷൻ കളിപ്പിക്കാമെന്നു പ്രസംഗി വിചാരിച്ചിരുന്നാൽ അതിനു കാലം ഇപ്പോൾ അല്ലെന്നു മാത്രം ഞങ്ങൾ ഓൎപ്പിക്കുന്നു.

൨-ാമതു നവീകരണത്തിന്റെ നിഷ്കളങ്കഉപദേശം- സുറിയാനിസഭയും നവീകരണസംഘവും തമ്മിലുള്ള ഭേദം മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന മുതലായ ചില ഉപദേശങ്ങളിലും ആചാരങ്ങളിലും മാത്രമാകുന്നു. ഇവരിൽ ഒരുഭാഗത്തിന്റെ ഉപദേശങ്ങൾ കളങ്കവും മറ്റെതു നിഷ്കളങ്കവുമായി പ്രസംഗി കല്പിച്ചതു മേൽപ്പറഞ്ഞ സംഗതികളെ അംഗീകരിക്കയും നിഷേധിക്കയും ചെയ്യുന്നതുകൊണ്ടാകുന്നു എന്നു വരുന്നു.

എന്നാൽ നമ്മുടെ കൎത്താവു തന്റെ സ്വൎഗ്ഗാരോഹണസമയം അപ്പൊസ്തൊലന്മാരൊടു കല്പിച്ച ഉപദേശങ്ങളിൽ ''ലോകാവസാനത്തോളം ഞാൻ നിങ്ങളൊടുകൂടെ ഇരിക്കും ''എന്നൊരു വാഗ്ദത്തം കൊടുത്തിട്ടുണ്ടായിരുന്നു (മത്തായി ൨൮. ൨൦) ഈ വാഗ്ദത്തം പതിനൊന്നു പെരോടു മാത്രമല്ലാ അവരുടെ പിന്നാലെയുള്ള സഭയോടും കൂടെയായിരുന്നു എന്നതൎക്കമില്ലല്ലൊ. എന്നാൽ ക്രിസ്തു കളങ്കമുള്ള ഉപദേശത്തൊടുകൂടെ വസിക്കുന്നവനല്ലാ. അതിനാൽ അപ്പൊസ്തൊലകാലം മുതൽ ഇന്നെവരെ ക്രിസ്തുവിന്റെ വാസത്തിനു യൊഗ്യമായ നിഷ്കളങ്ക ഉപദെശങ്ങളെ പുലൎത്തുന്ന ഒരുസഭ ഉണ്ടായിരിക്കെണ്ടതാണ. അതുനവീകരണ സഭയാണന്നു പറയാമൊ. അതെ എന്നു പറയുന്നപക്ഷം അബ്രാഹം മല്പാനുമുമ്പ മലയാളത്തു ക്രിസ്തുവിന്റെ വസിപ്പു ഇല്ലായിരിക്കണം ആകാലത്തു ക്രിസ്തുവസിച്ചിരുന്ന നിഷ്കളങ്കസഭ പ്രൊത്തസ്സാന്തു ആണന്നു പറയുമെങ്കിൽ പ്രൊത്തസ്സാന്തും നവീകരണവും തമ്മിൽ രക്ഷയുടെ കാതലായ ത്രിത്വത്തിലെ വിശ്വാസത്തിൽ ഭെദപ്പെട്ടിരിക്കുന്നതുകൊണ്ടു രണ്ടിൽ ഒന്നു കളങ്കവും മറ്റെതു നിഷ്കളങ്കവും ആയിവരണം അപ്പൊൾ നവീകരണത്തോടുകൂടെ ക്രിസ്തു വസിക്കുമെങ്കിൽ പ്രൊത്തസ്സാന്തിൽ വസിക്കയില്ലാ. ഒരുവേള ഇവർ തമ്മിൽ വിശ്വാസ ഭിന്നമില്ലന്നു പറയുമെങ്കിൽ ലൂതറിന്റെ ഉത്ഭവമായ ൧൬-ാം ശതാബ്ദത്തിനു മുമ്പു ക്രിസ്തു വസിച്ചിരുന്ന നിഷ്കളങ്കസഭ ഏതായിരുന്നു.

ഇടവകപത്രികയിൽ അഗപ്പിക്കു എഴുതിയിരുന്ന മറുപടിയിൽ സുറിയാനി സഭയുടെ ഉപദെശങ്ങളെ നിഷ്കളങ്കമാക്കി ഇപ്പൊൾ കല്പിച്ചിരിക്കുന്ന മെല്പറഞ്ഞ ഉപദെശങ്ങൾ ൨-ം ൩-ം ൪-ം ശതാബ്ദങ്ങളിൽ ലൊകത്തിലെ സൎവ്വസഭകളും അംഗീകരിച്ചു വന്നു എന്നു ലക്ഷ്യപൂൎവ്വം ഒരുസ്നെഹിതൻ കാണിച്ചിരുന്നതു വായനകാർ ഓൎത്തിരിക്കുമെല്ലൊ.

[illegible]

വും ഭൂമിയും ഒഴിഞ്ഞുപൊയാലും എന്റെ വചനത്തിൽ നിന്ന ഒരുവിസൎഗ്ഗമൊ വള്ളിയൊ മാറിപ്പൊകയില്ലന്ന കല്പിച്ച ക്രിസ്തുവിന്റെ വാഗ്ദത്തം ൧൬-ാം ശതാബ്ദംവരെ നിജമില്ലാത്തതായും നിരൎത്ഥമായും ഇരുന്നു എന്ന നമ്മുടെ പ്രസംഗിക്കു വിധികാമൊ? നവീകരണഉപദെശങ്ങൾ സുവിശെഷത്തിന്റെ നിഷ്കളങ്ക ഉപദെശങ്ങളാണെന്ന പ്രസംഗി പറഞ്ഞതു ശരിയായിരിക്കണമെങ്കിൽ അപ്പൊസ്തൊല കാലംമുതൽ ഇന്നെവരെ ആ ഉപദെശ പ്രകാരം പഠിപ്പിക്കുന്ന ഒരു സഭ ലൊകത്തിൽ ഉണ്ടായിരിക്കണം. അല്ലെങ്കിൽ ക്രിസ്തുവിന്റെ വസിപ്പിന്ന യൊഗ്യതയുള്ള ഒരുനിൎമ്മല ഉപദെശ സഭയെ സംബന്ധിച്ചു താന ചെയ്തു വാഗ്ദത്തം വ്യാജമായി വരണം.

നവീകരണ ഉപദെശപ്രകാരമുള്ള ഒരുസഭ അപ്പൊസ്തൊല കാലംമുതൽ ൧൬-ാം ശതാബ്ദംവരെ ലൊകത്തിൽ ഇല്ലായിരുന്നു. ജെൎമ്മനിയിൽ ഒരുകന്യാസ്ത്രി മഠത്തിൽ പാദ്രിയായിരുന്ന ലൂതർ ഒരുകന്യാസ്ത്രീയെ പിഴപ്പിച്ചു ഗൎഭം ധരിപ്പിച്ചപ്പൊൾ ആബീജത്തൊടു കൂടി നിഷ്കളങ്കസഭ യൂറൊപ്പിൽ മുളച്ചു. മരിച്ചവൎക്കു വെണ്ടിയുള്ള കുൎബ്ബാനയും കന്യാസ്ത്രിയുടെ ജീവചരിത്രം പകൎത്തി എഴുതുന്നവൎക്കും കിട്ടിവന്നിരുന്ന നിജമില്ലാത്ത പ്രതിഫലംകൊണ്ടു ഉപജീവിച്ചിരുന്ന അബ്രാഹം മല്പാന ൨൫ രൂപാ മാസപ്പടി കൊടുക്കാമെന്ന മിഷ്യനരിമാർ നിശ്ചയിച്ചപ്പൊൾ രൂപായുടെ തെളുതെളുപ്പൊടുകൂടെ നിഷ്കളങ്കഉപദെശം മലയാളത്തും മുളച്ചു. "വെരുശുദ്ധമുള്ളതെങ്കിൽ കൊമ്പുകളും ശുദ്ധമുള്ളതാകുന്നു." എന്ന അപ്പൊസ്തൊലൻ കല്പിച്ചിരിക്കുന്നതിനാൽ അശുദ്ധമുള്ള വെരുകളിൽ നിന്ന മുളച്ചുണ്ടായ ഉപദെശങ്ങളും അശുദ്ധമായിരിക്കണം അതു ശുദ്ധമുള്ളതാണെന്ന പറഞ്ഞാൽ ക്രിസ്തുവിന്റെ ഉപദെശത്തൊടും വാഗ്ദത്തത്തൊടും യൊജിക്കയില്ല.

നിഷ്കളങ്ക വിശ്വാസി.

## ഇംഗ്ലീഷു മതത്തിൽ ചെൎന്നിരിക്കുന്ന സുറിയാനിക്കാരൊടു ഒരു അപെക്ഷ.

മുൻഒരു ലക്കത്തിൽ നവീകരണസംഘത്തൊടു ഒരുപട്ടക്കാരൻ ചെയ്തിരിക്കുന്ന അപെക്ഷ കണ്ടപ്പൊൾ അംഗ്ലിയാ സുറിയാനിക്കാരൊടു ഒരു അപെക്ഷചെയ്യാൻ ഒരു മൊഹം എന്നിലും ജനിച്ചിരിക്കുന്നു.

അയ്യൊ പ്രിയസ്നെഹിതന്മാരെ! നിങ്ങൾ അല്ലെങ്കിൽ നിങ്ങളുടെ പിതാക്കന്മാർ ഒരു കാലത്തു സുറിയാനിസഭയുടെ അംഗങ്ങളും അതിലെ വിശ്വാസാചാരങ്ങളെ അനുസരിച്ചു നടന്നവരും ആയിരുന്നുവല്ലൊ. ഇപ്പൊൾ സുറിയാനി സഭ എന്നനാമം നിങ്ങൾക്കു കൈപ്പായും സുറിയാനി എന്നപെർ നിങ്ങൾക്കു മധുരമായും ഇരിക്കുന്നു. ആപെർ വഹിക്കുന്നതു ഒരുപ്രശംസഎന്ന നിങ്ങൾതന്നെ വിചാരിക്കുന്നുണ്ടു. മതംമാത്രം നിങ്ങളുടെവിചാരത്തിൽ വലിയ മൂഢതയായിരിക്കുന്നു. സുറിയാനിസഭക്കു നിങ്ങളും നിങ്ങളുടെ രക്ഷകൎത്താക്കളായ അംഗ്ലിയാവൈദികന്മാരും ആരൊപിക്കുന്ന ആക്ഷെപങ്ങൾ എല്ലാം ചിലമൂഢതകൾ ഉണ്ടെന്നമാത്രമാകുന്നു. രക്ഷപെടുന്നതിനുള്ള മാൎഗ്ഗം സുറിയാനിസഭക്കു അടയ്ക്കപ്പെട്ടുപൊയിഎന്നൊ സുറിയാനിസഭയിൽ രക്ഷയില്ലന്നൊ അല്ലെങ്കിൽ രക്ഷയുടെ ഏകവാതിൽ പ്രൊത്തസ്താന്തുമതം മാത്രമാണെന്നൊ നിങ്ങളാകട്ടെ നിങ്ങളുടെ പക്ഷത്തമ്മയായ അംഗ്ലിയാസഭയാകട്ടെ പഠിപ്പിക്കുന്നില്ലാത്തതുകൊണ്ടു രക്ഷയെ സംബന്ധിച്ചടത്തൊളം സുറിയാനിമതക്കാർ നിങ്ങളുടെ അഭിപ്രായപ്രകാരം ആക്ഷെപമി

ല്ലുന്ന തീച്ച്യയാകുന്നുവല്ലൊ.

രക്ഷപെടാവുന്ന ഈ സഭ നിങ്ങളെ പെറ്റുവളൎത്തി നിങ്ങളുടെബാല്യത്തിൽ ശുശ്രൂഷിച്ചമാതാവായിരിക്കുമ്പൊൾ ഈ തള്ളയെവെടിഞ്ഞു ഒരുഅന്യസ്ത്രീയെ നിങ്ങളുടെ മാതാവാക്കിയതിനുമതിയായ കാരണം ഉണ്ടായിരിക്കണം. ആയ്ത് ദ്രവ്യാശയാണെങ്കിൽ "ദ്രവ്യം ചിറകുകളെ ഉണ്ടാക്കി പറന്നുപൊകു" മെന്നും "ഒരുവൻ ലോകമൊക്കയും നേടി ആത്മാവിനെ നശിപ്പിച്ചാൽ അവനുപ്രയോജനമില്ലന്നും" ഓൎക്കണം. ആകാരണം സുറിയാനിസഭയിലെ മൂഢതകൾ ആണെന്നു നിങ്ങൾപറയുമെങ്കിൽ ഹാ- എന്റെ സഹോദരന്മാരെ ഈ മൂഢതകൾ രക്ഷയെ ബാധിക്കുന്നില്ലല്ലൊ, എന്നാൽ രക്ഷയെബാധിക്കാത്ത മൂഢതകളെ ത്യജിച്ചു നിങ്ങൾ പരിഗ്രഹിച്ചിരിക്കുന്ന ആവിശ്വാസം ഒരുവേള രക്ഷയെക്കൂടെ ബാധിക്കുന്നതായിരിക്കാമെന്നു ഞാൻഭയപ്പെടുന്നു. ഞങ്ങളുടെ അസ്ഥിയും ഞങ്ങളുടെ മാംസവുമാകുന്ന നിങ്ങളുടെ ആത്മാവിന്റെ രക്ഷയെഉറക്കുറെ അവലംബിക്കാവുന്ന ചിലസംഗതികളെ ഞാൻവിനയപൂൎവ്വം താഴെകുറിക്കുന്നതു നിങ്ങൾ നിൎവ്വിഘ്നമനസ്സോടെ വായിക്കണമെന്നു അപെക്ഷിക്കുന്നു.

എന്റെ സഹോദരന്മാരായ പ്രിയഅംഗ്ലിയാ സുറിയാനിക്കാരെ; ദയവായിട്ടുകെൾപ്പിൻ നിങ്ങൾ അംഗീകരിച്ചിരിക്കുന്ന അംഗ്ലിയാസഭയുടെ പള്ളിക്രമത്തിൽ അത്താനാസ്യൊസിന്റെ വിശ്വാസപ്രമാണം എന്നൊരുവിശ്വാസരീതിഉണ്ടല്ലൊ. ഇതിനെസത്യമായും രക്ഷയ്ക്കുതക്ക പ്രമാണമായും ആസഭ അംഗീകരിച്ചിരിക്കുന്നു (൮൪ാം മതസംഗതിനോക്കുക) ആവിശ്വാസപ്രമാണത്തിന്റെ ആരംഭം എന്തന്നാൽ;

"ആരെങ്കിലും രക്ഷപെടുവാൻ മനസ്സുള്ളവനായാൽ അവൻപൊതുവിലുള്ള വിശ്വാസത്തെ പ്രമാണിക്കുന്നതു സകലത്തിനുംമുമ്പെ ആവശ്യമാകുന്നു. ആവിശ്വാസത്തെ ആരെങ്കിലും **അശുദ്ധിയാകാതെ മുഴുവനും ആചരിക്കാഞ്ഞാൽ അവൻ സംശയംകൂടാതെ എന്നേക്കും നശിച്ചുപോകും.**" ഇതു അലക്സന്ത്രിയായിലേ മേല്പട്ടക്കാരനായിരുന്ന മാർ അത്താനാസ്യൊസിനാൽ എഴുതപ്പെട്ടതും അംഗ്ലിയാസഭയാൽ അംഗീകരിക്കപ്പെട്ടതുമായ വിശ്വാസപ്രമാണത്തിന്റെ ആരംഭമാകുന്നു. ഇതിന്റെ പിന്നാലെ പിതൃപുത്രപരിശുദ്ധാത്മാവിൽ വിശ്വസിക്കെണ്ടതു ഇന്നപ്രകാരമെന്നു വിവരിച്ചശെഷം അവസാനിപ്പിച്ചിരിക്കുന്നതു താഴെപറയുംപ്രകാരമാകുന്നു. "പൊതുവിലുള്ളവിശ്വാസം ഇതാകുന്നു. ഇതിനെആരെങ്കിലും ഉറപ്പൊടെവിശ്വസിക്കാഞ്ഞാൽ **അവൻ രക്ഷിക്കപ്പെടുവാൻ കഴിയുന്നതല്ല.**" ഈ ഭാഗം പിന്നാലെ ആവൎത്തിച്ചുപറവാൻ ആവശ്യപ്പെടുന്നതാകകൊണ്ടു പ്രത്യേകം ഓൎത്തിരിക്കണം.

തല്ക്കാലം ഇതിൽനിന്നു പഠിപ്പാനുള്ളതു ശുദ്ധമുള്ളത്രിത്വത്തിലെ വിശ്വാസം നിൎമ്മലമായിരിക്കെണ്ടതു രക്ഷയ്ക്കു അത്യാവശ്യം. അതിൽ അല്പമെങ്കിലും തെറ്റിപ്പൊയാൽ മാർ അത്താനാസ്യൊസുബാവായുടെയും അതിനെഅംഗീകരിച്ചിരിക്കുന്ന അംഗ്ലിയാമതത്തിന്റെയും പൂൎണ്ണവിശ്വാസപ്രകാരം "അവൻ സംശയംകൂടാതെ എന്നും നശിച്ചുപൊകും." ഇത്രത്തൊളം അംഗ്ലിയാസഭ സമ്മതിക്കുന്നതായികാണുന്നു.

ഇനിഞാൻ പറയാൻപൊകുന്നതു എന്തന്നാൽ സുറിയാനിസഭയ്ക്കു നിങ്ങളുടെസമ്മതപ്രകാരം രക്ഷപെടുവാൻ തടസ്സമില്ല, ചിലമൂഢതഉണ്ടന്നെ ഉള്ളു. എന്നാൽ ഇംഗ്ലീഷ സഭയൊ രക്ഷയെബാധിക്കുന്ന ത്രിത്വത്തിലെവിശ്വാസത്തിൽ തെറ്റിപ്പൊയിരിക്കുന്നു എന്നാകുന്നു. ഇതിലെക്കുദൃഷ്ടാന്തമായി പരിശുദ്ധാത്മാവിനെക്കുറിച്ചുള്ളവിശ്വാസംതന്നെ എടുത്തുപറയാം. ശുദ്ധമുള്ളറൂഹാ പിതാവിൽനിന്നു പുറപ്പെടുന്നു എന്നു സുറിയാനിക്കാരും പിതാവിൽനിന്നും പുത്രനിൽനിന്നും കൂടെപുറപ്പെടുന്നു എന്നു അംഗ്ലിയാക്കാരും വിശ്വസിക്കുന്നു. ഇതിൽശരിയായ ഉപദെശം ഏതാണെന്നു അറിയണം. അതിനു വേദവാക്യം പേററികൊഴിക്കുന്നില്ലാ, ഇംഗ്ലീഷസഭയിലെ പണ്ഡിതന്മാരെതന്നെ സാക്ഷിയായ വിസ്തരിച്ചേക്കാം.

ഇതിനുമുമ്പിൽ ഞാൻ അഗപ്പിക്കു എഴുതിയ മറുപടിയിൽ ജൂലായിയിലെ ഇംഗ്ലിഷബിഷൊപ്പിന്റെ ഒരുസംഭാഷണം ഒരു പുസ്തകത്തിൽനിന്നു എടുത്തുകാണിച്ചിരുന്നതു നിങ്ങൾ വായിച്ചിരിക്കുമല്ലൊ ആ സംഭാഷണത്തിൽതന്നെ വെറൊരു ഭാഗത്തു (൧൭൨ാം പുറത്തു) അംഗ്ലിയാബിഷൊപ്പുപറയുന്നതു എന്തന്നാൽ:. "പുത്രനിൽനിന്നുംകൂടെ പുറപ്പെടുന്നു എന്നുള്ളവചനം ന്യായമായരേഖാസാക്ഷികൂടാതെ വിശ്വാസപ്രമാണത്തിൽ ചേൎക്കപ്പെട്ടുപൊയ്തുകൊണ്ടു അംഗ്ലിയാസഭ പരിതപിക്കുന്നു - - - - - - - നിങ്ങളുടെവിശ്വാസത്തൊടു (പിതാവിൽനിന്നുമാത്രം പുറപ്പെടുന്നു എന്നുള്ള ഗ്രീക്കുസഭയുടെ വിശ്വാസത്തൊടു) ഞങ്ങൾ പൂൎണ്ണമായി ചേരുന്നു."

ഈലായിലെ ഇംഗ്ലീഷബിഷൊപ്പിന്റെ ഈ സമ്മതത്തിൽനിന്ന എന്തെല്ലാം വരുന്ന എന്ന ആലൊചിപ്പീൻ. ൧-ാമത പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെപ്പറ്റി അംഗ്ലീയാസഭയുടെ വിശ്വാസപ്രമാണത്തിൽ എഴുതികാണുന്നഉപദെശം ശരിയല്ലാ. ൨. ആ കൂട്ടത്തൽപദം വിശ്വാസപ്രമാണത്തിൽചെൎത്തതു രെഖാസാക്ഷിക്കൂടാതെയായിരുന്നു. ൩. ഇങ്ങനെ ചെൎത്തുപൊയതിനെക്കുറിച്ച വിവരമുള്ള അംഗ്ലീയാക്കാൎക്ക പരിതാപം ഉണ്ട. ൪. കിഴക്കെസഭയുടെ വിശ്വാസം ഈ കാൎയ്യത്തിൽ തെറ്റിയിട്ടില്ല.

ഒരുസാക്ഷിക്കാരന്റെ വാമൊഴി മതിയാകയില്ലല്ലൊ. റെവറന്റ ഏസ. മററിയർ സാപ്പിനാൽ ഉണ്ടാക്കപ്പെട്ട ധൎമ്മരാജ്യം ( ലാണ്ടംഓഫ്ചാറിററി ) ൨൪൮-ാം പുറത്ത ഇപ്രകാരം പറയുന്നു. "സുറിയാനിക്കാർ കൈക്കൊണ്ടുവരുന്ന നിഖ്യാവിശ്വാസപ്രമാണത്തിൽ പരിശുദ്ധാത്മാവിന്റെ പുറപ്പാടിനെപ്പറ്റി 'പുത്രനിൽനിന്നും', എന്നകൂട്ടുതൽ വചനങ്ങൾവിട്ടിരിക്കുന്നു. ഈവചനം ലത്തീൻസഭയാൽകൂട്ടിച്ചെൎക്കപ്പെട്ടതും കിഴക്കെസഭയും പടിഞ്ഞാറെസഭയും തമ്മിൽഉണ്ടായ കലഹത്തിനു ഹെതുവുമാകുന്നു.

പിന്നെയും ബി. ഹാറിസ കൌപ്പർ എന്നപണ്ഡിതൻ പറയുന്നതു (അനാലക്റ്റനിസായിനാ) "കൊൻസ്തന്തീനൊപ്പൊലിസിലെ ശുദ്ധസുനഹദൊസിൽ നിശ്ചയിക്കപ്പെട്ട വിശ്വാസപ്രമാണത്തിൽ പുത്രനിൽനിന്നുംകൂടെ പുറപ്പെടുന്നു എന്നുള്ളവചനം വിട്ടിരിക്കുന്നു. ഇതുപിൻകാലത്തു കൂട്ടിച്ചെൎക്കപ്പെട്ടതെന്നു സൎവ്വസമ്മതം.,,

ഇംഗ്ലീഷസഭക്കു ഈ തെറ്റുപദെശം കിട്ടിയതു റോമ്മായിൽനിന്നാകകൊണ്ടു ഒരു റോമ്മാ ഗ്രന്ഥകൎത്താവിനെക്കൂടെ സാക്ഷിയാക്കുന്നു. റെവറന്റുജൊസെപ്പ റീവ എന്നപാദ്രി എഴുതിയ ക്രിസ്തുസഭചരിത്രത്തിൽ പൊതുസഭയുടെ വിശ്വാസപ്രമാണം എഴുതിയിരിക്കുന്നതിൽ "പരിശുദ്ധാത്മാവു പിതാവിൽനിന്നുപുറപ്പെട്ടു പിതാവിനൊടും പുത്രനൊടുംകൂടെ വന്ദിക്കപ്പെട്ടു സ്തുതിക്കപ്പെടുന്നു" എന്ന ആദ്യത്തെ വിശ്വാസരീതിയാണെന്നു സമ്മതിക്കുന്നു.

മെൽപ്രസ്താവിച്ച സംഗതികളിൽനിന്ന നമുക്കു അനുമാനിക്കുവാനുള്ളതു.

൧-ാമതു ത്രിത്വത്തിലെ വിശ്വാസ സംഗതി ശരിയായിരിക്കെണ്ടതു രക്ഷക്കു അത്യാവശ്യം.

൨. ആവിശ്വാസത്തെ അശുദ്ധിയാക്കാതെ മുഴുവനും വിശ്വസിക്കാഞ്ഞാൽ അവൻ സംശയംകൂടാതെ നശിച്ചുപോകും.

൩. ത്രിത്വത്തിൽഒന്നായ പരിശുദ്ധാത്മാവിൽ അംഗ്ലീയാസഭയുടെവിശ്വാസം തെറ്റിപ്പൊയിരിക്കുന്നുഎന്ന അംഗ്ലീയാക്കാർതന്നെ സമ്മതിക്കുന്നു.

൪. അതുകൊണ്ടു അംഗ്ലീയാക്കാരുടെ ഉപദെശപ്രകാരം ത്രിത്വത്തിൽ വിശ്വസിക്കുന്നവർ രക്ഷിക്കപ്പെടുവാൻ കഴിയുന്നതല്ല.

ഹാ എന്റെ സഹൊദരന്മാരായ അംഗ്ലീയാസുറിയാനിക്കാരെ; സുറിയാനി മതത്തിൽ ചിലമൂഢതൾ ഉണ്ടെന്നുമാത്രമെ നിങ്ങൾക്കുതൎക്കമുള്ളു. സുറിയാനിക്കാൎക്ക രക്ഷക്കു തടസ്സമുണ്ടെന്നു നിങ്ങളിൽ ആരും പറഞ്ഞുകെൾക്കുന്നില്ല മൂഢതയെഒഴിക്കുവാൻ നിങ്ങൾകണ്ടുപിടിച്ചമരുന്നു രക്ഷയെ തടസ്സപ്പെടുത്തുന്നതെന്നു അംഗ്ലീയാക്കാർതന്നെ സമ്മതിക്കുന്ന ഉപദെശം ആകുന്നുവല്ലൊ.

അംഗ്ലീയാസഭക്കു രക്ഷ ഇല്ലെന്നു ഞാൻവിധിക്കുന്നില്ല. അവരുടെഉപദെശത്തിൽനിന്നു ഇത്രത്തൊളം നമുക്കു അറിവുകിട്ടുന്നുണ്ട. ഇപ്പൊൾസ്ഥലം അധികം അക്രമിക്കപ്പെട്ടുപൊയതുകൊണ്ടു അംഗ്ലീയാക്കാരുടെ സ്വന്തവിശ്വാസപ്രകാരം അവൎക്കരക്ഷിക്കപ്പെടുവാൻ പാടില്ലെന്നു ഇതിലും വിശദമായും വെറെയും ലക്ഷ്യത്താലും അടുത്തലക്കത്തിൽകൂടെ പ്രസംഗിച്ചശെഷം ഇനിക്കുനിങ്ങളൊടു പറവാനുള്ളതിനെ പറയുന്നതാണ. അരപ്പുനിഞ്ഞാശാരിയെയും കാണിക്കരുതെന്നു പഴഞ്ചൊല്ലുണ്ടല്ലൊ. അതുകൊണ്ടുഎതുവാദം ഉണ്ടെങ്കിൽ ഞാൻ പറയാൻപൊകുന്നതു മുഴുവനാകുന്നതുവരെ നിൎത്തിവക്കണമെന്നുകൂടി പറഞ്ഞു അടുത്തലക്കത്തിലെക്കു ശെഷം നീക്കിവെക്കുന്നു,

ഒരു സാക്ഷാൽ സുറിയാനിക്കാരൻ

രണ്ടു ക്രിസ്തീയ സമുദായങ്ങളുടെ നാവുകൾതമ്മിൽ കലഹിക്കുന്നതിനെക്കുറിച്ചു മലയാളവിനോദിനി ഒരുലക്കത്തിൽ പ്രസ്താവിച്ചിരുന്ന മനസ്താപം ഞങ്ങൾക്കും ഇല്ലാതില്ലാ. എങ്കിലുംസുറിയാനിസഭയെഅകാരണമായിഓരൊരുത്തർ ആക്ഷെപിച്ചതിനുസമാധാനം പറകയല്ലാതെ ഇടവകപ്പത്രിക അധികപ്രസംഗമായി ഒന്നും പ്രവൃത്തിച്ചിട്ടില്ല. എന്നാൽ ഈ ലെഖനം ആ മട്ടുവിട്ടാണെന്നു ഞങ്ങളുടെസഹജീവി പറയുമായിരിക്കും. എങ്കിലും വളരെയുക്തിപൂൎവ്വം എഴുതപ്പെട്ടതും ക്രിസ്ത്യാനിമതഭെദങ്ങളെ താരതമ്യപ്പെ

ത്തുന്നതിനു അനേകം ആളുകളെ ഉത്സാഹിപ്പിക്കുന്നതും ആകകൊണ്ടു വിനോദിനി ഞങ്ങളെക്കുറിച്ചു ഒരുവേള വല്ലദുഗ്രഹം ധരിച്ചേക്കുമെന്നിരുന്നാലും ഇതു പ്രസിദ്ധംചെയ്യാതിരിപ്പാൻ ഞങ്ങൾക്കു പാടില്ല.

മ. ഇ. പ. പ.

## വിത്സൻബിഷോപ്പ്.

അടിയിൽ വീണാലും കാൽ മീതെയിരിക്കണമെന്ന മലയാളമിത്രം ആഗ്രഹിച്ചുംകൊണ്ടു, വിത്സൻബിഷോപ്പിന്റെ കാൎയ്യത്തിൽ വീണ്ടും ചിലതൎക്കങ്ങൾ പുറപ്പെടുവിച്ചിരിക്കുന്നു. മിത്രം പറയുന്നതു എന്തെന്നാൽ

൧. വിത്സൻബിഷോപ്പിന്റെ ഉദ്ദേശ്യം സുറിയാനിസഭ സ്വാതന്ത്ര്യമായും അവരുടെ സ്വന്തപള്ളിക്രമങ്ങളെയും മൎയ്യാദകളെയും ആചരിക്കയും ചെയ്യേണമെന്നായിരുന്നു

൨. ആറുകൂട്ടം സംഗതികൾ ബിഷോപ്പിന്റെ ചാപ്ലേൻ തത്സമയം എഴുതി എടുത്തു എന്നും പറഞ്ഞു ചാപ്ലേന്റെ പുസ്തകത്തിൽനിന്നു ഇംഗ്ലീഷിൽ ഒരു പകൎപ്പു ചേൎത്തിരിക്കുന്നു.

൩. ബിഷോപ്പു സുറിയാനിസഭയോടു തന്റെ അഭിപ്രായം അറിയിച്ചതു പ്രസംഗമൂലമായിരുന്നു എന്നു പത്രിക പറഞ്ഞതു ചരിത്രവൈരുദ്ധ്യമെന്നു ഊഹിച്ചുംകൊണ്ടു മെത്രാപ്പോലീത്തായുമായി സ്വകാൎയ്യകാഴ്ചയുണ്ടായി എന്നും അപ്പോൾ സംഗതികൾ എഴുതി കൊടുത്തു എന്നും.

൪. ബിഷോപ്പിന്റെ പ്രസംഗപുസ്തകം അല്ലാ, ചാപ്ലേന്റെ നോട്ടുതന്നെ ഒന്നാംതരംതെളിവാണെന്നും

൫. പ്രസംഗത്തിൽ മിഷ്യനറിമാരുടെ സൎട്ടിഫിക്കെററ, കണക്കുകേൾവി, വിശ്വാസഭേദം മുതലായി സൂചിപ്പിച്ച വാചകങ്ങൾ ഉണ്ടെന്നു സമ്മതിച്ചുംകൊണ്ടു അവയെ നീതീകരിപ്പാൻ ചിലസമാധാനങ്ങൾ പറകയും ചെയ്യുന്നു.

മിത്രത്തിന്റെ മറുപടി അരി എത്ര എന്ന ചോദ്യത്തിനു പയറു അഞ്ഞാഴി എന്ന സമ്പ്രദായത്തിൽ ആണെന്നു രണ്ടുംകൂടി ഒത്തുനോക്കുന്നവൎക്കു ധാരാളം അറിയാമെങ്കിലും ൟ കൌശലവും ചെമ്പു തെളിക്കാതിരിപ്പാൻ പാടില്ല.

൧. ബിഷോപ്പിന്റെ ഉദ്ദേശ്യം. സുറിയാനിസഭ സ്വാതന്ത്ര്യമായും സ്വന്തപള്ളിക്രമങ്ങളെയും മൎയ്യാദകളെയും ആചരിച്ചും ഇരിക്കേണമെന്നും ബിഷോപ്പിന്റെ ഉദ്ദേശ്യമായിരുന്നു എന്നു വരുത്തുവാൻ പ്രസംഗത്തിൽ നിന്നു മിത്രം ചിലഭാഗങ്ങളെ പകൎത്തിയിരിക്കുന്നു. സാക്ഷാൽ ഉദ്ദേശ്യം ഇതുകൊണ്ടു തെളിയുന്നതല്ലാ. വാക്കിനേക്കാൾ പ്രവൃത്തിയാണു സംഗതി തെളിയിക്കുന്നതു. ൟ സഭയെ കൈവശപ്പെടുത്തേണമെന്നു ഉദ്ദേശമുണ്ടായിരുന്നാൽ അതിനെ പച്ചക്കു വെളിപ്പെടുത്തുവാൻ തക്ക ഭോഷത്വം ബിഷോപ്പു കാണിക്കുമൊ പോൎത്തുഗീസുകാർ ആദ്യം വന്നപ്പോൾ അവരും വാക്കിൽ മൎയ്യാദയായിരുന്നു പറഞ്ഞതു. അവർ കൊടുങ്ങല്ലൂരും വൈപ്പിൽകോട്ടയിലും സിമ്മനാരികൾ പണിയിച്ചു സുറിയാനിക്കാരെ പഠിപ്പിക്കയും അവരുടെ പൂൎവ്വീകകൎമ്മാദികളെ നടത്തിക്കയുമാണചെയ്തതു (ൟപ്പൻപാദ്രി പ്രകരണം ൧൦) എങ്കിലും അനുഭവം അവസാനം എന്തായിരുന്നു എന്നു പറയെണ്ടാല്ലൊ. വിത്സൻബിഷോപ്പിന്റെ വാക്കിൽ മൎയ്യാദയായിരുന്നു എങ്കിലും പിന്നീടു അബ്രാഹം മല്പാനു ശമ്പളംകൊടുത്തു അരക്കുശ്ശ്യാന ഉണ്ടാക്കികയും സുറിയാനിക്കാരിൽനിന്നു കിട്ടുന്നവരെ സഭയിൽ ചേൎക്കയും ചെയ്തപ്പോൾ ഉദ്ദേശ്യം തെളിഞ്ഞില്ലെന്നു പറയാമൊ? സുറിയാനിക്കാരനായിരുന്ന മിത്രാധിപൻതന്നെ ഇപ്പോൾ ഇംഗ്ലീഷപള്ളിക്രമം ഉപയോഗിച്ചുവരുന്നതു ഇതിലേക്കു തെളിവല്ലയൊ? അല്ലെങ്കിൽ ബിഷോപ്പിന്റെ ഉദ്ദേശ്യവും പാദ്രിമാരുടെ ഉദ്ദേശ്യവും രണ്ടാണെന്നു മിത്രംസമ്മതിക്കട്ടെ.

൨. ആറുകൂട്ടം സംഗതികൾ_ ഇവ ഇന്നിന്നവയെന്നു ഞങ്ങളും മിത്രവും വേറെവേറെ കാണിച്ചു. തൎക്കം ആരുടെ വാക്കാണു സാക്ഷാൽ ബിഷോപ്പിന്റെ വാക്കു എന്നായിരുന്നു. അതിനു മിത്രം ആദ്യം ഹൌവ്വാർഡിനെ കൊണ്ടുവന്നു. ഇപ്പോൾ ഹൌവ്വാർഡിനെ അലമാരിയിൽ കേററിയേച്ചു ചാപ്ലേനെ ഇറക്കിയിരിക്കുന്നു. ചാപ്ലേന്റെ പുസ്തകത്തിൽനിന്നു പകൎത്തിയഭാഗം മലയാളത്തിൽകൂടെ തൎജ്ജമചെയ്യാഞ്ഞതു ഭാഷകൊണ്ടു വായനക്കാരെ ഭ്രമിപ്പിക്കാമെന്നുവച്ചായിരിക്കണം. ചാപ്ലേൻ എഴുതിയിരിക്കുന്നതു അദ്ദേഹത്തിന്റെ വാചകമായിട്ടാണു. ബിഷോപ്പിന്റെ വാചകമായിട്ടല്ല. വ്യാകരണത്തിൽ പൂൎവ്വകഥനം (ഡയറക്ററനാറെഷ്യൻ) എന്നും പരകഥനം (ഇൻഡയറക്ററനാറെഷൻ) എന്നും രണ്ടു വാചകസമ്പ്രദായം ഉണ്ടല്ലൊ. പരകഥനമെന്നു പറയാൻ

ഞങ്ങളിൻെറ സ്വന്തവാക്കും പരകഥനമെന്നു വച്ചാൽ പറഞ്ഞതിൻെറ താല്പൎയ്യം മറെറാരുവൻെറ വാക്കിൽ പറയുന്നതും ആകുന്നു. ഇതിൽ ചാപ്ലേൻ പ്രയോഗിച്ചിരിക്കുന്നതു ബിഷോപ്പു പറഞ്ഞതിൻെറ താല്പൎയ്യം പരകഥനരീതിയിൽ ആകുന്നു. ബിഷോപ്പിൻെറ സാക്ഷാൽവാക്കു എന്തെന്നുള്ള തൎക്കം ചാപ്ലേൻെറ സ്വന്തവാചകത്തിൽ എഴുതിയതുകൊണ്ടു തീരുന്നതല്ലല്ലൊ. തീരുമെങ്കിൽ ഹൌവ്വാൎഡിൻെറ വാക്കിനു ബലക്കുറവുണ്ടെന്നു വിചാരിപ്പാൻ ഹേതുവില്ല. ഠരം സൂത്രംതെളിയിക്കാതെ ഇംഗ്ലീഷറിവാൻ പാടില്ലാത്ത വായനക്കാരെ തളിക്കുവാൻ ആ ഭാഗം ഇംഗ്ലീഷിൽമാത്രം മിത്രം ചേൎത്തിരിക്കുന്നതു സൂത്രമല്ലയൊ? വിത്സൻബിഷോപ്പിൻെറ ഉദ്ദേശ്യം ഇന്നതെന്നുവരുത്തുവാൻ ആദ്ദേഹത്തിൻെറ പ്രസംഗത്തിൽനിന്നു ഒരുഭാഗം മിത്രം ആദ്യഭാഗത്തു നേരെ പകൎത്തിയിരിക്കുന്ന സ്ഥിതിക്കു ആറുകൂട്ടം സംഗതികളിൽ വന്നപ്പോൾ പ്രസംഗം വിട്ടെച്ചു ചാപ്ലേനെ തഴുകി പിടിച്ചതു എന്തിനു? അവിടെ ബിഷോപ്പിൻെറ പ്രസംഗം വിശ്വസിക്കാൻ കൊള്ളുകയില്ലയൊ? ഇതുഎത്രവഞ്ചന: എത്രതട്ടിപ്പ്! ഇരുട്ടുകൊണ്ടോട്ട ഊട്ട

൩ ചരിത്രമൌഢ്യം_ ബിഷോപ്പതൻെറ അഭിപ്രായം സുറിയാനിസഭയോടു അറിയിച്ചതു പ്രസംഗം മൂലമായിരുന്നു എന്നു ഞങ്ങൾ പറഞ്ഞതു അബദ്ധമെന്നു വരുത്തുവാൻ മെത്രാപ്പൊലീത്തായുമായി രഹസ്യകാൎയ്യമുണ്ടായി എന്നും അപ്പൊൾ രഹസ്യത്തിൽ പറഞ്ഞുഎന്നും മിത്രം പറയുന്നു. ഇതുകൊണ്ടു ഞങ്ങളുടെ ചരിത്രഅറിവു മൌഢ്യമെന്നു വിധിച്ചതാണു സാക്ഷാൽ മൌഢ്യം മെത്രാപ്പൊലീത്തായൊടു മാത്രമല്ല, പാദ്രിമാരോടും ഒരുവെള്ള കപ്പലിൽവച്ചു കപ്പിത്താനോടും ഠരംകാൎയ്യം രഹസ്യത്തിൽ പറഞ്ഞിട്ടുണ്ടായിരിക്കാം. അതുകൊണ്ടു സഭയോടു പറഞ്ഞതു പ്രസംഗത്തിൽ അല്ലന്നു വരുമൊ? സഭയെന്ന പദത്തിൻെറ അൎത്ഥം നിഘണ്ടുനൊക്കി പഠിക്കട്ടെ. മെത്രാപ്പൊലീത്തായൊടു രഹസ്യംപറഞ്ഞതു ഈ സംഗതികൾ നടത്തികൊടുത്താൽ ൧൦൦൦ രൂപാ ഇനാം (കൈക്കൂലിഎന്നപദം ദൂഷിച്ചിലായിരിക്കാമെല്ലൊ) കൊടുക്കാമെന്നായിരുന്നു എന്നു അദ്ദേഹത്തിൻെറ ചാപ്ലേൻ സ്വഹസ്താക്ഷരത്തിൽ എഴുതിയിട്ടിരിക്കുന്ന നാളാഗമത്തിൽ കാണ്മാനുണ്ടു. കൂടെനിന്നപകൎത്തിയ ഈ ചാപ്ലേനെവിശ്വസിക്കരുതെന്നുണ്ടോ? ആരഹസ്യംകൂടെ മിത്രം വെളിപ്പെടുത്താഞ്ഞതു എന്തുകൊണ്ടു.

“പ്രസംഗത്തിൽ തലെദിവസം ആലോചനപറഞ്ഞ ആറുകൂട്ടംസംഗതികൾ പിന്നെയും പറകയുണ്ടായി” എന്നുമിത്രംസമ്മതിക്കുന്നു. പിന്നെഎന്തിനാണ ബിഷോപ്പ ഒപ്പിട്ട കടലാസുനോക്കുവാൻ മിത്രംഞങ്ങളെ ആവശ്യപ്പെടുന്നതു; പ്രസംഗം നേരെകാണിച്ചുല്ലൊ. തലെദിവസം സ്വകാൎയ്യംപറഞ്ഞതുതന്നെയാണ പ്രസംഗത്തിലും പറഞ്ഞതെങ്കിൽ പൂൎവ്വാപരവിരുദ്ധങ്ങളെ സംസാരിക്കുന്ന മിത്രത്തിൻെറ മിടുക്കു വളരെശ്ലാഘ്യനീയം തന്നെ.

൪. ഒന്നും രണ്ടും തരം തെളിവുകൾ_ ചാപ്ലേൻ ഇംഗ്ലീഷിൽ എഴുതിയതുകൊണ്ടു അതു ൧_ാം തരവും ബിഷോപ്പിൻെറ പ്രസംഗം മലയാളത്തിൽ ഭാഷാന്തരം ചെയ്തുപൊയതുകൊണ്ടു അതുരണ്ടാംതരവും ആണെന്നു മിത്രം പറയുന്നു. രണ്ടിൽഏതാണ ൧ാം തരം എന്നു പഠിപ്പിക്കണമെന്നു ഗുരുസ്ഥാനത്തിൽ മിത്രം ഞങ്ങളൊടു അപേക്ഷിക്കുന്നുണ്ടു. ഈ അപേക്ഷയെഞങ്ങൾ നന്ദിപൂൎവ്വം കൈക്കൊള്ളുന്നു. ഹൌവ്വാൎഡ ൧_ാം തരംതെളിവല്ലന്നു ഇപ്പൊൾ സമ്മതംവന്നല്ലൊ. തെളിവിൻെറ ൧_ം ൨_ാ തരങ്ങൾ ഭാഷയെ ആശ്രയിക്കുന്നില്ലന്നു ആദ്യമെ ഗണപതിക്കുകുറിച്ചെച്ചു തെളിവാക്ട ൬൨_ാം വകുപ്പ വായിക്കുക. അതുഎന്തന്നാൽ “൧_ാം തരംതെളിവുഎന്നതു കോടതിയുടെ പരിശോധനയ്ക്കായി ഹാജരാക്കപ്പെടുന്ന അസൽപ്രമാണം ആകുന്നു.„ ഇതിൽ അസൽപ്രമാണം സുറിയാനിക്കാരൊടു ബിഷോപ്പപറഞ്ഞ പ്രസംഗമാകുന്നു ബിഷോപ്പ ഇംഗ്ലീഷിൽ പറഞ്ഞിരുന്നാലും ഇവരെധരിപ്പിച്ചതു മലയാളതൎജ്ജമയാൽ ബൈയിലിസായ്പുതന്നെ ആയിരുന്നു. ഒരുവൻഒരു കോടതിമുമ്പാകെ ഇംഗ്ലീഷിൽ മൊഴിപറകയും തൎജ്ജമക്കാരൻമുഖാന്തരം മലയാളത്തിൽ റിക്കാൎട്ടുചെയ്കയുംചെയ്താൽ അസൽപ്രമാണം ഇംഗ്ലീഷൊ മലയാളമൊ? സംശയംകൂടാതെ മലയാളമാകുന്നു. ബിഷോപ്പിനു ഒരുവേളതൻെറ ഇംഗ്ലീഷതന്നെ അസൽആയിരുന്നാലും സുറിയാനിസഭയ്ക്കും പബ്ലിക്കിനും അസൽ മലയാളതൎജ്ജമയാകുന്നു. ഇനി ൨_ാം തരംതെളിവിനെക്കുറിച്ചു ൬൩_ാം വകുപ്പിൻെറ ഒരുഭാഗം കൂടെകേൾക്കു. “രണ്ടാംതരം തെളിവുഎന്നതു നിയമത്തിൽപറയുന്നവിധത്തിൽ സാക്ഷിപ്പെടുത്തിയ ശരിപകൎപ്പആകുന്നു.” ചാപ്ലേൻ ബിഷോപ്പിൻെറവാക്കിൽഅല്ല തന്നതുവാചകത്തിൽ പരകഥനമായിഎഴുതിയിരിക്കുന്നതു ബിഷോപ്പിൻെറവാക്കിൻെറ ശരിപകൎപ്പാകുമൊ? ഒരികലുമില്ല. അതിനാൽ ഞങ്ങൾ ആധാരമാക്കിയ പ്രസംഗപുസ്തകം ൧_ാം തരംതെളിവും ചാപ്ലേൻ ഹൌവ്വാൎഡുമുതൽപേരുടെ കത്തുകൾ [illegible] രണ്ടാം തരത്തിനും [illegible]

അഞ്ചാം തരംതെളിവും ആണന്നുവരുന്നു. അല്ലെങ്കിൽ വല്ലവക്കീലന്മാരോടും ആലോചിക്കട്ടെ. അഞ്ചാം തരംതെളിവിനു ഇംഗ്ലീഷ എന്നുള്ളന്യായത്താൽ പ്രാബല്യം കൊടുക്കണമെന്നുള്ളടത്തോളം മിത്രാധിപർ "ലാ"യിൽ പ്രാപിച്ചിരിക്കുന്നപാണ്ഡിത്യം സാധുവാകണമെങ്കിൽ നിയമനിൎമ്മാണസഭയിൽ ബോധിപ്പിച്ചു വകുപ്പുകൾ റദ്ദചെയ്യിക്കെണ്ട ആവശ്യം ഞങ്ങളുടെതല്ല അവരുടെതായിട്ടുതന്നെവരുന്നു.

പടിയോലയുടെ പകൎപ്പിനുപകരം മെത്രാപ്പൊലിത്താച്ചു ചാപ്ലെൻ എഴുതികൊടുത്ത സ്വകാൎയ്യഎഴുത്തു വായിക്കുവാൻ മിത്രം ഞങ്ങളോടുഉപദേശിക്കുന്നു. സ്വകാൎയ്യയെഴുത്തിൽ ഉള്ളതുതന്നെ പിറെറദിവസത്തെ പ്രസംഗത്തിൽ വീണ്ടും പറഞ്ഞുഎന്നുള്ള മിത്രത്തിന്റെ സമ്മതം ഇരിക്കുമ്പൊൾ ആപ്രസംഗ ശങ്കുംതുറന്നുഇരിക്കെ പഴയറിക്കാട്ടുതപ്പികണമെന്നുള്ള ആവശ്യം മനസ്സിലാകുന്നില്ല. പടിയോലയുടെപകൎപ്പു ആവശ്യപ്പെട്ടതു, തൎക്കംജനിച്ചതു മിത്രം തെറ്റായി പ്രസ്താവിച്ചതുപൊലെ അമ്പതാം വൎഷത്തിൽ അല്ലന്നുകാണിപ്പാൻ ആയിരുന്നു. അതിനുപകരം ബിഷൊപ്പഒപ്പിട്ടകടലാസു തപ്പിഎടുത്താൽ അമ്പതുവൎഷത്തോളം തൎക്കംജനിച്ചിട്ടില്ലന്നു വരുതതാമെങ്കിൽ മിത്രത്തിന്റെ ഈ പൊട്ടയുക്തി ഒട്ടുനീതിയായിരുന്നെനെ.

൬. മിത്രത്തിന്റെ വ്യാഖ്യാനം—ബിഷൊപ്പിന്റെ പ്രസംഗത്തിൽ മിഷ്യനറിമാരുടെ സൎട്ടിഫിക്കെററ, കണക്കുകേൾവി, വിശ്വാസഭേദം, പള്ളിക്രമംതിരുത്തൽ, മുതലായി സുറിയാനിസഭയുടെ വിശ്വാസത്തിനും സ്വാതന്ത്ര്യത്തിനും കേടുവരുത്തുന്ന ആലൊചനകളെ നീതീകരിക്കുവാൻ ഇപ്പൊൾ മിത്രം ചിലവ്യാഖ്യാനങ്ങൾ കൊണ്ടുവന്നിരിക്കുന്നു. ഇങ്ങനെ ഒരുബുദ്ധി അവൎക്കു തോന്നിയതു നല്ലതിന്നായി. പ്രസംഗത്തിൽനിന്നുള്ള ആരംഭത്തിലെ സൂചിപ്പിച്ചവാചകങ്ങൾ ഉണ്ടന്നുഇപ്പൊൾ സമ്മതിക്കുന്നുവല്ലൊ. കഷ്ടം: തൎക്കം ഇത്രത്തോളം നീട്ടാതെ ഈ സമ്മതം ഒട്ടുമുമ്പെ കഴുകുവററിയിരുന്നെങ്കിൽ പലെടെ തൎക്കംനിൎത്തി പിരിയുമായിരുന്നുവല്ലൊ. തൎക്കമെല്ലാം ഈ മൂന്നാലുവാചകം ബിഷൊപ്പിന്റെ ആലൊചനകളിൽ ഉണ്ടെന്നും ഇല്ലന്നും ആയിരുന്നു. ഇതെവരെ ഇല്ലന്നു വാദിച്ചെച്ചു ഇപ്പൊൾ ഉണ്ടെന്നു മിത്രം സമ്മതിച്ചതു, സമ്മതിച്ചില്ലെങ്കിൽ സമ്മതിപ്പിക്കുവാൻ ഞങ്ങളുടെ ആലൊചനപ്രകാരം വായനക്കാർ ഹേമിച്ചെക്കുമെന്നു ശങ്കിച്ചിട്ടായിരിക്കണം. ഇരിക്കട്ടെ. സമാധാനം കേട്ടൊളു. (എ) സൎട്ടിഫിക്കെററു. ഇതിൽമിത്രത്തിന്റെ ഒഴിവുകഴിവു സിമ്മനാരിയിൽപഠിപ്പിച്ചതു പാദ്രിമാർ ആയിരുന്നതിനാൽഅവരുടെ സൎട്ടിഫിക്കെററു വേണമെന്നാണ. ആകാലത്തു മല്പാനച്ചന്മാർ പഠിപ്പിച്ചിരുന്നതു സിമ്മനാരിചിറയിലായിരിക്കും. സൎട്ടിഫിക്കെററു പഠിത്വത്തിനും നല്ലനടത്തയ്ക്കുമാണല്ലൊ. സുറിയാനിപഠിത്വത്തെക്കുറിച്ചു സായ്പന്മാർ സൎട്ടിഫിക്കെററു എഴുതുന്നതു എങ്ങിനെ? സിമ്മനാരിയിലെഭക്ഷണത്തിന്റെ ചെടിപ്പുകുറവിനു ദൃഷ്ടാന്തമായി ചെമ്മീനും വാഴയ്ക്കായും മാത്രം എന്നും കറിയാക്കിയവിവരം സായ്പിനെ ധരിപ്പിക്കുവാൻ വേണ്ടി ഭാഷയുടെലാഘവക്കുറവിനാൽ ഒരുവിരൽ നിവൎത്തും ഒരുവിരൽ കുനിച്ചും ഒരു ശെമ്മാശു ആംഗീയംകാണിക്കെണ്ടിവന്നു എന്നുകേട്ടിട്ടുണ്ട്. സൎട്ടിഫിക്കെററുഎഴുതുവാൻ ആംഗീയംകൊണ്ടു മതിയായഅറിവു ഉണ്ടാകുമായിരിക്കും. സുറിയാനിയും മലയാളവും വേദപാഠവും അറിയാവുന്ന മല്പാന്മാരുടെഅല്ലാ, ഒന്നും അറിഞ്ഞുകൂടാത്ത പാദ്രിസായ്പിന്റെ സൎട്ടിഫിക്കെററുതന്നെ വേണമെന്നുപറവാൻകാരണം, മല്പാൻ സൎട്ടിഫിക്കെററ എഴുതുന്നതിനുള്ള ഉറക്കല്ല സുറിയാനിവിശ്വാസത്തിലും വേദത്തിലും ഭാഷയിലും നടത്തയിലും ഉള്ളഅറിവും സായ്പിന്റെ ഉറക്കല്ല കന്യാസ്ത്രീയെ അസഭ്യംപറയുന്നതിനും ദുഃഖവെള്ളിയാഴ്ച മാടറക്കുന്നതിനുമുള്ളസാമൎത്ഥ്യവും ആയിരിക്കാവുന്നതുകൊണ്ടല്ലാതെ മറെറാന്നുമല്ല. അതിനാൽ സുറിയാനിസഭയെ തട്ടി എടുക്കുവാൻ തരം ഉണ്ടാകണമെങ്കിൽ ദ്വരയുടെ സൎട്ടിഫിക്കെററുതന്നെവേണം.

(ബി) കണക്കുകേൾവി— പള്ളിവകദ്രവ്യം ക്രമക്കേടാകാതിരിപ്പാൻ കണക്കുകേൾക്കണമെന്നു സമ്പ്രദായം മുമ്പെതന്നെ അപേക്ഷിക്കയും അതനുസരിച്ചു നടന്നുവരികയും ചെയ്തിരുന്നതിനാൽ ബിഷൊപ്പു ഒരുപുതിയഏൎപ്പാടു ഈ കാൎയ്യത്തിൽആലൊചിച്ചില്ലെന്നാണ മിത്രത്തിന്റെ സമാധാനം. ഇതുഞങ്ങൾ ഇതെവരെകേട്ടിട്ടില്ലാ. സായ്പവൎകൾ കേട്ട അടയാളംവച്ച കണക്കുകൾ ഞങ്ങളുടെ പള്ളികളിൽകാണ്മാനുമില്ല. ഇങ്ങിനെ ഒരുനടപ്പു മുമ്പിൽഉണ്ടായിരുന്നെങ്കിൽ നടപ്പാക്കെണ്ടിയ ഒരുപരിഷ്കാരമായി ബിഷൊപ്പു ഇതിനെ സൂചിപ്പിച്ചതു ആശ്ചൎയ്യംതന്നെ. നടപ്പുണ്ടായിരുന്നാൽ, "നമ്മുടെപള്ളികളുടെകണക്കു നമ്മുടെമേല്പട്ടക്കാരെ കേൾപ്പിക്കതക്കവണ്ണം ചട്ടംകെട്ടിനടന്നുവരുന്നതിനുല്ലാതെ വ്യത്യാസമായിട്ടനടക്കുന്നതിനും നടത്തുന്നതിനും നമുക്കുഅധികാരവും സമ്മതവുംഇല്ല" എന്ന മാവേലിക്കര പടിയോലയിൽ പള്ളിക്കാൎക്കിർ...

മൊ? നാലഞ്ചപണം എഴുത്തുപീസിന്റെ നഷ്ടം മോഹിച്ച് പടിയോലയുടെ പകൎപ്പുവാങ്ങി പരമാൎത്ഥം പറികാതെ വായനക്കാരെ വഴിതെറ്റിക്കുന്നതു എന്തിനു? "തുറകളെപ്പറ്റി വാതലില്‍ക്കൂടി നിങ്ങള്‍ എത്രയും പൂൎണ്ണമായിട്ടുകടകെണ്ടതിനു ഞാന്‍ ഇനി ചിലകാൎയ്യങ്ങളെ നിങ്ങള്‍ക്കു ഗുണമായി പറവാന്‍ മനസ്സായിരിക്കുന്നു,, എന്നു ബിഷൊപ്പതന്റെ ആലൊചനകളുടെ മുഖവുരയായി പറഞ്ഞവാക്കും നിരൎത്ഥമാകണം. മുന്‍നടത്തഇതുകൊണ്ടറിയാം_ കണക്കുകെള്‍ക്കാനുള്ളഅവകാശം റസിഡെണ്ടിനുകൊടുത്താല്‍പോരാ ആ ദെഹം മെഡൊവര്‍ കൊടുക്കാന്‍ക്കൂടെ അനുവദിക്കണമെന്നു ബിഷൊപ്പു സൂചിപ്പിച്ചു. ഈ അവകാശം കിട്ടിയിരുന്നെങ്കില്‍ സിമ്മനാരിയുടെ മെല്‍നൊട്ടത്തിനുമാത്രമല്ല പള്ളിപ്പട്ടക്കാര്‍ക്കു കോടാലി പ്രയോഗിപ്പാന്‍ പിറ്റുസാഹിബിനു സ്വാതന്ത്ര്യം ഉണ്ടായെനെ.

(സി) ക്രമക്കേടായ വരുമാനം— "മരിച്ചവൎക്കുവേണ്ടിയുള്ള നമസ്കാരമാകുന്ന ക്രമകേടായമാൎഗ്ഗം" എന്ന വാചകത്തില്‍ "ക്രമക്കേട" എന്നപദം "ക്രമമായികിട്ടാത്ത" എന്നൎത്ഥത്തില്‍ നമസ്കാരത്തെഅല്ല പ്രതിഫലത്തെതന്നെ സംബന്ധിപ്പിക്കണമെന്നാണു മിത്രത്തിന്റെയുക്തി. പ്രതിഫലത്തിന്റെ നീജമിപ്പായ്കയെങ്കില്‍, നിജമില്ലാത്തവരുമാനം ജീവനുള്ളവൎക്കുവെണ്ടിയുള്ള നേൎച്ചമുതലായചില മാൎഗ്ഗങ്ങളില്‍ക്കൂടെ ഉള്ളപ്പൊള്‍. മരിച്ചവരെമാത്രം ഇടയില്‍ഞെരുക്കി പ്രവെശിപ്പിച്ചതിന്റെ താല്പൎയ്യംഎന്താണെന്നറിയുന്നില്ല.

(ഡി) പള്ളിക്രമത്തിലെ വ്യത്യാസപ്പെടുത്തല്‍— ഇതു ഇന്നവിധമെന്നു പറയാഞ്ഞതില്‍ മിത്രം ഒഴിവുകഴിവുപറയുന്നു. ഭേദപ്പെടുത്തെണ്ടവിധം ഇന്നതാണെന്നു പിന്നെ വെളിപ്പെട്ടില്ലൊ_ അബ്രാഹംമല്പാനെകൊണ്ടു അരക്കുൎബ്ബാന ഉണ്ടാക്കിച്ചപ്പൊള്‍ വ്യത്യാസംവരുത്തണമെന്നു ആദ്യംഉദ്ദേശിച്ചതു ഇന്നതാണെന്നു ചെമ്പു തെളിഞ്ഞിട്ടുന്നു പറയാമൊ.

ആകയാല്‍ മിത്രത്തിന്റെ വ്യാഖ്യാനങ്ങള്‍ എല്ലാം കൌശലവും ഇരുട്ടുകൊണ്ടഅടച്ച ഉരുട്ടയുമാണെന്നു വായനക്കാൎക്കറിയാം. മിത്രം താളംമാറികാണുന്നു. ആദ്യതൎക്കംബിഷോപ്പിന്റെ ആലൊചനകള്‍ ഈ സഭയുടെ വിശ്വാസത്തെയും സ്വാതന്ത്ര്യത്തെയും കെടുക്കുന്നതെന്നായിരുന്നു.

അതിലെക്കു ലക്ഷ്യമായി ആലൊചനകളെ വാക്കിനുവാക്കായി ഞങ്ങള്‍ കാണിച്ചു. മിത്രം അപ്പൊള്‍തൎക്കിച്ചതു ആവാചകമെ ബിഷോപ്പു മിണ്ടിയില്ലെന്നായിരുന്നു. മിണ്ടിയെന്നു സമ്മതിച്ചുപൊയാല്‍ ഞങ്ങളുടെതൎക്കം സ്ഥിരപ്പെട്ടുപൊകുമെന്നുള്ളടത്തൊളം അതുകൊണ്ടു മിത്രം സമ്മതിച്ചു. മിണ്ടിയെന്നുള്ളതു എത്രത്തൊളം കൂടാതെപ്രകാരം ഞങ്ങള്‍ ഉറപ്പിച്ചപ്പോള്‍, മിത്രം മഞ്ഞള്‍പറിച്ചുംകൊണ്ടു തൎക്കംമാററി, ആലൊചനകളില്‍ ആരും അവര്‍ നിഷെധിച്ചവാചകങ്ങള്‍ ഉണ്ടെന്നുസമ്മതിക്കയും അതിനു ഒരുവക പൊളുവപരിഹാരങ്ങള്‍ പറകയും ചെയ്തിരിക്കുന്നു. ഇതു ഉത്തമന്മാരുടെ പ്രവൃത്തിയൊ? ഒരുപബ്ലിക്കു പത്രത്തിനു രീതിയൊ? നിന്റെവചനം ഉവ്വ ഉവ്വ എന്നും ഇല്ല ഇല്ല എന്നും ആയിരിക്കണമെന്നു പഠിപ്പിക്കുന്ന ക്രിസ്ത്യാനിയുടെ ധൎമ്മമൊ?.

വിധിനടത്ത_ സിമ്മനാരി വ്യവഹാരത്തില്‍ മെത്രാപ്പൊലീത്തന്മാരുടെ സ്ഥാനചിഹ്നങ്ങളായ വടി മുടി സ്ലീബാ മുതലായ ആഭരണങ്ങള്‍ ൧_ാം പ്രതി കോട്ടില്‍ പരസ്യമായി വച്ചു സ്ഥാനം ഒഴിയണമെന്നു ഉണ്ടായ തീൎപ്പുപ്രകാരം ൩ംമാസാദ്യം മെല്‍പ്പറഞ്ഞ സാമാനങ്ങള്‍ കോട്ടില്‍ വച്ചു ഒഴികയും മാര്‍ ദീവന്നാസ്യോസു മെത്രാപ്പൊലീത്താ അവര്‍കള്‍ വാങ്ങികയും ചെയ്തിരിക്കുന്നു.

കമ്മട്ടി_ വൃശ്ചികമാസം ൧൧_ാംനു- സിമ്മനാരി പള്ളിയില്‍ പതിവായി ആഘോഷിച്ചുവരുന്ന സിമ്മനാരി സ്ഥാപകന്റെ ഓൎമ്മദിവസമാകുന്നു. അടുത്തദിവസം അസൊസിയെ [illegible] കൂടുന്നതിനു നിശ്ചയിച്ചു നോട്ടീസു അയച്ചിരിക്കുന്നു

# മലങ്കര
# ഇടവകപത്രിക

മംഗളം.

അൻപൊടിഹ ഗലീലാതന്നിൽ പണ്ടൊരു മശിഹാ
ഒന്നങ്ങുമരിത വൊമ്പളൊരമ്പൊതികളാ
നിരുപമമായ ശീലാന്വിത്യകാരന്റെ ലീലാ
പൊരുതെന്നപോലെ പാഹിമാമനന്തശ്രീ

## മലങ്കര യാക്കോബായ സുറിയാനി അസോസിയേഷ്യൻ മാനേജിംങ്ങ കമ്മട്ടിയുടെ ഒരു യോഗം.

൧൦ാംകമ്മട്ടി വൃശ്ചികം ൧൧നു-മുതൽ മൂന്നുദിവസം കോട്ടയത്തുസിമ്മനാരിയിൽ കൂടിയിരുന്നു. ഈ പ്രാവശ്യം സഭയുടെ ക്ഷേമത്തിനു അത്യന്താപേക്ഷിതങ്ങളായ പല നിശ്ചയങ്ങൾ ചെയ്തിരിക്കുന്നതു ഞങ്ങൾക്കു സന്തോഷത്തിനു ഹേതുവാകുന്നതാകുന്നു. അവയിൽ പ്രധാനമായവ താഴെ സംക്ഷേപിക്കപ്പെടുന്നു. ഒന്നാംദിവസം സഭാസംബന്ധമായി അന്ത്യോഖ്യാസിംഹാസനത്തിൽ നിന്നും ആവശ്യപ്പെട്ട ഒരു റിപ്പോർട്ടു തയ്യാറാക്കി രണ്ടുംമൂന്നും ദിവസങ്ങളിൽ സഭയുടെ ക്ഷേമത്തിനുവേണ്ടിയ നിശ്ചയങ്ങൾ ചെയ്തു. അവയിൽ പ്രധാനമായവ എന്തെന്നാൽ ഇടവക മെത്രാപ്പോലീത്താക്കു നാനാലു ആലോചനക്കാർ ഉണ്ടായിരിക്കണമെന്നും, ആവരുടെ ആലോചനയോടുകൂടെ അവർ തങ്ങളുടെ അധികാരത്തിൽപെട്ട കാര്യങ്ങൾ നടത്തണമെന്നും, അവരുടെ തീർപ്പിന്മേൽ പ്രസിഡെണ്ടു മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ അവർകളുടെ മുമ്പാകെ അപ്പീൽ ചെയ്യാമെന്നും, പ്രസിഡെണ്ടും കമ്മട്ടക്കാരിൽനിന്നു ഓരോ ആണ്ടേക്കു നിയമിക്കപ്പെടുന്ന നാലുമെമ്പറന്മാരും അപ്പീലുകൾ തീരുമാനിക്കണമെന്നും, അന്ത്യോഖ്യായിലേക്കു ഓരോ വത്സരം ഓരോവിധം എഴുത്തുകൾ നടത്തി തെറ്റിദ്ധാരണങ്ങൾക്കു ഇടവരുത്താതിരിപ്പാൻ മേലിൽ ചെല്ലുന്ന ആവലാധികൾ കമ്മട്ടിക്കു അയച്ചു റിപ്പോർട്ടു വരുത്തിയതിന്മേൽ തീർച്ചപ്പെടുത്തേണ്ടതാകുന്നു. അവിടെ എഴുതി അറിയിക്കണമെന്നും, അവിടെനിന്നു സഭാഭരണം സംബന്ധമായി ആജ്ഞകളൊ അയക്കുന്ന കല്പനകൾ കമ്മട്ടയിൽ ഹാജരാക്കി കമ്മട്ടമുഖാന്തരം ആലോചിച്ചു നടത്തണമെന്നും, അടുത്തമകരമാസം മുതൽ കോട്ടയം സിമ്മനാ

തിയിൽ സുറിയാനിപഠിത്വം അഭിവൃദ്ധിയായി നടത്തണമെന്നും, പള്ളികളുടെ കണക്കുകൾ ഇടവകമെത്രാപ്പോലീത്തന്മാർ തനിച്ചോ വികാരി ജനറാളന്മാരെ നിയമിച്ചു അവർ മുഖാന്തരമൊ തീർപ്പിച്ചു തിരട്ടും പള്ളിവൎത്തമാനത്തിൽ ന്യൂറുകണക്കും ആണ്ടുതോറും കമ്മട്ടിക്കു അയച്ചുകൊടുക്കണമെന്നും, കോട്ടയത്തു പുത്തനായി പണിയിച്ചിരിക്കുന്ന സിമ്മനാരിയിൽ നാലാളുകൾ ചേൎന്ന ഒരു ബോർഡിന്റെ നോട്ടത്തിൽ ജനുവരിയിൽതന്നെ ഇംഗ്ലീഷപഠിത്വം ആരംഭിക്കണമെന്നും, ബോർഡിൽ മെമ്പറന്മാരായി ഒരാണ്ടേക്കു കെ. ഐ. വറുഗീസ അ-ളും യൌസേപ്പു ഇട്ടൂപ്പ അ-ളും ഇ. എം. പീലിപ്പോസ അ-ളും കൊച്ചുവള്ളത്താററിൽ കുര്യൻ അ-ളും നിയമിക്കപ്പെടുകയും ഒരാണ്ടത്തെ ചിലവിനു പള്ളികളുടെ താരതമ്യം അനുസരിച്ചു നിശ്ചയിച്ചിട്ടുള്ള വരി പ്രെസിഡെണ്ടുപിരിച്ചു മുൻകൂറായി ബോർഡുകാരെ ഏല്പിക്കയും ചെയ്യണമെന്നും, അതിൽ വിചാരണകൾക്കു പ്രെസിഡിന്റെ ആലോചനക്കാരായി ഒരാണ്ടേക്കു കോനാട്ട ഇട്ടൻ അ-ൾ കണ്ടത്തിൽ റപ്പേൽവക്കീൽ അ-ൾ ഇടവഴിക്കൽ പീലിപ്പോസ അ-ൾ കുന്നംപുറത്തു കുര്യൻ അ-ൾ ഇവരായിരിക്കണമെന്നും, ഇപ്പോൾ ഉള്ള ശെമ്മാശന്മാൎക്കു പള്ളിക്രമങ്ങൾ മുഴുവനും സുറിയാനിയിലും മലയാളത്തിലും നടത്തുവാനുള്ള അറിവും വേദപുസ്തകത്തിനു സാമാന്യഅറിവും പുതിയനിയമത്തിൽ ഏതുഭാഗവും ഭാഷാന്തരം ചെയ്യാൻ തക്കവണ്ണം സുറിയാനിഭാഷയിൽ പരിജ്ഞാനവും ഉണ്ടെന്നു പ്രത്യേക പരീക്ഷയാൽ സാക്ഷിപത്രവും നല്ലനടത്തയ്ക്കു മല്പാന്റെ സാക്ഷിപത്രവും ഹാജരാക്കാതെ കത്തനാർപട്ടം കൊടുക്കരുതെന്നും, മേലിൽ ശെമ്മാശപട്ടത്തിന്റെ താഴ്ന്നപടവിയ്ക്കു ആദ്യമായി നിയമിക്കപ്പെടുവാനുള്ളവർ ഇംഗ്ലീഷിൽ അഞ്ചാംക്ലാസുവരെ പഠിച്ചതായി ഒരു സ്ക്കൂൾ സർട്ടിഫിക്കേററും സുറിയാനിയിൽ കുൎബാനയ്ക്കു ക്രമം, നമസ്കാരം മസുമൂറിന്റെ ഒരുഭാഗം ഗ്രമത്തിലൂടെ ഒരുഭാഗം ഇത്രയും വിഷയങ്ങളിൽ പരീക്ഷാ സാക്ഷിപത്രവും ദേശകുറിയും നല്ലനടത്തക്കു മല്പാന്റെ സാക്ഷിപത്രവും ഹാജരാക്കാതെ പട്ടത്തിനു അവകാശം ഉണ്ടാകയില്ലെന്നും, ഇവക്കു കമ്മട്ടി അടുത്തയോഗത്തിൽ നിശ്ചയിക്കുന്ന പ്രമാണങ്ങൾ അനുസരിച്ചു യോഗ്യതപ്രാപിക്കാതെ കത്തനാർ പട്ടത്തിനു അവകാശമുണ്ടാകയില്ലെന്നും, സുറിയാനിപരീക്ഷകൾ മെത്രാന്മാർ നാലുപേരും ഒരു കമ്മട്ടിയായിരുന്നു പരീക്ഷകന്മാരെ നിയമിച്ചു കോട്ടയത്തു സിമ്മനാരിയിൽവച്ചു നടത്തണമെന്നും, കോട്ടയത്തു പൊകടിയിൽ യൌസേപ്പു ഇട്ടൂപ്പ അ-ൾ ജാമ്യത്തോടുകൂടെ അസോസിയേഷൻ ഖജാൻജിയായിരിക്കണമെന്നും, അടുത്തയോഗം മേടമാസത്തിൽ കൂടേണമെന്നും ആകുന്നു.



വിത്സൻ ബിഷോപ്പു— ഇദ്ദേഹം ൫൦൦൦ രൂപാ മെത്രാനു കൈക്കൂലി കൊടുക്കാമെന്നു പറഞ്ഞതായി ഇടവകപ്പത്രിക പ്രസ്താവിച്ചു. ബിഷോപ്പിന്റെ ആലോചനകൾ നടത്തുന്നതിനു മൂലധനമായി ൫൦൦൦ രൂപാ ബിഷോപ്പു കൊടുത്തകാൎയ്യമാണെന്നു മിത്രം വ്യാഖ്യാനിക്കുന്നു. ദാനംകിട്ടിയ വകകളെ എല്ലാം വിവരംപറഞ്ഞു പഞ്ചായത്തിയിലുണ്ടാക്കിട്ടുണ്ടു. അതിൽ ൫൦൦൦ രൂപായുടെ ഒരു സംഖ്യയും ഉണ്ടു. പക്ഷേ ഫേൻസായ്യുകൊടു

ണനില്ല. അതിനാൽ ബിഷൊപ്പകൈക്രുളിതന്നെ വാശത്തംചെയ്യു എന്നും ഉദ്ദെശ്യം സാധിക്കാഞ്ഞതിനാൽ പറഞ്ഞുംപൊധിച്ചു സംഖ്യകെട്ടുത്തിപ്പന്നും ഊഹിക്കുന്നതു ഏറെവും എളുപ്പമാകുന്നു.

അന്നത്തെ സുറിയാനിസഭയുടെ സ്ഥിതികാണിപ്പാൻ ഫ്രവകത്തങ്ങൾകൂടി ബൊധിപ്പിച്ച ഒരുഹജ്ജിയുടെ ഒരുഭാഗം മിത്രം പകൎത്തിയിരിക്കുന്നു. ഇതുതക്കത്തിൽ ഏതുഭാഗം തെളിയിക്കാനാണെന്നു മനസ്സിലാകുന്നില്ല. ഈനാലുപത്രങ്ങളിൽ പിതസൻബിഷൊപ്പിനെ സംബന്ധിച്ചു ഗൌരവമായി തൎക്കിച്ച വാദങ്ങൾക്കു ഞങ്ങൾ സ്പഷ്ടമായി കാണിച്ചയുക്തികൾക്കു മിത്രം ഒന്നും പറയുവാനില്ലാത്തതുകൊണ്ടു ആയതു സമ്മതിച്ചു എന്നതൊന്നുന്നു. കഴിഞ്ഞ ലക്കത്തിൽ ഞങ്ങൾ പ്രസ്താവിച്ചതുപൊലെ ഒരുഭാഗത്തു തൊല്ക്കുമ്പൊൾ അവിടംവിട്ടു മറ്റൊരുകൊമ്പിൽ പിടിക്കയും താളംമാറുകയും ചെയ്യുന്നതു മിത്രത്തിന്റെ പതിവാകകൊണ്ടു ഇപ്പൊളിൽ ഈ പ്രാവശ്യം ഫ്രവകത്തങ്ങളുടെ ഹജ്ജിയെ പിടിച്ചിരിക്കയാണ. ഹജ്ജിക്കാരുടെപെർ മാത്രംവച്ചതു എന്തുകൊണ്ടെന്നു ഞങ്ങൾ ചൊദിക്കുന്നു. ഹജ്ജിക്കാർ അവകാശം ഉണ്ടാക്കുവാൻ മിഷ്യനറിമാർ ശമ്പളം കൊടുത്തുനിയമിച്ച അബ്രാഹംമല്പാനും അയാളെവെന്നവർ എന്നു മിത്രത്തിൽ മുമ്പൊരിക്കൽ എം. ജെ. സി. പറഞ്ഞ കത്തങ്ങളും ആയിരുന്നു. ഇവർ മെത്രാനാൽ മുടക്കപ്പെട്ടവർ ആയിരുന്നു എന്നു തെളിവുവെണമെങ്കിൽ ചർച്ചമിഷ്യൻ റിക്കാട്ടുതന്നെ കാണിച്ചുതരാം. ഇവരുടെഹജ്ജി എത്രത്തൊളം ബലമായ ആധാരമായിരിക്കുമെന്നു പറയണ്ടാല്ലൊ. പുരാപ്പുഴെ മെത്രാൻ മലഹിസജ്ജനം ചെയ്യാൻ ജലം ഉപയൊഗിക്കാതെ കല്പനചൊല്ലുന്നു എന്നുംമറ്റും മേൽപ്പറഞ്ഞ ഫ്രവകത്തങ്ങൾ ഹജ്ജിബൊധിപ്പിച്ച മാസത്തിൽതന്നെ ഒരുറോമ്മാപക്ഷക്കാരൻ റോമ്മാസഭയുടെ അന്നത്തെനടപടിതെററിനെ കാണിച്ചു റെസിഡെണ്ടുസായ്പിന ഒരു ഹജ്ജിബൊധിപ്പിച്ചിട്ടുണ്ടായിരുന്നു. ആ ഹജ്ജിയും പഴയൊൽ റെസിഡെണ്ടാപ്പീസിൽ കാണും. ഈവകയാണ മിത്രം ആശ്രയിക്കുന്ന ലക്ഷ്യങ്ങൾ.

———

മുറൊൻ— ഇതിന്റെ കാൎയ്യം ഏതുകാനൊനിൽനിന്നു കാണിക്കണമെന്നു മിത്രലേഖകൻ ചൊദിക്കുന്നു, യാക്കൊബായ സുറിയാനിക്കാർ അംഗീകരിക്കുന്ന കാനൊനിൽ കാണിക്കാമെന്നാണ അദ്ദെഹത്തിന്റെ ആദ്യത്തെ വാശത്തം. യാക്കൊബായക്കാരുടെ കാനൊൻ ഹുദായാ എന്നു പറയുന്നതാണ. അതുസിമ്മനാരിനഗ്രീൽ ഫയൽചെയ്തു ആയാലും മറ്റൊന്നായാലും പത്രികലേഖകനു വിസമ്മതം ഉണ്ടാകയില്ലന്നു ഞങ്ങൾക്കു തൊന്നുന്നു.

## മലങ്കര ഇടവകപ്പത്രിക പത്രാധിപരവർകൾക്കു.

കഴിഞ്ഞ ഒരുപത്രികയിൽ സുറിയാനിസഭയിലെ സുവിശേഷവേലക്കാർ ഒരുമിച്ചുവെപ്പാൻ എന്ന തലവാചകത്തോടുകൂടി ഐകമത്യപ്രിയൻ എഴുതിയിരുന്ന ലേഖനം ഞാനുംകണ്ടു. സുവിശേഷ പ്രചാരൊദ്ദെശ്യമായി പലസ്ഥലങ്ങളിൽ നടക്കുന്ന സംഘങ്ങൾ എല്ലാംകൂടി ഒന്നിച്ചു ഏകയോഗമായി ഒരു ദ്രവ്യശേഖരമായാൽ ഇപ്പൊൾ ഓരോസംഘക്കാർ പ്രത്യേകം പ്രത്യേകമായി നടത്തുന്നതിലും അധികവേലകളെ ഒരുപ്രയാസവുംകൂടാതെ സാധിക്കാമെന്നുള്ളതിന ഒരു സംശയവുമില്ലാ. ഈ യോജിപ്പിനെപ്പറ്റി ഞാൻ പലപ്പോഴും ആലോചിച്ചിട്ടുള്ളതും പല മാന്യസംഘങ്ങളിലെ സാമാജികന്മാരോടും ഇതിനെക്കുറിച്ചു പറഞ്ഞുനോക്കിട്ടുള്ളതുമാണ. ഇതിൽ ചിലക്കെല്ലാം യോജിച്ചാൽ അവരുടെമാനം പോകുമെന്നുള്ളൊരു ദുരഭിമാനംഉണ്ടു. കൎത്താവിനായിട്ടു വേലചെയ്യുന്ന സംഘക്കാൎക്കു ഞാനാണ വലിയതു മററവരുടെ കൂടെചേരാൻ പാടില്ലെന്നുള്ള വിചാരം ഉണ്ടായാൽ കൊള്ളാമൊ ഒരിക്കലും പാടില്ലല്ലൊ അതിനാൽ മാന്യസംഘക്കാരെ നമുക്കു ഒരുമിച്ചു യോജിച്ചു കൎത്താവിന്റെ മഹത്വത്തിനായി വേലചെയ്യാം. ഇനിയും യോജിപ്പിക്കുന്നതിനെപ്പറ്റി ഇനി

നല്ലാം മലങ്കര സുറിയാനി സുവിശേഷ സമൂഹത്തിലെ മെമ്പ്രന്മാരായി ചേരട്ടെ. നി. വ. ദി ശ്രീ നിരണം ഇടവകയുടെ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു അഗ്രാസനസ്ഥാനം വഹിക്കുന്നതിനും മറെറല്ലാ തിരുമേനിമാരും രക്ഷാധികാരികളായി ഇരിക്കുന്നതിനും അപേക്ഷിക്കട്ടെ. ഈ തിരുമേനികൾ എല്ലാം ഇപ്പോൾ മലങ്കര സുറിയാനി സുവിശേഷ സമൂഹത്തിന്റെ രക്ഷാധികസ്ഥാനം വഹിക്കുന്നതിനു ദയവായി അനുവദിച്ചിരിക്കയുമാണ. ഓരോ മെമ്പ്രന്മാരും മാസത്തിൽ കുറഞ്ഞപക്ഷം ഒരു ചക്രമായിരിക്കണം. ഇതു ഓരോ സംഘക്കാരും പിരിച്ചു പൊതുവെയുള്ള സിക്രിട്ടരിക്കു അയക്കട്ടെ. സിക്രിട്ടറി ചിലവുനീക്കി അപ്പഴപ്പോൾ ബാക്കിയുള്ള സംഖ്യ സംഘത്തിന്റെ പേരിൽ തപാലാപ്പീസിൽ ഏല്പിക്കണം. സിക്രട്ടറി മാനേജിംഗകമ്മട്ടിയുടെ നിശ്ചയപ്രകാരമെ പണം ചിലവിടാവു. ഈ സംഘക്കാർ നടത്തുന്ന സൺഡെസ്കൂളുകളുടെ സൂപ്രണ്ടന്മാരായി തെക്കും വടക്കുമുള്ള രണ്ടു മല്പാന്മാരെയും ഇൻസ്പെക്ടർമാരായി അതാതു ഇടവകയിൽ ഭാരം വഹിക്കാമെന്നുള്ള പട്ടക്കാരെയും ആക്കുന്നതിനു സംഘം അവരോടു അപേക്ഷിക്കട്ടെ. ഇപ്രകാരം ചെയ്തു എല്ലാസ്ഥലങ്ങളിൽനിന്നും സാമാജികന്മാരെ ചേർത്തു അതുങ്ങളിൽ ഒന്നൊ രണ്ടൊ വലിയ സംഘങ്ങളും പിന്നെ മാസന്തോറുമൊ രണ്ടുമാസത്തിൽ ഒരിക്കലൊ മാനേജിംഗകമ്മട്ടിക്കാരുംകൂടി ആലോചിച്ചു കാര്യങ്ങൾ നടത്തട്ടെ. ഇങ്ങിനെ കൂടുന്നതു പല സ്ഥലങ്ങളിൽ ആയിരുന്നാലും കൊള്ളാം. മാന്യ സംഘസമാജികന്മാരെ ഇതിൽ നിങ്ങൾ തമ്മിൽ ഒന്നും പുറപ്പെടുവിക്കാതെ കർത്താവിന്റെ അവയവങ്ങളായിരിക്കുന്ന നാമെല്ലാവരും ഒന്നിച്ചുകൂടി നമ്മുടെ മാനത്തിനല്ലാ കർത്താവിന്റെ മഹത്വത്തിന്നായി നമുക്കു വേല ചെയ്യാം. ഐകമത്യം മഹാബലം എന്നുള്ളതിനെ നിങ്ങൾ ഓർത്തുകൊള്ളുവിൻ.

"കണ്ടാലും സഹോദരന്മാർ ഐകമത്യത്തോടു വസിക്കുന്നതു എത്ര നന്മയും എത്ര ഭാഗ്യവും ആകുന്നു" എന്നുള്ള സങ്കീർത്തനക്കാരന്റെ വാക്കിനെ നിങ്ങൾ ഇതിൽ എങ്കിലും നിവൃത്തിപ്പിൻ. ഓരോരുത്തനും തമ്മിൽതമ്മിൽ വല്ല വിരോധവുമുണ്ടെങ്കിൽ ഈ കാര്യത്തിൽ മാററിവച്ചു ഈ യോജിപ്പിനായി ഉത്സാഹിച്ചു വേഗം നിറവേററികാണ്മാൻ അത്യാശയോടുംകൂടി കാത്തിരിക്കുന്നു.

എന്നു ഒരു സംഘസമാജികൻ.

## നോട്ടീസ

ഇടവകപത്രികയുടെ വരിപിരിക്കുവാൻ രസീതുസഹിതം വടക്കേകൊട്ട മററത്തിൽ തോമ്മായെയും തെക്കേകൊട്ട നീലംപേരൂർ ചാണ്ടിയെയും കല്ലാലാത്ത ഗീവറുഗീസിനേയും തേവരുഴത്തിൽ തോമ്മായെയും അയച്ചിരിക്കുന്നതിനാൽ താമസത്തിനു ഇടകൊടുക്കാതെ അവർവശം പത്രവരി ഏല്പിച്ചു രേസീതു വാങ്ങണമെന്നു വായനക്കാരോടു അപേക്ഷി

## ആംഗ്ലിയാസഭയ്ക്കു സുറിയാനിക്കാരൊടു ഉണ്ടാകാവുന്ന ചേൎച്ച.

ഈ തലവാചകത്തിൽ കഴിഞ്ഞപത്രികയിൽ ഓലപ്പ എന്നൊരുലേഖകൻ മലയാളമിത്രപത്രാധിപർ അവർകളോടു ചോദിച്ച ചോദ്യങ്ങൾ കണ്ടപ്പോൾമുതൽ ഉത്തരം കാണ്മാൻ എന്റെ കണ്ണുകളെ കൊതിച്ചിരുന്നു. എന്നാൽ കഴിഞ്ഞമിത്രം പുറപ്പെട്ടപ്പോൾ ആ ആശാഭംഗം നേരിട്ടുപോയി. മറുപടിപറകയില്ലന്ന മിത്രത്തിൽ ഒരുവൻ ശാഠ്യമായി പറഞ്ഞിരിക്കുന്നു. അതിനു ആധാരം പറയുന്നകാരണം ഇടവകപ്പത്രിക "ഭോഷത്വംപറകയാണെന്നും" ഉത്തരംപറവാൻ വേദം അനുവദിക്കുന്നില്ലെന്നും ആകുന്നു. വേദത്തിൽ അദ്ദെഹം കണ്ടവിരോധം "യോഹന്നാന്റെ എഗ്ഗറത്താ (ലേഖനം) ഒരുകെപ്പാലയോൻ (അദ്ധ്യായം) ഉള്ളതിൽ ൯, ൰, ൰൧, ഈ പാസൊക്കാകളും" മത്തായി ൨൦ കെ. ൧൫, വാക്യവും ആകുന്നു.

എന്നാൽ പത്രികലേഖകൻ ചോദിച്ചതു ഇംഗ്ലീഷസഭയുടെ പള്ളിക്രമവും നടപ്പും ചൂണ്ടിക്കാണിച്ചുംകൊണ്ടായിരുന്നു. അലങ്കാരമായി അവ്വണ്ണം ചോദിച്ചിരിക്കുമ്പോൾ അതിനു ഉത്തരം പറയണ്ടാ എന്നുവച്ചാലും പള്ളിക്രമം അസഭ്യമെന്നു പറയാമൊ? അതിനു ഉത്തരം പറയുമോ? അസഭ്യം എന്നു ഇത്ര ആക്ഷേപം പറഞ്ഞിരിക്കുന്ന മിത്രലേഖകൻ സുറിയാനി മെത്രാന്മാരെയും പട്ടക്കാരെയും കുറിച്ചു "ഒരക്ഷരംപെറുക്കി പൂച്ച,, പരി "കെരിനടക്കുകൂടിയ,,വരും എന്നു എഴുതിയിരിക്കുന്ന ആക്ഷേപവാക്കുകൾ, അസഭ്യമായിട്ടു ശുദ്ധാശയമായിട്ടായിരിക്കാം വിചാരിക്കുന്നതെന്നു തോന്നുന്നു. ഉത്തരം പറവാൻ പാടില്ലങ്കിൽ ഒഴിവുകഴിവുപറയാതെ പരമാൎത്ഥം തുറന്നുപറയുന്നതാണ ഉത്തമം. ഇനി ഉത്തരത്തിനു തടസ്സമായിതീൎന്ന പാസൊക്കാകൾ ശ്രദ്ധിച്ചുനോക്കാം. യോഹന്നാനു മൂന്നു എഗ്ഗറത്തായുണ്ടു. അവയിൽ ഓരോകെപ്പാലയോൻ ഉള്ളതു രണ്ടുണ്ടു. എഴുത്തുകാരൻ ചൂണ്ടിക്കാണിച്ച പാസൊക്കാകൾ ഏതിലെതു എന്നു അറിവാൻ പ്രയാസം. എങ്കിലും ഞാൻ രണ്ടു നോക്കിയതിൽ ഈ തൊടുത്ത സംബന്ധം മനസ്സിലാകുന്നില്ല. യോഹന്നാന്റെ എഗ്ഗറത്തായെകുറിച്ചുതന്നെ ഇത്ര ക്ലിപ്തമില്ലാതെ സംസാരിച്ചിരിക്കുന്ന ആൾ ഇനി പാസൊക്കായുടെ വ്യാഖ്യാനം പറഞ്ഞാൽ ആന കടമ്പകടന്നതുപോലെ ആയിരിക്കാവുന്നതാണന്നു കണ്ടുകൊണ്ടു ആൎക്കും അറിയാവുന്നതാകയാൽ വ്യാഖ്യാനം കേൾക്കണമെന്നില്ല. വേറൊരു വേദവാക്യം കാണിച്ചിരിക്കുന്നതു "എനിക്കുള്ളതിൽനിന്നു എന്റെ ഇഷ്ടം ചെയ്യുന്നതു എനിക്കു ന്യായമല്ലയോ,, എന്നവാക്കാകുന്നു. അതിന്റെ താല്പൎയ്യം അംഗ്ലിയാക്കാർ നവീകരണക്കാരൊടു ചേൎച്ചയായിരിക്കുന്നതു അവരുടെ ഇഷ്ടമാണന്നും അതിനു വല്ലചേതമുണ്ടൊ എന്നും ആണന്നുതോന്നുന്നു. ശരിതന്നെ. ചേതംഉണ്ടെന്നു ഞാനുംസമ്മതിക്കുന്നു. ദാക്ഷിണ്യമായിപെരുമാറുന്നു എന്നു ഞാൻപറഞ്ഞതു ഈ ഉത്തരംകൊണ്ടു സമ്മതിക്കയാണ ചെയ്തിരിക്കുന്നതു. പാതിരിമാർ സുറിയാനിസഭയുടെ (ഇതരകക്ഷികളുടെയും) സ്നേഹിതന്മാരാണന്നു പണ്ടു മിത്രം പറഞ്ഞഭാഗം ഇപ്പൊഴും നിഷേധിക്കാത്തപക്ഷം ചേതമുണ്ടെന്നുതന്നെ അറിഞ്ഞുകൊള്ളണം. ഞങ്ങൾ സുറിയാനിക്കാരുടെ സ്നേഹിതന്മാരാണന്നു ഒരിക്കലും, ഞങ്ങൾ നവീകരണക്കാരെ സ്നേഹിക്കുന്നതിനു ചേതമെന്തെന്നു പിന്നീടും ഒരുവായിൽ സംസാരിക്കുന്നതു ഉചിതമല്ലന്നുള്ളതു മിത്രലേഖകൻ ഓൎത്തുംകൊണ്ടു വല്ലപാസൊക്കായും കാണിക്കേണ്ടിയിരുന്നു. ഇംഗ്ലീഷസഭയുടെ പള്ളിക്രമങ്ങളെ എടുത്തുകാണിച്ചുംകൊണ്ടു വിശ്വാസവും പ്രവൃത്തിയും യോജിക്കുന്നില്ലന്നു യുക്തിപൂൎവ്വം "ഓലപ്പ,, എന്നു ലേഖകൻ കാണിച്ചപ്പോൾ ഈ പ്രകാരം പൊട്ടൻ ചമയുകയല്ലാതെ നിവൃത്തിയില്ലന്നു പലരും വിചാരിച്ചിരുന്നതു ഈ ഉത്തരംകൊണ്ടു തെളിഞ്ഞു.

"ഓലപ്പ്,,ന്റെ ചോദ്യങ്ങൾക്കു മിത്രം മറുപടിപറയാത്തസ്ഥിതിക്കു ഞാൻതന്നെ മറുപടി പറയാം.

൧ കല്ക്കെദോനിയാസ്സുന്നഹദോസ—ഈ ൧-ാം ചോദ്യത്തിന്റെ ഉത്തരം ഞാനല്ല സുറിയാനിക്കാരുടെ സ്നേഹിതൻ എന്നു മിത്രം ഒരിക്കൽസമ്മതിച്ച ഹൊവ്വാർഡ്സായ്പും കാന്തർബുറിയിലെ ആൎച്ചുബിഷൊപ്പും തന്നെപറയട്ടെ. ആൎച്ചുബിഷൊപ്പ കാംബൽ അവർകളുടെ ആവശ്യപ്രകാരം ഹൊവ്വാർഡ സായ്പിനാൽ എഴുതപ്പെട്ടതും ആൎച്ചുബിഷൊപ്പുസമ്മതിച്ചു പ്രസിദ്ധപ്പെടുത്തിയതുമായ ഒരുമെമ്മോറാണ്ടത്തിൽ ഇതിന്റെ ഉത്തരം കാണാം. അതു എന്തെന്നാൽ; "മാർതൊമാക്രിസ്ത്യാനികളും ശേഷമുള്ള യാക്കൊബായക്കാരും കല്ക്കെദോനിയാസ്സുന്നഹദോസിന്റെ പ്രത്യക്ഷകോപത്തിൽ വീണിരിക്കുന്നു...... കല്ക്കെദോനിയായിലെ വലിയസ്സുന്നഹദോസ ശാപത്തിൻകിഴ സത്യവിശ്വാസത്തെ പ[illegible]

ബിഷോപ്പായ ഡാക്ടർ ഫ്രെഡറിക്ക ജെൽ അവർകൾ തന്നെ പറയും. ആ മഹാൻ മെസ്സ്ർ മെയി എന്നൊരാൾക്കു എഴുതിയ എഴുത്തിൽ പറയുന്നതു എന്തെന്നാൽ:- "മാർ അത്തനാത്യോസ്യാസിനെ (വിശ്വാസപ്രമാണകാരൻ അത്താനാസ്യോസല്ല, കഴിഞ്ഞുപോയ മെത്രാൻ അത്താനാസ്യോസിനെ തന്നെ) മുടക്കുവാനു പാത്രിയർക്കീസിനു അധികാരം ഉണ്ടായിരിക്കയും മുടക്കുകയും ചെയ്തിരുന്നാൽ, ന്യായമായ മെത്രാന്റെ (മാർ ദീവന്നാസ്യോസിന്റെ) അംഗീകരണം തിരുവിതാംകൂർ ഗവർമെണ്ടിനെക്കൊണ്ടു ഉറപ്പിക്കുന്നതു ബ്രിട്ടീഷ ഗവർമെണ്ടിന്റെ മുറയാകുന്നു. സുറിയാനിക്കാരോടു നമുക്കുള്ള സംബന്ധത്തിൽ അംഗ്ലിയാസഭയുടെ മുറയും ഈ തത്വത്തിനെ അംഗീകരിക്കയാകുന്നു." (ചർച്ച്ക്രോനിക്കൾസ ൧൮൭൯. ഫിബ്രവരി- ൧- ന്യൂസ)

അത്താനാസ്യോസിനെ മുടക്കുവാൻ പാത്രിയർക്കീസിനു അധികാരമുണ്ടെന്നും മുടക്കിയിട്ടുണ്ടെന്നും രാജകീയക്കോർട്ട് വിധിയാൽ സ്ഥിരപ്പെട്ടിരിക്കുമ്പോൾ, മദ്രാസ ബിഷോപ്പിന്റെ അഭിപ്രായപ്രകാരം പാദ്രിമാരുടെ മുറ ബാവാകക്ഷികളെ സഹായിക്കയാകുന്നു വെങ്കിൽ അവരുടെ പ്രവൃത്തി ധർമ്മം കേട്ടുകൂടാതെ പട്ടിയെപ്പിടിച്ചു കടിപ്പിക്കുന്നതു പോലെയാകുന്നു. ബാവാകക്ഷിയെ സഹായിച്ചില്ലെങ്കിലും നവീകരണക്കാരെ സഹായിക്കുന്നതു ഒരിക്കലും നീതിയാകയില്ല. പക്ഷെ ഈ കാര്യം മദ്ധ്യേ ൧൦- ഫ്രൽ പറയുന്ന ഗഹണ്ട പ്രവൃത്തിയിൽ ഉൾപ്പെട്ടതാണെന്നു മിത്രലേഖകനു തോന്നിയ യുക്തി ബിഷോപ്പജെൽ അവർകൾക്കു തോന്നിയില്ലെന്നു മാത്രമല്ല, ആ ഉപദേശത്തെ ഇവർ പഠിപ്പിക്കുന്നുമില്ല.

മേൽ പ്രസ്താവിച്ച സംഗതികളാൽ സുറിയാനിക്കാരുടെ മതവിഷയത്തിൽ മിഷനറിമാർ പ്രവേശിക്കുന്നതും അതിൽ വച്ചു നവീകരണകക്ഷിയെ സഹായിക്കുന്നതു അംഗ്ലിയാസഭയുടെ ഉപദേശങ്ങൾക്കും അവരുടെ വൈദിക പണ്ഡിതന്മാരുടെ വിശ്വാസത്തിനും എതിരാണെന്നു വായനക്കാർക്കു അറിയാം. ഈ അസംബന്ധം വെളിപ്പെടുത്തുന്ന ചോദ്യങ്ങൾ പുറപ്പെട്ടപ്പോൾ ഉത്തരം മുട്ടിയിട്ടു നിശ്ചയമില്ലാത്ത പാഴ്സോക്കോയെ ആശ്രയിക്കയും "അസഭ്യം" "അസഭ്യം" എന്നു പറഞ്ഞുംകൊണ്ടു പിറകോട്ടു തലവലിക്കയും ചെയ്യുന്ന മിത്രത്തിന്റെ മിടുക്കും ഇപ്പോൾ മിക്കവാറും തെളിഞ്ഞിരിക്കുന്നു. മിത്രം ഇനിയും ഉത്തരം പറയാത്തപക്ഷം പാദ്രിമാർ സുറിയാനി സഭയുടെ സ്നേഹിതന്മാരാണെന്നു മുമ്പു ഓർക്കാതെ പറഞ്ഞുപോയ അബദ്ധവാക്കു പിൻവലിക്കട്ടെ എന്നു ഞാൻ ആലോചന പറഞ്ഞു കൊള്ളുന്നു.

ലേഖ.

## അംഗ്ലിയാസുറിയാനിക്കാരോടു അപേക്ഷ.

(൨)

അംഗ്ലിയാസഭയുടെ ഉപദേശപ്രകാരം ത്രിത്വത്തിൽ വിശ്വസിക്കുവർക്കു രക്ഷയുണ്ടാകുന്നതു അസാദ്ധ്യമാണെന്നു അവരുടെ രേഖകളിൽനിന്നു കഴിഞ്ഞലക്കത്തിൽ ഞാൻ കാണിച്ചുവല്ലൊ. ഇതുതന്നെ വേറൊരുവിധത്തിൽക്കൂടെ കാണിക്കാം. എന്നാൽ ക്രിസ്ത്യാനിസഭയിൽ ഇന്നശാഖക്കു രക്ഷയുണ്ടെന്നും ഇന്നാക്കില്ലെന്നും ഞാൻ വിധിക്കുന്നു എന്നു ധരിച്ചു വിചാരിക്കരുതു.

ത്രിത്വത്തിലെ വിശ്വാസം ഇന്നപ്രകാരമായിരിക്കണമെന്നു അത്താനാസ്യോസിന്റെ വിശ്വാസപ്രമാണത്തിൽ സ്ഥിരപ്പെടുത്തിയിരിക്കുന്നതായി കഴിഞ്ഞപ്രാവശ്യം ഞാൻ കാണിച്ചിരുന്നു. "ആ വിശ്വാസത്തെ അശുദ്ധിയാകാതെ മുഴുവനും ആചരിക്കാഞ്ഞാൽ അവൻ സംശയംകൂടാതെ എന്നും നശിച്ചുപോകും" എന്നിപ്രകാരം അതിൽ തീർച്ചപ്പെടുത്തിയിരിക്കുന്നു.

ഇതിനെ അംഗ്ലിയാസഭ പൂർണ്ണമായി സമ്മതിച്ചിരിക്കുന്നു. മാർ അത്താനാസ്യോസ് നിശ്ചയിച്ചതും അംഗ്ലിയാസഭ ഉറപ്പിച്ചതും വല്ലവരും വല്ലതും വല്ലകാലത്തും തന്നിഷ്ടമായി എഴുതിയുണ്ടാക്കുന്നതിനെ അല്ല, മാർ അത്താനാസ്യോസിനാൽ എഴുതപ്പെട്ട മൂലവിശ്വാസപ്രമാണത്തെ അശുദ്ധിയാകാതെ മുഴുവനും വിശ്വസിക്കണമെന്നും അല്ലാത്തപക്ഷം സംശയംകൂടാതെ എന്നും നശിച്ചുപോകുമെന്നും" ആകുന്നു. ഇപ്പോൾ അംഗ്ലിയാസഭയിൽ അത്താനാസ്യോസിന്റേതായി അംഗീകരിച്ചിരിക്കുന്ന വിശ്വാസപ്രമാണം മാർ അത്താനാസ്യോസിന്റെ വിശ്വാസപ്രമാണത്തിന്റെ ശരിപകർപ്പോ അശുദ്ധിയാക്കപ്പെട്ടതൊ എന്നാലോചിക്കണം. മൂലവിശ്വാസപ്രമാണമായിരുന്നാൽ രക്ഷയ്ക്കു തടസ്സമില്ലാ, അത്താനാസ്യോസ സ്വപ്നേപി വിചാരിച്ചിട്ടില്ലാത്ത അശുദ്ധം അതിൽ വരുത്തിയിട്ടുണ്ടെങ്കിൽ രക്ഷിക്കപ്പെടുവാൻ കഴിയുന്നതുമല്ല.

കാന്റർബറിയിലെ ആർച്ച്ബിഷോപ്പായിരുന്ന കഴിഞ്ഞുപോയ ആർച്ച്ബോൾഡ് കാംബെൽ അവർകളുടെ അദ്ധ്യക്ഷതയിൽ [illegible]

നാൽ എഴുതപ്പെട്ടതും ആൎച്ച്ബിഷോപ്പ അംഗീകരിച്ചു പ്രസിദ്ധം ചെയ്തിട്ടുള്ളതായ ഒരു ലെഖൊറാണത്തിൽനിന്നു ഒരു ഭാഗം താഴെ ചെൎക്കുന്നു. "അത്താനാസ്യൊസിന്റെ വിശ്വാസപ്രമാണം കിഴക്കെ ദേശത്തു അത്ര പ്രസിദ്ധപ്പെട്ടിട്ടുണ്ടെന്നു ഇനിക്കു തോന്നുന്നില്ല. പലശ്രീകകവിതകൾ അടങ്ങിയ ഒരു പ്രാചീന കൈയ്യെഴുത്തുപുസ്തകത്തിൽനിന്നു ആൎച്ച്ബിഷോപ്പ് ഉഷർ എന്നാൾ ഇതിനെ പകൎത്തിയിട്ടുണ്ടു. ആ കയ്യെഴുത്തിൽ നിഖ്യാസുന്നഹദൊസിനോടു സംബന്ധപ്പെട്ടിരിക്കുന്ന അത്താനാസ്യൊസിന്റെ വിശ്വാസപ്രമാണത്തിന്റെ ഈ പകൎപ്പിൽ പരിശുദ്ധാത്മാവിന്റെ ഇരട്ട പുറപ്പാട് ഇല്ല.,, (ചൎച്ച്ക്രൊനിക്കൾസ ൧൮൭൨ ഫിബ്രുവരി. പുറം ൯൦)

പ്രിയസഹോദരന്മാരെ! ഇതു ഒരു ഇംഗ്ലീഷപാദ്രിസായ്പു എഴുതിയതും അടുത്തകാലത്തു കഴിഞ്ഞുപോയ ഒരു ആൎച്ച്ബിഷോപ്പ അംഗീകരിച്ചതും ആകുന്നു. അതിനുമുമ്പിലത്തെ ഒരു ആൎച്ച്ബിഷോപ്പ മൂലഭാഷയിൽ ഉള്ളൊരു പ്രാചീനകൈയ്യെഴുത്തിൽ കണ്ട അത്താനാസ്യൊസിന്റെ വിശ്വാസപ്രമാണത്തിൽ പരിശുദ്ധാത്മാവു പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെടുന്നു എന്നുള്ള വചനം ഇല്ല. ഇപ്പോൾ ഇംഗ്ലീഷപള്ളിക്രമത്തിൽ ഈ കൂട്ടൽപദം കാണുന്നുമുണ്ട. ഈ കൂട്ടൽപദം ന്യായമായ ഏതു സാക്ഷി കൂടാതെ വിശ്വാസപ്രമാണത്തിൽ ചേൎത്തുപോയതെന്നു ഏലായിലെ ബിഷോപ്പിന്റെ സമ്മതം, ഉള്ളതിൽ സഭയാൽ ഇടക്കാലത്തു കൂട്ടിച്ചേൎത്തതാണെന്ന മറിയനസായ്പിന്റെ ഏറ്റുപറച്ചിൽ മുതലായി കഴിഞ്ഞലക്കത്തിൽ കാണിച്ച ഭാഗങ്ങൾ, ഇവയെല്ലാംകൂടെ ആലോചിക്കുമ്പൊൾ മാർ അത്താനാസ്യൊസിന്റെ സാക്ഷാൽ വിശ്വാസപ്രമാണത്തിൽ മൂലത്തിൽ ഇല്ലാത്ത കൂട്ടൽപദം ഏതോ ഒരു കയ്യാൽ ഇടക്കാലത്തു കൂട്ടിച്ചേൎത്തു എന്നും അതിനാൽ ആ വിശ്വാസപ്രമാണത്തെ അശുദ്ധമാക്കി എന്നും നിസ്സംശയം വെളിവാകുന്നു. അത്താനാസ്യൊസിന്റെ വിശ്വാസപ്രമാണത്തെ അശുദ്ധമാക്കാതെ മുഴുവനും ആചരിക്കാഞ്ഞാൽ എന്നേക്കും നശിച്ചുപോകുമെന്നു "ഒരുഭാഗത്തു സമ്മതിക്കയും സാരമായ ത്രിത്വത്തിലെ വിശ്വാസത്തിൽ അത്താനാസ്യൊസ സ്വപ്നത്തിൽപോലും ആലോചിച്ചിട്ടില്ലാത്ത തെറ്റുപദേശത്തെ പ്രവേശിപ്പിച്ചു അതിനെ അശുദ്ധപ്പെടുത്തുകയും ചെയ്യിരിക്കുമ്പോൾ രക്ഷയുണ്ടെന്നു എങ്ങിനെ പറയാം? ഇംഗ്ലീഷസഭയുടെ വൈദീകന്മാർ പട്ടക്കു ഈ സമ്മതങ്ങൾ കൊടുത്തിരിക്കുമ്പോൾ അംഗ്ലിയാവിശ്വാസപ്രകാരം രക്ഷിക്കപ്പെടാമെന്നുള്ള പാദ്രിമാരുടെ പ്രസംഗം പൂൎവ്വാപരവിരുദ്ധമാകുന്നു. അതിനെക്കാൾ ഭേദം, ഞങ്ങൾ നരകത്തിന്റെ അടിച്ചൂരക്കാരെന്നു ഏറ്റുപറയുന്നതു അവരുടെ വൈദീകപണ്ഡിതന്മാരുടെ സമ്മതങ്ങളോടും അവരുടെ പള്ളിക്രമത്തോടും അനുരൂപപ്പെടുന്ന ഉത്തമ വിശ്വാസമായിരിക്കും.

ത്രിത്വത്തിലെ വിശ്വാസത്തിൽ അല്പമെങ്കിലും ഭേദപ്പെടുത്തിയാൽ രക്ഷയില്ലെന്നു അവർ പഠിപ്പിക്കയും ഭേദപ്പെടുത്തി എന്നു സമ്മതിക്കയും ചെയ്യുന്നു. അത്താനാസ്യൊസിന്റെ മൂലവിശ്വാസപ്രമാണത്തിൽ അല്പമെങ്കിലും ഭേദപ്പെടുത്തിയാൽ നശിച്ചുപോകുമെന്നു അവർ സമ്മതിക്കയും അത്താനാസ്യൊസ മനസ്സായാത്ത തിരുത്തൽ അതിൽ ചെയ്തിട്ടുണ്ടെന്നു ഏറ്റുപറകയും ചെയ്യുന്നു. പിന്നെയും ഇവൎക്കു രക്ഷയുണ്ടെന്നു പറയുന്നതു യുക്തിക്കു ചേരുന്നില്ല.

എന്നാൽ സകലപാപങ്ങളും മനുഷ്യരോടു ക്ഷമിക്കപ്പെടും, പരിശുദ്ധാത്മാവിനു വിരോധമായ പാപം ഈ ലോകത്തിലും വരുവാനിരിക്കുന്ന ലോകത്തിലും ക്ഷമിക്കപ്പെടുകയില്ല,, എന്നാണ നമ്മുടെ കൎത്താവു പഠിപ്പിക്കുന്നതു.

അംഗ്ലിയാക്കാരുടെ ഉപദേശം പരിശുദ്ധാത്മാവിനു വിരോധമായും പരിശുദ്ധാത്മാവിനെക്കുറിച്ചുള്ള മഹാപാപമാകുന്നു രണ്ടു ലോകത്തിലും ക്ഷമിക്കപ്പെടാത്ത ഈ പാപം പാദ്രിമാരാൽ ക്ഷമിക്കപ്പെടാമെന്നു എന്റെ അംഗ്ലിയാ സുറിയാനിസഹോദരന്മാരെ! നിങ്ങൾക്കു വിശ്വാസമുണ്ടോ? എന്റെ പ്രിയരെ, നിങ്ങളുടെ മാതാവായ സുറിയാനിസഭയിൽ രക്ഷയ്ക്കു തടസ്സമില്ലെന്നു നിങ്ങളും നിങ്ങളുടെ പക്ഷക്കാരും സമ്മതിക്കുമ്പോൾ ഇനി നിങ്ങൾ ഈ മാതാവിന്റെ മടിയിലേക്കു വരുവാൻ താമസിക്കരുതെ. തങ്ങൾക്കുതന്നെ രക്ഷയില്ലെന്നു പഠിപ്പിക്കുന്ന അംഗ്ലിയാസഭക്കു നിങ്ങളെ രക്ഷിപ്പാൻ കഴിയുന്നതു എങ്ങിനെ? കുരുടനെ കുരുടൻ നടത്തിയാൽ ഇരുവരും കുഴിയിൽ വീഴുകയില്ലയൊ? സുറിയാനിസഭയിൽ രക്ഷയെ ബാധിക്കാത്ത ചില മൂഢതകൾ ഉണ്ടെന്നു തെറ്റായി ഊഹിച്ചുംകൊണ്ടു നരകത്തിന്റെ അടിച്ചൂരക്കാരാമെന്നു നിങ്ങളോടു ഉപദേശം ചെയ്യുന്നതായിക്കാണുന്ന ഒരു അന്യസഭയിൽ ചെന്നിരിക്കുന്നതു നാശത്തിനാണെന്നു ഓൎപ്പിൻ. "നീ എന്നെ വീണു വന്ദിച്ചാൽ ലോകത്തിലെ സകലസമ്പത്തും നിനക്കു തരാം ,,എന്നു പറഞ്ഞ പരീക്ഷക

അല്ല. അതല്ലാം രണ്ടുകണ്ണുള്ളവനായി അഗ്നിനരകത്തിലേക്കു പോകുന്നതിനെക്കാൾ ഒരു കണ്ണുള്ളവനായി സ്വർഗ്ഗരാജ്യത്തിലേക്കു പ്രവേശിക്കുന്നതു നല്ലതാകുന്നെന്നുള്ള കർത്താവിന്റെ ഉപദേശത്തെ നിങ്ങൾ ഓർപ്പിൻ. സുറിയാനിസഭക്കു രക്ഷയില്ലെന്നു ആക്ഷേപിക്കുന്നില്ലെ. നേരെമറിച്ചു അംഗ്ലിയാ ഉപദേശം നരകത്തിലേക്കുള്ള ഊടുവഴിയാണെന്നു ആ മതപ്രചാരകന്മാർ സമ്മതിക്കുന്നതായി ഞാൻ നിങ്ങളെ കാണിച്ചുവല്ലൊ. തർക്കമററ രക്ഷാവഴി ഉപേക്ഷിച്ചിട്ടു തർക്കമുള്ളതും സംശയത്തിൽ ജനിക്കുന്നതുമായ വിശ്വാസത്തെ നിങ്ങൾ പിന്തുടരരുതെ. വരുവിൻ വരുവിൻ നിങ്ങളുടെ ആദ്യമാതാവിന്റെ മടിയിലേക്കു ഓടിവരുവിൻ അവൾ വൃദ്ധസ്ത്രീയായിരിക്കാം. കണ്ണിനു കൌതുകം ഉണ്ടാക്കുന്ന സൌന്ദര്യം അവളിൽ ഇല്ലായിരിക്കാം. എങ്കിലും അവൾ സ്വർഗ്ഗത്തിലേക്കു കയറുന്ന കോവണിയാണെന്നു ഓർപ്പിൻ.

ഇതാ ഈ ഭാഗം ഞാൻ ഇവിടെ തല്ക്കാലത്തേക്കു അവസാനിപ്പിക്കുന്നു. ഇനിയും ഇതിനെസംബന്ധിച്ചു വേറെയും ചില ലക്ഷ്യങ്ങൾ ഇല്ലാതില്ല. അവ എതിർവാദമുണ്ടെങ്കിൽ അതുകഴിഞ്ഞിട്ടു ആവാമെന്നുവച്ചു നിർത്തുന്നു.

ഒരു സാക്ഷാൽ സുറിയാനിക്കാരൻ

## ശു. മാർ ഇഗ്നാത്യോസ ബാവായുടെ രക്തസാക്ഷി.

ക്രിസ്തീയതാഴ്മയുടെ ദൃഷ്ടാന്തമായി നമ്മുടെ കർത്താവു തന്റെ കൈയ്യാൽ എടുത്ത കുട്ടി എന്നു വിശ്വസിച്ചുവരുന്ന ഈ പരിശുദ്ധൻ മാർ പത്രോസ ശ്ലീഹായുടെ പിന്നാലെ അന്ത്യോഖ്യയിൽ എപ്പിസ്കോപ്പാ ആയിരുന്നു. അപ്പൊസ്തോലന്മാരുടെ എല്ലാവരുടെയും പ്രത്യേകം ശു. പത്രോസിന്റെയും ശു. യോഹന്നാന്റെയും അടുത്ത ഇഷ്ടനായിരുന്നു ഇദ്ദേഹം എന്നുള്ളതിനു പല ലക്ഷ്യങ്ങൾ ഉണ്ടു. ശു. പത്രോസും ശു. പൌലൂസും കൂടിയാകുന്നു ഇദ്ദേഹത്തെ കൈവച്ചു അന്ത്യോഖ്യായുടെ എപ്പിസ്കോപ്പായായി നിയമിച്ചതെന്നും പറഞ്ഞുവരുന്നു. അന്ത്യോഖ്യ പാത്രിയർക്കീസന്മാരുടെ സ്ഥാനപ്പേരും ഇദ്ദേഹത്തിൽ നിന്നു കിട്ടിയിട്ടുള്ളതാണ. ക്രിസ്താബ്ദം ൧൦൭-ൽ നടന്ന ഇദ്ദേഹത്തിന്റെ രക്തസാക്ഷിയുടെ ഒരു ചുരുങ്ങിയ ചരിത്രം താഴെ ചേർക്കുന്നു.

റോമ്മാ ചക്രവർത്തിയായ ത്രെജന്റെ കാലത്തു ശു. യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനായിരുന്ന ഇഗ്നാത്യോസ അന്ത്യോഖ്യ സഭയെ ഭരിച്ചു തന്റെ സകല നടപടികളിലും ശ്ലീഹാക്കടുത്ത തന്റെ സ്വഭാവത്തെ പ്രത്യക്ഷപ്പെടുത്തിവന്നു. ഡൊമിഷ്യൻ ചക്രവർത്തിയുടെ കല്പനപ്രകാരം ക്രിസ്ത്യാനികളുടെനെരെ അപ്പഴപ്പോൾ നടത്തിവന്ന കഠിനോപദ്രവത്തിന്റെ സമയങ്ങളിലും ശു. ഇഗ്നാത്യോസ അന്ത്യോഖ്യയുടെ എപ്പിസ്കോപ്പാ ആയിരുന്നു. ഈ ഉപദ്രവങ്ങളുടെ കാലങ്ങളിലെല്ലാം അതിസമർത്ഥനായ ഒരു കപ്പൽക്കാരൻ തന്റെ കപ്പലിനെയും അതിലുള്ള ജനങ്ങളെയും കൊടുങ്കാററിൽ നിന്നു രക്ഷിക്കുന്നതിനു ശ്രമിക്കുന്നതുപോലെ ഇദ്ദേഹം തന്റെ സഭയിൽ നിന്നു ഒരു ആത്മാവുപോലും നഷ്ടപ്പെടാതെ ഇരിക്കുന്നതിലേക്കായി സദാനമസ്കാരത്തിലും നോമ്പിലും പ്രസംഗത്തിലും തന്റെ സമയം കഴിച്ചുവന്നു. ഡൊമിഷ്യന്റെ ഉപദ്രവത്തിൽനിന്നു അന്ത്യോഖ്യ സഭക്കു അധികപീഡ ഉണ്ടായില്ല. ഡൊമിഷ്യന്റെ മരണശേഷം ക്രിസ്ത്യാനിസഭയിൽ കുറെകാലത്തേക്കു സ്വസ്ഥത ഉണ്ടായിരുന്നു. തന്റെ സഭയെ ഉപദ്രവത്തിൽ നിന്നു രക്ഷിക്കണമെ

ഢയ്യും ഞെരുക്കവും തന്റെ കൎത്താവിനുവേണ്ടി സഹിക്കുന്നതിനു ഇഗ്നാത്ത്യോസ സദാ ഒരുങ്ങിയിരുന്നു. എങ്കിലും ത്രെജന്റെ ഭരണത്തിന്റെ ആദ്യകാലങ്ങളിൽ അതിനു ഇടയാകാതെ കിഴക്കെ സഭക്കു ഒരുവെളിച്ചവും തുണംഅയിനിന്നു തന്റെ വ്യാഖ്യാനങ്ങളും പ്രസംഗങ്ങളുംകൊണ്ടു തന്റെ സഭയെ ഭക്തിയിലും മതതീക്ഷ്ണതയിലും വളൎത്തിവന്നു.

ത്രെജന്റെ ഭരണത്തിന്റെ ഒമ്പതാം വൎഷത്തിലാണ അവൻ ക്രിസ്ത്യാനികളെ പീഡിപ്പിക്കുന്നതിനു ആരംഭിച്ചത. സിത്ത്യക്കാര, ദെസ്യക്കാര മുതലായ തന്റെ ശത്രുക്കളെഎല്ലാം യുദ്ധത്തിൽ തോല്പിച്ചു അമൎത്തിഎങ്കിലും തന്റെ രാജ്യത്തിൽ തന്നെ പാൎത്തു റോമ്മാദേവന്മാരെ വന്ദിക്കാതെ തന്റെ കല്പനയെ ലേശംപോലും ഗണ്യമാക്കാത്ത ക്രിസ്ത്യാനികളെ ഒന്നുപഠിപ്പിക്കണം എന്നുനിശ്ചയിച്ചു റോമ്മാ സാമ്രാജ്യത്തിലുള്ള സകലമാനപേരും അവന്റെ ദേവന്മാൎക്കു കുമ്പിടണമെന്നു വിളംബരം പ്രസിദ്ധപ്പെടുത്തി. അങ്ങിനെ ചെയ്യാത്തവരെ ഏറ്റവും കഠിനമായി ഉപദ്രവിച്ചു കൊല്ലുന്നതാണെന്നും ആജ്ഞാപിച്ചു. ക്രിസ്താബ്ദം ൧൦൭ ൽ ത്രെജൻ അന്ത്യോഖ്യയിലും എത്തി തന്റെ വിളംബരത്തെ നിറവെറ്റുന്നതിനുആരംഭിച്ചു. ഇഗ്നാത്ത്യോസൊ- തന്റെ സഭക്കു നേരിട്ടിരിക്കുന്ന അപകടത്തെ താൻ തന്നെ സഹിച്ചുകൊള്ളാമെന്നു കരുതി ത്രെജന്റെ മുമ്പാകെ വന്നു. "എന്റെ കല്പനകളെ ലംഘിക്ക തന്നെയല്ല അന്യരെ അതിലെക്കു ഉത്സാഹിപ്പിച്ചു അവരെ ശിക്ഷെക്കുപാത്രമാക്കി തീൎക്കുന്ന നീ ആര? എന്തുപിശാചു നിന്നെ ബാധിച്ചിരിക്കുന്നു.? "എന്നു ചക്രവൎത്തി വയൊധികനായ ഇഗ്നാത്ത്യോസിനോടു ചോദിച്ചു. "എന്റെ പേരു ദെവൊഫീറൊസ എന്നാണ. ആനാമം വിളിക്കപ്പെടുന്നവരെ ഒരു പിശാചും ബാധിക്കുന്നതല്ല. ദൈവത്തിന്റെ ദാസന്മാർ പിശാചിന്റെ ഉപദ്രവത്തിൽ അകപ്പെടുകയില്ല. ക്രിസ്തു എന്നു പേരുള്ള ഒരുസ്വൎഗ്ഗീയ രാജാവിന്റെ സംരക്ഷണയിൻ കീഴാണ ഞാൻ അവന്റെ സഹായത്താൽ പിശാചുകളുടെ ഉദ്ദേശ്യങ്ങളെല്ലാം ഞാൻ എന്നിൽ നിഷ്ഫലമാക്കുന്നു എന്നു മറുപടി പറഞ്ഞു.

ത്രെജൻ- ദെവൊഫീറൊസ എന്നുവച്ചാൽ അൎത്ഥമെന്താ ആനാമം ആൎക്കുചേരുന്നതാണ. *

ഇഗ്നാത്ത്യോസ- യേശുക്രിസ്തുവിനെ തന്റെ ഹൃദയത്തിൽ വഹിക്കുന്ന എല്ലാവൎക്കും ആനാമം വിളിക്കപ്പെടാം.

ത്രെജൻ- ഞങ്ങളുടെ ശത്രുക്കളുമായി യുദ്ധം ചെയ്യുമ്പൊൾ ഞങ്ങളുടെ ദേവന്മാരെ ഞങ്ങളും മനസ്സിൽ ഓൎക്കുന്നില്ല എന്നാണൊ നീ പറയുന്നതു?

ഇഗ്നാത്ത്യോസ- നിങ്ങൾ വന്ദിക്കുന്ന പിശാചുക്കളെ ദേവന്മാർ എന്നു വിളിക്കുന്നതു ശരിയല്ല. ആകാശവും ഭൂമിയും അവയിലുള്ള സകലവും സൃഷ്ടിച്ചു ദൈവം ഒന്നെയുള്ളു. ആ ദൈവത്തിന്റെ ഏകപുത്രനായി

* ദെവൊഫീറൊസ എന്ന പേരിന്റെ അൎത്ഥം ദൈവത്തെ വഹിക്കുന്നവൻ എന്നൊ ദൈവം വഹിക്കുന്നവൻ എന്നൊ ആണ.

യേശുക്രിസ്തുവും ഉണ്ട. ആ രാജന്റെ രാജ്യത്തിൽ ഞാനും ഒരു ഓഹരിക്കാരനാണ.

ത്രെജൻ- എന്ത? പന്ത്യൊസു പീലാത്തോസിന്റെ കാലത്ത കുരിശിൽ തറെക്കപ്പെട്ട ആ മനുഷ്യനൊ?

ഇഗ്നാത്യോസ- അതെ. തന്റെ മരണത്തോടുകൂടി എന്റെയും ശേഷം ജനങ്ങളുടെയും പാപങ്ങളെ ആണികൾകൊണ്ട കുരിശിൽ തറച്ച ആ മനുഷ്യൻ തന്നെ അവനെ തന്റെ ഹൃദയത്തിൽ വഹിക്കുന്ന എല്ലാവക്കും പിശാചിന്റെ തന്ത്രങ്ങളെ ജയിക്കാം.

ത്രെജൻ- നീ ഒരു കുരിശിക്കപ്പെട്ട മനുഷ്യനെ വഹിച്ചുകൊണ്ടൊ നടക്കുന്നത.

ഇഗ്നാത്യോസ- അതെ. ഞാൻ അവരോടുകൂടി വസിച്ച അവരുടെ ഇടയിൽ നടക്കും എന്ന എഴുതപ്പെട്ടിരിക്കുന്നു.

ഇതിന്റെ ശേഷം ത്രെജൻ താഴെ വരുന്ന വിധി കല്പിച്ചു.

"കുരിശിക്കപ്പെട്ട ഒരു മനുഷ്യനെ വഹിച്ചു നടക്കുന്ന എന്ന പറയുന്ന ഇഗ്നാത്യോസിനെ ചങ്ങലയിലിട്ട നമ്മുടെ ഭടന്മാർ റോമ്മായിക്കു കൊണ്ടുപോയി അവിടെ ജനങ്ങളുടെ സന്തോഷത്തിനും ആഹ്ലാദത്തിനുമായി കാട്ടുമൃഗങ്ങളാൽ പരസ്യമായി കൊല്ലപ്പെടെണം എന്ന നാം കല്പിച്ചിരിക്കുന്നു." പരിശുദ്ധൻ ഈ കല്പന കേട്ടുടനെ ഇപ്രകാരം നമസ്കരിച്ചു. എന്റെ കർത്താവെ! ഞാൻ സഹിക്കാൻ പൊകുന്ന ശിക്ഷകൊണ്ട ഇനിക്ക നിന്നോടുള്ള സ്നേഹം കാണിക്കുന്നതിനും ശ്ലീഹാ പൌലൂസിനെപ്പോലെ ചങ്ങലയാൽ ബന്ധിക്കപ്പെടുന്നതിനും അനുവദിച്ചതിന്നായി ഞാൻ നിന്നെ സ്തോത്രം ചെയ്യുന്നു. ഇതിന്റെശേഷം സന്തോഷത്തോടു കൈനീട്ടി കൊടുത്തു. റോമ്മാപടയാളികൾ ഇഗ്നാത്യോസിനെ ബന്ധിക്കയും ചെയ്തു. തന്റെ സഭയ്ക്കുവേണ്ടി കണ്ണുനീരോടുകൂടി ഒരു നമസ്കാരം കൂടി കഴിച്ചതിന്റെ ശേഷം റോമ്മായ്ക്കു യാത്രപുറപ്പെട്ടു.

പുലികളെപോലെ ക്രൂരന്മാരായ എട്ടു റോമ്മാ ഭടന്മാരോടുകൂടി അന്ത്യോഖ്യായിൽ നിന്നും യാത്രചെയ്തു കരവഴി സെലൂഖ്യായിൽ എത്തി അവിടെ കപ്പൽ കയറി സ്മൂർന്നായിൽ വന്നപ്പോൾ തന്നെപോലെ യോഹന്നാൻ ശ്ലീഹായുടെ ശിഷ്യനും ആ സ്ഥലത്തെ എപ്പിസ്കോപ്പായും ആയിരുന്ന പോലികാപ്പിനെ കാണുന്നതിനായി കരക്കിറങ്ങി. ബന്ധനത്തിൽ തനിക്കുണ്ടായ സന്തോഷങ്ങളെയും ആത്മീക നൽവരങ്ങളെയും പാറി അവനോടും അവിടുത്തെ ക്രിസ്ത്യാനികളോടും സംസാരിച്ച അവരെ ആശ്വസിപ്പിക്കുകയും കാട്ടുമൃഗങ്ങൾ തന്നെ എത്രയും വെഗത്തിൽ ചീന്തികൊന്ന മിശിഹായുടെ സന്നിധാനത്തിലേക്ക അയക്കുന്നതിന അവരുടെ നമസ്കാരം അപേക്ഷിക്കുകയും ചെയ്തതിന്റെ ശേഷം അവക്ക എല്ലാവക്കും തന്റെ ആശിർവാദങ്ങളും കൊടുത്ത പിന്നേയും കപ്പൽകയറി ത്രോവാസ്‌വഴി നിയൊപൊലീസിൽ എത്തി അവിടെനിന്നും കരമാൎഗ്ഗമായി പീലിപ്പ്യവഴി മാസിദോനിയായിൽ കൂടി എപ്പിറിയിനസിൽ [illegible]

ൽ പ്രസിദ്ധമായ പുത്തെയുലിയിൽ ഇറങ്ങണമെന്നു ആഗ്രഹിച്ചു എങ്കിലും തന്റെ കാവൽക്കാരുടെ പ്രീതിയും കാററും അതിന്നു അനുവദിച്ചില്ലാ. റോമ്മാഭടന്മാർ പ്രീതിപ്പെട്ടതിന്റെ ഉദ്ദേശ്യം റോമ്മാപട്ടണത്തിലു കൊല്ലുന്തോറും നടക്കുന്ന കാഴ്ചകളുടെ അവധിക്കു എത്തണമെന്നായിരുന്നു എങ്കിലും അവർ കരക്കു ഇറങ്ങിയപ്പോഴെക്കു ആ കാഴ്ചകൾ മിക്കവാറും തീൎന്നുപോയി. മിശിഹാകയ്യിൽ എടുത്ത കുട്ടിയെ കാണാമെല്ലോ എന്നുള്ള സന്തോഷത്തോടും അദ്ദേഹം താമസിയാതെ ഉപദ്രവങ്ങൾക്കു മരണത്തിന്നും ഏല്പിക്കപ്പെട്ടുമെല്ലൊ എന്നുള്ള ദുഃഖത്തോടുംകൂടെ റോമ്മായിലുള്ള ക്രിസ്ത്യാനികൾ പലരും ഇഗ്നാത്യോസിനെ എതിരേററു. അവരിൽ ചിലർ തന്റെ ജീവനെ രക്ഷിക്കുന്നതിനായി റോമ്മായിലുള്ള പുരുഷാരങ്ങളോടു അപേക്ഷിക്കുന്നതിന്നു ഭാവമുണ്ടെന്നു കേട്ടപ്പോൾ അങ്ങിനെ ചെയ്യേട്ടു ആവശ്യമില്ലായെന്നും തന്റെ കൎത്താവിനുവേണ്ടി മരിക്കുന്നതിന്നു താൻ എപ്പോഴും തയ്യാറാകയാൽ തനിക്കു നേരിടുന്ന സകല പീഡകളും ധൈൎയ്യത്തോടുകൂടി സഹിക്കുന്നതിന്നു അവരും നമസ്കരിക്കണമെന്നു അപേക്ഷിച്ചു. അതിന്റെശേഷം എല്ലാവരുംകൂടി മുട്ടുകുത്തി എല്ലാസഭകളും അന്യോന്യ സ്നേഹത്തിൽ വളരുന്നതിന്നും അവരുടെ മേൽനിന്നു അപ്പോഴത്തെ പീഡകൾ ഒഴിയുന്നതിന്നും കൎത്താവിനോടു പ്രാൎത്ഥിച്ചു. ഉടനെ കാഴ്ചസ്ഥലത്തേക്കു കൊണ്ടുപോകപ്പെടുകയും ത്രേജന്റെ കല്പനപ്രകാരം കാട്ടുമൃഗങ്ങളുടെ മുമ്പിലേക്കു ഇട്ടുകൊടുക്കപ്പെടുകയും ചെയ്തു. കാഴ്ചകളുടെ അവസാനമായ പതിമൂന്നാം ദിവസമായിരുന്നതിനാലു വളരെ ജനങ്ങൾ കൂടിട്ടുണ്ടായിരുന്നു. മൃഗങ്ങൾ പട്ടിണികിടന്നു അവയുടെ ക്രൂരത വൎദ്ധിച്ചിരുന്നതിനാൽ ഒട്ടും താമസം കൂടാതെ ഈ പരിശുദ്ധനെ ചീന്തികീറികൊള്ളുകയും ചെയ്തു. മാംസമെല്ലാം മൃഗങ്ങൾ തിന്നതിന്റെ ശേഷം തന്റെ അസ്ഥികൾ അവിടെ കൂടിയിരുന്ന ക്രിസ്ത്യാനികൾ എടുത്തു അന്ത്യോഖ്യായിക്കു അയച്ചു. അവിടത്തെ വിശുദ്ധപള്ളിയിൽ അവ കഴിച്ചിടപ്പെടുകയും ചെയ്തു

ഇതുനടന്നതു ക്രിസ്താബ്ദം ൧൦൭-ാമാണ്ടു ധനു ഇരുപതാം തീയതി ആയിരുന്നു. ജെ.

---

## സൂചകങ്ങൾ.

തെറിസ്സായഡ — "നീതിമാന്റെ പ്രാൎത്ഥന," എന്നു യാക്കോബിന്റെ ലേഖനത്തിൽ എഴുതിയിരിക്കുന്നതു കൈവെപ്പുമൂലം ദൈവത്തിൽനിന്നനൽവരം ലഭിച്ച പട്ടക്കാരുടെ പ്രാൎത്ഥന ആണെന്നു ഇടവകപ്പത്രികയിൽ ഒരു ലേഖകൻ എഴുതിയിരുന്നതുകൊണ്ടു യാക്കോബായപട്ടക്കാർ തെറിസ്സായഡ എന്നലക്ഷണം കല്പിതിക്കുന്നു എന്നു മലയാളമിത്രം പറയുന്നു. പട്ടക്കാരെ ഉദ്ദേശിച്ചു യാക്കോബു പറഞ്ഞു എന്നു തെളിയിപ്പാൻ ഞങ്ങളുടെ ലേഖകൻ മുമ്പും പിമ്പും എഴുതിയിരുന്ന യുക്തികൾക്കും സാക്ഷികൾക്കും മിത്രം ആക്ഷേപം പറയുന്നില്ല. ശുദ്ധ പൌലൊസ എഴുതിയ ലേഖനങ്ങളിൽ എകയും റൊമ്മായിലെ ശുദ്ധിമാന്മാൎക്കു, കൊറിന്തിലെ ശുദ്ധിമാന്മാൎക്കു എന്നിങ്ങനെ എഴുതികാണുന്നതിനാൽ ആ സഭക്കാർ ഒക്കയും തെറിസ്സായഡ എന്ന ലക്ഷണം കല്പിതിരുന്നു എങ്കിൽ സുറിയാനിപട്ടക്കാരും കല്പിതിട്ടുണ്ടെന്നു മിത്രം ധരിച്ചുകൊള്ളട്ടെ.

## നസ്രാണിസ്ത്രീകളും അവരുടെ വീണ്ടെടുപ്പും.

മലങ്കര ഇടവകപത്രിക പത്രാധിപരവർകൾക്കു

നിങ്ങളുടെ പത്രികയുടെ മുഖ്യമായ ഉദ്ദേശ്യം നമ്മുടെ സമുദായത്തിലുള്ള ദോഷങ്ങളെ ചൂണ്ടിക്കാണിക്കയും അവകളെ നിവാരണംചെയ്യുന്നതിനു തക്കതായ മാർഗ്ഗങ്ങളെ സമുദായത്തിന്റെ ആലൊചനക്കായി പ്രസിദ്ധപ്പെടുത്തുകയും ചെയ്യുന്നതാണല്ലൊ. എന്നാൽ ഇതുവരെയുള്ള ലക്കങ്ങളിൽ മതവിഷയപരിഷ്കാരങ്ങളും വിവാദങ്ങളുമല്ലാതെ സുറിയാനിസമുദായത്തെ അപരിഷ്കൃതസ്ഥിതിയിൽതന്നെ സൂക്ഷിച്ചിരിക്കുന്നതും സാമുദായ്യപരിഷ്കാരത്തിനു വിരോധമായിരിക്കുന്നതുമായ വിഷയങ്ങളെപ്പറ്റി ആരുംതന്നെ പ്രസംഗിച്ചിട്ടുള്ളതായി കാണുന്നില്ലാ. അതിനാൽ സുറിയാനസ്ത്രീകളെക്കുറിച്ചുള്ള എന്റെ ഈ പ്രസംഗം ഇതുപോലെയുള്ള വിഷയങ്ങളെപ്പറ്റി പ്രസംഗിക്കുന്നതിനു മറ്റുള്ളമഹാന്മാരെ പ്രോത്സാഹിപ്പിക്കുന്നതാകകൊണ്ടും എല്ലാവായനക്കാരുടെയും ഗാഢമായ ആലോചനക്കു പാത്രമായതിന്നു കാരുന്നതാകകൊണ്ടും നിങ്ങളുടെ പത്രികയിൽ പ്രസിദ്ധപ്പെടുത്തുന്നതിനു ഒന്നുരണ്ടുലക്കങ്ങളിൽ കുറഞ്ഞൊരുസ്ഥലം എനിക്കു അനുവദിച്ചുതരണമെന്നു അപേക്ഷിക്കുന്നു.

ഏതെങ്കിലും ഒരുദോഷത്തെ തീർക്കുന്നതിനു ആദോഷത്തിന്റെ യഥാർത്ഥസ്ഥിതിയെ സത്യമായിഗ്രഹിക്കയും അതിന്റെ ഹേതുകളെ കണ്ടുപിടിക്കയും അവയെ ഇല്ലായ്മചെയ്കയും ചെയ്യേണ്ടതാണ. സുറിയാനിസ്ത്രീകളുടെ ആകപ്പാടെയുള്ള സ്ഥിതി എത്രയും ദയനീയമായി ഇരിക്കുന്നു എന്നുള്ള എന്റെ അഭിപ്രായത്തൊടു സ്വല്പം അറിവും വിവേകവും ഉള്ള എല്ലാവരും യോജിക്കാതിരിക്കയില്ലന്നു വിശ്വസിക്കുന്നു.

ഒരുസമുദായത്തിലെ അംഗങ്ങളുടെ പൊതുവെയുള്ള സ്ഥിതിയെ നിർണ്ണയിക്കുന്നതിനു ഏതെങ്കിലും ഒരുആളിന്റെ ചരിത്രത്തെ ഉദാഹരണമായി വർണ്ണിച്ചാൽ മതിയാകയില്ലല്ലൊ. ആ ഉദാഹരണം ഒന്നുകിൽ ഏറ്റം ധനവാന്റെയൊ അല്ലെങ്കിൽ മൂഢന്റെയൊ ആയെക്കാം. എന്നാൽ ഇവകളുടെ മദ്ധ്യേയുള്ള ഒരു സാധാരണ ആളിന്റെ ഉദാഹരണം ഈവകദോഷങ്ങൾക്കു പാത്രമല്ല. എന്നാൽ സുറിയാനി സ്ത്രീകളുടെ ചരിത്രസംബന്ധമായി ഈ സൂക്ഷ്മം ആവശ്യപ്പെടുന്നില്ലാ എന്തെന്നാൽ സുറിയാനിസ്ത്രീകൾ ധനവാന്മാരൊ ദരിദ്രന്മാരൊ എല്ലാം ഒരെഅവസ്ഥയിൽതന്നെ ഇരിക്കുന്നു എന്നുള്ളതിനു സംശയമില്ല. ഇതിന്റെ വാസ്തവത്തെ അറിയുന്നതിലെക്കായി സാധാരണ അറിവും ധനവും ഉള്ള ഒരു ആളിന്റെ ഒരുപെൺകുഞ്ഞിന്റെ ജനനംമുതൽ മരണംവരെയുള്ള ചരിത്രത്തെ ചുരുക്കമായി ആലൊചിക്കാം.

ഗർഭസമയത്തും പ്രസവസമയത്തും നമ്മുടെ ഇടയിൽ ഉള്ളനടത്തങ്ങൾ ആക്ഷെപിക്കത്തക്കതെങ്കിലും പ്രസവാനന്തരം ഉള്ളതുമാത്രം നമുക്കു ക്ഷോചം ചിന്തിക്കാം. പ്രസവത്തിന്റെക്ഷീണം തീരുന്നതിനുമുമ്പെതന്നെ മാതാവ എഴുനെററു അടുക്കളജോലികളിൽ പ്രവേശിച്ചു വലയുന്നു

ത്തി ഇടയ്ക്കിട മുല ഉൗട്ടുകയും പതിവാണ. എന്നാൽ ആ മാതാവിൻെറ
യും ശിശുവിൻെറയും അവസ്ഥ എന്തായിരിക്കും. ബാലവിവാഹമെന്ന
ആ നാശകരമായ നടത്ത യാൽ ഒരം മാതാപിതാക്കന്മാർ കുട്ടികളായിരു
ന്നപ്പോൾതന്നെ വിവാഹം ചെയ്തിട്ടുള്ളവരാണ. പിതാവിന്ന ഉദ്ദേശം
പതിനാറുവയസ്സും മാതാവിന്ന പന്ത്രണ്ട വയസ്സും പ്രായമുണ്ടെന്നിരിക്കട്ടെ.
ഇപ്രകാരം മാതാപിതാക്കന്മാരായി തീരുന്നതിന വന്ന ഇവർ തങ്ങളുടെ ആ
രോഗ്യത്തെ അകാലികമായ നടത്തകളാൽ ജീവാവസാനംവരെ നഷ്ട
മാകിത്തീൎത്തു എന്നുതന്നെയല്ലാ തങ്ങളുടെ ബാലക്ഷയമെന്ന വിത്തിനെ
തങ്ങളുടെ സന്താനത്തിലും വിതച്ചിരിക്കണം. ഇതുകൂടാതെ കുഞ്ഞുങ്ങൾ
ക്കു അവരവരുടെ ദേഹബലംപോലെ ഭക്ഷണം അതാതുസമയങ്ങളിൽ
കൊടുക്കുന്നതിനുപകരം ചായിപ്പു എന്നു പേർ പറയുന്നതും ഭവനപ
ണിയിങ്കൽ മറന്നുപോയി എന്നു തോന്നുമാറു ചാത്തികെട്ടിയുണ്ടാക്കിട്ടുള്ള
തും നവീന ഭവനപണികളെ വെല്ലുവിളിക്കുമാറു കാററു അശേഷം കേ
റാത്തതുമായ ആ അടുക്കളയിലും മുറികളിലും മാത്രം സഞ്ചരിച്ചും ശയനി
ച്ചും ആപാദചൂഡം കരികൊണ്ടുപൂശി അട്ടത്തിൽ കാട്ടാളസ്ത്രീ ഇറങ്ങു
ന്നതുപോലെ ആ മാതാവു തീയുടെ അടുക്കതന്നിന്ന വിയൎത്തു തൻെറ
ശിശുവിൻെറ അടുക്കലേക്കു ഓടിവന്നു കരിയോടുകൂടിയതായ ആ മുലപ്പാ
ലു അതിനുകൊടുക്കുന്നു. ഇതിൻെറശേഷം കുട്ടി കവിണ്ണു വീഴുന്ന പ്രായം
മുതൽ ഇത്രബാല്യത്തിൽ തന്നെ അടുക്കളവേല പരിചയിപ്പിക്കാനെന്നു
തോന്നുമാറു ആ ശിശുവിനെ മാതാവു മടിയിൽ വച്ചുകൊണ്ടുതന്നെ ജോ
ലിനോക്കുന്നു. കുട്ടിക്കു ഇരിക്കാൻ പ്രായമാകുമ്പോൾ അതിനെ ഒരു മുറി
യിലൊ തിണ്ണയിലൊ കൊണ്ടുചെന്നിരുത്തുന്നു. അതുഅവിടെ ഇരുന്ന
അതിൻെറ ദേഹമെല്ലാം കരിയും മണ്ണും അണിഞ്ഞ കുറെ വായിലും
മൂക്കിലുമാക്കി ഇപ്രകാരം ശുചിത്വത്തിൻെറ ആരംഭം പഠിപ്പിച്ചു തുട
ങ്ങുന്നു. പിന്നെ നടക്കാൻ പ്രായമാകുന്നതിനു മുമ്പെ അതിനെ നടത്താ
നുള്ള മോഹത്തിനു ചാടൊ വണ്ടിയൊ മറ്റൊ ഉണ്ടാക്കിക്കൊടുക്കുന്നു. അ
തു ഉരുണ്ടു വീണു തലപൊട്ടുന്നു. ഇങ്ങിനെ വീഴുമ്പോൾ മാതാവുവന്നു
ആ ശിശുവിനെ വീണതിനു പുറകെ തല്ലുകയൊ അല്ലെങ്കിൽ കരച്ചിൽ
നിറുത്താൻ മുലകൊടുക്കുകയൊ ചെയ്യുന്നു. കുട്ടികരയുന്നതു വിശന്നിട്ടു മാത്ര
മാണെന്നാണ ഇവരുടെ വിചാരം. ഇതിൻെറ ശേഷം കുട്ടിയെ അയൽ
വാസികളായ കുട്ടികളോടുകൂടി കളിക്കാൻ അയക്കുന്നു. ഒരു കളികളിൽ
ഒന്നും ചിരട്ടയും വച്ചു പാചകവിദ്യ അഭ്യസിക്കയാണ. ഇതിനുവേണ്ടു
ന്ന ഉപകരണങ്ങളെ മാതാവു ശേഖരിച്ചുകൊടുക്കുന്നു. ഇതിൽ എന്തെ
ല്ലാം ഗുണങ്ങൾ ഉണ്ടായാലും അവയെ ഒക്കയും പരിഹരിക്കാനായി
പാടിമണ്ണു വാരുന്നതുകൊണ്ടും മററു വൃത്തികേടുകൊണ്ടും ചൊറി
ചിരങ്ങു മുതലായവ പിടിപെടുന്നതു കൂടാതെ പലവക ദുശ്ശീലങ്ങളും ദു
ൎമ്മാൎഗ്ഗങ്ങളും പഠിക്കുന്നതിനും ഇടയാകുന്നു. ചെറുപ്പകാലങ്ങളിലുള്ള ശീ
ലം മറക്കുമൊ മനുഷ്യനുള്ളകാലം. കാരസ്കരത്തിൻ കുരുപാലിലിട്ടാൽ കാ
ഞ്ഞിരത്തെ കൈപ്പു ശമിപ്പതുണ്ടൊ. ഒരം ശ്ലോകത്തിലെ താല്പൎയ്യംപോ
ലെ ചെറുപ്പത്തിൽ പഠിക്കുന്നതായ ഈ പ്രവൃത്തികൾ പ്രായം ചെന്നാ

ല്പം പോകുന്നതല്ലല്ലൊ നേരെമറിച്ചു ചെറുപ്പത്തിലെ മാതാപിതാക്കന്മാർ നന്നാ സൂക്ഷിച്ചു വളൎത്തുന്നതായാൽ എന്തുനന്നു.

ഇനിയും വിദ്യാഭ്യാസത്തെക്കുറിച്ചു ആലോചിക്കാം. ൫ വയസ്സുപ്രായമാകുമ്പോൾ കളരിയിലൊ എഴുത്തുപള്ളിയിലൊ അയക്കുന്നു. അവിടെയുള്ള ആശാന്മാർ പെൺകുഞ്ഞിനെ മാതാപിതാക്കന്മാരുടെ ആജ്ഞാപ്രകാരം ഒരു കൌമ്മാ നമസ്കരിക്കുന്നതിനൊ ദ്ദവീദിന്റെയൊ എസ്ഥേറിന്റെയൊ ഒരു പാട്ടു ചൊല്ലുവാനും പഠിപ്പിക്കും. ഏഴുവയസ്സാകുമ്പോഴെക്കു കല്യാണകാൎയ്യം ആലോചിച്ചു തുടങ്ങും. അപ്പോഴെക്കു പാറാവളയംപൊന്നു കാതിലിട്ടു വളൎത്തി നന്നായൊ അയ്യൊ ഉലക്കപ്പോലെ നേരെ ഉള്ളതാ അല്ലാതപക്ഷം ഉലക്കയുടെ വണ്ണത്തിൽ രണ്ടു തടിയൊ മുറിച്ചുകൊണ്ടു ആകും തലമുടിയും കെട്ടുന്നതാണുള്ളതും. പിന്നെ ഇതിലൊക്കയും സൎവ്വപ്രധാനമായിരിക്കുന്ന പാചകവേല അഭ്യസിപ്പിച്ചു തുടങ്ങും. അപ്പോഴേക്കു പെണ്ണിനു വ്യ വയസ്സായി പള്ളിക്കൂടത്തിൽ പോകുന്നതിന് കല്പുസ്തകവിദ്യയും ചിപ്പുറം ഇത്യാദിയും എടുത്തു പ്രയോഗം തുടങ്ങും. ഇവിടെയുള്ള അഭ്യാസം എത്ര വിശേഷമായതാണെന്നു വൎണ്ണിപ്പാൻ ബഹുപ്രയാസം. ചുരുക്കിപ്പറഞ്ഞാൽ വായിലിട്ടു രുചിപ്പാൻ പോലും കൊള്ളാത്ത കറികളെ പാകം ചെയ്യുന്നതിനു പഠിക്കും. പെണ്ണിനു പത്തുവയസ്സു പ്രായമായി കല്യാണം ആലോചന മുതിയായി പെണ്ണിന്റെ മാതാവ് പെണ്ണിനെ കെട്ടിക്കാഞ്ഞു നന്നാ വിഷമിക്കുന്നു ഭൎത്താവിനോടു ആവലാതി പറയുന്നു. അപ്പോൾ അയൽവാസികളായ ചിലപെണ്ണുങ്ങൾ വന്നു വീട്ടുകാരത്തിയോടു നമ്മുടെ ഏലിയാമ്മയെ എങ്ങും ഉറച്ചില്ലയൊ, എന്തെ ഇത്രതാമസിക്കുന്നു. ഞങ്ങളുടെ അന്നാമ്മയെ ഏഴുവയസ്സിൽ കെട്ടിച്ചല്ലൊ. ഞാൻ ഇവിടെ വന്നപ്പോൾ എനിക്കു ഏഴുവയസ്സേ ഉണ്ടായിരുന്നുള്ളല്ലൊ. എന്നുംമറ്റും പറഞ്ഞു തുടങ്ങുന്നു. അതുകേട്ടു അവൾ നന്നാ വ്യസനിക്കുന്നു. അന്നുരാത്രിയിൽ ഭൎത്താവിനോടു കരഞ്ഞു പറയുന്നു. പിറ്റെദിവസം രാവിലെ അയാൾ കൊല്ലകടവിലെ മുണ്ടകത്തിലൊ കാളക്കു പോകുന്നവണ്ണം ആൺകുട്ടികൾ ഉള്ള വീട്ടിൽ ഒക്കെ പോകുന്നു. ഓരോരുത്തരോടും വില ചോദിക്കുന്നു. ഒടുവിൽ ആയിരം രാശിക്കു വല്ല കാന്തന്റെയും പക്കൽ കല്യാണം ഉറയ്ക്കുന്നു. ഇതിൽ വയസ്സുമുഴുവനെ ഒരുമിച്ചു താമസിക്കേണ്ടവരായ പെൺകുട്ടിയുടെയൊ ആൺകുട്ടിയുടെയൊ സമ്മതം ഒരിക്കലും ആവശ്യമില്ലല്ലൊ. ആവശ്യമെന്നു പറയുന്നവർ അധികപ്രസംഗികളാണെന്നും വിധിച്ചുകളയുന്നു. തിരുവാക്കു എതിർവാ ഉണ്ടൊ ഇല്ലല്ലൊ. സ്ത്രീധനമെന്നൊരു ഏൎപ്പാടുകളുള്ളകൊണ്ടു അതിന്റെ ലാഭത്തിനുവേണ്ടി സൎവ്വാംഗവൈരൂപ്യമുണ്ടായിരുന്നാലും മാതാപിതാക്കന്മാർ അവരുടെ മാനക്കേടുതീൎക്കാൻ അവൎക്കു പെൺകുട്ടിയെകൊടുക്കുന്നു. നേരെമറിച്ചു സംഭവിക്കുന്നില്ലെന്നില്ലാ. ഇപ്രകാരം പെണ്ണിന്റെ പത്താംവയസ്സിൽ വെറെ ൧൨ വയസ്സുപ്രായമുള്ള ഒരുചെറുക്കനുമായി വിവാഹം കഴിപ്പിക്കുന്നു. വിവാഹം എന്നുവച്ചാൽ എന്താണെന്നൊ ഭാൎയ്യാഭൎത്താക്കന്മാരുടെ ചുമതലകൾ എന്താണെന്നൊ ഉവൎക്കു അറിവാൻ പാടില്ലാ. ഈപെണ്ണ് ഇത്രവേഗത്തിൽ തന്റെ മാ

പിതാക്കന്മാരെയും സ്വഭവനവും വിട്ടുപോകണമല്ലൊ എന്നു വിചാരിച്ചു അവൾ കരഞ്ഞുതുടങ്ങും. കളിസാധനങ്ങൾ കിട്ടിയാൽ കുട്ടികൾ എത്രമാത്രം സന്തോഷിക്കുമൊ അപ്രകാരം ഈ വെറുക്കുന്ന ഒരു പാവയെയാമെറൊ കിട്ടിയപോലെ അവനെ വിചാരിക്കും. എന്തായാലും ചെറുക്കനെ കണ്ടാൽ എടുത്തുഓടണമെന്നു ഇവൾ എവിടെനിന്നെങ്കിലും മനസ്സിലാക്കും. ഇവളുടെ ഭർത്തൃഗൃഹത്തിലെ അവസ്ഥയും മറ്റും ഇനിയത്തെതിൽ ആകാമെന്നുവച്ചു ഇവിടെ നിറുത്തുന്നു. (ശേഷം തുടരും)

ഒരു സഹോദരി.



## ഒരു പുതിയ സ്ഥാനം.

പരുമല സിമ്മനാരിയിലെ സുറിയാനി പണ്ഡിതൻ ബ. വട്ടശ്ശേരിൽ ഗീവറുഗീസ കത്തനാർ അവർകൾക്കു എ. പെ. പെ. ബ. അബ്ദെല്ലാ പാത്രിയർക്കീസുബാവാ തിരുമനസ്സുകൊണ്ടു മലങ്കരമല്പാൻ എന്ന ഒരു മാന്യസ്ഥാനം കല്പിച്ചു കൊടുത്തിരിക്കുന്നതായി ഒരു കല്പനയാൽ അറിയുന്നു. സ്ഥാനസംബന്ധമായി ഒരു വാഹനം പിന്നാലെ വരുന്നുണ്ടെന്നും ആയതു മെത്രാപ്പോലീത്തന്മാരിൽ ഒരാൾ ഭൂഷിപ്പിക്കുമെന്നും അറിയുന്നു. സുറിയാനി ഭാഷയിൽ അസാമാന്യ പാണ്ഡിത്യവും ഇംഗ്ലീഷിൽ സാമാന്യ അറിവും ഉള്ള ഈ മല്പാൻ ഈ ബഹുമതിക്കു യോഗ്യൻതന്നെ. ഇദ്ദേഹത്താൽ രചിക്കപ്പെട്ട മതസംഗതി പുസ്തകമല്ലെയൊ പാത്രിയർക്കീസുബാവാ തിരുമനസ്സിലെ ഇപ്പോൾ ഉത്സാഹിപ്പിച്ചതു എന്നു ഞങ്ങൾ സംശയിക്കുന്നു.

---

പുതിയ പള്ളിക്കൂടം. എ. പെ. ബ. മാർദീവന്നാസ്യോസ മെത്രാപ്പോലീത്താ അവർകളാൽ കോട്ടയത്തു പണിയിച്ചിരിക്കുന്ന പുത്തൻ സിമ്മനാരിയിൽ ജനുവരിമാസത്തിൽ തന്നെ ഇംഗ്ലീഷപഠിത്വം ആരംഭിക്കുവാൻ തീർച്ചയാക്കിയിരിക്കുന്നു. അതിലെക്കു അധികാരപ്പെടുത്തിയ കമ്മട്ടികാർ ഒരാഴ്ചയിടെ ഒരു സംഘംകൂടി മേലു നടപടികൾക്കു ഒരു നിശ്ചയം ചെയ്തിരിക്കുന്നു. പള്ളിക്കൂടത്തിനു മാർദ്ധീവന്നാസ്യോസ സെമ്മനാരിയെന്നാണ കമ്മട്ടികാർ പേർ നിശ്ചയിച്ചിരിക്കുന്നതു. സ്ഥിരമായ മുതൽ ഉണ്ടാകുവാൻ ഒരു പബ്ലിക്കു ഫണ്ടു (ദ്രവ്യശേഖരം) ആലോചിച്ചിട്ടുണ്ടു. സ്കൂൾ സാമാനങ്ങൾ ഉണ്ടാകുവാൻ ആരംഭിച്ചിരിക്കുന്നു. വിവരമായി അടുത്തതിൽ പ്രസ്താവിക്കാം.



സുറിയാനിപഠിത്വം. കോട്ടയം പഴയസിമ്മനാരിയിൽ വരുന്ന മകരമാസത്തിൽ സുറിയാനിപഠിത്വവും അഭിവൃദ്ധിയായി നടത്തുവാൻ തന്നെ നിശ്ചയിച്ചിരിക്കുന്നു.

പുസ്തകം ൧ ലക്കം ൧൨

൧൦൬൭-ന്ന ൧൱൯൨ ധനു ൩൦ നു-

# മലങ്കര

# ഇടവകപത്രിക

മാസംതോറും പ്രസിദ്ധപ്പെടുത്തുന്നതു.



നമ്മുടെ കൎത്താവായ യേശുക്രിസ്തുവിന്റെ കുരിശി
ങ്കലല്ലാതെ പുകഴ്ച ചെയ്വാൻ സംഗതി വരരുതു.

(മാർ പൌലൂസ.)

സംഗതിവിവരം.

# മലങ്കര

# ഇടവകപത്രിക



"മാർ ദീവന്നാസ്യോസു സിമ്മനാരി.,,

---

മലങ്കര യാക്കോബായ സുറിയാനി ക്രിസ്ത്യാനി അസൊസ്സിയേഷൻ പ്രസിഡെൻറു മാർ ദീവന്നാസ്യോസ്സു മെത്രാപ്പോലീത്താ അവർകളുടെ കല്പനപ്രകാരം,

| | | | |
|---|---|---|---|
| രാ. രാ. | | പുകടിയിൽ യോസെഫ ഇട്ടൂപ്പ | അവർകൾ. |
| ,, | ,, | കൊച്ചുവെള്ളാററിൽ കോര കുരുവിള | ,, |
| ,, | ,, | ഏടവഴികൽ മാത്തു പീലിപ്പോസ | ,, |
| ,, | ,, | കണ്ടത്തിൽ ഈപ്പൻ ഗീവറുഗീസ | ,, |

എന്നിവർ ൧൦൭൪ാമാണ്ടു വൃശ്ചികമാസം ൨൮ാം൹ തിങ്കളാഴ്ചകാലത്തു കോട്ടയത്തു സുറിയാനിസിമ്മനാരിയിൽ കൂടി. മെത്രാപ്പൊലീത്താ അവർകൾ ഇവരെ വിളിച്ചുകൂട്ടിയതിൻെറ ഉദ്ദേശ്യത്തെ താഴെ വരുന്നപ്രകാരം ചുരുക്കത്തിൽ പ്രസ്താവിച്ചു.

"സുറിയാനിക്കുട്ടികളുടെ ഉൽകൃഷ്ടവിദ്യാഭ്യാസം വകയ്ക്കു തക്കതായ ഒരു പാഠകശാല ഉണ്ടാകണമെന്നു നമ്മുടെയും സുറിയാനിസഭയുടെയും അത്യന്ത സ്നേഹിതനായിരുന്ന കഴിഞ്ഞുപോയ ഡാറാസായ്പവർകൾക്കു ദൈവം തോന്നിച്ചു ഒരു അതിതാല്പര്യമാണു ഇപ്പൊൾ ഇവിടെ തിരുനക്കരെയുള്ള നമ്മുടെ ഇസ്ക്കൂൾ കെട്ടിടം ഉണ്ടാകുവാനുള്ള കരണം എന്നു പ്രത്യേകം നിങ്ങളെല്ലാവരും അറിഞ്ഞിട്ടുള്ളതാണല്ലൊ. ഈ കെട്ടിടം നമ്മുടെ അഭിപ്രായംപോലെ വലിപ്പമായിട്ടും മനോഹരമായിട്ടും പണിയിക്കുന്നതിനു മാത്രമല്ല ഇതിൽ ബി. ഏ. പ്പരീക്ഷവരെ പഠിത്തം നടത്തുന്നതിലെക്കും വേണ്ട മുതൽ തരാമെന്നു പരോപകാരതൽപരന്മാരിൽവച്ചു ഒന്നാമനും നമ്മുടെ സഭയെക്കുറിച്ചു സാമാന്യത്തിലധികം സ്നേഹമുള്ളവനും ആയിരുന്ന ഈ സായ്പവർകൾ നമുക്കു മികവാറും ഉറപ്പായി വാക്കുതരികയും ചെയ്തിരുന്നു. എങ്കിലും പണി ആരംഭിച്ചു അധികനാൾ ചെല്ലുന്നതിനു മുൻപിൽ അദ്ദേഹം ഈ ദേശത്തെയും അനന്തരം ഇഹലോകത്തെയും വിട്ടുപോയതിനാൽ ഒരു പ്രാവശ്യം തന്നിട്ടുള്ള ൧൫൦൦൦ രൂപയിൽ അധികം നമുക്കു അദ്ദെഹത്തിൽ നിന്നു ഈ വകയ്ക്കായി കിട്ടുന്നതിനു സംഗതിവന്നില്ല. ഇങ്ങനെ പണി വീഴ്ചയായി നമ്മുടെ സഭെക്കു ഒരു അവമാനകരമായും സ്വശക്തിയില്ലായ്മയുടെ ലക്ഷ്യമാ

യും കുറെദിവസം കിടന്നുപോയ ഈ കെട്ടിടം വളരെ ഞെരുങ്ങിയും മനസ്സുമുട്ടിയും എങ്കിലും കഴിഞ്ഞ മകരമാസത്തോടു കൂടി ഒരു വിധം ഉപയോഗികരത്തക്ക സ്ഥിതിയിലാക്കിത്തീൎത്തു. എണ്ണായിരം ഉറുപ്പികവരെ നമുക്കു ഇതിലേക്കു ചിലവായിട്ടുമുണ്ടു. കെട്ടിടം തീൎന്നിട്ടും പഠിത്തം തുടങ്ങാതെയിരിക്കുന്നതിൽ ഖേദം തീരാതെ കിടക്കയായിരുന്നു എന്നു തോന്നുകയാൽ ഈ മാസം ൧൨ാംനു- മുതൽ ഇവിടെ കൂടിയിരുന്ന അസോസേഷൻ കമ്മട്ടിയിൽ ഈ കാൎയ്യത്തെക്കുറിച്ചു കൂടി ഒരു തീരുമാനം ഉണ്ടാകുന്നമെന്നു നാം ആവശ്യപ്പെട്ടതനുസരിച്ചു കമ്മട്ടിക്കാർ സഭയുടെ നിലനിലനില്പിനും വൎദ്ധനവിനും സഭയിൽ ഉൾപ്പെട്ട കുട്ടികളുടെ വിദ്യാഭ്യാസം സഭയാൽ തന്നെ നടത്തപ്പെടുന്നേടത്തോളം പ്രധാനമായി ഒന്നുമില്ലെന്നും ഉത്സാഹിച്ചാൽ സൎവ്വശക്തനായ ദൈവം സഭയെ ഇതിനു ശക്തിപ്പെടുത്താതെയിരിക്കയില്ലെന്നും പ്രസ്താവിക്കയും അതിനാൽ അടുത്ത വത്സരാരംഭം മുതൽ മററിക്കുലേഷനു താഴെയുള്ള ക്ലാസുകൾ എങ്കിലും ഏൎപ്പെടുത്തി പഠിത്തം നടത്തണമെന്നും ഇതിലേക്കു ചിലവിനു വേണ്ട പണം പള്ളികൾക്കു വരിയിട്ടു കല്പന അയച്ചും മററും ഉണ്ടാകണമെന്നും നിശ്ചയിക്കയും ഇതുസംബന്ധമായ സകല കാൎയ്യങ്ങളും ഒരു കമ്മട്ടിയായി ചേൎന്നു അന്വേഷിച്ചു നടത്തുവാൻ നിങ്ങളെ നാലാളുകളെയും നിയമിക്കയും ചെയ്തിരിക്കുന്നു. അതുകയാൽ ഇതിലേക്കു എന്തെല്ലാമാണ വേണ്ടതെന്നു ഉടനെ ആലോചിച്ചു നിശ്ചയിക്കയും അതുപോലെ നടത്തുകയും ചെയ്വാൻ നിങ്ങൾ ഏകമനസ്സോടെ ഉത്സാഹിക്കുമെന്നു നാം പൂൎണ്ണമായി വിശ്വസിക്കുന്നു.

സമാജികന്മാർ എല്ലാവരും ഈ ആജ്ഞയെ അനുസരിച്ചു യഥാശക്തി പ്രവൃത്തിപ്പാൻ തങ്ങളിൽ ഓരോരുത്തൎക്കുമുള്ള ഉത്സാഹത്തെയും സന്തോഷത്തെയും അറിയിച്ചതിന്റെ ശേഷം അന്നേദിവസം പന്ത്രണ്ടു മണിവരെയും പിറെറ ദിവസം പകലെ നാലുമണി മുതൽ ആറു മണിവരെയും കൂടിയിരുന്ന് ആലോചിച്ച് താഴെ എഴുതുന്ന നിശ്ചയങ്ങൾ അംഗീകരിച്ചു.

൧. ഈ പാഠശാല 'മാർ ദീവന്നാസ്യോസ് സിമ്മനാരി, എന്നു വിളിക്കപ്പെടണം.

൨. ഇതിൽ അടുത്ത ജനവരിമാസം മുതൽ ഇംഗ്ലീഷ പഠിത്തം ആരംഭിക്കണം.

൩. ഈ പാഠശാലയിൽ വിദ്യാൎത്ഥികളെ സ്വീകരിച്ചു പഠിപ്പിക്കുന്നതിൽ ജാതിമതങ്ങളെ അവലംബിച്ചുള്ള യാതൊരു പക്ഷവാതങ്ങളും ഉണ്ടായിക്കൂടാത്തതാകുന്നു.

൪. വിദ്യാരംഭസമയം ദയവായി ഹാജരായിരിപ്പാൻ സ്ഥലത്തുള്ള മഹാജനങ്ങളെ എല്ലാം മുൻപിൽകൂട്ടി ക്ഷണിക്കയും പാഠശാലയുടെ തൽകാലപൎയ്യന്തമുള്ള ചരിത്രം മുതലായവ ചുരുക്കത്തിൽ ഒരു പിച്ചളത്തകിട്ടിൽ കൊത്തിച്ചു ഭിത്തിയിൽ ഒരെടത്തു അപ്പോൾതന്നെ വെക്കയും വേണം.

൫. തൽകാലം താണതരം മുതൽ മററിക്കുലേഷ്യൻ വരെ സൌ

കയ്യുമുള്ളെടത്തൊളം ക്ലാസുകൾ ഉണ്ടായിരിക്കേണ്ടതും കഴിയുന്നതായിരുന്നാൽ അടുത്ത കൊല്ലം തന്നെ മെറ്റ്റിക്കുലേഷൻ ക്ലാസ് ഏൎപ്പെടുത്തേണ്ടതുമാകുന്നു.

൬. പഠിത്തം ഒരുവിധമായി ആരംഭിക്കുന്നതിനു തന്നെ ഏഴിൽകുറയാതെ ഇംഗ്ലീഷ്‌വാദ്ധ്യാന്മാരും ഒരു മലയാളം മുൻഷിയും ആകെ എട്ടാളുകൾക്കു ചുരുങ്ങിയ കണക്കിൽ മാസം ഒന്നിനു ശമ്പളം വകയ്ക്കു ൧൨൦ രൂപ വേണ്ടിവരുന്നതിൽ പിരിഞ്ഞുവരാവുന്ന ഫീസു രൂപ ൨൦ം നീക്കി മാസം ഒന്നിനു നൂറുരൂപ വീതം ഒരാണ്ടത്തേക്കു ൧൨൦൦ ം മേശ, കസേര, ബെഞ്ചു, മുതലായ ഉപകരണങ്ങൾക്കു ൨൦൦ ം കെട്ടിടത്തിനു അത്യാവശ്യപ്പെട്ട അററകുററപ്പണികൾക്കു ൧൦൦ ം സയൻസ് പഠിപ്പിക്കുന്നതിനുള്ള സാമാനങ്ങളും ഭൂപടങ്ങൾ മുതലായവയും വരുത്തുന്ന വകയ്ക്കു ൫൦൦ ം പാഠശാല യഥാസ്ഥിതിയിലാക്കുവാൻ വേണ്ടിവരുന്ന അടുത്ത മൂന്നുകൊല്ലത്തേക്കുള്ള ഉദ്ദേശച്ചിലവു ൩൦൦൦വും ആകെ അയ്യായിരം രൂപ ഉണ്ടാകേണ്ടതായാൽ ഈ സാഹ്യ അസോസെഷൻ കമ്മട്ടിക്കാർ അനുവദിച്ചിട്ടുള്ള പ്രകാരം പള്ളികൾക്കു വരിയിട്ടും ഔദാൎയ്യമുള്ള മഹാജനങ്ങളോട അപേക്ഷിച്ചും ആറുമാസത്തിനകം പിരിച്ചു ശേഖരിക്കണം.

൭. അവധിക്കു മുൻപിൽ പാടുള്ളെടത്തോളം വാദ്ധ്യാന്മാരെ നിയമിക്കയും തൽകാലം ആവശ്യമെന്നു തോന്നുന്ന നിബന്ധനകൾ ഉണ്ടാക്കി പ്രസിദ്ധപ്പെടുത്തുകയും ചെയ്യണം.

൮. കമ്മട്ടിക്കാർ ആവശ്യമുള്ളപ്പോൾ ഒക്കയും യോഗം കൂടുവാൻ നോട്ടീസു കൊടുക്കയും പിരിയുന്ന പണം വാങ്ങി കമ്മട്ടിയുടെ പേരിൽ സേവിംഗ്സ് ബാങ്കിൽ അടക്കയും അവിടെനിന്നു കമ്മട്ടിക്കാരുടെ നിയോഗപ്രകാരം വാങ്ങി ചിലവു ചെയ്കയും ചെയ്വാൻ കണ്ടത്തിൽ ഈപ്പൻ ഗീവറുഗീസു അവർകളെ തൽക്കാലത്തേക്കു അധികാരപ്പെടുത്തിയിരിക്കുന്നു.

൯. സിമ്മനാരിയുടെ ചിലവിലേക്കു ആരിൽനിന്നും ദ്രവ്യസഹായം ഉപകാരസ്മരണാപൂർവ്വം കൈപ്പററുവാൻ കമ്മട്ടിക്കാർ കാത്തിരിക്കുന്നതും ഇങ്ങനെ കിട്ടുന്ന സംഖ്യകൾ ഉടനുടൻ സ്ഥലത്തെ വൎത്തമാനപ്പത്രങ്ങളിൽ പ്രസിദ്ധപ്പെടുത്തുന്നതുമാകുന്നു.

൧൦. ഈ നിശ്ചയങ്ങളുടെ പകൎപ്പു അച്ചടിപ്പിച്ചു കല്പനയോടുകൂടി പള്ളികൾക്കു അയക്കുന്നതു കൂടാതെ അവരവരാൽ കഴിയുന്ന എല്ലാത്തരം സഹായവും ചെയ്യണമെന്നു അപേക്ഷാസഹിതം സ്ഥലത്തും സമീപങ്ങളിലുമുള്ള മാന്യന്മാരായ എല്ലാ ആളുകൾക്കും പ്രസിദ്ധിക്കായി വൎത്തമാനപ്പത്രങ്ങൾക്കും അയച്ചു കൊടുക്കണം.

---

അപേക്ഷ.

അല്ലയൊ മഹാ ജനങ്ങളെ,

മേൽ ചേൎത്തിട്ടുള്ള കമ്മട്ടി നിശ്ചയങ്ങളിൽ നിന്നു കാണാവുന്നപ്രകാരം സുറിയാനിക്കുട്ടികളുടെ വിദ്യാഭ്യാസം വകക്കു കഴിഞ്ഞുപോയ ഡാൎ

സാദ്ധ്യവർകളുടെ ഔദാൎയ്യത്താൽ മൂന്നുകൊല്ലം മുൻപിൽ ഇവിടെപണി ആരംഭിക്കയും അനേകം ബദ്ധപ്പാടുകളുടെ ഇടയിൽ കഴിഞ്ഞ മകരമാസത്തോടു കൂടി ഒരുവിധം തീൎക്കയും ചെയ്യിട്ടുള്ള കെട്ടിടത്തിൽ മെറ്റ്റിക്കുലെഷൻ വരെയുള്ള ക്ലാസുകൾ ഏൎപ്പെടുത്തി ഉടനെ പഠിത്തം തുടങ്ങുകയും സൎക്കാരു സഹായം മുതലായ സ്ഥിരവരവുകൾകൊണ്ടു പാഠശാല പരാശ്രയം കൂടാതെ നടന്നുപോകുന്ന കാലം വരെ നാലു കൊല്ലത്തിൽ കുറയാതെ നടത്തുകയും ചെയ്യുന്ന വകക്കു അയ്യായിരം രൂപയിൽ കുറയാതെയുള്ള ഒരുമുതൽ ഉണ്ടാകണമെന്നു കണക്കാക്കിയിരിക്കുന്നതും ഇതിലേക്കു സുറിയാനിപ്പള്ളികളിൽ നിന്നു പിരിഞ്ഞു വരാവുന്ന ആയിരം രൂപാ നീക്കിയുള്ള സംഖ്യ ഉണ്ടാകുവാൻ പരോപകാരനിരതന്മാരും പരിഷ്കാരതല്പരന്മാരും സൎവ്വപ്രധാനമായ വിദ്യാഭ്യാസത്തിന്റെ കുറവു കൊണ്ടു പലതരം ആപത്തുകളിൽ അകപ്പെട്ടു വലയുന്ന നമ്മുടെ ഈ പ്രാചീനസഭയുടെ അത്യന്തദയനീയമായ ഏതൽകാലവസ്ഥയെക്കുറിച്ചു ഏകദേശ വിചാരമെങ്കിലുമുള്ളവരുമായ നിങ്ങളുടെ ഔദാൎയ്യമല്ലാതെ മറെറാരു മാൎഗ്ഗവും ഇല്ലാതെയിരിക്കുന്നതും ആകകൊണ്ടു എല്ലാവരുടെയും സഹായം താഴ്മയായി അപേക്ഷിക്കുന്നു.

സുറിയാനി സഭയിൽനിന്നു ഇദംപ്രഥമമായി ഉണ്ടായിരിക്കുന്നതും ഇതിൽ പ്രധാനമായി ഒന്നുണ്ടാകുവാനില്ലാത്തതുമായ ഈ അപേക്ഷ ആരാലും അംഗീകൎയ്യമാകാതെയിരിക്കയില്ലെന്നും കമ്മട്ടിക്കാർ പൂൎണ്ണമായി വിശ്വസിക്കുന്നു.

ഈ മുതലിലേക്കു മഹാജനങ്ങൾ അവരവരുടെ മനസ്സുപോലെ ദയവായി കൊടുക്കാമെന്നു നിശ്ചയിക്കുന്ന സംഖ്യകൾ ഇതോടു ചേൎത്തിട്ടുള്ള പട്ടികയിൽ പതിച്ചു അയച്ചുകിട്ടുവാൻ കാത്തിരിക്കയും ചെയ്യുന്നു.

തീരെ ചെറിയ സംഖ്യകളും ഉപകാരസ്മരണാപൂൎവ്വം കൈപ്പററുന്നതും സൌകൎയ്യംപോലെ കമ്മട്ടിക്കാരിൽ ആരെയെങ്കിലും ഏല്പിച്ചാൽ മതിയാവുന്നതും ആകുന്നു.

കോട്ടയം ) മാർ ദിവന്നാസ്യോസ് മെത്രാപ്പോലീത്താ.
൧൦൫൫ വൃശ്ചികം ൨൫) പ്രസിഡെന്റ.

## പരസ്യം

കോട്ടയത്തു സിമ്മനാരിയിൽ മാർതോമ്മാസു അച്ചുക്കൂടം മനേജരായി കോട്ടയത്തു പുകടിയിൽ ജോസെഫ്ഇട്ടൂപ്പിനെ ൧൦൫൫ ധനുമാസം ൧-ാം൹ മുതൽ നിയമിച്ചിരിക്കുന്നതിനാൽ അച്ചടി സംബന്ധമായുള്ള എഴുത്തുകളും ഇടവകപ്പത്രികയുടെ പത്രവിലയും ടി. ജോസെഫ്ഇട്ടൂപ്പിനു അയച്ചുകൊള്ളുകയും വേണം.

൧൮൭൯ ൧൦൫൫ ധനുമാസം ൧൹

മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ

(ഒപ്പു)

## പെരുനാൾ ആഘോഷം.

സുറിയാനി പള്ളികളിൽ പലവിധം പെരുനാളുകൾ ആഘോഷിച്ചുവരുന്നുണ്ടു. കൎത്താവിന്റെ ജനനം, മരണം, ഉയിൎത്തെഴുന്നെല്പു, സ്വൎഗ്ഗാരോഹണം, മുതലായ ദിവസങ്ങളും പരിശുദ്ധ കന്യാസ്ത്രീ ശ്ലീഹന്മാർ സഹദെന്മാർ മുതലായവരുടെ മരണദിനങ്ങളുമാണ പ്രധാനമായി ഘോഷിക്കപ്പെടുന്നതു. പെരുനാളുകൾക്കു നമസ്കാരം, കുൎബ്ബാന, പ്രസംഗം, മുതലായ ദൈവശുശ്രൂഷകൾ നിൎബ്ബന്ധവും കൊട്ടു വാദ്യം വെടി കെട്ടു കൊട കൊടി നേൎച്ച മുതലായവ നിൎബ്ബന്ധമായിട്ടല്ലെങ്കിലും പലടത്തു നടപ്പാകുന്നു. ഈവക ആഘോഷങ്ങൾ പള്ളികളിൽ കഴിക്കുന്നതു മഹാപാപവും വിഗ്രഹാരാധനയും ദ്രവ്യസമ്പാദ്യത്തിനു മാത്രം ചെയ്യുന്ന ദുഷ്പ്രവൃത്തികളും ആണെന്നു ഇംഗ്ലീഷുകാർ പഠിപ്പിക്കയും പുതുപ്പള്ളി പെരുനാൾ മുതലായവയെ മലയാളമിത്രം പലപ്പൊഴും ആക്ഷേപിക്കയും ചെയ്തിട്ടുണ്ടു. ഇതു പരമാൎത്ഥമായും ഉത്തമവിശ്വാസമായും അവർ എഴുതിയതാണെന്നു പലരും വിചാരിച്ചിരുന്നു.

എന്നാൽ ഇപ്പൊൾ ഇംഗ്ലീഷപള്ളികളിലും പെരുനാളുകൾ ഒന്നു കൊണ്ടുപിടിച്ചുതുടങ്ങിയിരിക്കുന്നതായി കാണുന്നതിൽ ആശ്ചൎയ്യപ്പെടുന്നു. അവർ ആരംഭിച്ചതു ജൂബിലിപെരുനാൾ ആയിരുന്നു. ഒന്നു കോട്ടയത്തും ഒന്നു മല്ലപ്പള്ളിയിലും കഴിഞ്ഞിരിക്കുന്നു. കൊട്ടു, വാദ്യം, വെടി, പ്രദക്ഷിണം മുതലായ ആഘോഷങ്ങൾ രണ്ടു സ്ഥലത്തും ഉണ്ടായിരുന്നതിനു പുറമെ മല്ലപ്പള്ളിൽ ആട്ടം ബെഞ്ചിപ്പു മുതലായവയും കൂടെ ഉണ്ടായിരുന്നു. സുറിയാനികാർ ചെണ്ടപ്പുറത്തു കൊൽവച്ചാൽ വിഗ്രഹാരാധനയും ഇംഗ്ലീഷുകാർവച്ചാൽ മുക്തിയുമാണെന്നു വിചാരിക്കുന്നുണ്ടെന്നു ഠരം നടപ്പും പുതുപ്പള്ളി പെരുനാൾ മുതലായവയെ കുറിച്ചു മുമ്പിൽ മിത്രം ഘോഷിച്ചിരുന്ന ആക്ഷേപങ്ങളും തമ്മിൽ ഒത്തുനോകിയാൽ ആൎക്കും തോന്നാതിരിക്കയില്ല. പക്ഷെ ഒരു ഭേദം ഉണ്ടു. സുറിയാനികാർ ഘോഷിച്ചതും ബഹുമാനിച്ചതും കൎത്താവിനെയൊ തന്റെ പരിശുദ്ധദാസന്മാരെയൊ ആണ. ഇംഗ്ലീഷുകാർ ഘോഷിച്ചതും ബഹുമാനിച്ചതും അമ്പതുവയസ്സുചെന്ന വെട്ടുകല്ലിനെയും തേക്കുതടിയെയും ആയിരുന്നു. ശബ്ദിക്കാത്തതും ജീവലക്ഷണം ഇല്ലാത്തതുമായ കല്ലിനെയും മരത്തെയും ബഹുമാനിക്കുന്നതിനെകാൾ കണ്ടൻപൂച്ചയുടെ പെരുനാൾ ഘോഷിച്ചെങ്കിൽ അവൻ "ഞാവൊ" "ഞാവൊ" എന്നു ചില ശബ്ദങ്ങൾ പുറപ്പെടുവിക്കയും എലിയെ ഒതുക്കുകയും ചെയ്യുന്നു. ജഡത്തിൽ മരിച്ചവരായിരുന്നാലും ആത്മാവിൽ ജീവനുള്ളവരും നമുക്കുകണ്ടു പഠിപ്പാൻ ദൃഷ്ടാന്തകാരുമായ പരിശുദ്ധന്മാരുടെ പെരുനാൾ ഘോഷിക്കുന്നതു വിഗ്രഹവന്ദനയാണെന്നു വിധിച്ച നാവുകൊണ്ടു ജീവനില്ലാത്ത കല്ലുംമരവും കൊണ്ടു പണിയിച്ച കെട്ടിടത്തിന്റെ പെരുനാൾ ഘോഷിച്ചതിൽ അധികം ഇനിക്കു ആശ്ചൎയ്യം തോന്നിയിരിക്കുന്നതു ൩൭-ാംനമ്പ്ര മനോരമയിൽ ഒരു ഉപദേശി ശ്ലാഘിച്ചു എഴുതിയിരിക്കുന്ന മുണ്ടക്കയം കൂട്ടിക്കൽ മുതലായ സ്ഥലങ്ങളിൽ ബിഷോപ്പിന്റെ കല്പനപ്രകാരം നടത്തിയ

പുലക്രിസ്ത്യാനികളുടെ പുത്തരി പെരുനാളാകുന്നു. അവിടെ വെടി വാദ്യം തോണിമേൽ അഭ്യാസം, നെല്ലുപുല്ലുവരക കിഴങ്ങു മുതലായ സസ്യാദി ഫലങ്ങളുടെ കാഴ്ച ചക്രം കാശു മുതലായ നാണയവഴിപാടു, അപ്പം പഴം മുതലായ പലഹാരങ്ങൾ കൊണ്ടുവന്ന ജനങ്ങളെ ഇരുത്തി വിളമ്പി കൊടുക്കുക, കാളകെട്ടു ഈവകകൾ എല്ലാം ഉണ്ടായിരുന്നു എന്നമനോരമയിൽ ഒരു ഉപദേശി സാക്ഷിക്കുന്നു. മെലാണ്ടുകളിൽ പുലപ്പള്ളികളിൽ മാത്രമല്ല എല്ലാപള്ളികളിലും നടപ്പാകണമെന്നു ൧൦ം എഴുത്തുകാരൻ ശിപാശിയും പറയുന്നുണ്ടു.

സുറിയാനി പെരുനാളുകളെ മിത്രത്തിൽ പണ്ടു ആക്ഷേപിച്ച ഉപദേശി തന്റെ സതീൎത്ഥ്യനായ മനോരമ ഉപദേശിയുടെ ലേഖനത്തിനും ബിഷോപ്പിന്റെ കല്പനയ്ക്കും എന്തു സമാധാനം പറയുമെന്നു അറിഞ്ഞാൽകൊള്ളാം. സുറിയാനി പള്ളിയിൽ ഒരുകോലിന്റെ ഉച്ചത്തിൽ വെള്ളികൊണ്ടു കരിശെന്നു പറഞ്ഞു ഒരുവിലങ്ങുകമ്പു പിടിക്കുന്നതു ഇംഗ്ലീഷു പെരുനാളിനു ഇല്ലാഞ്ഞതുകൊണ്ടു വിഗ്രഹാരാധനയ്ക്കു ഒഴികഴിവുണ്ടെന്നു പറയുമായിരിക്കുമൊ എന്നു അറിഞ്ഞുകൂടാ.

ഇംഗ്ലീഷപള്ളിക്രമ പുസ്തകത്തിൽ കൎത്താവിന്റെയും അപ്പൊസ്തോലന്മാരുടെയും പെരുനാളുകളുടെ ലിസ്തു കാണ്മാനുണ്ടു. ആദിവസങ്ങളിൽ പള്ളികളിൽ മികവാറും നരിച്ചീറും വാവലുകളുമല്ലാതെ ആഘോഷങ്ങൾ ഒന്നും കാണുന്നില്ല. ക്രിസ്ത്യാനികളെ ബാധിക്കാത്ത പഴയനിയമത്തിലെ കൎമ്മസംബന്ധമായ ആചാരങ്ങളോടു പുത്തരിയും പുന്നെല്ലും വരകും ചാമയും കിഴങ്ങും കപ്പയും ഉപമിച്ചു പള്ളിക്രമത്തിൽ ഇല്ലാത്ത പെരുനാൾ ഉണ്ടാക്കി ഘോഷിക്കുന്നതൊ ക്രിസ്തുവിന്റെയും ജീവന്റെ പുസ്തകത്തിൽ പേരെഴുതപ്പെട്ടവരുടെയും നാൾ സുറിയാനിക്കാർ ഘോഷിക്കുന്നതൊ ഏറാംഘം പണം സമ്പാദിപ്പാൻ മാത്രം ഉണ്ടാക്കിയ പെരുനാൾ എന്നു വായനക്കാർ വിധിക്കാവുന്നതാണ.

## അത്തനാസ്യോസിന്റെ വിശ്വാസപ്രമാണം.

ഇടവകപ്പത്രികയിൽ ഒരുലേഖകൻ ഈ വിശ്വാസപ്രമാണത്തെ വ്യാഖ്യാനിച്ചു അംഗ്ലിയാമതക്കാർ രക്ഷിക്കപ്പെടുവാൻ പാടില്ലന്നു ലക്ഷ്യപൂൎവം ചൂണ്ടികാണിച്ചപ്പൊൾ മലയാളമിത്രം അതിനു ചില സമാധാനങ്ങൾ പറയുന്നുണ്ടു ആയ്തു എന്തെന്നാൽ

൧. ആ വിശ്വാസ പ്രമാണത്തിലെ ശിക്ഷാവിധി വാചകങ്ങൾ അക്ഷരാൎത്ഥപ്രകാരം വായിക്കേണ്ടതല്ലന്നും

൨. ഇംഗ്ലീഷപള്ളിക്രമം യഥാസ്ഥിതിയിൽ വായിച്ചാൽ പത്രിക ലേഖകൻ പറഞ്ഞ അഭിപ്രായങ്ങൾ ആൎക്കും തോന്നുന്നതാണെന്നും

൩. ആ വിശ്വാസ പ്രമാണത്തിന്റെ ഗ്രന്ഥകൎത്താവു ആരെന്നു നിശ്ചയംഇല്ല. പൊതുസുന്നഹദോസുകൾ അതിനെ കൈക്കൊണ്ടിട്ടില്ലന്നും

൪. അതിന്റെ ആദ്യവും അവസാനവും കഠിനമെന്നു തൊന്നുമെങ്കിലും അതുഅത്ര ക്രൂരമാകുമൊ എന്നും

൫ ഇതു ഒരു വിശ്വാസ പ്രമാണമല്ല, വിശ്വാസ അറിയിപ്പ മാത്രമാകുന്നു എന്നും

൬ അതിലെ ശിക്ഷാവിധി വാചകങ്ങൾ ശരിയായ തൎജ്ജമയല്ല ശരിയായി തൎജ്ജമ ചെയ്യാനും കഠിനമാകകൊണ്ടു അതിനെ ഭേദപ്പെടുത്തെണ്ടതിന്നു ഇംഗ്ലീഷസഭ ആലോചിച്ചു വരുന്നു എന്നും

൭ ത്രിത്വത്തെ കുറിച്ചുള്ള ഉപദേശം രക്ഷയെ ബാധിക്കയില്ലെന്നും ആകുന്നു.

ഇതിൽനിന്നു എനിക്കുതോന്നിയ അഭിപ്രായങ്ങൾ എന്തെന്നാൽ;

ഇംഗ്ലീഷപള്ളിക്രമം മനസ്സിലാക്കേണ്ടതു അതിൽ എഴുതികാണുന്ന വാക്കുകളുടെയും വാചകങ്ങളുടെയും അൎത്ഥപ്രകാരമല്ല. അതിൽ എഴുതിയിരിക്കുന്നതുപോലെ മനസ്സിലാക്കിയാൽ ഇംഗ്ലീഷ സഭെക്കു രക്ഷയില്ലെന്നുള്ളതു തീൎച്ചതന്നെ. പള്ളിക്രമത്തിൽ "ഉവ്വ" എന്നു എഴുതിയിരുന്നാൽ "ഇല്ല" എന്നും "ഇല്ല" എന്നു എഴുതിയിരുന്നാൽ "ഉവ്വ" എന്നും ഗ്രഹിച്ചുകൊള്ളണം. പള്ളിക്രമം ഇത്രപിശകാകുന്നു എന്നു ഞാൻ ഇപ്പൊൾ മാത്രമെ അറിഞ്ഞൊള്ളു. അതുകൊണ്ടു അംഗ്ലിയാസുറിയാനി സഹോദരന്മാരെ! നിങ്ങളുടെ മേൽഗതി എല്ലാം നാസ്തിയാകുന്നു വൈലക്ഷ്യംവെണമൊ? വിശ്വാസപ്രമാണവും പള്ളിക്രമവും എല്ലാം തുമ്പില്ലാത്തതാണെങ്കിൽ അവയെ പിൻഗമിച്ചാൽ നെർവഴി കാണുന്നതു അസാദ്ധ്യമെന്നു പറയേണ്ടാല്ലൊ.

ഒരുരേഖ അംഗീകാൎയ്യമായിരിക്കണമെങ്കിൽ അതുനാമസത്യവും (ഒതെൻറിസിററി) കാൎയ്യസത്യവും (ജെനുയിൻനെസ്സ) ഉള്ളതായിരിക്കണമെന്നു സൎവസമ്മതമാണല്ലൊ അത്താനാസ്യോസിന്റെ വിശ്വാസപ്രമാണം നാമസത്യം ഉള്ളതല്ലെന്നു മിത്രം സമ്മതിച്ചു. അതിൽ ചില തിരുത്തൽ ചെയ്യിട്ടുണ്ടെന്നു ഞങ്ങൾ കഴിഞ്ഞലക്കത്തിൽ ഒരു പാദ്രിസാക്ഷിയിന്റെ സമ്മതംകൊണ്ടു കാണിച്ചതും ഇനിയും തിരുത്തുവാൻ പൊകുന്നു എന്നു മിത്രംഇപ്പൊൾ സമ്മതിച്ചതും കൂടി ആലോചിക്കുമ്പൊൾ അതിനു കാൎയ്യസത്യവും ഇല്ലെന്നുവരുന്നു. രണ്ടു സത്യവും ഇല്ലാത്തതിനെ ഇംഗ്ലീഷ പള്ളിക്രമത്തിൽ അംഗീകരിച്ചതും മതസംഗതിയിൽ ശ്ലാഘിച്ചതും അബദ്ധമല്ലയൊ? സത്യമല്ലാത്ത പ്രമാണത്തെ സ്വീകരിച്ചസഭ സത്യമുള്ളതായിരിക്കയില്ലാ. ഇടവകപ്പത്രിക ഒന്നുരണ്ടുവൎഷംകൂടെ ൟ സ്ഥിതിയിൽ പോയാൽ ഇംഗ്ലീഷപള്ളിക്രമം മുഴുവൻ ൟ മട്ടിൽ ഒരു സത്യവും ഇല്ലാത്തതെന്നു ചെമ്പുതെളിയുമെന്നു തോന്നുന്നു.

ൟ വിശ്വാസപ്രമാണം ഒരു വിശ്വാസപ്രമാണമല്ല ഒരു വിശ്വാസഅറിയിപ്പ മാത്രമാണെന്നു മിത്രം പറയുന്ന അവരുടെ ൮-ാം മതസംഗതി എന്തെന്നാൽ: "നിഖ്യാവിശ്വാസപ്രമാണവും അത്താനാസ്യോസിന്റെ വിശ്വാസപ്രമാണവും അപ്പോസ്തോലന്മാരുടെ വിശ്വാസപ്രമാണമെന്നു നടപ്പായിചൊല്ലപ്പെടുന്നതും ൟമൂന്നു വിശ്വാസപ്രമാണങ്ങളെ നല്ലവണ്ണം കൈക്കൊൾകയും വിശ്വസിക്കയും ചെയ്യേണ്ടതാകുന്നു." അതിനാൽ അത്താനാസ്യോസിന്റെ വിശ്വാസരീതി "അറിയിപ്പ" എന്നല്ല, വിശ്വാസപ്രമാണമായിട്ടുതന്നെ അംഗ്ലിയാസഭ അംഗീകരി

കയും വിശ്വസിക്കയും ചെയ്യുന്നു എന്നു കാണുന്നു അതു മുഴുവൻ വിശ്വസിക്കണമെന്നല്ലാതെ ആദ്യവും അവസാനവും ഉള്ള ശിക്ഷാവിധി വാചകം ഒഴിക്കണമെന്നും മതസംഗതി പറയുന്നില്ല. അതിനാൽ മിത്രത്തിന്റെ ഇപ്പുഴത്തെ തക്കം അംഗ്ലിയാമതത്തിന്റെ തക്കമല്ല, രക്ഷയുണ്ടെന്നു പറഞ്ഞു സമജാതികളെ കബളിപ്പിക്കുവാൻ ഇപ്പൊൾ മിത്രം കണ്ടുപിടിച്ച ഒരു ഉപായം മാത്രമാണെന്നു വരുന്നു അയ്യൊ ഒരുകാര്യം ഞാൻമറന്നുപോയി. പള്ളിക്രമത്തിൽ "ഉവ്വ" എന്നു എഴുതികണ്ടാൽ "ഇല്ല" എന്നർത്ഥം ധരിക്കണമെന്നുള്ള യുക്തി മതസംഗതി വായിച്ചപ്പൊൾ ഞാൻ ഓർത്തില്ലാ. അതിനുവേണ്ടി മാപ്പുചോദിക്കുന്നു.

"ആരെങ്കിലും രക്ഷിക്കപ്പെട്ടുവാൻ (അല്ലെങ്കിൽ രക്ഷയുടെ സ്ഥിതിയിൽ നിലനില്പാൻ) മനസ്സുള്ളവനായാൽ അവൻ പൊതുവിലുള്ള വിശ്വാസത്തെ പ്രമാണിക്കുന്നതു സകലത്തിനും മുമ്പെ ആവശ്യമാകുന്നു. ആ വിശ്വാസത്തെ ആരെങ്കിലും അശുദ്ധിയാകാതെ മുഴുവനും ആചരിക്കാഞ്ഞാൽ അവൻ സംശയംകൂടാതെ എന്നും നശിച്ചുപോകും.------ ഇതിനെ ആരെങ്കിലും ഉറപ്പോടെ വിശ്വസിക്കാഞ്ഞാൽ അവൻ എന്നും നശിച്ചുപോകും." ഇതാണ വിശ്വാസപ്രമാണത്തിലെ (അറിയിപ്പിലെ അല്ല) വാചകം. ഇതിനു അക്ഷരപ്രകാരവും ആത്മപ്രകാരവും രണ്ടർത്ഥം ഉണ്ടെന്നും ഞാൻ പറഞ്ഞതു അക്ഷരപ്രകാരമുള്ള അർത്ഥമാണെന്നും മിത്രംപറയുന്നു. ആത്മപ്രകാരമുള്ള അർത്ഥം മനസ്സിലാകി തന്നിട്ടില്ലാ. അതിനാൽ ഈ വാചകം വച്ചുംകൊണ്ടു ആത്മപ്രകാരം മിത്രം വ്യാഖ്യാനിച്ചു തരുവാൻ അപേക്ഷിക്കുന്നു.

ത്രിത്വത്തിലെ വിശ്വാസം രക്ഷയെ ബാധിക്കയില്ലെന്നു മിത്രം പറയുന്നു. ഇതും മിത്രത്തിന്റെ സ്വയാഭിപ്രായമാണ. സഭയുടെ അഭിപ്രായം മറിച്ചാണെന്നു വിശ്വാസപ്രമാണംകൊണ്ടും മതസംഗതികൊണ്ടും അറിയാം. ത്രിത്വത്തിൽ ഒരുവനായപുത്രൻ കലച്ചുകൂടാതെയും വേർതിരിക്കപ്പെട്ടുവാൻ പാടില്ലാതെയും യോജിച്ച ഒരുസ്വഭാവമെന്നു ഒരുമതക്കാരും ഈലക്ഷണങ്ങൾ എല്ലാം ഒത്തരണ്ടു സ്വഭാവമെന്നു വെറൊരു മതക്കാരും തമ്മിൽ തക്കം ഉണ്ടായി സ്വഭാവത്തിന്റെ ലക്ഷണങ്ങൾ എല്ലാം ശരിയായിരുന്നാലും എണ്ണത്തിൽ ഭേദപ്പെട്ടതുകൊണ്ടു ഏകസ്വഭാവ വിശ്വാസികളായ യാക്കോബായക്കാരെ വലിയ ശിക്ഷാവിധിയിൽ കാൽസിഡൊൻ സൂന്നഹദോസു കല്പിച്ചതും അതിനെ അംഗ്ലിയാസഭ കൈക്കൊണ്ടതും ഏകസ്വഭാവമെന്നു ഒരുവാക്കുമൂലം യാക്കോബായക്കാരോടു യാതൊരു സംബന്ധവും പാടില്ലെന്നു ആർച്ച ബിഷോപ്പു ഹൈറവ്വാർഡസാല്യം വിധിച്ചതും (കഴിഞ്ഞലക്കം നോക്കുക) എന്തുകൊണ്ടു? ത്രിത്വത്തിലെ വിശ്വാസഭേദം രക്ഷയെ ബാധിക്കയില്ലെങ്കിൽ നിങ്ങളുടെ സൂന്നഹദോസിന്റെ നിശ്ചയവും നിങ്ങളുടെ പ്രധാന പുരോഹിതന്മാരുടെ പ്രസ്താപനയും അബദ്ധമല്ലയൊ? അംഗ്ലിയാമതത്തിന്റെ ഉപദേശങ്ങൾ അവരുടെ പള്ളിക്രമവും അവരുടെ സൂന്നഹദോസുകളുടെ നിശ്ചയവും അവരുടെ പുരോഹിതന്മാരുടെ അഭിപ്രായവും കൊണ്ടു വിധിക്കാമെങ്കിൽ ത്രിത്വത്തിലെ വിശ്വാസം രക്ഷയെ ബാധിക്കുമെന്നു സങ്കല്പിച്ചെമതിയാ

വു. അപ്പൊൾ ത്രിത്വത്തിലെ വിശ്വാസത്തിൽ മനഃപൂൎവ്വമായ തിരുത്ത ചെയ്യുതുകൊണ്ടു അംഗ്ലിയാക്കാർ രക്ഷിക്കപ്പെട്ടുവാൻ പാടില്ലന്നും വരും. മിത്രവും അതിലെ എഴുത്തുകാരും പള്ളിക്രമവും വിശ്വാസപ്രമാണങ്ങളും മറിച്ചു വായിക്കണമെന്നുള്ള ദുരഭിപ്രായം നീക്കിവച്ചു തങ്ങളുടെ സഭയുടെ സാക്ഷാൽ ഉപദേശം എന്തെന്നു പഠിക്കുവാൻ ഞാൻ ഉൽഘോഷിക്കുന്നു.

അല്ലയൊ അംഗ്ലിയാ സുറിയാനി സഹോദരന്മാരെ നിങ്ങളുടെ ആത്മാവിനെ നിങ്ങൾ വിലമതിക്കുന്നില്ലയൊ? അതു നിത്യജീവങ്കലേക്കു എത്തണമെന്നു നിങ്ങൾക്കു കാംക്ഷയില്ലയൊ? അയ്യൊ ഓടിവരുവിൻ തന്നെത്താൻ രക്ഷിപ്പാൻ പാടില്ലാത്തവരിൽ ആശ്രയിക്കരുതെന്നു ഞാൻ വീണ്ടും ഓൎപ്പിക്കുന്നു.

സാക്ഷാൽ സുറിയാനിക്കാരൻ

## സൂചനകൾ.

വിത്സൻബിഷോപ്പു — ഇദ്ദേഹം ൧൦൦൦ രൂപാ സുറിയാനിമെത്രാന്നു കൊടുക്കാമെന്നു പറഞ്ഞതു കൈക്കൂലിയല്ലാ മൂലധനമാണെന്നു മിത്രം പറഞ്ഞതു അബദ്ധമെന്നു ഞങ്ങൾ പ്രസ്താവിച്ചതു ഒരു അസാധാരണയുക്തിയാണെന്നു മിത്രം വീണ്ടും പറയുന്നു. അവരുടെ സാധാരണയുക്തി "പട്ടക്കാർക്കു നിജവരവിനു മൂലധനം ഉണ്ടാക്കുന്നതിനു മനസ്സില്ലാഞ്ഞതിനാൽ ആ പണം മേടിക്കുവാൻ അൎഹതയില്ലാതെപോയി,, എന്നാകുന്നു. കൈക്കൂലി എങ്കിലും മൂലധനമെങ്കിലും ഒന്നവാഗ്ദത്തം ചെയ്യു എന്നും കൊടുക്കയും മേടിക്കയും ഉണ്ടായില്ലെന്നും മിത്രം ഇതുകൊണ്ടു സമ്മതിക്കുന്നു. ൪-ാം ലക്കത്തിൽ മിത്രം പറഞ്ഞതു "ആയിരം രൂപാ ദാനം കൊടുക്കയും കൂടെ ചെയ്തു" എന്നായിരുന്നു. മിത്രം മുമ്പിൽ പറഞ്ഞതൊ ഇപ്പൊൾ പറഞ്ഞതൊ ഏതാണ പരമാൎത്ഥം? ഞങ്ങൾ പഞ്ചായവിധി ചൂണ്ടികാണിച്ചപ്പൊൾ മിത്രം അന്ധാളിച്ചു പൂൎവ്വാപരവിരുദ്ധങ്ങൾ സംസാരിച്ചുപൊയി. മിത്രം കക്കാനെ പഠിച്ചിട്ടുള്ളു നില്ക്കാൻ പഠിച്ചിട്ടില്ലെന്നു ഇതുകൊണ്ടു വരുന്നു. തക്കിച്ചു തക്കിച്ചു കൈക്കൂലി ഒന്നുകൂടെ ചെമ്പുരെളിച്ചു കഷ്ടം!

———

എം. ജെ. സി. കരളപറവാൻ വിരുതനായ ഈ മിത്രലേഖകൻ വീണ്ടും മിത്രത്തിൽ അരങ്ങേറിയിരിക്കുന്നു. മുമ്പൊരിക്കൽ മത്യൂസശെമ്മാച്ചന്റെ ദൈവഭക്തി വൎണ്ണിച്ചതു അബദ്ധമെന്നു പത്രിക ബോധപ്പെടുത്തിയതിനു സമാധാനം പറയുന്നില്ലാ. ഈ പ്രാവശ്യം ആ ഭക്തനായ ശെമ്മാശ്ശു മെത്രാസ്ഥാനം ഏറ്റു മടങ്ങിവരുംവഴി മൂസലിൽവച്ചു ശ്ലീ. പാത്രിയൎക്കീസു ബാവാതിരുമനസ്സിലെക്കു ഒരു എഴുത്തയച്ചതായും അതിൽ "അന്ത്യോഖിനും മലബാറിനും തമ്മിൽ സ്നേഹസംബന്ധവും സഹോദരബന്ധവും അല്ലാതെ അധികാരകൎത്തവ്യം ഇല്ല,,ന്നു പ്രസ്താവി

ച്ചിരുന്നതായും പറയുന്നു. ഇതു ആദെഹത്തിൻെറ അറിവെഴുത്തു കുറിപ്പിൽ കണ്ടതും ആദെഹംതന്നെ പ്രസ്താപിച്ചിട്ടുള്ളതും ആണത്രെ. പാത്രിയക്കീസിൻെറ മേലധികാരം സമ്മതിച്ചു സത്യംചെയ്തു സ്ഥാനംഏററ ആൾ ആ അധികാരത്തെ പാത്രിയക്കീസിൻെറ ദൃഷ്ടിയിൽഇരിക്കുന്ന മൂസലിൽവച്ചു നിഷേധിച്ചു എന്നു പറയുന്നടത്തോളം വ്യാജം ഇല്ലാ. ആ അധികാരം മൂസലിൽവച്ചു നിഷെധിച്ച ആൾ മലബാറിൽവച്ചു സമ്മതിക്കുന്നതല്ലല്ലൊ. മലബാറിൽ വന്നതിൽപിന്നെ റെസിഡെണ്ടസായ്പുവർകൾക്കു ഒന്നല്ല ഒരുനൂറു എഴുത്തുകൾ എഴുതിയതിൽ പാത്രിയക്കീസിനെ മലങ്കരസഭയുടെ മേലധികാരിയായി സമ്മതിച്ചിട്ടുണ്ടു. വീഴ്ചവിടാതെ പാത്രിയക്കീസിൻെറ മേലധികാരം സമ്മതിച്ചു ആദേഹം എഴുതിയിരിക്കുന്ന റിക്കാട്ടുകൾ ഇരിക്കുമ്പോൾ മൂസലിൽവച്ചു അന്യഥാ എഴുതിഎന്നു പറയുന്ന വഞ്ചന ആർ വിശ്വസിക്കും. മാർ അത്താനാസ്യോസിൻെറ ഒപ്പും മുദ്രയും വച്ച അസൽറിക്കാട്ടു ഇരിക്കുമ്പോൾ എം. ജെ. സിയുടെ കീററുകടലാസിനു എന്തു വിലയുണ്ടാകുമെന്നു പറയണ്ടാ. ൩ം സംഗതി എഴുത്തുകാരൻതന്നെ പലപ്പൊഴും പറഞ്ഞതായി പ്രസ്താവിച്ചിരിക്കുന്നു. പിശാചിൻെറ കണിയിൽവീഴുന്നതും ദൈവശുശ്രൂഷക്കു അയോഗ്യനായി തള്ളപ്പെടുന്നതും ശെമ്മാശുസ്ഥാനത്തിൽ കുബ്ബാനചൊല്ലുന്നതും ദൈവഭക്തിയെന്നു വിചാരിക്കുന്ന എം. ജെ. സി.ക്കു ആ ഭക്തൻെറ വാക്കു വിശ്വാസയൊഗ്യമായിരിക്കാം. പ്രസ്താവിച്ച ആളിൻെറ സ്വഭാവം അറിഞ്ഞിട്ടുള്ളവൎക്കു വിശ്വാസയോഗ്യമാകണമെങ്കിൽ പ്രസ്താവിച്ച നേരംകൂടെ അറിയിക്കെണ്ടിയിരുന്നു കാലത്തൊ ഉച്ചതിരിഞ്ഞതിൽപിന്നെയൊ ഇതു പ്രസ്താവിച്ചതെന്നു ഒരുനോട്ടുകൂടെ അടിയിൽ ചേൎത്തിരുന്നെങ്കിൽ മററുള്ളവൎക്കു വിശ്വസിക്കാമൊ എന്നു ആലോചിക്കാമായിരിക്കും.

---

## നി. വ. ദി. ശ്രീ. ഡാക്തർ ഹൊഡ്ജ്സ ബിഷൊപ്പു അവർകൾ ബോധിപ്പാൻ.

അല്ലയൊ വന്ദ്യനെ!

തിരുവിതാംകൂറിലും കൊച്ചിയിലും കൂടി അംഗ്ലിയാമതത്തിൽ ചേൎന്നിട്ടുള്ള ജനങ്ങളുടെ സംഖ്യ തിരുവിതാംകൂർ ഗവൎമ്മെണ്ടു പഞ്ചാംഗപ്രകാരം ൨൩൦൦൦ ആകുന്നു. സുറിയാനി മതത്തിൽനിന്നു ചേൎന്നവരും മിഷ്യനരിമാർ അവരുടെ പ്രസംഗവേലയാൽ പുറജാതികളിൽ നിന്നു ചേൎത്തവരും ഈ സംഖ്യയിൽ ഉൾപ്പെട്ടിരിക്കുന്നു. ഇതിൽ നേർപകുതി സുറിയാനിക്കാരായിരിക്കുമെന്നു വിചാരിപ്പാൻ ന്യായം ഉണ്ടു ഇല്ലെങ്കിലും മൂന്നിൽ ഒന്നിനു സംശയമില്ല.

പ്രൊത്തസ്താന്തു മതത്തിൽ ചേൎന്ന പലമിഷ്യൻ സമൂഹങ്ങൾ തമ്മിൽ ഒരുസമൂഹം സുവിശെഷവേല ചെയ്യുന്ന വയലുകളിൽ വേറൊരുസമൂഹം പ്രവേശിക്കരുതെന്നു ഒരു കരാർ ചെയ്തിട്ടുള്ളതായി അറിയുന്നു. ഈ കരാർ ഒരുവേള എല്ലാരാജ്യങ്ങളെയും സംബന്ധിക്കുന്നില്ലെങ്കിൽ, കേരളത്തിനെ സംബന്ധിക്കുന്നുണ്ടെന്നു പറവാൻ സംശയമില്ല.

ചൎച്ചുമിഷ്യൻ, ലണ്ടൻമിഷ്യൻ, ജെൎമ്മൻമിഷ്യൻ, ഈ മൂന്നു സമൂഹങ്ങളും പ്രത്യേകം പ്രത്യേകം സ്ഥലങ്ങളിൽ വേലചെയ്തുവരുന്നതും ഒരുകൂട്ടരുടെ വേലസ്ഥലത്തു മറെറാരുകൂട്ടർ എത്തിനോക്കാതിരിക്കുന്നതും ഈ കരാറിൻെറ ഫലമാകുന്നു.

ഇങ്ങിനെ പരസ്പരം പ്രവേശിക്കരുതെന്നു നിശ്ചയിപ്പാനുള്ള കാരണം, പുറജാതി

കൾ ക്രിസ്തുവിൽ വിശ്വസിക്കുന്നവർ ആരായിരുന്നാലും രക്ഷിക്കപ്പെടാമെന്നുള്ളതിനാൽ ആരുംമൂലമായിരുന്നാലും സുവിശേഷം പ്രസംഗിക്കപ്പെടണമെന്നല്ലാതെ മറ്റു ഉദ്ദേശം ഇല്ലാത്തതുതന്നെയാകുന്നു. ലണ്ടൻ മിഷ്യൻകാരുടെയൊ ജെർമ്മൻ മിഷ്യൻകാരുടെയൊ ഉപദേശപ്രകാരം ക്രിസ്തുവിൽ വിശ്വസിച്ചാൽ രക്ഷയില്ലെന്നു ചർച്ചുമിഷ്യനു സംശയം ഉണ്ടായിരുന്നെങ്കിൽ അവർ മറ്റവരുടെ വേലസ്ഥലത്തു പ്രവേശിക്കാതിരിക്കയില്ല.

ആസ്ഥിതിക്കു മിഷ്യനരിമാരുടെ വരവിനു ൧൮൦൦ വർഷംമുമ്പെ സുറിയാനിക്കാർ പ്രവേശിച്ചിരിക്കുന്ന ഈ വയലിൽ മിഷ്യൻസമൂഹം പ്രവേശിച്ചു വേലചെയ്യുന്നതു നീതികരിക്കപ്പെടാമൊ എന്നു സംശയിക്കേണ്ടിയിരിക്കുന്നു: അവർ സുറിയാനിക്കാരുടെ വയലിൽ പ്രവേശിച്ചതു അവരുടെ നിബന്ധനയ്ക്കും കരാറിനും വിപരീതമല്ലയൊ എന്നു ആലോചിക്കേണ്ടിയിരിക്കുന്നു.

ഇതിനു ഒരു സമാധാനം അവർക്കു പറവാൻ ഉണ്ടാകും- സുറിയാനിക്കാരിൽ സുവിശേഷപ്രചാരവേല ആരംഭിച്ചതു ഇപ്പോൾ മാത്രമാണ. മിഷ്യനരിമാർ ഇവിടെ പ്രവേശിച്ചകാലത്തു സുറിയാനിസഭ മൌനമായിരുന്നു എന്നാകുന്നു, സുറിയാനിക്കാരുടെ മൌനതയുടെയും മിഷ്യനരിമാരുടെ തീഷ്ണതയുടെയും ഫലം താഴെ എഴുതിയിരിക്കുന്ന കണക്കിൽനിന്നു ഏകദേശം ഗ്രഹിക്കാമെന്നു തോന്നുന്നു.

മേൽ പ്രസ്താവിച്ച പ്രകാരം, അംഗ്ലിയാസഭയിൽ ചേർന്നിരിക്കുന്ന ൨൩൦൦൦ ആത്മാക്കളിൽ സുറിയാനിക്കാരുടെ പ്രയത്നഫലമായ അംഗ്ലിയാ സുറിയാനിക്കാർ മൂന്നിൽ ഒരുഭാഗം എന്നു വിചാരിക്കുന്നപക്ഷം, മിഷ്യനരിമാരുടെ പ്രയത്നഫലം ൧൭൦൦൦ ആത്മാക്കൾ എന്നിരിക്കട്ടെ. ഇതു ൧൮൨൮ മുതൽ ൧൮൯൨ വരെ ൬൪ വർഷത്തെ മിഷ്യനരിമാരുടെ വേലക്കൂലിയാകുന്നു. ഇതിനെ കണക്കാക്കിയാൽ ആണ്ടിനാൽ ശരാശരിക്കു ഏകദേശം ൨൬൫ ആത്മാക്കളെ ഇവർ ലാഭിച്ചിട്ടുണ്ടെന്നുവരുന്നു ഇതു രണ്ടു സംസ്ഥാനത്തും കൂടിയാകുന്നു.

കാനീസു കണക്കുംപടി തിരുവിതാംകൂറിൽതന്നെ യാക്കോബായക്കാരും റോമ്മാക്കാരും ഉൾപ്പെടെ സുറിയാനിക്കാർ (ലത്തീൻകാരെ കൂട്ടിയിട്ടില്ല) ഏഴുലക്ഷം ഉണ്ടു. സുറിയാനിക്കാരുടെ ആദ്യകുടിയേറ്റം ഡക്കൻ എന്നുള്ള പഴമപ്രകാരം ഈ സംഖ്യ ൧൭൦൦ വർഷത്തെ ഫലമാകുന്നു. മേൽപ്രകാരം ഇതും കണക്കാക്കിയാൽ ശരാശരിക്കു സുറിയാനിക്കാർ ആണ്ടിൽ ൪൧൨ ആത്മാക്കളെ ലാഭിച്ചിരിക്കുന്നതായികാണുന്നു. കൊച്ചിസംസ്ഥാനംകൂടെ ചേർത്താൽ ഈ ശരാശരി കൂടിയിരിക്കും, ഇതിൽ റോമ്മാക്കാരും ഉൾപ്പെട്ടിട്ടുണ്ടു. അതുപോകട്ടെ. യാക്കോബായക്കാരുടെ സംഗതിതന്നെ നോക്കാം. ൧൮൭൬-ൽ മദ്രാസ ഗവർമ്മെണ്ടിൽനിന്നും പരിശോധനയ്ക്കായി ഡൊക്ടർ കെർ എന്നൊരു പാദ്രിയെ സുറിയാനിസഭയിലെക്കു അയച്ചിരുന്നു. ആദ്ദേഹത്തിന്റെ റിപ്പോർട്ടു പ്രകാരം അന്നു യാക്കൊബായ സുറിയാനിക്കാർ ൮൦൦൦൦ ആയിരുന്നു (ഈട്ടൻപാദ്രി പ്രകരണം ൩൯-വ) ഇപ്പോൾ യാക്കൊബായക്കാരുടെ സംഖ്യയായ ൨- ലക്ഷത്തിൽനിന്നു ൮൦൦൦൦ കിഴിച്ചാൽ ൧൮൭൬ മുതൽ ഇന്നേവരെ യാക്കൊബായക്കാരുടെ വർദ്ധനവു ൧൨൦൦൦൦ എന്നുവരുന്നു. ഇതു ൧൮൭൬ മുതൽ ൧൬ വർഷത്തെ വർദ്ധനവാകുന്നു. മേൽപ്രകാരം കണക്കാക്കിയാൽ ശരാശരിക്കു ആണ്ടിൽ ൭൫൦൦-ൽ അധികം ആത്മാക്കൾ സുറിയാനിക്കാരിൽ വർദ്ധിച്ചു കാണുന്നു. ഇതിലും കൊച്ചി സംസ്ഥാനം ഉൾപ്പെട്ടിട്ടില്ല- അതിനാൽ മിഷ്യനരിമാർ സുവിശേഷ പ്രചാരമെന്നു പറഞ്ഞ മംഗ്ലാവുകളിൽ ഭജനം ഇരിക്കുന്നതും റിപ്പോർട്ടിനു മാത്രം വഴിനീളെ നടന്നു പാട്ടു പാടുന്നതും ഉപദേശിമാർ മാവിന്റെ മുകളിൽ ഇരുന്നു കൊമ്പു കുലുക്കികാണിച്ചു ശവം അടക്കം ചെയ്യുന്നതും, * പാദ്രിമാർ പുലക്കുട്ടികളെ തൊടുവാനുള്ള അറെപ്പുകൊണ്ടു ദൂരെ മാറിനിന്നുംകൊണ്ടു വെള്ളം കയ്യിൽകോരി എറിഞ്ഞു ജ്ഞാനസ്നാനപ്പെടുത്തുന്നതും മുതലായ സുവിശേഷപ്രചാരവേലയുടെയും സുറിയാനിക്കാർ കൊട്ടും ഘോഷവും കൂടാതെ മനസ്സുതിരിക്കുന്നതിന്റെയും ഫലം മേൽ എഴുതിയ കണക്കുകൊണ്ടു ഒട്ടു ഊഹിക്കാവുന്നതാകുന്നു. സുറിയാനിക്കാരുടെ വയലിൽ മിഷ്യനരിമാരുടെ പ്രവേശനം നീതികരിക്കുവാൻ സുറിയാനിക്കാരുടെ മൌനം കാരണമാക്കുവാൻ പാടില്ലെന്നു ഇതിനാൽ വിചാരിക്കാം.

---

* ഒരു ഉപദേശി വസന്തകാലത്തുപുലക്രിസ്ത്യാനികളുടെ പ്രേതം മറവുചെയ്യിപ്പാൻ പോയപ്പോൾ ഭയംനിമിത്തം ദൂരെ ഒരു മാവിൽകയറി ഇരുന്നുംകൊണ്ടു ശവം മൂടുവാനുള്ള സമയം കൊമ്പുകുലുക്കി അറിയിച്ചു എന്നു ഒരു വർത്തമാനം കേട്ടിട്ടുണ്ടു. ലേഖകൻ ഉദ്ദേശിച്ചിരിക്കുന്നതു ഇതായിരിക്കുമൊ? മ- ഇ- പ- പ-

ഈ ഭാഗം പോകട്ടെ. മിഷ്യനരിമാരുടെ പ്രവേശനം നീതിയെന്നുതന്നെ ഇരിക്കട്ടെ. എന്നാലും സുറിയാനിക്കാരുടെ അദ്ധ്വാനങ്ങൾ ക്രിസ്തുവിനുവേണ്ടി നേടിയ ആത്മാക്കളെ മിഷ്യനരിമാർ ഇംഗ്ലീഷമതത്തിൽ ചേർക്കുന്ന പ്രവൃത്തി നീതീകരിക്കുവാൻ ഒരിക്കലും പാടില്ല. മിഷ്യനരിമാൎക്കു ഒരു ദൃഷ്ടാന്തക്കാരനാകുന്ന ശുദ്ധ പൌലൂസ അപ്പൊസ്തോലൻ പറയുന്നതു "ക്രിസ്തുവിന്റെ നാമം വിളിക്കപ്പെടാത്ത സ്ഥലത്തു ഞാൻ ക്രിസ്തുവിനെ പ്രസംഗിക്കുന്നു മറ്റൊരുവന്റെ അടിസ്ഥാനത്തുമ്മെൽ ഞാൻ പണികയില്ല" (റോമാ ൧൫. ൨൦) എന്നാകുന്നു, എന്നാൽ ചില മിഷ്യനരിമാരൊ നേരെമറിച്ചു സുറിയാനിക്കാരാൽ ക്രിസ്തുവിന്റെ നാമം വിളിക്കപ്പെട്ട ഈ സ്ഥലത്തു ക്രിസ്തുവിനെ പ്രസംഗിക്കയും അവരാൽ പണിയപ്പെട്ട അടിസ്ഥാനത്തുമ്മെൽ പണികയും ചെയ്യുന്നു. ഇതു നീതിയല്ല, സുറിയാനിസഭയിൽ ക്രിസ്തുവിൽ വിശ്വസിക്കുന്നവർ എല്ലാവരും നാശശാന്മുഖന്മാരാണെന്നു മിഷ്യനരിമാർ പഠിപ്പിക്കുന്നില്ല. വിത്സൻ ബിഷൊപ്പിന്റെ പ്രസംഗത്തിൽനിന്നു മലയാളമിത്രം മുമ്പൊരിക്കൽ പകൎത്തിയിരുന്ന ഒരുഭാഗം ശരിയായിരുന്നാൽ, സുറിയാനിക്കാർ സ്വന്തപള്ളിക്രമവും ആചാരങ്ങളും അനുസരിച്ചു ആ മതത്തിൽ തന്നെ ഇരിക്കണമെന്നല്ലാതെ അംഗ്ലിയാമതത്തിൽ ചേരണമെന്നു ആ ബിഷൊപ്പിനും ആദ്ദേഹത്തിന്റെ സഭയ്ക്കും താല്പൎയ്യമില്ലായിരുന്നുപോലും, ആ സ്ഥിതിക്കു ൨൦൦൦ൽ അധികം സുറിയാനിക്കാരെ അംഗ്ലിയാമതത്തിൽ ചേൎത്തുനിൎത്തിയിരിക്കുന്നതും അവർ സുറിയാനിപള്ളിക്രമവും നടപടിയും മാറ്റി അംഗ്ലിയാപള്ളിക്രമവും നടപടിയും പിന്തുടരണമെന്നും അഞ്ചുരൂപായെങ്കിലും ശമ്പളം കിട്ടണമെങ്കിൽ ഇംഗ്ലിഷപള്ളിയിൽ പൊയി മുട്ടുകുത്തണമെന്നും നിൎബ്ബന്ധിക്കുന്നതും ഏതുപ്രമാണം അനുസരിച്ചാകുന്നു? ഇതിനെ നീതീകരിപ്പാൻ ഒരുപ്രമാണവും ഞാൻ കാണുന്നില്ല, അതിനാൽ സുറിയാനിക്കാരെ ഇംഗ്ലിഷമതത്തിൽ ചേൎക്കുന്നതു വേദവിരൊധവും മിഷ്യൻ സമൂഹത്തിന്റെയും അതിന്റെ ആദ്യകൎത്താക്കന്മാരുടെയും നിശ്ചയങ്ങൾക്കും പല മിഷ്യൻ സമുദായങ്ങൾ തമ്മിൽ ചെയ്തിട്ടുള്ള കരാറുകൾക്കും ലംഘനവും ആകുന്നു.

കുറെ വൎഷങ്ങൾക്കുമുമ്പു റഷ്യയിലെ ഗ്രീക്കുസഭക്കാർ ഇംഗ്ലാണ്ടിൽ ഒരു ശാഖാസഭ സ്ഥാപിച്ചു വെള്ളക്കാരിൽനിന്നു ആളുചേൎക്കുവാൻ ഭാവിച്ചതായി കേട്ടപ്പോൾ ഇംഗ്ലീഷവൈദീകന്മാരിൽ ഒരു വലിയ ഇളക്കം ഉണ്ടായി. (റസ്സോഗ്രീക്കു കമ്മട്ടിയുടെ ൧൮൭൧-ാമാണ്ടത്തെ റിപ്പൊൎട്ടു പു. ൧൭) ഒരു അന്യമതക്കാർ ഇംഗ്ലാണ്ടിൽനിന്നു തങ്ങളിൽ ഒരു അംശത്തെ അപഹരിക്കുമെന്നു സംശയം തട്ടിയപ്പൊൾ ഇംഗ്ലിഷക്കാൎക്കു ഇത്ര ഭ്രമം ഉണ്ടാകാമെങ്കിൽ ഞങ്ങളിൽ ഒരു അംശം അപഹരിക്കപ്പെടുന്നതിൽ ഞങ്ങൾക്കു വ്യസനം ഉണ്ടാകുന്നു അറിയാമെല്ലൊ. അതു എൻപിള്ളയെന്നും ഇതു ആരാന്റെ പിള്ളയെന്നും ഒരു ക്രിസ്ത്യാനിക്കു വിചാരിക്കാമൊ. "നിന്നെപ്പോലെ നിന്റെ അയല്ക്കാരനെയും സ്നേഹിക്കണം" എന്നുള്ളതു സകലന്യായപ്രമാണങ്ങളും അടങ്ങിയ കല്പനകളിൽ ഒന്നാണല്ലൊ. ഇംഗ്ലാന്തിൽ അപഹരണം ഉണ്ടാകുമെന്നു കേട്ടപ്പൊൾ നിങ്ങൾ തന്നെ എത്ര സ്നേഹിച്ചുവൊ അതുപോലെ ഞങ്ങളിൽ ഒരംശം അപഹരിക്കപ്പെടുന്നതിൽ ഞങ്ങൾക്കുള്ള വ്യസനത്തിൽ സഹതാപിക്കെണ്ടതു ഒരു ക്രിസ്തീയ മേല്പട്ടക്കാരന്റെ സ്ഥിതിയിൽ താങ്കളുടെ ചുമതലയാണെന്നു ഞാൻ താഴ്മയൊടെ ബോധിപ്പിക്കുന്നു.

അല്ലയൊ വന്ദ്യനെ! താങ്കൾ മിഷ്യൻ സമൂഹത്തിന്റെ ഉദ്ദേശ്യങ്ങളെ പാലിക്കുവാൻ അയക്കപ്പെട്ട ആളും വിത്സൻ മുതലായ ബിഷൊപ്പന്മാരുടെ പിൻഗാമിയും ആണെന്നു ഞാൻ വിശ്വസിക്കുന്നു. അവരുടെ പ്രമാണങ്ങൾക്കും ഉദ്ദേശങ്ങൾക്കും വിരോധമായി സുറിയാനിസഭയുടെ അംഗങ്ങളെ കവൎന്നിരിക്കുന്നതിൽ മിഷ്യനരിമാർ അറിവൊടൊ അറിവുകൂടാതെയൊ ഈ പഴയസഭയൊടു ചെയ്തിട്ടുള്ള ദ്രോഹത്തെ എഴിരട്ടിയായി പരിഹരിക്കേണ്ടതു നിങ്ങളുടെ കടമാകുന്നു. ഇല്ലെങ്കിലും ഇപ്പോൾ ഇംഗ്ലീഷമതത്തിൽനില്ക്കുന്ന സുറിയാനിക്കാരിൽ മനസ്സുള്ളവർ മാതൃസഭയിലേക്കു പോകാമെന്നു അനുവദിക്കയും മേലിൽ സുറിയാനിസഭയിൽനിന്നു ഒരുകുഞ്ഞിനെപോലും അംഗ്ലിയാമതത്തിലെക്കു ചേൎത്തുപോകരുതെന്നു ഇനിയെങ്കിലും ശട്ടംകെട്ടുകയും ചെയ്വാൻ ആവശ്യമാണെന്നു ഞാൻ വിനയപൂൎവ്വം ബോധിപ്പിക്കുന്നു.

ബിഷൊപ്പസായ്പു അവൎകൾക്കു മലയാളം വായിപ്പാൻ പാടില്ലാത്തപക്ഷം സിക്രട്ടരി അവൎകൾ ഈ ലേഖനം തൎജ്ജമചെയ്തു കേൾപ്പിക്കണമെന്നുകൂടെ ഒടുവിൽ അപേക്ഷിക്കുന്നു.

ദോലദ്

# അഗപ്പി.

ഈ മഹാന്റെ ചെറിയ പുസ്തകത്തിന്നു ഞാൻ എഴുതിയിരുന്ന ഉത്തരങ്ങൾക്കു സമാധാനമായി മലയാളമിത്രം ൩-ം ൮-ം ലക്കങ്ങളിൽ ആദ്ദേഹം ചിലതെല്ലാം പ്രകടിപ്പിച്ചെച്ചു പിൻ മാറുന്ന ഭാവത്തിൽ സലാം പറഞ്ഞിരിക്കുന്നു. ഹേ മാന്യനെ! പോകുവാൻ വരട്ടെ. ഇതുകൂടെ വായിച്ചെച്ചു തലവലികണമെങ്കിൽ ആയികൊള്ളട്ടെ.

സുറിയാനി സഭ മുൻ കാലത്തെതിൽ അധോഗതിയിൽ ഇരിക്കുന്നു എന്നും അല്ലന്നുമാണ ൧-ാമത്തെ തക്കം. അല്ലെന്നുള്ളതിന്നു ഇന്നത്തെ സ്ഥിതിയെ പൂവ് സ്ഥിതിയോടു താരതമ്യപ്പെടുത്തി ഞാൻ ചരിത്ര ചുരുക്കം കാണിച്ചു. ആദ്ദേഹമൊ അതൊന്നും നോക്കുവാൻ ഭാവമില്ല. വീഴ്ച വീഴ്ച എന്നു സ്വയാഭിപ്രായം പറഞ്ഞിരിക്കയാണ. പള്ളികളുടെയും മററും വദ്ധനവുകൾ എല്ലാം കക്ഷിപിണക്കവും ദുർവാശിയുംകൊണ്ടുണ്ടായതാണന്നു മാത്രമാണേ അദ്ദേഹത്തിന്റെ യുക്തി. എന്റെ ലേഖനങ്ങളിൽ സുറിയാനിസഭയ്ക്കു കുററമൊന്നുമില്ലന്നു ഞാൻ പറഞ്ഞിട്ടില്ലാ. അഗപ്പി പറഞ്ഞ യുക്തികൾ എല്ലാം അബദ്ധമാണന്നാണ ഞാൻ കാണിച്ചതു. ഇപ്പോൾ പതിരുന്നൂറു പള്ളികൾ ഉണ്ടായിരിക്കുന്നതു എല്ലാം ദുർവാശിക്കു മാത്രവും അനാവശ്യവുമാണെന്നു പറയുന്നതു വിചാരിച്ചിട്ടു, ഇദ്ദേഹത്തിന്റെ അഭിപ്രായത്തിൽപണ്ടു തോമ്മാശ്ലീഹായാൽ സ്ഥാപിച്ച ഏഴുപള്ളികൾക്കു മാത്രമെ ആവശ്യമുള്ളു എന്നു തോന്നുന്നു. സുറിയാനി സഭ പണ്ടത്തേതിൽ ക്ഷയിച്ചിരിക്കയാണന്നുള്ള അഗപ്പിയുടെ യുക്തി സ്ഥാപിക്കുവാൻ ഒരുവേള ആ ഏഴും ഏറിപ്പോയെന്നു പറയേണ്ടിവരും, ഈ അഭിപ്രായത്തിൽ ചേരുവാൻ വേറെ ആൾ ഉണ്ടാകുമെന്നു തോന്നുന്നില്ല. വ്യവഹാരങ്ങൾ വീഴ്ചയുടെ വേറൊരു ലക്ഷ്യമായിട്ടു ആദ്ദേഹം ചൂണ്ടികാണിക്കുന്നു. അതെ വ്യവഹാരം ഗുണമാണന്നു ഞാനും പറകയില്ലാ. തക്കം മുൻ കാലത്തെതിൽ ഉയച്ചയൊ ക്ഷയമൊ എന്നു മാത്രമാണല്ലൊ. വ്യവഹാരങ്ങളും തക്കങ്ങളും ഒഴിഞ്ഞു ക്ഷേമമായിരുന്ന അമ്പതു വർഷം സഭാ ചരിത്രത്തിൽ ചൂണ്ടികാണിപ്പാൻ ഇല്ലന്നു ഞാൻ ചരിത്രം എടുത്തു കാണിച്ചപ്പോൾ ഈ കാലം മുമ്പിലത്തേതിൽ അധോഗതിയാണന്നുള്ളതിന്നു വ്യവഹാരം മതിയായ ന്യായമാകുന്നതു എങ്ങിനെ? ഇംഗ്ലാണ്ടിൽ ഹൈചച്ചും ലൊചച്ചും തമ്മിൽ എത്ര വലിയ വ്യവഹാരങ്ങൾ ഉണ്ടായിരിക്കുന്നു. ബിഷൊപ്പ കൊലെൻസൊയുടെ വ്യവഹാരം എത്രലക്ഷം പവൻ മുടിച്ചു. ലിങ്കൻ ബിഷൊപ്പിന്റെ വ്യവഹാരം ഇപ്പഴും അവസാനിച്ചിട്ടുണ്ടൊ. മലങ്കര സുറിയാനി സഭയിൽ കലഹങ്ങൾക്കുള്ള വഴി അഗപ്പിയുടെ ചെങ്ങാതിമാർ കൂട്ടിച്ചേത്തു തമ്മിൽ തല്ലിക്കയല്ലായിരുന്നെങ്കിൽ വ്യവഹാരങ്ങൾ അശേഷം ഉണ്ടാകയില്ലായിരുന്നു. അന്യമതക്കാരുമായുള്ള സഹവാസം ഒഴിക്കണമെന്നു ഞാൻ പറഞ്ഞതിന്റെ പ്രധാന കാരണം ഇതുതന്നെയാണ. കൂട്ടിപിടിപ്പിച്ചു തമ്മിൽ തല്ലിച്ചെച്ചു മാറിനിന്നു അഗപ്പിയെന്നും മററും പേരിൽ സഹതാപം പറയുന്നതാണ കഷ്ടം ഈ നാട്ടിൽ വളരെ പഴമ പരിചയമുള്ള ഒരു മിഷ്യനരി സായ്പിന്റെ ദൃഷ്ടിയിൽ ഞാൻ അഗപ്പിക്കു എഴുതിയ മറുപടി യുക്തി യുക്തമായിരുന്നു. (ഇടയകല്പത്രിക ൭-ാം ല- ൧൧൩-ാം പു) ബിഷോപ്പ ഹോഡ്ജ്സ അവർകൾ കോട്ടയത്തു ചെറിയപള്ളിയിൽവച്ചു പ്രസംഗത്തിൽ സുറിയാനിസഭ വദ്ധനവിൽ ആണന്നു സമ്മതിക്കുന്നു (മിത്രം ൯-ാം ല ൩൯-ാം പു) വീഴ്ച അഗപ്പി മാത്രമെ കണ്ടുപിടിച്ചിട്ടുള്ളു.

൨-ാമത്തെ തക്കം അഗപ്പി ചൂണ്ടികാണിച്ച ആറെഴു സംഗതികൾ വീഴ്ചക്കു ഹേതുവാകമെന്നും അല്ലന്നും ആകുന്നു. അല്ലന്നുള്ളതിന്നു ഞാൻ റോമ്മാസഭയെ ചൂണ്ടികാണിച്ചു ഇംഗ്ലാണ്ടു മുതലായ ചില രാജ്യങ്ങളും അൽവാറിസ മുതലായ ചില ആളുകളും പിൻമാറിയതുകൊണ്ടു റോമ്മാസഭ വീഴ്ചയിൽ ആണന്നു അഗപ്പി സമാധാനം പറയുന്നു. ഇംഗ്ലീഷ സഭ ഉയച്ചയിൽ ആണന്നാണല്ലൊ അഗപ്പിയുടെ അഭിപ്രായം. ഇപ്പോൾ ഇംഗ്ലാണ്ടിൽ ൩൦൦ ൽ പരം മതഭേദങ്ങൾ ഉണ്ട (വിററെയിക്കെർ ആൽമാനാക്കുനൊക്കുക) ഇതെല്ലാം മൂലസഭയായ അംഗ്ലിയാ മതത്തിൽ നിന്നു പിരിഞ്ഞവരാണ, പ്രെസ്ബിറെററീയൻ, ക്വെയിക്കെർ, മെതൊഡിസ്റ്റാ, സാൽവെഷ്യൻ, മൊർമിയൻ, വെസ്ലിയൻ, മുതലായ ഈ മുന്നൂറു സംഘങ്ങളുടെ പിരിച്ചിൽ അംഗ്ലിയാമതത്തിന്നു ഉയച്ചയും ഇംഗ്ലാണ്ടിന്റെ പിരിച്ചിൽ റോമ്മായ്ക്കു ക്ഷയവും ആകുമൊ? ലൊർഡ റിപ്പൊൻ, കാർഡിനാൽ ന്യൂമാൻ, കാർഡിനാൽ മാന്നിങ്ങ, മുതലായ ഇഗ്ലീഷ സഭയിലെ മഹാ യോഗ്യന്മാരും വൈദീകന്മാരും അൽവാറിസ മുതലായവരെക്കാൾ മഹാന്മാരും ഘോര നരകം എന്നു കൂകികൊണ്ടു ഇംഗ്ലീഷ സഭയിൽനിന്നു ഓടിപ്പോയി റോമ്മായിൽ ചേന്നതു ഇംഗ്ലീഷിന്റെ ഉയച്ചയും റോമ്മായുടെ വീഴ്ചയും ആണൊ? റിപ്പൊൻ, ന്യൂമാൻ, മാനിങ്ങ

മുതലായവരെ സാക്ഷിയായി വിളിക്കട്ടെ. അപ്പൊസ്തൊല ഉപദേശങ്ങളായ പരിശുദ്ധന്മാരൊടുള്ള അപേക്ഷ മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന മുതലായവയുടെ നിഷേധവും അപ്പൊസ്തൊല കൈവെപ്പില്ലാതെ ബിഷോപ്പ എന്നും പാദ്രി എന്നും പറഞ്ഞുംകൊണ്ടു ചില കൂദാശകൾ ഉരുട്ടി കൊടുക്കുന്നതും മററു ദുരുപദേശങ്ങളുമല്ലയൊ ഇവരെ തെററിച്ചതു. ഇംഗ്ലാണ്ടിന്റെ വേർപിരിവിനു മുമ്പു റോമ്മാസഭ കണ്ടിട്ടില്ലാത്ത പൊലിനെഷ്യൻ ദ്വീപുകൾ, ചീനം, യാപ്പാൻ, മുതലായ രാജ്യങ്ങളിൽ കൂടെ അതു വ്യാപിച്ചിരിക്കുന്നതു വീഴ്ചയാണൊ? ഉയൎച്ച എന്നു വാദിക്കുന്ന ആംഗ്ലിയാസഭയുടെയും വീഴ്ചയെന്നു പറയുന്ന റോമ്മാസഭയുടെയും ജനസംഖ്യ പരീക്ഷിക്ക, റോമ്മാ എത്ര മടങ്ങു അധികമുണ്ടെന്നു പറയട്ടെ. മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതും വീഴ്പ്പുവിടാതെ നന്മ നിറഞ്ഞമറിയം ചൊല്ലുന്നതുംകൊണ്ടു ആ സഭ ഐശ്വൎയ്യം വൎദ്ധിക്കാമെങ്കിൽ ആ ഉപദേശങ്ങൾ സുറിയാനിക്കാൎക്ക മാത്രം അധോഗതിക്കു ഹേതുവാകുന്ന സൂത്രം മനസ്സിലാക്കുവാൻ പ്രയാസമാകുന്നു. റോമ്മാസഭയെ ഞാൻ നീതികരിക്കുന്നു എന്നു തെററായി അംഗപ്പി വിചാരിക്കരുതു. അയാൾ അടിസ്ഥാനമില്ലാതെ പറഞ്ഞിരിക്കുന്ന യുക്തിയെ ഖണ്ഡിക്കുവാൻ ഞാൻ റോമ്മായെ ചൂണ്ടികാണിക്കുന്നതെയുള്ളു.

പിന്നത്തെ വാദം മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന മുതലായവക്കു ഞാൻ വേദസാക്ഷി കാണിച്ചില്ലന്നാണ. അംഗപ്പിയുടെ ആദ്യവാദം എന്തായിരുന്നു എന്നുള്ളതു ഓൎത്തു പറയട്ടെ. വേദസാക്ഷി ആവശ്യംപ്പെട്ടിരുന്നെങ്കിൽ കാണിച്ചേനെ. ഈ ഉപദേശങ്ങൾ റോമ്മായിൽനിന്നു പ്രവേശിച്ച മൂഢതകൾ ആണന്നു അംഗപ്പി പറഞ്ഞപ്പോൾ, അല്ല, റോമ്മാസഭ തെററുന്നതിനുമുമ്പെ തന്നെ ഇതു ക്രിസ്തുസഭയിൽ ഉണ്ടായിരുന്നു. അതിനാൽ അവരിൽനിന്നു ഇങ്ങോട്ടു പ്രവേശിച്ചതാണന്നു പറഞ്ഞുകൂടാ എന്നു കാണിപ്പാൻ അംഗപ്പിയുടെ തൎക്കമില്ലാത്ത മുത്തപ്പന്മാരെ തന്നെ ഞാൻ സാക്ഷിയാക്കി. ഇതല്ലയൊ ചോദിച്ചതിനുത്തരം. ചോദിക്കാത്തതു പറയാഞ്ഞതു എന്റെ പേരിൽ വീഴ്ചയാകുമൊ? മുത്തപ്പനു കുററം പറയുന്നതു ഒരുവേള അംഗപ്പിയുടെ പേരിൽ വീഴ്ചയായേക്കാം.

അടുത്തതൎക്കം സഭയുടെ ഉയൎച്ചക്കു പണവും സഹായവും ആവശ്യമില്ലെന്നാകുന്നു. അതിനു അപ്പൊസ്തൊലന്മാരെ തന്നെ അംഗപ്പി സാക്ഷിയാക്കിയിരിക്കുന്നു. അവർ അന്ത്യൊഖ്യാമുതൽ റോമ്മാവരെ സഭ സ്ഥാപിച്ചതു വട്ടിക്കിട്ടപണത്തിന്റെ പലിശകൊണ്ടാണൊ എന്നു അംഗപ്പി ചോദിക്കയും ചെയ്യുന്നു. ഞാൻ അപ്പൊസ്തൊലന്മാരൊടു ചോദിച്ചതിൽ കിട്ടിയ മറുപടി, മടിശീലയും വേണ്ടാ, വടിയും വേണ്ടാ, പൊകണവും വേണ്ടാ, രണ്ടു കുപ്പായങ്ങളും വേണ്ടാ, ആദ്യം പ്രവേശിക്കുന്ന വീട്ടിൽ താമസിക്ക. കിട്ടുന്നതു ഭക്ഷിക്ക എന്നാകുന്നു. ഏറക്കുറെ ഈ കല്പനയെ ആചരിച്ചു വേലചെയ്യുന്നവർ സുറിയാനിക്കാരാണ. അംഗപ്പിയും സഖിമാരും വേലചെയ്യുന്നതു അപ്പൊസ്തൊല മട്ടിലൊ വട്ടിക്കിട്ട പണത്തിന്റെ പലിശകൊണ്ടൊ? സ്വന്തഭവനത്തിൽ പാൎക്കുന്നതിനു മിഷ്യനോടു വീട്ടുകൂലി വാങ്ങിക്കയും കണ്ണിൽദീന ചികിത്സക്കു മിഷ്യനൊടു കണക്കു പറഞ്ഞു പ്രത്യേകം പണം വാങ്ങുകയും ശമ്പളത്തിനും യാത്രചിലവിനും കപ്പൽകൂലിക്കും വഴക്കു പറകയും ചെയ്യുന്ന പാദ്രിമാർ ഈ പ്രവൃത്തി പൌലൊസ അപ്പൊസ്തൊലനെ കണ്ടുപഠിച്ചതൊ ആകൽക്കുസാ അപ്പച്ചനെ കണ്ടുപഠിച്ചതൊ? കൎത്താവു വിശ്വസ്ഥനും മടിശീലയും പൊകണവും വേണ്ടന്നുള്ള കല്പന വിശ്വാസയോഗ്യവുമായി വിചാരിച്ചു വേലചെയ്യുന്ന ഒരു പാദ്രിയെ എങ്കിലും ഇംഗ്ലീഷ സഭയിൽ ചൂണ്ടികാണിക്കുവാൻ അംഗപ്പിക്കു കഴിയുമൊ? സുറിയാനിസഭയിൽ ചിലരെ ചൂണ്ടികാണിക്കുവാൻ ഉണ്ടായേക്കാം, ദൃഷ്ടാന്തമായിട്ടു കോതമംഗലത്തു വന്ന ബാവാന്മാരെയും മററും നോക്കുക. കടലിൽ കെട്ടിതാഴ്ത്തപ്പെട്ട ബാവായെകണ്ടുപഠിക്ക. അപ്പൊസ്തൊലസഭ ഏതു സ്ഥിതിയിൽ ഇരുന്നുവൊ ആ സ്ഥിതിയിൽ ഇരിക്കുവാൻ വട്ടിക്കിട്ട പണംവേണമെന്നില്ലാ. സുറിയാനി സഭ ആ സ്ഥിതിയിൽ ഏറക്കുറെ ഇരിക്കുന്നുമുണ്ടു. എന്നാൽ അംഗപ്പി തന്റെ ചെറിയപുസ്തകത്തിൽ ആവശ്യപ്പെട്ടതു ആ സ്ഥിതിയല്ല ആദ്ദേഹം ആവശ്യപ്പെട്ടതു സുറിയാനി പട്ടക്കാൎക്ക ഇംഗ്ലീഷപഠിത്വം, ഭൂമിശാസ്ത്രം പഠിത്വം മുതലായവയായിരുന്നു (അംഗപ്പിയുടെ ചെറിയപുസ്തകം ൰-ാം പുറം നോക്കുക) അപ്പൊസ്തൊലസഭ ആവശ്യപ്പെടാഞ്ഞ ഈ വകകൾക്കു വട്ടിക്കിട്ട പണംതന്നെ വേണമെന്നു ഞാൻ പറഞ്ഞതു ഒട്ടും അനീതിയല്ല. എന്നാൽ ഇംഗ്ലീഷസഭ അപ്പൊസ്തൊലന്മാർ ആവശ്യപ്പെട്ട സംഗതികൾക്കുകൂടി വട്ടിക്കിട്ടപണംകൂടാതെ നിവൎത്തിപ്പാൻ കഴിയാതിരിക്കുമ്പൊൾ അപ്പൊസ്തൊലന്മാരെ ചൂണ്ടികാണിക്കുവാൻ അംഗപ്പിക്കു ലജ്ജയില്ലാതെപോയതു ആശ്ചൎയ്യം!

൭ാംലക്കം മിത്രത്തിൽ അംഗപ്പി ചില ചോദ്യങ്ങൾ ചോദിച്ചിരിക്കുന്നു. അതുഎന്ത

ന്നാൽ (൧) അന്ത്യോഖ്യാക്കാർ വേദപുസ്തകം അച്ചടിപ്പിച്ചിട്ടുണ്ടൊ? (൨) സ്കൂൾ വച്ചിച്ചിട്ടുണ്ടൊ? (൩) മറ്റുവല്ല സഹായം ചെയ്തിട്ടുണ്ടൊ? (൪) വേദപുസ്തകം വായിക്കുന്നതും ഉദ്യോഗംകിട്ടുന്നതും പത്രികക്കു എഴുതുന്നതും ഇംഗ്ലീഷുകാരുടെ സഹായമല്ലയൊ? എന്നാണ. അജ്ഞാനൻ ആനയോളം വായ പൊളിക്കാത്തതിൽ ആരും ആശ്ചര്യപ്പെടുകയില്ലല്ലൊ അപ്പൊസ്തോലന്മാര പുസ്തകം അച്ചടിപ്പിക്കയും സ്കൂൾ സ്ഥാപിക്കയും ഉദ്യോഗംകൊടുപ്പിക്കുകയും വർത്തമാനപത്രങ്ങൾക്കു എഴുതുകയും ചെയ്തില്ലല്ലൊ ദ്രവ്യശക്തിയും രാജശക്തിയും ഉള്ളവൻ ഒരുവലിയ കാര്യം സാധിച്ചിരിക്കാമെന്നുവെച്ചു രണ്ടും ഇല്ലാത്തവൻ അതുപോലെ ചെയ്യണമെന്നു പറയാവുന്നതല്ലാ. ചെയ്യാവുന്നതു ചെയ്തിട്ടുണ്ടൊ എന്നാണു ആലോചിക്കേണ്ടതു. ബുക്കാനാൻസായ്പു മലയാളത്തു നിന്നുകൊണ്ടുപോയി കെംബ്രിഡ്ജിൽ നിക്ഷേപിച്ചിരിക്കുന്ന ബൈബളും അതുപോലെ മറ്റനേകം പുസ്തകങ്ങളും അച്ചടിച്ചില്ലെങ്കിലും കണ്ണുകഴച്ചു എഴുതി മലയാളത്തേക്കു അയച്ചുകൊടുത്തതു അന്ത്യോഖ്യർ അല്ലയൊ. റോമ്മാക്കാർ ഈസഭയെ വിഴുങ്ങിയപ്പൊൾ വീണ്ടെടുത്തതു അന്ത്യോഖ്യർ അല്ലയൊ? റോമ്മാമൂഢതകളെ നീക്കി സത്യവിശ്വാസം പുനർസ്ഥാപിക്കുവാൻ മലപുഴി പൊക്കണവും മടിശ്ശീലയും കൂടാതെ സഞ്ചരിച്ചു കോതമംഗലത്തും മറ്റും വന്നിറങ്ങി പ്രയത്നിച്ച ബാവാമാർ അന്ത്യോഖ്യർ അല്ലയൊ? ശമ്പളവും പടിയും ഒന്നും കൊടുക്കുവാൻ ആരും ഉണ്ടായിരുന്നില്ലല്ലൊ അന്നു റെവറന്റു സാമ്പ്രഞ്ഞിക്രുസ സായ്പന്മാരും റെവറന്റു ഇട്ടിയൊക്കൻ പാദ്രിയച്ചന്മാരും സുറിയാനിസഭയെ രക്ഷിപ്പാൻ ഉണ്ടായില്ലല്ലൊ അന്ത്യോഖ്യരുടെ പ്രയത്നം ഉണ്ടായിരുന്നില്ലെങ്കിൽ റോമ്മാക്കാരല്ലാതെ സുറിയാനിസഭ മലയാളത്തു ഇന്നുകാണ്മാൻ ഉണ്ടാകുമാ. കൈവെപ്പില്ലാത്തവരായിരുന്നാലും അച്ചനും മശംശാനയും ചമഞ്ഞിരിപ്പാൻ ചിലപാദ്രിമാർക്കു ഇപ്പൊൾ സ്വാതന്ത്ര്യം ഉണ്ടായതു അന്ത്യോഖ്യരുടെ പട്ടിണികൊണ്ടല്ലയൊ അല്ലെങ്കിൽ അശപ്പിതന്നെ ഇന്നുപിശാരിയച്ചന്റെ കല്പനഎന്നും പറഞ്ഞു വെന്തിങ്ങായും ധരിച്ചു പരികല്പാവിന്റെ തടികൊട്ടിഘോഷിച്ചു നടന്നെനെയല്ലൊ ഇദ്ദേഹം ഇത്രനന്ദികെട്ടവനായതു കഷ്ടം.

“വിധിദിവസത്തെ ൧൦ാംചോദ്യം അന്ത്യോഖിനോടു ചെന്നിരിക്കുന്നവൊ എന്നാണൊ” എന്നുഅശപ്പി ചോദിച്ചിരിക്കുന്നു. അയ്യൊ ഇദ്ദേഹത്തിന്റെ എഴുത്തുകൾ വായിച്ചിട്ടു അന്നുചോദിപ്പാനിരിക്കുന്നതു “ഇംഗ്ലീഷ എത്രടംപഠിച്ചു സായ്പന്മാരോടു ചെന്ന ഉദ്യോഗം മേടിക്കാഞ്ഞതു എന്തുകൊണ്ട്” എന്നൊ മറ്റൊ ആണെന്നു ഇദ്ദേഹം വിചാരിക്കുന്നതായി തോന്നുന്നു.

ഭാരമുള്ള ചുമടുകളെ കെട്ടി മനുഷ്യരുടെ തോളിന്മേൽ വെക്കുകയും തങ്ങളുടെ വിരലുകൾ കൊണ്ടുപോലും അതിനെ തൊടാതിരിക്കയും ചെയ്യുന്ന പ്രീശന്മാരുടെ ഈപിൻഗാമികൾക്കു കഷ്ടം.

ശേഷം തുടരും.

സാക്ഷാൽ സുറിയാനിക്കാരൻ.

പരസ്യം

ഈയാണ്ടു വൃശ്ചികമാസം ൧൬-ാംനു മുതൽ കോട്ടയത്തുസിമ്മനാരിയിൽകൂടിയ അസോസിയേഷ്യൻ മാനേജിങ് കമ്മട്ടിയുടെ നിശ്ചയപ്രകാരം വരുന്ന മകരമാസം മുതൽ തിരുനക്കരെയുള്ള പുത്തൻസിമ്മനാരിയിൽ ഇംഗ്ലീഷ പഠിത്വം ആരംഭിക്കണമെന്നും അതിന്റെ ചിലവിലെക്കായി ഈയാണ്ടുപള്ളികളിൽ നിന്നു ഒരുപിരിവു എടുക്കണമെന്നും ഉറച്ചിരിക്കുന്നതിനാൽ പിരിവിനുള്ള കല്പനകൾ പള്ളികൾക്കു അയച്ചിരിക്കുന്നതും പള്ളിക്കൂടത്തിന്റെ നടത്തമുതലായതിനെ സംബന്ധിച്ചു ഈസ്കൂൾ കമ്മട്ടിക്കാരരുടെ നിശ്ചയങ്ങളുടെ പകർപ്പു ഈലക്കം പത്രികയിൽ ചേർത്തിട്ടുള്ളതും ആകുന്നു.

അതിനാൽ ഈ പള്ളിക്കൂടത്തിന്റെ നടത്തിപ്പിന്നായി ഓരോരുത്തരെ ദൈവം അനുഗ്രഹിച്ചിരിക്കുന്നപ്രകാരം നല്ലമനസ്സാലെ എല്ലാവരും ദ്രവ്യസഹായം ചെയ്യുമെന്നു നാം വിശ്വസിക്കുന്നു.

എന്നു ൧൦൭൭ ധനുമാസം ൨൦നു—

മലങ്കര ഇടവകയുടെ മാർ ദിവന്നാസ്യോസ മെത്രാപ്പോലീത്താ (ഒപ്പു)

## നോട്ടീസ.

"മാർ ദീവന്നാസ്യോസ സിമ്മനാരി" വകയ്ക്ക കോട്ടയം മുതൽ വടക്കോട്ടുള്ള സ്ഥലങ്ങളിൽ സഞ്ചരിച്ച ദ്രവ്യശേഖരം ചെയ്യു കമ്മട്ടിക്കാരെ ഏല്പിക്കാനായി കററിക്കാട്ടു പൌലൊസ ശെമ്മാശ, ചെങ്ങന്നൂര തോമ്മാ ശെമ്മാശ ഇവരെ നിയമിച്ച അയച്ചിരിക്കുന്നു.

എന്ന ടി സിമ്മനാരിക്കമ്മട്ടി പ്രസിഡെന്റ
മാർ ദീവന്നാസ്യോസ മെത്രാപ്പോലിത്താ

അസൊസ്യെഷൻ കടച്ചീട്ടിൽ ചേർന്നിട്ടുള്ള
ആളുകളുടെ പേരുവിവരം.

| ക്ലാസ' | | | |
|---|---|---|---|
| ൧. | കല്ലറയ്ക്കൽ പുത്തൻവീട്ടിൽ പൈലികോര | രൂപാ | ൧൦൦ |
| ൨. | താഴത്തെ പൊയ്ക്കാട്ടിൽ ചാക്കൊകോരള | ,, | ൫൦ |
| ൩. | തോമ്പ്ര മാത്തുളയൌസേപ്പു കത്തനാർ | ,, | ൨൫ |
| ൩. | മാറാച്ചേരിൽ ചാക്കൊഇത്താപ്പി കത്തനാർ | ,, | ൨൫ |
| ൩. | തോമ്പ്ര മാത്തുഗീവറുഗീസ കത്തനാർ | ,, | ൨൫ |
| ൩. | മറങ്ങാട്ടു അബ്ബ്രപൈലി | ,, | ൨൫ |
| ൩. | മൊണാകുന്നത്തു കോരഗീവറുഗീസ | ,, | ൨൫ |
| ൩. | പാണാട്ടു വക്കിപൈലി | ,, | ൨൫ |
| ൩. | പൊയ്ക്കാട്ടിൽ മാത്തുഅബ്രാഹം കത്തനാർ | ,, | ൨൫ |
| ൪. | മെനൊത്തു ചാലിൽച്ചുമ്മാരുതൊമ്മാകത്തനാർ | ,, | ൧൨൴ |
| ൪. | നാരകത്തു വക്കിമാത്തു കത്തനാർ | ,, | ൧൨൴ |
| ൪. | അറയ്ക്കൽ കോരതമാത്തുള കത്തനാർ | ,, | ൧൨൴ |
| ൪. | പടയാട്ടിൽ മാത്തുളമത്തായി | ,, | ൧൨൴ |
| ൪. | മങ്ങാട്ടു ഇട്ടൂപ്പകുരിയൻ | ,, | ൧൨൴ |
| ൪. | വെളിയത്തു വക്കി വക്കി | ,, | ൧൨൴ |
| ൪. | തൊട്ടത്തിൽ മാത്തുശെമ്മാശൻ | ,, | ൧൨൴ |
| ൪. | മെനൊത്തു ചാലി വക്കി വക്കി | ,, | ൧൨൴ |
| ൪. | മററവന പൈലിവക്കി | ,, | ൧൨൴ |
| ൪. | തട്ടാംപുറത്തു കോരശമുയെൽ | ,, | ൧൨൴ |
| ൪. | പൊയ്ക്കാട്ടിൽ മാത്തു മാത്തു | ,, | ൧൨൴ |

ഒരു സംഘം—നിരണം, തുമ്പമൺ, കൊല്ലം, എന്ന ഈ ഇടവകകളുടെ എ_ പെ_ പെ_ ബ_ മാർ ഗ്രിഗോറിയോസ മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു വിളിച്ചുകൂട്ടിയ ക്ലീറിക്ക' യോഗത്തിന്റെ മാനേജിംഗ കമ്മട്ടി തിരുവല്ലാപുത്തൻ പള്ളിയിൽവച്ചുണ്ടായമീററിങ്ങിൽഅസോസ്യെഷൻമാനേജിംഗകമ്മട്ടി കൂടെനിശ്ചയപ്രകാരം ടിഇ_ടെ ജനറാൾ വികാരിമാരായി ബ: പൂവത്തൂർ യാക്കോബുകത്തനാര-യും ബ: കണിയാന്ത്ര ബെഹനാൻ കത്തനാര_യും തിരുമസ്സിലെ ആലോചനക്കാരായി രാ_ രാ_ കല്ലൂപ്പാറെ കണ്ടത്തിൽ പോത്ത_യും രാ_ രാ_ നിരണം പുത്തൂപ്പള്ളി ഗീവറുഗീസ_യും തുമ്പമൺ പള്ളിവാതുക്കൽ സ്കറിയാ_യും കല്ലുശേരി താമരപ്പള്ളി കുരുവിള_യും തിരഞ്ഞെടുക്കയും അന്നേദിവസം തന്നെ തിരുവല്ലാ, അങ്ങാടിയിൽ ഉള്ള വലിയപള്ളി, പുത്തൻപള്ളി, ചാലക്കുഴിപള്ളി ഈ മൂന്നു പള്ളിയോഗക്കാരു തമ്മിൽ ഏറിയനാളായി ഉണ്ടായിരുന്ന ഭിന്നതകളെ തീരുമാനപ്പെടുത്തി ടി. മൂന്നു പള്ളികളുടെയും വികാരിയായി ബ. കോടിയാട്ടു യാക്കോബു കത്തനാരു_യും നിയമിച്ചിരിക്കുന്നതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

# ADVERTISEMENTS

## വില്പാനുള്ള പുസ്തകങ്ങൾ.

| | | വില ചക്രം |
|---|---|---|
| ൧ | ബൃക്കകമ്മട്ടി വക രണ്ടാംപാഠം. | ൩ |
| ൨ | കണക്കുപുസ്തകം | ൨ |
| ൩ | മുഴുവൻ നമസ്കാരക്രമം | ൧൬ |
| ൪ | നിത്യനമസ്കാരക്രമം | ൯ |
| ൫ | റോമ്പിന്റെ നമസ്കാരക്രമം | ൬ |
| ൬ | ഒന്നാം ചോദ്യോത്തരം | ൧ |
| ൭ | കുർബാനക്രമം | ൨ |
| ൮ | കുട്ടികൾ അഭ്യസിക്കേണ്ട സുശീലങ്ങൾ | ൧ |
| ൯ | റോമ്മാ മേലധികാരം The Roman Supremacy | ൪ |
| | മതസംഗതികൾ. | ൫ |

മെത്രാച്ചന്മാർ എല്ലാവരും കൂടി എടുത്തിട്ടുള്ള പടം വില രൂപാ ൧.

## പരസ്യം.

കോട്ടയത്തു പുത്തനങ്ങാടി പള്ളിയോഗക്കാരുടെ അപേക്ഷപ്രകാരം മലയാളത്തിന്റെ മാർ ദീവന്നാസ്യോസ്സ മെത്രാപ്പോലീത്താ അവർകളുടെ കല്പന അനുസരിച്ചു ടി. പള്ളി പൊളിച്ചുപണിയുന്നതിനു താഴെ പേരെഴുതിയിരിക്കുന്ന ആളുകൾ ചെയ്തിരിക്കുന്ന ദാനത്തെ പള്ളിയോഗക്കാർ നന്ദിപൂർവ്വം അംഗീകരിച്ചിരിക്കുന്നു.

ദാനവിവരം

| | | | |
|---|---|---|---|
| രാ- രാ- | കരിശ്ശുമ്മൂട്ടിൽ ഉമക്കാണ്ട ചെറിയാൻ അവർകൾ | രൂപാ | ൪൭൫ |
| ,, | മാളിയേക്കൽ ചാണ്ടി അവർകൾ | ,, | ൧൦൦ |
| ,, | കരോട്ടു ചെറിയാൻ തൊമ്മി ,, | ,, | ൫൦ |
| ,, | പിലാമ്മൂട്ടിൽ കുഞ്ചൻ ,, | ,, | ൨൧ |

ദാനം തരാമെന്നു സമ്മതിച്ചിട്ടുള്ള വിവരം

ഒാട്ടമേച്ചിൽ വകക്കു മാളിയേക്കൽ ചാണ്ടി അവർകൾ രൂപാ ൨൫൦ പള്ളിയകത്തു മാർബൽ ഇഷ്ടിക ഇടുന്ന വകക്കുള്ള ചിലവു മുഴുവൻ കരിശ്ശുമ്മൂട്ടിൽ ഉമക്കാണ്ട ചെറിയാൻ ഏററിരിക്കുന്നു.

ശേഷം അടുത്തതിൽ.

## മലങ്കര ഇടവകപ്പത്രിക.

### പത്രിക വിലവിവരം.

| | രൂപാ | ചക്രം |
|---|---|---|
| ഒരു കൊല്ലത്തേക്കു | ൨ | ൨൪ |
| ഒററപ്രതിക്കു | ,, | ൮ |

### പരസ്യക്കൂലി

| | | രൂപാ | ചക്രം |
|---|---|---|---|
| ഒന്നാം പ്രാവശ്യത്തേക്കു | വരി ഒന്നിനു | ,, | ൰ |
| പിന്നെ എല്ലാ പ്രാവശ്യങ്ങൾക്കും | ടി | ,, | ൨ |

# NOTICE

പത്രിക സംബന്ധമായ സകല എഴുത്തുകളും ലേഖനങ്ങളും പ അയക്കുന്നതും കോട്ടയത്തു സുറിയാനി അച്ചടിപ്പുര മാനേജർക്കു മേ ലാസം വച്ചു അയക്കേണ്ടതാകുന്നു.

പത്രിക കൈപ്പററുന്നവർ മുൻകൂറായി വരി അടക്കേണ്ടതാകു വരി അഞ്ചൽ സ്റ്റാമ്പായൊ തപാൽ സ്റ്റാമ്പായൊ അയച്ചാലു യാവും.

### പരസ്യം.

മലങ്കരസുറിയാനി സുവിശേഷ സമൂഹംവകക്കു ആരെങ്കിലും ദ്രവ്യ ഹായം ചെയ്യുന്നതു കൈപ്പററുന്നതിനു സിക്രട്ടറി സ്നേഹപുരസ്സരം ത്തിരിക്കുന്നു.

### വിഷപ്പട്ടി കടിക്കുന്നതിനു ഒരു കൈകണ്ട ഔഷധം.

വിഷപ്പട്ടി കടിച്ചാൽ ഏഴുദിവസത്തിനകം ഒരു ഗുളിക ഇഞ്ചി നീററിൽ സേവിച്ചു മൂന്നുദിവസത്തെ പത്ഥ്യം എടുത്താൽ വിഷം നീങ്ങുന്നതാകുന്നു. ഗുളിക സേവിക്കേണ്ടും ക്രമവും പത്ഥ്യത്തിൻെറ വിവരവും ഗുളികയോടുകൂടി കിട്ടുന്നതാകുന്നു ഈ ഗുളികകൾ കോട്ടയത്തു സുറിയാനി സെമ്മനാരിയിൽ വില്പാനുണ്ടു. ഗുളിക ഒന്നിനു വില രൂപാ കാൽ. ആവശ്യമുള്ളവർ വാങ്ങികൊള്ളുവാൻ ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

MAR THOMAS PRESS
KOTTAYAM